*(Malayalam)*

**Yerusalemil Ninnu**
(Church History)

**Fr. Dr. M. O. John**

Published by : **Divyabodhanam Publications**
Orthodox Seminary, P.B. 98, Kottayam

First Published : March 2000

Number of copies : 1000
D.T.P. & Printing : Sophia Print House, Kottayam

Price: **Rs. 100/-**

ദിവ്യബോധനം ഗ്രന്ഥാവലി – 26

# യെരുശലേമിൽ നിന്ന്

## (സഭാചരിത്ര സംഗ്രഹം എ.ഡി. 1–1054)

**ഫാ. ഡോ. എം. ഒ. ജോൺ**

**ദിവ്യബോധനം പബ്ലിക്കേഷൻസ്**
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 100.00

## ഫാ. ഡോ. എം. ഒ. ജോൺ

തുമ്പമൺ മഠത്തിൽ എം. കെ. ഉമ്മന്റെയും ശോശാമ്മയുടെയും പുത്രനായി 1955–ൽ ജനിച്ചു. തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗം.

ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനുശേഷം പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലും, തിരുവനന്തപുരം മാർ ഈവാനിയോസ് കോളജിലും പഠിച്ചു. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നിന്ന് ബി.ഡി. ബിരുദം നേടിയതിനുശേഷം വിയന്നാ യൂണിവേഴ്സിറ്റിയിൽ നിന്ന് എം.റ്റി.എച്ചും. സാൾസ്ബൂർഗ് യൂണിവേഴ്സിറ്റിയിൽ നിന്ന് ആദിമ സഭാചരിത്രത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കി.

ഓർത്തഡോക്സ് വൈദിക സെമിനാരി അദ്ധ്യാപകനായും ആലുവാ തൃക്കുന്നത്ത് സെമിനാരി മാനേജരായും, കുണ്ടറ സെമിനാരി മാനേജരായും, ഓർത്തഡോക്സ് കത്തോലിക്കാ ഡയലോഗ് കമ്മീഷൻ അംഗമായും പ്രവർത്തിച്ചു.

ഇപ്പോൾ മലങ്കര ഓർത്തഡോക്സ് സഭാ വൈദികട്രസ്റ്റി. ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് പ്രൊഫസർ. മലങ്കരസഭാദീപം പത്രാധിപർ.

തുമ്പമൺ, അങ്കമാലി, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ വികാരിയായി പ്രവർത്തിച്ചു. വിയന്നായിലേയും സൗത്താഫ്രിക്കയിലെയും ഇടവകകളുടെ സ്ഥാപകനും വികാരിയും. പ്രഗത്ഭ അദ്ധ്യാപകൻ, എഴുത്തുകാരൻ, പ്രസംഗകൻ എന്നീ നിലകളിൽ അറിയപ്പെടുന്നു.

St. Thomas Christians in India, The Divine Liturgy, യറുശലേമിൽ നിന്ന്, സഭാസമാധാന പാതയിലെ പ്രശ്നങ്ങൾ, അപ്പോസ്തോലിക പിതാക്കന്മാർ, മലങ്കരസഭാചരിത്രത്തിന്റെ പുനർവായന എന്നീ പുസ്തകങ്ങളും സഭാചരിത്രപരവും ആനുകാലികവും ആയ അനേകം ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

# പ്രസ്താവന

ദിവ്യബോധനത്തിന്റെ ഡിഗ്രിതല പഠനത്തിന്റെ ഭാഗമായാണ് ഈ സഭാചരിത്രഗ്രന്ഥം ഞങ്ങൾ പ്രസിദ്ധീകരിക്കുന്നത്. ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ സഭാചരിത്ര അദ്ധ്യാപകനായ ഫാ. ഡോ. എം. ഒ. ജോൺ ലളിതമായ ഭാഷയിൽ രചിച്ചിരിക്കുന്ന ഈ പുസ്തകം ആദ്യത്തെ പത്തു നൂറ്റാണ്ടുകളിലെ സഭാചരിത്രത്തെ കുറിച്ച് സംക്ഷിപ്തമായി പ്രതിപാദിച്ചിരിക്കുന്നു. സഭയുടെ ചരിത്രത്തെപ്പറ്റി കൂടുതൽ പഠിക്കുന്നതിനും അറിയുന്നതിനും വായനക്കാരെ പ്രേരിപ്പിക്കുന്നവിധത്തിലാണ് ഇതിന്റെ ശൈലിയും ഇതിലെ സൂചനകളും.

ചരിത്രരചന എപ്പോഴും വിവാദവിഷയമാകുന്ന ഒന്നാണ്. കാരണം, വ്യത്യസ്ത വീക്ഷണകോണുകളിൽ നിന്ന് നോക്കുമ്പോൾ ചരിത്രവും വ്യത്യസ്തമായി അനുഭവപ്പെടാം. കൊളോണിയൽ കാലഘട്ടത്തിൽ, അധീശത്വം പ്രാപിച്ച ലോകശക്തികൾ, ലോകത്തിന്റെ ചരിത്രം അവരുടെ വീക്ഷണത്തിൽ നിന്നാണല്ലോ എഴുതിയത്. ഇപ്പോൾ, സ്വാതന്ത്ര്യം പ്രാപിച്ച ജനതകൾ, അവരുടെ വീക്ഷണത്തിൽ ആ ചരിത്രമെല്ലാം മാറ്റിയെഴുതിക്കൊണ്ടിരിക്കുന്നു.

ഇതുപോലെ, റോമാ സാമ്രാജ്യത്തിനുള്ളിലെ ഒരു ഔദ്യോഗിക സഭയുടെ കാഴ്ച്ചപ്പാടിൽ നിന്ന് എഴുതിയ ചരിത്രം, സാമ്രാജ്യത്തിന്റെ പുറത്തുണ്ടായിരുന്ന പുരാതന പൗരസ്ത്യ സഭകളുടെ ചരിത്രപരമായ അനുഭവത്തെ വേണ്ടത്ര കണക്കിലെടുത്തിരുന്നില്ല. അതുകൊണ്ടാണ് പേർഷ്യാ, ഇന്ത്യ, എത്യോപ്യ തുടങ്ങിയ പാശ്ചാത്യേതരമായ അപ്പോസ്തോലിക സഭകൾ ചരിത്രത്തിൽ അവഗണിക്കപ്പെട്ടത്. റോമാ സാമ്രാജ്യത്തിൽ പ്രമുഖമായിരുന്ന റോമൻ കത്തോലിക്കാ സഭ, ഗ്രീക്ക് (ബിസന്റയിൻ) ഓർത്തഡോക്സ് സഭ എന്നീ സഭകളുടെ പൈതൃകവും കാഴ്ച്ചപ്പാടുമാണ് ഇന്ന് സഭാചരിത്രമായി പൊതുവെ അറിയപ്പെടുന്നത്. ഇതിൽ നിന്ന് വ്യത്യസ്തമായി ക്രിസ്തീയ ചരിത്രത്തെ അതിന്റെ സമ്പൂർണ്ണതയിലും വൈവിധ്യത്തിലും കാണാനുള്ള കഴിവ് നമ്മുടെ ചരിത്ര വിദ്യാർത്ഥികൾ നേടേണ്ടതാണ്. മലങ്കരസഭയെ സംബന്ധിച്ചു പ്രത്യേകിച്ചും, അതിന്റെ ഭാരതീയവും അപ്പോസ്തോലികവും പൗരസ്ത്യവുമായ അടിവേരുകൾ കണ്ടെത്തേണ്ടത് നമ്മുടെ അടിയന്തിരാവശ്യമാണ്. അതിനുള്ള പാണ്ഡിത്യവും ദർശനവും ദൈവശാസ്ത്ര ബോധവും വിദ്യാർത്ഥികളിൽ രൂപപ്പെടുത്തിയെടുക്കുക എന്നതാണ് ഈ പഠനത്തിന്റെ ലക്ഷ്യങ്ങളിലൊന്ന്.

യേശുക്രിസ്തുവിൽ, ദൈവം ലോകത്തിനു നൽകിയ രക്ഷയുടെയും

സ്നേഹത്തിന്റെയും നീതിബോധത്തിന്റെയും സന്ദേശമാണ് സഭാചരിത്രം. ഭൂതകാലത്തിന്റെ നിർജ്ജീവമായ അക്കാദമിക് വിശകലനമല്ല സഭാചരിത്രം. മനുഷ്യരാശിയുടെ ഭാവിയെക്കുറിച്ചുള്ള ക്രിസ്തീയ ദർശനത്തിന്റെ അടിസ്ഥാനമായി അതിനെ കണ്ടുകൊണ്ട് നാം ചരിത്രം പഠിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുമ്പോൾ, അത് ദൈവരാജ്യത്തെക്കുറിച്ചുള്ള പുതിയ ഉൾക്കാഴ്ചകൾ നൽകും.

**ഫാ. ഡോ. കെ. എം. ജോർജ്ജ്**
(പ്രസിഡണ്ട്, ദിവ്യബോധനം)

മാർച്ച് 20, 2000
പഴയസെമിനാരി, കോട്ടയം

# ആമുഖം

ആദിമ ക്രൈസ്തവ സഭയുടെ ഒരു സംക്ഷിപ്ത ചരിത്രമാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം. ക്രിസ്ത്വബ്ദം 600 വരെയുള്ള കാലഘട്ടത്തിലെ മിക്കവാറും എല്ലാ സഭാചരിത്ര സംഭവങ്ങളും പരാമർശന വിധേയമാക്കാൻ ശ്രമിച്ചിട്ടുണ്ട്. ദിവ്യബോധന പഠനപദ്ധതിയുടെ ഭാഗമായാണ് ഇത് പ്രസിദ്ധീകരിക്കുന്നത്. രണ്ടോ മൂന്നോ വാല്യങ്ങളായി ആകമാന സഭയുടെ ചരിത്രം പൂർണ്ണമായും പ്രസിദ്ധീകരിക്കണമെന്നാണ് ഉദ്ദേശിച്ചിട്ടുള്ളത്. അതിന്റെ ആദ്യത്തെ വാല്യമാണിത്.

സഭാചരിത്ര സംഭവങ്ങളെയെല്ലാം കാലാനുക്രമമായി വിവരിക്കുന്നതിൽ നിന്നും വ്യത്യസ്തമായി ഓരോ പ്രധാന ചരിത്ര സംഭവവും പ്രത്യേകമായി അപഗ്രഥിക്കുവാനാണ് ഈ ഗ്രന്ഥത്തിൽ ശ്രമിച്ചിട്ടുള്ളത്. സ്വതന്ത്രമായ യൂണിറ്റുകളും പാഠങ്ങളുമാണ് ഇതിൽ ഉള്ളത്. അത് ഓരോ അദ്ധ്യായവും വായിക്കുന്നവർക്ക് അതിൽ വിവരിച്ചിരിക്കുന്ന സംഭവങ്ങളെക്കുറിച്ച് പൂർണ്ണമായി മനസ്സിലാക്കുവാൻ സഹായകമാകും.

ആദിമ സഭാചരിത്രം ഉൾക്കൊള്ളുന്ന അനേകം ഗ്രന്ഥങ്ങൾ വിവിധ ഭാഷകളിൽ ഇതിനോടകം പ്രസിദ്ധീകൃതമായിട്ടുണ്ട്. അതിലൊക്കെ പരാമർശിച്ചിട്ടുള്ളതിൽ കൂടുതലായൊന്നും ഈ ഗ്രന്ഥത്തിലുണ്ടെന്ന് അവകാശപ്പെടുന്നില്ല. എന്നാൽ മലങ്കരസഭയുടെ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും വെളിച്ചത്തിൽ ചരിത്രസംഭവങ്ങളെ കാണുവാൻ ശ്രമിച്ചിട്ടുണ്ട്. ദിവ്യബോധന വിദ്യാർത്ഥികൾക്ക് മനസ്സിലാകത്തക്ക രീതിയിൽ വിവരണം ലളിതമാക്കുവാനും ശ്രമിച്ചിട്ടുണ്ട്. ദിവ്യബോധനത്തിന്റെ മറ്റു പുസ്തകങ്ങളുടെ ഘടന തന്നെയാണ് ഈ പുസ്തകത്തിലും പിൻതുടർന്നിട്ടുള്ളത്.

ഈ ഗ്രന്ഥരചനയിൽ സഹായിച്ചിട്ടുള്ളവരോടുള്ള കൃതജ്ഞത അറിയിക്കുന്നു. പ്രധാനമായും നന്ദി അറിയിക്കുവാനുള്ളത് ഇതിന്റെ കയ്യെഴുത്ത് പ്രതി പരിശോധിച്ച് വേണ്ട തിരുത്തലുകൾ വരുത്തുകയും പ്രയോജനകരമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്ത എന്റെ ഗുരുവും ഇപ്പോൾ സഹപ്രവർത്തകനും ആയ ബഹു. ഡോ. റ്റി. ഐ. വർഗീസ് അച്ചനോടാണ്. ഇതിന്റെ ഡി.റ്റി.പി. എടുത്ത് പ്രൂഫ് നോക്കിയ മലങ്കര സഭാദീപത്തിലെ സഹപ്രവർത്തകരോടും ഭംഗിയായി അച്ചടി നിർവ്വഹിച്ച ഉദയാ പ്രസ്സിലെ ബിജുവിനോടുമുള്ള നന്ദി അറിയിക്കുന്നു. ഈ ഗ്രന്ഥരചനയ്ക്ക് ഉത്സാഹവും പ്രചോദനവും നൽകിയ ദിവ്യബോധനം പ്രവർത്തകരോടുള്ള കൃതജ്ഞതയും രേഖപ്പെടുത്തുന്നു.

ആദിമ സഭാചരിത്ര പഠനത്തിന് ഈ ഗ്രന്ഥം വായനക്കാർക്ക് ഒരു പ്രവേശികയായി തീരുമെങ്കിൽ ഞാൻ കൃതാർത്ഥനാണ്.

കോട്ടയം
03-03-2000

**ഫാ. ഡോ. എം. ഒ. ജോൺ**

# ഉള്ളടക്കം

## യൂണിറ്റ് 4

# യൂണിറ്റ് 1

## പാഠം 1

# കാലസമ്പൂർണ്ണതയിൽ

**ആമുഖം**

യേശുക്രിസ്തുവിന്റെ ജനനസമയത്തുണ്ടായിരുന്ന രാഷ്ട്രീയവും, സാംസ്ക്കാരികവും മതപരവുമായ സ്ഥിതിവിശേഷവും അവ എപ്രകാരം ക്രിസ്തുമതത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും കാരണമായിത്തീർന്നു എന്നും പരിശോധിക്കുകയാണിവിടെ. അക്കാലത്തെ പ്രത്യേക സാഹചര്യങ്ങൾ ക്രിസ്തീയമതത്തിന്റെ വളർച്ചയെ സഹായിച്ചു. സഭയുടെ വളർച്ചയ്ക്കു തീർത്തും അനുകൂലമായ കാലാവസ്ഥ ആയിരുന്നു അന്നുണ്ടായിരുന്നത്. "കാലസമ്പൂർണ്ണതയിൽ ദൈവം തന്റെ ഏകപുത്രനെ സ്ത്രീയിൽ നിന്നു ജനിച്ചവനായി നിയോഗിച്ചു...." (ഗലാ. 4.4) എന്ന് പൗലോസ് ശ്ലീഹായും പറയുന്നു. അവന്റെ വരവിനു മുമ്പ് ലോകം അവനെ സ്വീകരിക്കുവാൻ വേണ്ടി ഒരുക്കപ്പെട്ടിരുന്നു എന്ന് പറയാം. വർഷങ്ങളായി രാഷ്ട്രീയ പീഡനം ഏറ്റിരുന്ന യഹൂദന്മാരും, ജീവിതമൂല്യങ്ങൾ നഷ്ടപ്പെട്ട സമൂഹവും ഒരുപോലെ ഒരു രക്ഷകന്റെ വരവിനായി പ്രതീക്ഷിച്ചുകൊണ്ടിരുന്നു. "എന്നെ വീണ്ടെടുക്കുന്നവൻ ജീവിച്ചിരിക്കുന്നു എന്നും അവൻ ഒടുവിൽ ഭൂമിയിൽ എഴുന്നേറ്റു നിൽക്കുമെന്നും ഞാൻ അറിയുന്നു" (ഇയ്യോബ് 19.25) എന്ന ഇയ്യോബിന്റെ വാക്കുകൾ മർദ്ദിതരുടെയും പീഡിതരുടെയും നിരാശയിലാണ്ടവരുടെയും പ്രത്യാശയുടെ ശബ്ദമായിരുന്നു.

യേശുക്രിസ്തുവിന്റെ വരവിനുവേണ്ടി ലോകം എപ്രകാരം ഒരുക്കപ്പെട്ടിരുന്നുവെന്നും അന്നത്തെ രാഷ്ട്രീയവും മതപരവുമായ സാഹചര്യങ്ങൾ എന്തായിരുന്നുവെന്നും നാലു വ്യത്യസ്ത ശീർഷകങ്ങളിൽ പരിശോധിക്കാം.

1. റോമാ സാമ്രാജ്യവും ഭരണസംവിധാനവും.
2. ഗ്രീക്കുഭാഷയും സംസ്ക്കാരവും.
3. യഹൂദമതവും അവരുടെ ജീവിതരീതിയും.
4. ലോകത്തിന്റെ പരിതാപകരമായ അവസ്ഥ.

### 1. റോമാ സാമ്രാജ്യവും ഭരണസംവിധാനവും

യേശുക്രിസ്തുവിന്റെ ജനനസമയത്ത് അഗസ്തൂസ് കൈസർ ആയിരുന്നു റോമാസാമ്രാജ്യാധിപൻ. പടിഞ്ഞാറ് അറ്റ്ലാന്റിക്ക് സമുദ്രം മുതൽ

കിഴക്ക് യൂഫ്രട്ടീസ് നദി (ഇന്നത്തെ ഇറാൻ) വരെയും വടക്ക് റൈനി ന്റെയും ഡാന്യൂബിന്റെയും (ജർമ്മനി, ആസ്ട്രിയ) തീരം മുതൽ തെക്ക് ഈജിപ്റ്റും ലിബിയയും എത്യോപ്യയും വടക്കൻ ആഫ്രിക്കയും ഉൾപ്പെ ട്ടിരുന്ന അതിവിശാലമായ ഭൂപ്രദേശമായിരുന്നു അന്നത്തെ റോമാ സാമ്രാജ്യം. വ്യത്യസ്ത ഭാഷകളും മതങ്ങളും ആചാരാനുഷ്ഠാനങ്ങളും ജീവിതരീതികളും ഉണ്ടായിരുന്ന ജനങ്ങളെ ഒരു സാമ്രാജ്യത്തിൽ ഉൾപ്പെ ടുത്തി ഒരു ചക്രവർത്തി ഭരിച്ചു വന്നു. അന്നത്തെ സംസ്ക്കാരസമ്പന്നരും സംസ്ക്കാരഹീനരും ആയിരുന്ന ജനങ്ങളെ മുഴുവൻ ഒറ്റച്ചരടിൽ കോർ ത്തിണക്കി ഒരുമിപ്പിച്ചു നിർത്തിയത് റോമിന്റെ വിജയമാണ്. ഇവർ തമ്മിൽ കലഹിച്ചുകൊണ്ടിരിക്കുകയായിരുന്നുവെങ്കിൽ സഭയുടെ സുഗ മമായ വളർച്ചയ്ക്ക് അത് തടസ്സം സൃഷ്ടിച്ചേനെ. റോമാസാമ്രാജ്യത്തി നുള്ളിൽ യുദ്ധം ഇല്ലായിരുന്നു. സ്വസ്ഥതയും സമാധാനവും സുരക്ഷി തത്വവും അവിടെ ഉണ്ടായിരുന്നു. വ്യത്യസ്ത ജനവിഭാഗങ്ങൾ തമ്മിൽ അവിടെ നിലനിന്നിരുന്ന പരസ്പര ബന്ധവും, സഹകരണവും ഐക്യവും സഭയുടെ വളർച്ച ത്വരിതപ്പെടുത്തി.

റോമാ സാമ്രാജ്യം പല പ്രവിശ്യകളായി വിഭജിക്കപ്പെട്ടിരുന്നു. ഓരോ പ്രവിശ്യകളേയും ചക്രവർത്തിയുടെ അംഗീകാരത്തോടു കൂടി റോമൻ സെനറ്റു നിയമിക്കുന്ന പ്രൊ–കൊൺസൽസ് (ഗവർണ്ണർ) ഭരിച്ചുകൊണ്ടി രുന്നു. പുതിയതായി ചേർക്കപ്പെടുന്ന പ്രവിശ്യകളുടെ അധിപന്മാരായി ചക്രവർത്തിയാൽ നിയമിക്കപ്പെടുന്ന സ്ഥാനാപതികൾ (ഗവർണ്ണർമാർ) ഉണ്ടായിരുന്നു. നാടുവാഴികളും സ്ഥാനാപതികളും ഉന്നത സൈനികോ ദ്യോഗസ്ഥന്മാരുമെല്ലാം ഭരണകേന്ദ്രമായ റോമുമായി എപ്പോഴും ബന്ധ പ്പെട്ടിരുന്നു.

സാമ്രാജ്യത്തിലെ പ്രധാന പട്ടണങ്ങളിലെല്ലാം റോമാക്കാരും, യഹൂ ദന്മാരും, യവനന്മാരും മറ്റു ജാതിക്കാരും അതിർവരമ്പുകളൊന്നുമില്ലാതെ ജീവിച്ചു. പരസ്പരം മനസ്സിലാക്കുവാനും, ആശയവിനിമയത്തിനും ഇതു കൂടുതൽ സഹായിച്ചു. യഹൂദന്മാരുമായി ഇടകലർന്ന് താമസിച്ചിരുന്ന ജാതികളെല്ലാം തന്നെ യഹോവയെക്കുറിച്ചും അവന്റെ അഭിഷിക്തനെ ക്കുറിച്ചും കേട്ടിരുന്നു.

റോമാപട്ടണം ഭരണകേന്ദ്രവും, സാമ്രാജ്യത്തിന്റെ തലസ്ഥാനവും അന്നത്തെ സാംസ്ക്കാരിക ലോകകേന്ദ്രവും ആയിരുന്നു. സാമ്രാജ്യ ത്തിന്റെ ഓരോ കോണും റോമുമായി ബന്ധപ്പെടുവാൻ തക്കവണ്ണം നിർ മ്മിച്ചിരുന്ന റോഡുകൾ റോമിനെയും പ്രധാന പട്ടണങ്ങളെയും തമ്മിൽ ബന്ധിപ്പിച്ചിരുന്നു. സാമ്രാജ്യത്തിൽ അങ്ങോളം ഇങ്ങോളം ഉണ്ടായിരുന്ന ഗതാഗത സൗകര്യങ്ങൾ ഏറ്റം മെച്ചപ്പെട്ടവയായിരുന്നു. ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരും സൈനികോദ്യോഗസ്ഥന്മാരും, പണ്ഡിതന്മാരും, തത്വ

ചിന്തകരും, വ്യാപാരികളും, വ്യവസായികളും, വിദ്യാർത്ഥികളും, സഞ്ചാരികളും തീർത്ഥാടകരും റോമിലേക്കും, പ്രധാന പട്ടണങ്ങളിലേക്കും അവിടെ നിന്നൊക്കെ തിരിച്ചും അനസ്യൂതമായി സഞ്ചരിച്ചുകൊണ്ടിരുന്നു.

റോമാസാമ്രാജ്യത്തിലെ എല്ലാ തുറമുഖങ്ങളിൽ നിന്ന് അങ്ങോട്ടും ഇങ്ങോട്ടും, ലോകത്തിലെ ഇതര തുറമുഖങ്ങളിലേക്കും കപ്പലുകൾ പൊയ്ക്കൊണ്ടിരുന്നു. മെഡിറ്ററേനിയൻ തീരത്തുണ്ടായിരുന്ന തുറമുഖങ്ങളെല്ലാം ഒരു ചക്രവർത്തിയുടെ കീഴിലായിരുന്നു. മുമ്പൊരിക്കലും ഇത് അങ്ങനെ ആയിരുന്നില്ല. ഈ സഞ്ചാരസൗകര്യങ്ങൾ കർത്താവിന്റെ ശിഷ്യന്മാരും ആദികാല സുവിശേഷകരും വേണ്ടുവോളം ഉപയോഗിച്ചിരുന്നു.

ഹേരോദാ രാജാവ് ശിശുവിനെ നശിപ്പിക്കേണ്ടതിന് അവനെ അന്വേഷിച്ചപ്പോൾ ദൈവത്തിന്റെ അരുളപ്പാടനുസരിച്ച് യൗസേഫിന് ശിശുവിനേയും അമ്മയേയും കൂട്ടി രാത്രിയിൽ തന്നെ മിസ്രയീമിലേക്ക് പുറപ്പെട്ടു പോകുവാൻ നല്ല യാത്രാസൗകര്യങ്ങൾ പ്രയോജകീഭവിച്ചു.

ഹോശാനയ്ക്കും, പെസഹായ്ക്കും, പെന്തിക്കോസ്തിക്കും മറ്റും യെറുശലേമിൽ ഉണ്ടായിരുന്ന "പാർത്ഥരും, മേദ്യരും, ഏലാമ്യരും, മെസപ്പൊത്തോമ്യയിലും യെഹൂദ്യയിലും കപ്പദോക്യയിലും പൊന്തോസിലും ആസ്യയിലും പ്രുഗ്യയിലും പംഫുല്യയിലും മിസ്രയീമിലും കുറേനെക്കു ചേർന്ന ലിബ്യാ പ്രദേശങ്ങളിലും പാർക്കുന്നവരും, യഹൂദന്മാരും യഹൂദമതാനുസാരികളും, ക്രേത്യരും, അറബിക്കാരുമായ" എല്ലാവരും യെറുശലേമിൽ അവർ കാണുകയും കേൾക്കുകയും ചെയ്ത വിസ്മയമേറിയ കാര്യങ്ങളെക്കുറിച്ച് അവരവരുടെ നാടുകളിൽ തിരിച്ചെത്തിയപ്പോൾ അവിടെ ഉണ്ടായിരുന്നവരോട് പറഞ്ഞിരിക്കണം.

ഗതാഗതസൗകര്യങ്ങൾ പോലെ തന്നെ വാർത്താവിനിമയ സൗകര്യങ്ങളും വാർത്താപ്രചരണ സാദ്ധ്യതകളും അന്നുണ്ടായിരുന്നു. സാമ്രാജ്യത്തിൽ ഒരിടത്തു നടക്കുന്ന മിക്കവാറും പ്രധാന സംഭവങ്ങളെക്കുറിച്ചെല്ലാം അധികം താമസിക്കാതെ തന്നെ മറ്റു സ്ഥലങ്ങളിലും അറിഞ്ഞിരുന്നു.

കെട്ടുറപ്പുള്ള ഒരു ഭരണസംവിധാനമായിരുന്നു റോമാ സാമ്രാജ്യത്തിൽ ഉണ്ടായിരുന്നത്. ഉറപ്പുള്ള ഒരു ഗവൺമെന്റ്, ജനങ്ങൾക്ക് നീതിയും ന്യായവും ഉറപ്പു വരുത്തുന്ന ഒരു ഭരണ സംവിധാനം, ആഭ്യന്തര സമാധാനം, സ്വൈര്യമായി ജീവിക്കുവാനുള്ള സ്വാതന്ത്ര്യം, കരമാർഗ്ഗവും കടൽമാർഗ്ഗവും ഉള്ള ഗതാഗതവാർത്താവിനിമയ സൗകര്യങ്ങൾ ഇവയെല്ലാം റോമാസാമ്രാജ്യത്തിന്റെ പ്രത്യേകതകളായിരുന്നു.

റോമാപൗരത്വം പ്രജകൾക്ക് പ്രത്യേക ആനുകൂല്യങ്ങളും അവകാശങ്ങളും പ്രദാനം ചെയ്തു. റോമാപൗരത്വത്തിന്റെ പ്രയോജനം പൗലോസ് അപ്പോസ്തോലന് സഹായകമായി. അതുമൂലം റോമിലേക്കു പോകുവാനും മാർഗ്ഗമദ്ധ്യേയും അവിടെയും ക്രിസ്തുവിനെ സാക്ഷിക്കുവാനും കൈസരുടെ മുമ്പാകെ നിൽക്കുവാനും പല ന്യായാധിപന്മാരോടും ക്രിസ്തുവിനെക്കുറിച്ച് പ്രാഗൽഭ്യത്തോടെ സംസാരിക്കുവാനും പൗലോസിനു സാധിച്ചു.

അറിയപ്പെട്ടിരുന്ന വിജ്ഞാനകേന്ദ്രങ്ങളും പഠനകേന്ദ്രങ്ങളും റോമാസാമ്രാജ്യത്തിൽ ഉണ്ടായിരുന്നു. റോം, ഏഥൻസ്, അന്ത്യോക്യാ, അലക്സാന്ത്രിയ തുടങ്ങിയ പ്രമുഖ പട്ടണങ്ങൾ വലിയ വിജ്ഞാനകേന്ദ്രങ്ങളായിരുന്നു. ക്രിസ്തുമതത്തിന്റെ വേദശാസ്ത്രവളർച്ചയ്ക്ക് ഈ കേന്ദ്രങ്ങൾ വളരെയധികം സഹായിച്ചിട്ടുണ്ട്. അവിടങ്ങളിലൊക്കെ ഉണ്ടായിരുന്ന വിജാതീയ വിദ്യാലയങ്ങളുടെ മാതൃകയിൽ പിൽക്കാലത്ത് ക്രൈസ്തവ വേദശാസ്ത്ര വിദ്യാലയങ്ങളും ഉണ്ടായി.

### 2. ഗ്രീക്കുഭാഷയും സംസ്ക്കാരവും

യവന സാമ്രാജ്യം തകർന്നിരുന്നുവെങ്കിലും ഗ്രീക്കുസംസ്ക്കാരവും അതിനെക്കാളുപരി ഗ്രീക്കുഭാഷയും റോമാസാമ്രാജ്യത്തിൽ ഉടനീളം പ്രചരിച്ചിരുന്നു. സാമ്രാജ്യത്തിൽ എവിടെയാണെങ്കിലും ഗ്രീക്കുഭാഷയിലൂടെ ആശയവിനിമയം സാദ്ധ്യമായിരുന്നു. ഗ്രീക്ക് സാധാരണക്കാരുടെ ഭാഷ ആയിരുന്നു. ഗ്രീക്കുഭാഷയിൽ സംസാരിച്ചിരുന്നതുകൊണ്ട് എല്ലായിടത്തും ഉള്ള ആളുകൾക്ക് അപ്പോസ്തോലന്മാരുടെ പ്രസംഗം മനസ്സിലാകുമായിരുന്നു. മത്തായിയുടെ സുവിശേഷം ഒഴികെയുള്ള മറ്റെല്ലാ സുവിശേഷങ്ങളും, പുതിയനിയമ ലേഖനങ്ങളും ലളിത ഗ്രീക്കുഭാഷയിൽ ആണ് എഴുതിയിരുന്നത്. സാധാരണ മനുഷ്യരെല്ലാം ഇതു വായിച്ചു മനസ്സിലാക്കണമെന്ന് ഇതെഴുതിയ ആളുകൾ ഉദ്ദേശിച്ചിരുന്നു എന്നു വേണം ഇതിൽ നിന്നു ധരിക്കുവാൻ.

ടോളമി രണ്ടാമന്റെ ഭരണകാലത്ത് ബി.സി. 284-നും 247-നും ഇടയ്ക്ക് പഴയനിയമം ഗ്രീക്കു ഭാഷയിലേക്ക് വിവർത്തനം ചെയ്തിരുന്നത് യഹൂദമതചിന്തകളും ആദ്ധ്യാത്മികതയും മറ്റുള്ളവർ മനസ്സിലാക്കുന്നതിന് വളരെയധികം സഹായിച്ചിരുന്നു.

ഗ്രീസിന്റെ തലസ്ഥാനമായിരുന്ന ഏഥൻസ് വിശ്വപ്രസിദ്ധമായ വിജ്ഞാനകേന്ദ്രം ആയിരുന്നു. സോക്രട്ടീസിന്റെയും (ബി.സി 469-399) പ്ലേറ്റോയുടെയും (ബി.സി. 429-348) അരിസ്റ്റോട്ടിലിന്റെയും (ബി.സി. 384-322) പാണ്ഡിത്യത്തിൽ നിന്നു കേട്ടു പഠിക്കുവാൻ ലോകത്തിന്റെ നാനാഭാഗത്തു നിന്നും വിജ്ഞാനദാഹികൾ ഏഥൻസിൽ എത്തിയിരുന്നു.

അന്ത്യോക്യാ, റോം, കൊരിന്ത്, എഫേസൂസ്, അലക്സാന്ത്രിയ തുടങ്ങിയവയും വലിയ വിജ്ഞാനകേന്ദ്രങ്ങൾ ആയിരുന്നു. ഗ്രീക്കു തത്വചിന്തകന്മാർ ജനങ്ങളുടെ ഇടയിൽ വിജ്ഞാനദാഹം വളർത്തുകയും അറിയുവാനുള്ള ആഗ്രഹം അവരിൽ ജനിപ്പിക്കുകയും ചെയ്തിരുന്നു.

അറിയപ്പെടാത്തവനെന്നും അറിയുവാൻ അസാദ്ധ്യനെന്നും അവരിൽ ചിലരെങ്കിലും ദൈവത്തെക്കുറിച്ചു പഠിപ്പിച്ചു. അങ്ങനെ പരിശീലിക്കപ്പെട്ട ഒരു ജനസമൂഹത്തിന്റെ നടുവിലേക്ക് അറിയപ്പെടുന്നവനായ ദൈവത്തെ അവതരിപ്പിച്ചുകൊണ്ട് അപ്പോസ്തോലന്മാർ എത്തി. അവരുടെ ഉപദേശം സ്വീകരിക്കപ്പെട്ടു.

ഗ്രീക്കു തത്വചിന്തകൾ മനുഷ്യന്റെ ആത്മീയദാഹം തീർക്കുവാൻ അത്ര പര്യാപ്തമായിരുന്നില്ല. ആ കുറവ് പരിഹരിക്കുവാൻ തക്കവണ്ണം ഉയർന്നു വന്ന ക്രിസ്തുമതത്തിന് നല്ല സ്വാഗതം ലഭിച്ചു. ദൈവത്തെക്കുറിച്ചും ധാർമ്മികാടിസ്ഥാനമുള്ള നല്ല ജീവിതചര്യയെക്കുറിച്ചും, ലോകം, മനുഷ്യൻ, നിത്യത, മനുഷ്യന്റെ ഭാവി, ലോകത്തിന്റെ ഭാവി എന്നീ വിഷയങ്ങളെക്കുറിച്ചുമൊക്കെ ഗ്രീക്കുചിന്തകന്മാർ ഉയർത്തിയ ചോദ്യങ്ങൾക്കെല്ലാം ഉത്തരവുമായി ക്രൈസ്തവ സുവിശേഷകരും ചിന്തകരും എത്തി. വിജ്ഞാനവേദികളെല്ലാം അവർ പിടിച്ചടക്കി. ഗ്രീക്കു വിജ്ഞാനകേന്ദ്രങ്ങൾ ക്രിസ്തുമതത്തിന്റെ ആദ്യത്തെ ശക്തികേന്ദ്രങ്ങളായി മാറി.

ക്രിസ്തുമതത്തിന്റെ വേദശാസ്ത്രവളർച്ചയ്ക്ക് ഗ്രീക്കുതത്വചിന്തകൾ മികച്ച സംഭാവനകൾ നൽകി. അറിയപ്പെട്ടിരുന്നതും, ജനങ്ങളുടെ ഇടയിൽ സ്വാധീനം ഉണ്ടായിരുന്നതുമായ മാധ്യമങ്ങളിലൂടെ ക്രൈസ്തവ ചിന്തകൾ പ്രചരിപ്പിക്കുക ആയാസരഹിതമായിരുന്നു. അരയോപകമദ്ധ്യേ നിന്ന് അവർ പൂജിക്കുന്ന "അജ്ഞാത ദേവൻ" ക്രിസ്തുവാണ് എന്നു വിളിച്ചു പറഞ്ഞ പൗലോസിനെ അവർ ശ്രദ്ധിച്ചു കേട്ടു (അപ്പൊ. പ്ര. 17.22f).

പുരാതന റോമൻ മതങ്ങൾ ക്രൈസ്തവ മതത്തിന്റെ പ്രചരണത്തിനും വികസനത്തിനും കഠിനമായ പ്രതിബന്ധങ്ങൾ സൃഷ്ടിച്ചില്ലെങ്കിലും അന്നു നിലവിലിരുന്ന "നിഗൂഢ മത"ങ്ങളെന്നു വിശേഷിപ്പിക്കപ്പെട്ടിരുന്ന പോപുറർ റിലീജിയൻസ് അങ്ങിനെയായിരുന്നില്ല. എങ്കിലും മറുവശത്തു ക്രിസ്തീയ ആശയങ്ങൾ പ്രകടിപ്പിക്കുവാനും പ്രചരിപ്പിക്കുവാനും ഇവ വേദിയൊരുക്കിയിരുന്നു സാധാരണക്കാരുടെ ഇടയിൽ. ഇവ സാധാരണക്കാരുടെ മതങ്ങളായിരുന്നു. ഇവയിലുണ്ടായിരുന്ന രക്ഷകനെപ്പറ്റിയുള്ള ചിന്തകൾക്കും, മരണാനന്തര ജീവിതം, ഉയിർപ്പ്, അമർത്യത എന്നീ ധാരണകൾക്കും ക്രിസ്തുമതം ക്രിസ്തുവിനെ അടിസ്ഥാനപ്പെ

ടുത്തി വസ്തുനിഷ്ഠമാക്കി തീർത്തതു വഴിയായി ക്രിസ്തീയ ആശയങ്ങൾക്ക് പ്രസക്തി വർദ്ധിച്ചു. ഈവിധം ഇവയുടെ പല ആശയങ്ങളും ഉപയോഗിച്ചുകൊണ്ടു ക്രിസ്തീയ സന്ദേശം പ്രചരിപ്പിക്കാൻ കഴിഞ്ഞു എന്നുള്ളതു വലിയ നേട്ടമാണ്.

### 3. യഹൂദമതവും അവരുടെ ജീവിതരീതിയും

ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട ജാതിയായിരുന്നു യഹൂദന്മാർ. രക്ഷയും വീണ്ടെടുപ്പും യഹൂദനിൽ നിന്നു വരുന്നു എന്ന് അവർ വിശ്വസിച്ചിരുന്നു. ഈ വിശ്വാസം യഹൂദന്മാരുമായി സമ്പർക്കമുണ്ടായിരുന്ന ഇതര ജാതിക്കാരെയും ഒരു പരിധിവരെ സ്വാധീനിച്ചിരുന്നു. റോമാ സാമ്രാജ്യത്തിന്റെ മിക്കവാറും എല്ലാ ഭാഗത്തും യഹൂദന്മാർ താമസിയ്ക്കുന്നുണ്ടായിരുന്നു. മറ്റാർക്കും ലഭ്യമല്ലാതിരുന്ന ചില പദവികളും ആനുകൂല്യങ്ങളും ഭരണാധികാരികളിൽ നിന്ന് യഹൂദന്മാർക്കു ലഭിച്ചിരുന്നു.

ബി.സി. 63-ൽ റോമാക്കാർ പാലസ്തീൻ പിടിച്ചെടുത്തു. ബി.സി. 37-ൽ റോമാചക്രവർത്തിയുടെ കീഴിൽ ഹേരോദാവ് യഹൂദന്മാരുടെ രാജാവായി അവരോധിക്കപ്പെട്ടു. അദ്ദേഹം ഏശാവിന്റെ വംശത്തിൽപ്പെട്ട ഒരു യഹൂദമതാനുസാരിയായിരുന്നു. ബി.സി. നാലിൽ അദ്ദേഹം മരിച്ചു. പാലസ്തീൻ മൂന്നായി വിഭജിച്ച് അദ്ദേഹത്തിന്റെ മൂന്ന് മക്കൾക്കായി നൽകിയിരുന്നു. അർക്കാലാവോസ് യഹൂദ്യനാടും ശമര്യയും, ഹേരോദ് അന്തിപ്പാസ് ഗലീലായും, ഫിലിപ്പ് കിഴക്കൻ പ്രവിശ്യകളും ഭരിച്ചു. അധികം താമസിയാതെ പാലസ്തീൻ നാടിന്റെ ഭരണം റോമാക്കാരായ നാടുവാഴികളെ ഏൽപിച്ചു. എ.ഡി. 26 മുതൽ 36 വരെ പൊന്തിയോസ് പീലാത്തോസ് ആയിരുന്നു നാടുവാഴി.

റോമാക്കാരായ നാടുവാഴികൾ ക്രൂരന്മാരും യഹൂദമതത്തോടും ആചാരാനുഷ്ഠാനങ്ങളോടും ബഹുമാനമില്ലാത്തവരും ആയിരുന്നു. അവരുടെ ക്രൂരതകളും അനീതികളും യഹൂദന്മാരെ പ്രക്ഷോഭങ്ങളിലേക്കു നയിക്കുകയും അവസാനം എ.ഡി 72-ൽ റൈറ്റസ് രണ്ടാമൻ എന്ന റോമാ ചക്രവർത്തി യിസ്രായേലിനെ അടിച്ചമർത്തുകയും ആയിരക്കണക്കിനു യഹൂദന്മാരെ കൊല്ലുകയും യെറുശലേം പട്ടണം നശിപ്പിയ്ക്കുകയും, ദേവാലയം ഇടിച്ചു നിരത്തുകയും ചെയ്തു.

റോമൻ ഭരണത്തിൽ യഹൂദന്മാർക്ക് കാര്യമായ രാഷ്ട്രീയ സ്വാധീനം ഉണ്ടായിരുന്നില്ല. മതാധികാരികളുടെയും മഹാപുരോഹിതന്മാരുടെയും നിയമനം റോമാക്കാർ നിയന്ത്രിച്ചിരുന്നു. മഹാപുരോഹിതന്മാരെ നിയമിക്കുന്നത് റോമാക്കാരായിരുന്നു. അനേകർ ഈ സ്ഥാനം ലഭിയ്ക്കുന്നതിനു ശ്രമിക്കുകയും റോമാക്കാരെ സ്വാധീനിക്കുകയും ചെയ്തു. റോമാ

ക്കാർ അവർക്കു ബോധിച്ചവരെ നിയമിക്കുകയും അവരുടെ അനിഷ്ട ത്തിനു പാത്രമാകുന്നവരെ തൽസ്ഥാനത്തു നിന്ന് നീക്കുകയും ചെയ്തി രുന്നു. അതുകൊണ്ട് മഹാപുരോഹിതന്മാർ റോമൻ നാടുവാഴികളേയും, ഗവർണർമാരെയും മറ്റ് അധികാരസ്ഥാനികളേയും പ്രീതിപ്പെടുത്തി ജീവി യ്ക്കുവാൻ നിർബന്ധിതരായി.

ഗ്രീക്കുകാരിൽ നിന്നും പിന്നീട് റോമാക്കാരിൽ നിന്നും ഉണ്ടായ പീഡ നങ്ങളും നിയന്ത്രണങ്ങളും യഹൂദന്മാർക്ക് സ്വന്തം മതത്തോടും, വിശ്വാ സങ്ങളോടും, ജാതിയോടും, രാജ്യത്തോടും ഉണ്ടായിരുന്ന കൂറും ഭക്തിയും കൂടുതൽ വർദ്ധിപ്പിക്കുന്നതിന് കാരണമായി. എല്ലാ വൈദേ ശികശക്തികളിൽ നിന്നും സ്വതന്ത്രമായി അവരുടേതായ ഒരു രാജ്യം ഉണ്ടാകണമെന്നുള്ള മോഹം യഹൂദനിൽ അടിയ്ക്കടി വർദ്ധിച്ചു വന്നു. തീവ്രവാദികളും അവരുടെ ഇടയിൽ ഉണ്ടായി. ഗ്രീക്കു സംസ്ക്കാരവും രീതികളും യഹൂദന്മാരുടെ മേൽ അടിച്ചേൽപ്പിക്കുവാനുള്ള അന്ത്യോ ക്കസ് എപ്പിഫാനസ് ചക്രവർത്തിയുടെ ശ്രമം ബി.സി. രണ്ടാം നൂറ്റാ ണ്ടിൽ മക്കാബിയരുടെ നേതൃത്വത്തിൽ യഹൂദന്മാർ ചെറുത്തു. അതൊരു വലിയ വിപ്ലവം ആയെങ്കിലും ഗ്രീക്കുകാർ അതിനെ നിഷ്കരുണം അടി ച്ചമർത്തി. അക്കാലത്ത് മഹാപുരോഹിതന്റെ അധികാരത്തിൻകീഴിലുള്ള ഒരു ഭരണസംവിധാനം യഹൂദന്മാർ വിഭാവന ചെയ്തു. യഹൂദന്മാർ പര മാധികാരികളായുള്ള ഒരു വിശ്വസാമ്രാജ്യം ഏതു യഹൂദന്റെയും സ്വപ്ന മായിരുന്നു.

യഹൂദജാതിയോട് ദൈവത്തിന് പ്രത്യേക സ്നേഹവും താൽപര്യവും ഉണ്ടെന്ന് അവർ അടിയുറച്ച് വിശ്വസിച്ചു. യഹോവ സർവ്വ ചരാചരങ്ങളു ടെയും സ്രഷ്ടാവും ആകാശത്തിന്റെയും ഭൂമിയുടെയും ഭരണകർത്താവും ആണെന്ന് അവർ പഠിപ്പിച്ചു. “യിസ്രയേലേ, കേൾക്ക! നിന്റെ ദൈവ മായ കർത്താവ് ഏക കർത്താവ്. നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണ ഹൃദയത്തോടും, പൂർണ്ണാത്മാവോടും പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കേണം” (മർക്കോസ് 12.29–30; ആവർത്തനം 6.4–6) എന്ന ദൈവകൽപന അക്ഷരംപ്രതി അനുസരിക്കു വാൻ അവർ ആഗ്രഹിച്ചു.

സർവ്വലോകത്തിന്റെയും മേൽ സർവ്വശക്തനായ യഹോവ ആധി പത്യം സ്ഥാപിക്കുന്ന ഒരു കാലം ഉണ്ടാകുമെന്ന് അവർ ദൃഢമായി വിശ്വ സിച്ചു. ദൈവത്തിന്റെ അഭിഷിക്തൻ അഥവാ മിശിഹാ യഹൂദന്മാരുടെ രക്ഷയ്ക്കായി അവതരിക്കുന്നതിനായി അവർ പ്രത്യാശയോടെ കാത്തി രുന്നു. “നിങ്ങൾ മരത്തിൽ തൂക്കിക്കൊന്ന യേശുവിനെ നമ്മുടെ പിതാ ക്കന്മാരുടെ ദൈവം ഉയിർപ്പിച്ചു; യിസ്രായേലിനു മാനസാന്തരവും പാപ

മോചനവും നൽകുവാൻ ദൈവം അവനെ പ്രഭുവായും രക്ഷിതാവായും തന്റെ വലങ്കയ്യാൽ ഉയർത്തിയിരിക്കുന്നു" (അപ്പൊ. പ്ര. 5.30-31) എന്നായിരുന്നു പത്രോസിന്റെയും അവന്റെ സഖാക്കളായ പതിനൊന്നു ശ്ലീഹന്മാരുടെയും അവരുടെ സഖികളായ എഴുപത്തിരണ്ട് അറിയിപ്പുകാരുടെയും പ്രസംഗം. അനേകായിരങ്ങൾ വളരെ ആകാംക്ഷയോടാണതു ശ്രവിച്ചത്. അതിൽ അനേകർ വിശ്വസിച്ചു സഭയോടു ചേർന്നു.

വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും അടിസ്ഥാനമാക്കി യഹൂദന്മാർ പല വിഭാഗങ്ങളായി വിഭജിയ്ക്കപ്പെട്ടിരുന്നു. ഇതിൽ പ്രധാനപ്പെട്ട രണ്ടു വിഭാഗങ്ങളായിരുന്നു പരീശന്മാരും സാദൂക്യരും. പരസ്പരം അസൂയയും മത്സരവും കൊണ്ട് നിറഞ്ഞവരായിരുന്നു ഇവർ. അവരെ കൂടാതെ എസ്സനീസ്, ഹേരോദ്യർ, എരിവുകാർ, കുമ്റാൻ കമ്മ്യൂണിറ്റിയിൽപെട്ടവർ തുടങ്ങിയ മറ്റു വിഭാഗങ്ങളും ഉണ്ടായിരുന്നു. ഇവരെല്ലാവരും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ ഇസ്രായേലിന്റെ രാഷ്ട്രീയ വിമോചനത്തിനുവേണ്ടി പ്രതീക്ഷിച്ചിരുന്നവരും അതിനുവേണ്ടി പ്രവർത്തിക്കുന്നവരും ആയിരുന്നു.

### പരീശന്മാർ

ക്രിസ്തുവിന് മുമ്പ് രണ്ടാം നൂറ്റാണ്ടു മുതലെങ്കിലും പരീശന്മാരെക്കുറിച്ച് വ്യക്തമായ പരാമർശനങ്ങൾ ഉണ്ട്. ജോനാഥാന്റെ സമയം മുതൽ (ബി.സി. 160-143) അവർ രാഷ്ട്രീയ പ്രാധാന്യം ആർജ്ജിച്ചു വന്നു. യഹൂദന്മാരുടെ ജീവിതത്തിലും ഇസ്രായേലിലും രാഷ്ട്രീയവും സാമൂഹ്യവും മതപരവുമായി നിർണ്ണായക സ്വാധീനം ഇവർ ചെലുത്തിയിരുന്നു. "പരീശൻ" എന്ന വാക്കിന്റെ അർത്ഥം "വേർതിരിയ്ക്കപ്പെട്ടവൻ" എന്നാണ്.

യഹൂദപാരമ്പര്യങ്ങളും പുരാതനമായ ആചാരാനുഷ്ഠാനങ്ങളും അതേപടി കാത്തുസൂക്ഷിക്കണമെന്ന് അവർ ശാഠ്യം പിടിച്ചു. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളുടെ കൃത്യനിഷ്ഠയിൽ അവർ കൂടുതൽ ശ്രദ്ധിച്ചു. എഴുതപ്പെട്ട ന്യായപ്രമാണത്തോടൊപ്പം തന്നെ വാമൊഴിയായി തലമുറയായി കൈമാറി വന്നിട്ടുള്ള നിയമങ്ങളും പ്രാധാന്യം കൊടുത്ത് അവർ ആചരിച്ചു. സംഘാലയങ്ങളുടെ നിയന്ത്രണം പ്രധാനമായും പരീശന്മാർക്കായിരുന്നു. അവരുടെ ആശയങ്ങൾ പ്രചരിപ്പിക്കുവാനുള്ള വേദിയായി അവർ സംഘാലയങ്ങളെ ഉപയോഗിച്ചു. വിജാതീയ സ്വാധീനങ്ങൾക്കെതിരെ ഇവർ പോരാടുകയും യഹൂദമതത്തോടുള്ള തീവ്രമായ ഭക്തി ജനങ്ങളിൽ ജനിപ്പിക്കുകയും ചെയ്തു. ഏറ്റവും പഠിപ്പുള്ളവനായിരുന്ന ഭാഗ്യവാനായ പൗലൂസ് അപ്പോസ്തോലൻ താൻ ഒരു പരീശനാണ് എന്ന് അഭിമാനത്തോടു കൂടി പ്രസ്താവിക്കുന്നുണ്ട്.

കർത്താവിന്റെ കാലത്ത് പരീശമതം ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളിൽ മാത്രം ഒതുങ്ങി. കാപട്യവും ബാഹ്യഭക്തിയും പ്രകടിപ്പിച്ചവരായിരുന്നു പരീശന്മാർ. കർത്താവിന്റെ രൂക്ഷമായ വിമർശനങ്ങൾക്ക് ഇവർ ഏറ്റവുമധികം വിധേയരായി. എരിവുകാർ പരീശന്മാരുടെ കൂട്ടത്തിൽ നിന്നുണ്ടായ തീവ്രവാദികളാണ് എന്നു പറയുന്നവരുണ്ട്.

## സാദൂക്യർ

സാദൂക്യർ യെറുശലേം ദേവാലയത്തിലെ പുരോഹിതവർഗ്ഗമായിരുന്നു. സമൂഹത്തിൽ അവർ ഉന്നതസ്ഥാനം അലങ്കരിച്ചിരുന്നു. ഉന്നത ഉദ്യോഗസ്ഥരും വാണിജ്യ പ്രമുഖരും ഉൾപ്പെട്ടിരുന്ന സമ്പന്ന വിഭാഗമായിരുന്നു ഇവർ. മഹാപുരോഹിതനും അനുയായിവൃന്ദവും ഈ വിഭാഗത്തിൽപെട്ടവരായിരുന്നു. യാഥാസ്ഥിതികത്വത്തിനും പരീശത്വത്തിനും എതിരായി നിലവിലുള്ള നിയമങ്ങൾ സംരക്ഷിക്കുന്ന വിഭാഗമായി ഇവർ അറിയപ്പെട്ടു. ന്യായപ്രമാണം അക്ഷരംപ്രതി പാലിക്കണമെന്ന് ശഠിച്ച ഇവർ വാമൊഴിയായി കൈമാറി വന്ന പ്രമാണങ്ങളും ആചാരാനുഷ്ഠാനങ്ങളും സ്വീകരിക്കുവാൻ വിസമ്മതിച്ചു. ദേവാലയത്തിൽ ന്യായപ്രമാണം അനുസരിക്കണമെന്നും അവിടെ വച്ച് അത് വ്യാഖ്യാനിക്കണമെന്നും പുരോഹിതന്മാരുടെ മാർഗ്ഗനിർദ്ദേശം അനുസരിച്ച് ജനങ്ങൾ അതു പാലിക്കണമെന്നും അവർ പഠിപ്പിച്ചു. മരിച്ചവരുടെ പുനരുത്ഥാനത്തിലും ആത്മാവിലും ദൂതന്മാരിലും ഇവർ വിശ്വസിച്ചില്ല.

## എസ്സനീസ്

"വിശുദ്ധൻ" എന്ന് അർത്ഥം വരുന്ന "ഹസീദ്" എന്ന ഗ്രീക്കു പദത്തിൽ നിന്നാവണം "എസ്സീൻ" എന്ന പദം ഉത്ഭവിച്ചത്. ചാവുകടലിന്റെ പടിഞ്ഞാറൻ തീരത്ത് ജീവിച്ചിരുന്ന ഒരു സന്യാസ സമൂഹമായിരുന്നു എസ്സനീസ് സമൂഹം. സാധാരണ ജീവിതരീതിയിൽ നിന്നൊക്കെ വിരമിച്ച് ജീവിച്ചിരുന്ന ഇവർ വിവാഹം നിഷിദ്ധമായി കരുതി. എത്രയുംവേഗം നന്മയുടെ ഗുരുവായ ലോകരക്ഷകന്റെ ജനനം ഉണ്ടാകുമെന്ന് അവർ പ്രതീക്ഷിച്ചു. അതിനുവേണ്ടിയുള്ള കാത്തിരിപ്പായിരുന്നു അവരുടെ ജീവിതം. ന്യായപ്രമാണവും തിരുവെഴുത്തുകളും പഠിക്കുകയും വ്യാഖ്യാനിക്കുകയുമായിരുന്നു ഇവരുടെ പ്രധാന ജോലി. ഒന്നിച്ച് പല ഗ്രൂപ്പുകളായി ചേർന്നിരുന്നാണ് ഇവർ തിരുവെഴുത്ത് പഠിച്ചത്. ഒരാൾ വായിക്കുകയും കൂട്ടത്തിൽ പാണ്ഡിത്യമുള്ള ആൾ വ്യഖ്യാനിക്കുകയും എല്ലാവരും ചേർന്ന് ചർച്ച ചെയ്യുകയുമായിരുന്നു രീതി. എഴുതപ്പെട്ടിരുന്ന നിയമങ്ങൾക്ക് ഇവർ കൂടുതൽ പ്രാധാന്യം നൽകി. ദൈവസ്നേഹം, മനുഷ്യസ്നേഹം, നന്മയോടുള്ള സ്നേഹം എന്നീ മൂന്ന് കാര്യങ്ങൾ ഉന്നതാദർശങ്ങളായി ഇവർ കരുതി.

### കുമ്റാൻ സമൂഹം

സമൂഹത്തിന്റെ മൂല്യച്യുതിയിൽ മനംനൊന്ത ഒരു പറ്റം യഹൂദന്മാർ ക്രിസ്തുവിനു മുമ്പ് രണ്ടാം നൂറ്റാണ്ടിൽ യഹൂദ മരുഭൂമിയിലേയ്ക്കു പോയി. എസ്സനീസിന്റെ കൂട്ടത്തിൽപെട്ട ഒരു വിഭാഗം ആയിരുന്നു ഇവർ എന്ന് അഭിപ്രായപ്പെടുന്നവരും ഉണ്ട്. നീതിയുടെ ഉപദേഷ്ടാവ് (Teacher of Righteousness) എന്ന ആളിന്റെ നേതൃത്വത്തിൽ ആണ് അവർ പോയത്. അദ്ദേഹം അവരെ ഒരു പുതിയ സമൂഹമായി സംഘടിപ്പിച്ചു. മശിഹായുടെ വരവ് വരെ ദൈവത്തിന്റെ ന്യായപ്രമാണം അക്ഷരംപ്രതി പാലിക്കാമെന്ന് ഒരു പ്രതിജ്ഞ അദ്ദേഹം അവരെക്കൊണ്ട് എടുപ്പിച്ചു. ന്യായപ്രമാണം വായിക്കുകയും പഠിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്തുകൊണ്ട് അവർ മശിഹായുടെ വരവിനായി കാത്തിരുന്നു. 1947-ൽ മാത്രമാണ് ആധുനിക ലോകം ഇവരെക്കുറിച്ച് അറിയുന്നത്. ആ കാലഘട്ടത്തിൽ കണ്ടെടുക്കപ്പെട്ട ചാവുകടൽ ചുരുളുകൾ (Dead Sea Scrolls) ഇവരുടെ ജീവിതരീതികളിലേക്കു വെളിച്ചം വീശുന്നവയാണ്.

### ഹേരോദ്യർ

ഹേരോദ്യാ രാജാവിന്റെ ബന്ധുക്കളും പാർശ്വവർത്തികളുമായിരുന്നു ഹേരോദ്യർ. മതാനുഷ്ഠാനങ്ങളിൽ ശ്രദ്ധയില്ലാതിരുന്ന ലൗകികന്മാർ ആയിരുന്നു ഇവർ. യാഥാസ്ഥിതികന്മാരായിരുന്ന യഹൂദന്മാർക്ക് ഇവരെക്കുറിച്ച് അൽപം പോലും മതിപ്പില്ലായിരുന്നു.

യഹൂദന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന വ്യത്യസ്ത വിഭാഗങ്ങളുടെ എല്ലാം ആചാരാനുഷ്ഠാനങ്ങളും ജീവിതരീതികളും, നിയമസംഹിതകളും, ധാർമ്മികബോധവും ക്രിസ്തുമതത്തിന്റെ പഠിപ്പിക്കലിനെ സ്വാധീനിച്ചിട്ടുണ്ട്. ക്രൈസ്തവചിന്താധാരയ്ക്ക് വിളനിലം ഒരുക്കുവാൻ ഈ വിഭാഗങ്ങളെല്ലാം ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ സഹായിച്ചിട്ടുണ്ട്. എല്ലാവരും ഒരു പോലെ ഒരു വിമോചകനെയൊ രക്ഷകനെയോ പ്രതീക്ഷിച്ചിരുന്നു. അവരുടെ പ്രതീക്ഷകൾ സഫലീകൃതമാകുമാറ് "അവൻ സ്വന്തത്തിലേക്കു വന്നു. എന്നാൽ സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല" (യോഹ. 1:11).

### പ്രവാസികളായ യഹൂദന്മാർ

യഹൂദന്മാർ ഇല്ലാതിരുന്ന ഒരു രാജ്യവും ക്രിസ്തുമതത്തിന്റെ ആരംഭത്തിൽ ഭൂമുഖത്തുണ്ടായിരുന്നില്ല എന്ന് സഭാചരിത്രകാരനായ കൈസര്യായിലെ യൗസേബിയോസ് പ്രസ്താവിക്കുന്നു. ബാബേൽ പ്രവാസകാലം (ബി.സി. 697-581) മുതലെങ്കിലും യഹൂദന്മാർ ലോകത്തിന്റെ പല ഭാഗങ്ങളിലും താമസിച്ചിരുന്നു. റോമാ സാമ്രാജ്യത്തിൽ മിക്കവാറും

എല്ലാ സ്ഥലങ്ങളിലും അവർ വസിക്കുന്നുണ്ടായിരുന്നു. ബാബിലോണിലും സിറിയായിലും, ഈജിപ്റ്റിലും, ഏഷ്യാമൈനറിലും, അർമ്മീനിയായിലും, റോമിലും വലിയ സംഘം യഹൂദന്മാർ താമസിക്കുന്നുണ്ടായിരുന്നു. "ആകാശത്തിൻ കീഴുള്ള സകല ജാതികളിൽ നിന്നും യെറുശലേമിൽ വന്നു പാർക്കുന്ന യഹൂദന്മാർ" പെന്തിക്കോസ്തി ദിവസത്തെ പ്രസംഗം കേട്ടുവെന്ന് ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നു (അപ്പൊ. പ്ര. 2:5). അവർ വന്ന സ്ഥലങ്ങളുടെ ഒരു ലിസ്റ്റും അദ്ദേഹം നൽകുന്നുണ്ട് (അപ്പൊ. പ്ര. 2.9-11).

പ്രവാസികളായ യഹൂദന്മാരെ വിജാതീയ യഹൂദന്മാർ എന്നു വിളിച്ചിരുന്നു (Hellenistic Jews). പാലസ്തീനിൽ താമസിച്ചിരുന്ന യഹൂദന്മാരെക്കാൾ കുറെക്കൂടെ വിശാലമാനസരും പുരോഗമന ചിന്താഗതിക്കാരും ആയിരുന്നു പ്രവാസികളായ യഹൂദന്മാർ. മറ്റു ജാതികളുമായുള്ള സംസർഗം കൊണ്ടാകാം ഇങ്ങനെ സംഭവിച്ചത്. പ്രവാസികളായ യഹൂദന്മാർ ഗ്രീക്കുഭാഷയാണ് കൂടുതൽ ഉപയോഗിച്ചുകൊണ്ടിരുന്നത്. അവരുടെ ആവശ്യത്തിലേക്ക് ക്രിസ്തുവിനു മുമ്പ് 250-നോടടുത്ത് എബ്രായ പഴയനിയമം ഗ്രീക്കുഭാഷയിലേക്കു വിവർത്തനം ചെയ്തു. ഈ പരിഭാഷ 'സെപ്റ്റുജിന്റ്' എന്ന പേരിൽ അറിയപ്പെടുന്നു. യഹൂദന്മാർ മാത്രമല്ല അനേക പുറജാതികളും സെപ്റ്റുജിന്റ് വായിച്ചിരുന്നു. പ്രവാസികളായ യഹൂദന്മാരിലൂടെ അവർ ജീവിച്ചിരുന്ന നാട്ടിലെ ജനങ്ങൾ യഹൂദന്മാരുടെ ഏക ദൈവത്തെക്കുറിച്ചും മശിഹായെക്കുറിച്ചും കേൾക്കുകയും ഗ്രഹിക്കുകയും ചെയ്തുപോന്നു.

വിദേശത്തു താമസിച്ചിരുന്ന യഹൂദന്മാർ പ്രാർത്ഥനയ്ക്കും പെരുനാൾ ആഘോഷങ്ങൾക്കും ബലികൾ അർപ്പിക്കുന്നതിനുമായി കാലാകാലങ്ങളിൽ യെറുശലേമിൽ എത്തിയിരുന്നു. ഹോശാനയുടെയും പെസഹായുടെയും പെന്തിക്കോസ്തി പെരുനാളിന്റെയും അവസരത്തിൽ യെറുശലേമിൽ വിവിധ ദേശവാസികൾ ഇങ്ങനെ വന്നെത്തിയവരാണ്. സ്വാഭാവികമായും അവർ അവരവരുടെ നാടുകളിൽ തിരികെ എത്തിച്ചേർന്നപ്പോൾ അക്കാലത്ത് യെറുശലേമിലും സമീപ പ്രദേശങ്ങളിലും സംഭവിച്ച വിസ്മനീയ കാര്യങ്ങളെക്കുറിച്ച് എല്ലാവരെയും അറിയിച്ചു കാണണം. ഇസ്രയേൽ ഗ്രഹത്തിലെ കാണാതെ പോയ ആടുകളെ അന്വേഷിച്ചിറങ്ങിയ നല്ലിടയന്റെ ശിഷ്യന്മാർ പ്രവാസികളായ യഹൂദന്മാരുടെ അടുക്കലേക്ക് ദിവ്യദൂതുമായി എത്തി. പ്രവാസികളായി ലോകത്തിന്റെ നാനാഭാഗത്തും താമസിച്ചിരുന്ന യഹൂദന്മാർ അപ്പോസ്തോലന്മാർ ആ നാടുകളിലേക്ക് കടന്നുചൊല്ലുവാൻ കളമൊരുക്കി. പട്ടണം തോറും സഞ്ചരിക്കുമ്പോൾ പൗലോസും മറ്റു ശിഷ്യന്മാരും ആദ്യം യഹൂദന്മാരുടെ അടുക്കലേക്കും പിന്നീട് വിജാതികളുടെ അടുക്കലേക്കുമാണ് സുവിശേഷദൂതുമായി ചെന്നത് (അപ്പൊ. പ്ര. 13:46).

ആദിമ ക്രൈസ്തവ സഭാ സമൂഹങ്ങൾ രൂപംപ്രാപിച്ചതിന്റെ മുന്നോടിയായി വളരെയധികം സ്വാധീനം ചെലുത്തിയിട്ടുള്ളവർ ഈ യഹൂദന്മാരാണ്. ഇവരുടെ സംഘാലയങ്ങളിൽ നിലനിന്നിരുന്ന ആരാധന, അജപാലന, ഭരണ, ശിക്ഷണ മാതൃകകൾ സഭയും സ്വീകരിച്ചു പോന്നു.

## ലോകത്തിന്റെ പരിതാപകരമായ അവസ്ഥ

ജീവിത മൂല്യങ്ങൾ വിലയിടിഞ്ഞ ഒരു സമൂഹപശ്ചാത്തലമാണ് മശിഹായുടെ മനുഷ്യാവതാര കാലത്ത് ഉണ്ടായിരുന്നത്. അധാർമ്മികതയും ക്രൂരതയും ലോകത്ത് നടമാടിയിരുന്നു. ഒരു വശത്ത് സംസ്ക്കാര സമ്പന്നത മുഖമുദ്രയായിട്ടുണ്ടായിരുന്നുവെങ്കിൽ മറുവശത്ത് അതുപോലെ മൂല്യച്യുതിയും ഉണ്ടായിരുന്നു. എല്ലാ മൂല്യങ്ങളും മറന്ന് എങ്ങനെയും ജീവിതം ആസ്വദിക്കുക എന്നതു മാത്രമായിരുന്നു വലിയോരു വിഭാഗത്തിന്റേയും ചിന്ത. ദൈവത്തെക്കുറിച്ചോ ന്യായവിധിയെക്കുറിച്ചോ ഉള്ള ലവലേശം ഭയവും ഇങ്ങനെയുള്ളവരെ ബാധിച്ചിരുന്നില്ല. ഓരോരുത്തനും അവനവന്റെ സുഖം മാത്രം നോക്കി. അഴിമതിയും അനീതിയും സർവ്വത്ര നടമാടി. അഴിഞ്ഞാട്ടം നടക്കുന്ന വേദികളിൽ മനുഷ്യരേയും മൃഗങ്ങളേയും ഒരുപോലെ കൂത്തുകാഴ്ചയ്ക്കു വിധേയരാക്കി. ശിശുഹത്യ സർവ്വസാധാരണമായിരുന്നു. മനുഷ്യ ജീവന് ഒരു വിലയും കൽപിച്ചിരുന്നില്ല. അധാർമ്മികതയിൽ മുങ്ങിക്കുളിച്ചു നിന്നവനായിരുന്നു ഹേരോദാ രാജാവ്. പല ഭരണകർത്താക്കളും ഇതിൽ നിന്നു വ്യത്യസ്തരായിരുന്നില്ല. പരീശന്മാരിലും സാദൂക്യരിലും പലർ സ്നാനത്തിനായി എത്തുന്നതു കണ്ടപ്പോൾ "സർപ്പസന്തതികളെ" എന്നാണ് യോഹന്നാൻ അവരെ വിളിയ്ക്കുന്നത്. "മാനസാന്തരത്തിനു യോഗ്യമായ ഫലം കായ്പാൻ" അവൻ ആഹ്വാനം ചെയ്തു. നിഗൂഢ ശക്തികളെ ആരാധിക്കുന്നവരും ആഭിചാരം ചെയ്യുന്നവരും നരബലി അനുഷ്ഠിക്കുന്നവരും ക്ഷുദ്രം ചെയ്യുന്നവരും ജനങ്ങളുടെ ഇടയിൽ ഉണ്ടായിരുന്നു. ഇതിനിടയിൽ ശരിയേതെന്നറിയാതെ ജനങ്ങൾ നട്ടംതിരിഞ്ഞു. യഥാർത്ഥ മാർഗ്ഗം അറിയാതെ അവർ ഇരുളിൽ തപ്പിനടന്നു. വ്യവസ്ഥാപിത മത ജീവിതരീതികളുടെ ആചാരാനുഷ്ഠാനങ്ങൾ ഒരിക്കലും അവരുടെ ആത്മീയദാഹം ശമിപ്പിച്ചില്ല. തങ്ങളെ ദൈവത്തെപ്പോലെ, ആരാധിക്കണമെന്ന് പല ചക്രവർത്തിമാരും ആവശ്യപ്പെട്ടു. ചക്രവർത്തിമാരുടെ പ്രതിമയ്ക്കു മുമ്പിൽ ജനങ്ങൾ ബലിയർപ്പിച്ചു. തിന്മയെ ഉപാസിക്കുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചുകൊണ്ടിരുന്നു.

"യഹോവെ എത്രത്തോളം" എന്ന ദീനരോധനം ഭക്തന്മാരുടെ കണ്ഠങ്ങളിൽ മുഴങ്ങി. അപ്പോഴാണ് "ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ ... ദുഃഖിയ്ക്കുന്നവർ ഭാഗ്യവാന്മാർ... സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ.... നീതിയ്ക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ.... ഹൃദയശുദ്ധി

യുള്ളവർ ഭാഗ്യവാന്മാർ... നീതി നിമിത്തം ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ..." എന്നിങ്ങനെയുള്ള മധുരശബ്ദം യെറുശലേമിലും, യഹൂദ്യായിലും, ഗലീലായിലും, യോർദ്ദാനക്കരെയും മലമുകളിലും അലയടിച്ചത്.

**ഉപസംഹാരം**

കർത്താവിന്റെ ജനനത്തിനു മുമ്പ് അവനെ സ്വീകരിക്കുവാൻ തക്കവണ്ണം ലോകം ഒരുങ്ങിക്കഴിഞ്ഞിരുന്നു. രാഷ്ട്രീയമായ കെട്ടുറപ്പും ഗതാഗത വാർത്താവിനിമയ സൗകര്യങ്ങളും, ഭരണസ്ഥിരതയും റോമാ സാമ്രാജ്യത്തിൽ ഉണ്ടായിരുന്നു. ഗ്രീക്കു സംസ്ക്കാരവും ഭാഷയും എങ്ങും വ്യാപിച്ചിരുന്നു. യഹൂദന്മാർ റോമാസാമ്രാജ്യത്തിൽ എല്ലായിടത്തും മാത്രമല്ല ലോകമെങ്ങും വസിച്ചിരുന്നു. മശിഹായുടെ വരവിനു വേണ്ടി അവർ ആകാംക്ഷയോടെ കാത്തിരുന്നു.

അധഃപതനവും, അധോഗതിയും നേരിട്ടുകൊണ്ടിരുന്ന ലോകത്തിന് ഒരു വീണ്ടെടുപ്പുകാരനെ ആവശ്യമായിരുന്നു. ലോകം അവന്റെ വരവിനായി ഒരുക്കപ്പെട്ടു. ലോകം അവനാൽ രക്ഷിക്കപ്പെടുവാനായി കാലസമ്പൂർണ്ണതയിൽ ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്കയച്ചു.

അന്നുണ്ടായിരുന്ന എല്ലാ ഉപദേശസംഹിതകളിൽ നിന്നും വ്യത്യസ്തമായിരുന്നു ക്രിസ്തുവിന്റെ ഉപദേശവും പ്രസംഗവും. ക്രിസ്തുമതത്തിന്റെ അടിസ്ഥാനപ്രമാണം ദൈവസ്നേഹമായിരുന്നു. അത് ദുഷ്ടനേയും നീതിമാനേയും നല്ലവനേയും പാപികളേയും ഒക്കെ സ്നേഹിക്കുന്നതായിരുന്നു. അതിൽ അനേകർ ആകൃഷ്ടരായി.

കർശനമായ ആചാരാനുഷ്ടാനങ്ങളിൽ കുടുങ്ങികിടന്നവരും ഭാരമേറിയ ചുമടുകൾ വഹിച്ചിരുന്നവരും ദുഃഖിതരും നിന്ദിതരും പീഡിതരുമായവരോട് യേശുക്രിസ്തു പറഞ്ഞു: "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളവരേ എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. ഞാൻ സൗമ്യതയും താഴ്മയും ഉള്ളവൻ ആകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോട് പഠിപ്പിൻ; എന്നാൽ നിങ്ങളുടെ ആത്മാക്കൾക്ക് ആശ്വാസം കണ്ടെത്തും. എന്റെ നുകം മൃദുവും എന്റെ ചുവട് ലഘുവും ആകുന്നു" (മത്തായി 11.28-30). അതെ, ലാളിത്യവും പ്രായോഗികതയും ആയിരുന്നു ക്രിസ്തുമാർഗ്ഗത്തിന്റെ മുഖമുദ്ര. അത് സഭയുടെ വളർച്ചയ്ക്ക് വളരെ സഹായിച്ചു.

## പാഠം 2

# "യെറുശലേമിലും,യഹൂദ്യായിലും,ശമര്യയിലും..."

### ആമുഖം

യേശുക്രിസ്തുവിന്റെ ജനനവും ഈലോക വ്യാപാരവും പുതിയ ഒരു ലോകവ്യവസ്ഥിതി കെട്ടിപ്പടുത്തു. അവന്റെ പരസ്യ ശുശ്രൂഷാ കാലത്തെ പ്രവർത്തനങ്ങൾ സഭയ്ക്ക് അടിസ്ഥാനമിട്ടു. കർത്താവു തന്നെ സ്ഥാപിച്ചതാണ് പ. സഭ. അല്ലാതെ അവന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം ഉണ്ടായതല്ല. പെന്തിക്കോസ്തി ദിവസം സഭ ദൈവാത്മാവു കൊണ്ട് നിറഞ്ഞു. എന്നേയ്ക്കും അതിൽ വസിക്കുന്ന പരിശുദ്ധാത്മാവിനെ സഭയ്ക്കു ലഭിച്ചു. യേശുക്രിസ്തുവിന്റേയും അപ്പോസ്തോലന്മാരുടെയും പ്രവർത്തനങ്ങളെക്കുറിച്ചും ഉപദേശങ്ങളെക്കുറിച്ചും സഭാജീവിതത്തെക്കുറിച്ചും ആണ് ചുരുക്കമായി ഈ പാഠത്തിൽ പരാമർശിക്കുന്നത്.

### യേശുവിന്റെ ജനനവും മാമോദീസായും

"ഞാൻ നിനക്കു മുമ്പായി എന്റെ ദൂതനെ അയയ്ക്കുന്നു; അവൻ നിന്റെ വഴി ഒരുക്കും. കർത്താവിന്റെ വഴി ഒരുക്കുവിൻ. അവന്റെ പാത നിരപ്പാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ വാക്ക്" എന്നിങ്ങനെ യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ എഴുതിയിരിക്കുന്നതുപോലെ യോഹന്നാൻ വന്നു. അവൻ മരുഭൂമിയിൽ സ്നാനം കഴിപ്പിച്ചും പാപമോചനത്തിനായുള്ള മാനസാന്തര സന്ദേശം പ്രസംഗിച്ചും കൊണ്ടിരുന്നു. അവന്റെ അടുക്കൽ യെഹൂദ്യദേശം ഒക്കെയും യെരുശലേമ്യർ എല്ലാവരും വന്നു പാപങ്ങളെ ഏറ്റുപറഞ്ഞു യോർദ്ദാൻ നദിയിൽ അവനാൽ സ്നാനം കഴിച്ചു" (മർക്കോസ് 1.8).

ഔഗസ്തൂസ് കൈസർ റോമാചക്രവർത്തിയായിരിക്കുമ്പോൾ, യെഹൂദ്യ രാജാവായ ഹെരോദാവിന്റെ കാലത്ത്, കുറേന്യോസ് സുറിയാ നാടു വാഴുമ്പോൾ യെഹൂദ്യയിലെ ബെത്‌ലഹേമിൽ ദാവീദു ഗൃഹത്തിൽ പെട്ട കന്യകമറിയാമിന്റെ പുത്രനായി, ലോക രക്ഷകനായ മശിഹാ ജാതം ചെയ്തു. അന്ന് ആ പ്രദേശത്ത് ആട്ടിൻകൂട്ടത്തെ കാവൽ ചെയ്തുകൊണ്ട് രാത്രിയിൽ പാർത്തിരുന്ന ആട്ടിടയന്മാരോട് ക്രിസ്തുവിന്റെ ജനനത്തെക്കുറിച്ചുള്ള സദ്വർത്തമാനം മാലാഖമാർ അറിയിച്ചു. കിഴക്കുനിന്നുള്ള വിദ്വാന്മാർ അവന്റെ നക്ഷത്രം കണ്ട് ബേത്‌ലഹേമിൽ എത്തി കാഴ്ചകൾ വച്ച് അവനെ വണങ്ങി. ജ്ഞാനത്തിലും ശക്തിയിലും ദൈവത്തിന്റേയും മനുഷ്യരുടേയും കൃപയിലും ആ ദൈവപൈതൽ വളർന്നു വന്നു.

"തീബെർയ്യൊസ് കൈസരുടെ വാഴ്ചയുടെ പതിനഞ്ചാം ആണ്ടിൽ പൊന്തിയോസ് പീലാത്തോസ് യെഹൂദ്യ നാടുവാഴുമ്പോൾ, ഹേരോദാവു ഗലീലയിലും അവന്റെ സഹോദരനായ ഫീലിപ്പൊസ് ഇതുർയ്യത്ര ഖോനിത്തി ദേശങ്ങളിലും ലുസാന്യാസ് അബിലേനയിലും ഇടപ്രഭുക്കന്മാരായും ഹന്നാവും കയ്യാഫാവും മഹാപുരോഹിതന്മാരായും ഇരിയ്ക്കും കാലം" (ലൂക്കോസ് 3.2) യോഹന്നാൻ യോർദ്ദാനരികെയുള്ള നാട്ടിൽ ഒക്കെയും വന്ന് പാപമോചനത്തിനായുള്ള മാനസാന്തര സ്നാനം പ്രസംഗിച്ചു. ജനമെല്ലാം സ്നാനം ഏറ്റു. "പിറ്റെന്നാൾ യേശു തന്റെ അടുക്കൽ വരുന്നത് അവൻ കണ്ടിട്ട്: ഇതാ, ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്. എന്റെ പിന്നാലെ ഒരു പുരുഷൻ വരുന്നു; അവൻ എനിക്കു മുമ്പെ ഉണ്ടായിരുന്നതുകൊണ്ടു എനിക്കു മുമ്പനായി തീർന്നു എന്നു ഞാൻ പറഞ്ഞവൻ ഇവൻ തന്നെ എന്നു പറഞ്ഞു" (യോഹ. 1.29–30). ജനം എല്ലാം സ്നാനം ഏല്ക്കുമ്പോൾ യേശുവും യോർദ്ദാൻ നദിയിൽ യോഹന്നാനിൽ നിന്നും സ്നാനം ഏറ്റു. അപ്പോൾ "സ്വർഗ്ഗം തുറന്ന് പരിശുദ്ധാത്മാവ് ദേഹരൂപത്തിൽ പ്രാവ് എന്നപോലെ അവന്റെ മേൽ ഇറങ്ങി വന്നു. നീ എന്റെ പ്രിയപുത്രൻ; നിന്നിൽ ഞാൻ പ്രസാദിച്ചിരിയ്ക്കുന്നു എന്ന് സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായി" (ലൂക്കോസ് 3.21–22). "യോഹന്നാൻ തടവിലായ ശേഷം യേശു ഗലീലായിൽ ചെന്ന് ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചു" (മർക്കോസ് 1.14). "യേശുവിന് താൻ പ്രവൃത്തി ആരംഭിക്കുമ്പോൾ ഏകദേശം മുപ്പത് വയസ്സായിരുന്നു" (ലൂക്കോസ് 3.23).

## യേശുവിന്റെ പ്രവർത്തികൾ

യെറുശലേമിലും, പാലസ്തീനിലും, യെഹൂദ്യായിലും, ശമര്യയിലും യേശു ദൈവരാജ്യം പ്രസംഗിച്ചു. രോഗികളെ സുഖപ്പെടുത്തുകയും ഭൂതങ്ങളെ പുറത്താക്കുകയും മരിച്ചവരെ ഉയിർപ്പിക്കുകയും മറ്റ് അനേക അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തു. തന്റെ പ്രവർത്തനങ്ങളിലൂടെയും ഉപദേശങ്ങളിലൂടെയും താൻ മശിഹാ ആകുന്നു എന്നവൻ തെളിയിച്ചു. ജനമെല്ലാം അവന്റെ ഉപദേശങ്ങളിൽ വിസ്മയിക്കുകയും അനേകായിരങ്ങൾ അവനിൽ വിശ്വസിക്കുകയും ചെയ്തു. ദൈവത്തെക്കുറിച്ചും ദൈവരാജ്യത്തെക്കുറിച്ചുമുള്ള അവന്റെ പഠിപ്പിക്കൽ യഹൂദ റാബിമാരുടെ പഠിപ്പിക്കലിൽ നിന്ന് വ്യത്യസ്തമായിരുന്നു. യഹോവയായ ദൈവം യഹൂദന്മാരുടെ മാത്രമല്ല അവൻ സർവ്വലോകത്തെയും സ്നേഹിക്കുന്നവനും സർവ്വരുടേയും പിതാവാണെന്നും അവൻ പഠിപ്പിച്ചു. പുറജാതികൾ യഹൂദന്മാർ വിചാരിക്കുന്നതുപോലെ നായ്ക്കുട്ടികളല്ല എന്ന് അവൻ കാണിച്ചു കൊടുത്തു. ദൈവത്തെ ആരാധിക്കുന്നവൻ അവനെ ആത്മാവിലും സത്യത്തിലും ആരാധിക്കണമെന്ന് അവൻ ഉപദേശിച്ചു.

ചുങ്കക്കാരും വേശ്യാസ്ത്രീകളും സ്വർഗ്ഗരാജ്യത്തിൽ കടക്കുമെന്നും, തെക്കുനിന്നും, വടക്കുനിന്നും, കിഴക്കുനിന്നും, പടിഞ്ഞാറുനിന്നും അനേകർ വന്ന് അവനോടു കൂടെ പന്തിക്കിരിക്കുമെന്നും അവൻ പറഞ്ഞു. ദൈവത്തോടും മനുഷ്യനോടും ഓരോരുവനും ഉണ്ടായിരിക്കേണ്ട ബന്ധം എങ്ങനെയായിരിക്കണമെന്നും ദൈവരാജ്യത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ എന്തെല്ലാമായിരിക്കണമെന്നും അവൻ ഗിരിപ്രഭാഷണങ്ങളിലൂടെയും തന്റെ ഉപദേശങ്ങളിലൂടെയും വ്യക്തമാക്കി.

ന്യായപ്രമാണത്തെ പൂർത്തീകരിക്കുവാനും പ്രവാചകന്മാരുടെ പ്രവചനങ്ങളെ നിറവേറ്റുവാനുമായി വന്ന മശിഹാ അധികാരത്തോടെ ന്യായപ്രമാണത്തിനു പുതിയ വ്യാഖ്യാനങ്ങൾ നൽകി. പൂർണ്ണഹൃദയത്തോടും, പൂർണ്ണാത്മാവോടും, പൂർണ്ണ മനസ്സോടും, പൂർണ്ണശക്തിയോടും ദൈവത്തെ സ്നേഹിക്കണം (മർക്കോസ് 12.30) എന്നും തന്നെപ്പോലെ തന്റെ അയൽക്കാരനെയും സ്നേഹിക്കണം എന്നും അവൻ പഠിപ്പിച്ചു. ഇവയെക്കാൾ വലിയതായി മറ്റൊരു കൽപനയും ഇല്ല എന്ന് അവൻ പറഞ്ഞു. തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്ന പുതിയ കൽപന അവൻ ശിഷ്യന്മാർക്കു നൽകി. “ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം” (യോഹ. 13.34) എന്ന് അവൻ തന്റെ ശിഷ്യന്മാരോടു പറഞ്ഞു.

“തന്നോടു കൂടെ ഇരിപ്പാനും പ്രസംഗിക്കേണ്ടതിന് അയപ്പാനും ഭൂതങ്ങളെ പുറത്താക്കേണ്ടതിന് അധികാരം ഉണ്ടാകുവാനു”മായി (മർക്കോസ് 3.14) അവൻ പ്രത്യേകമായി പന്തിരുവരെ തെരഞ്ഞെടുത്തു നിയമിച്ചു. അവർക്കുവേണ്ടുന്ന എല്ലാ ഉപദേശവും മാർഗ്ഗനിർദ്ദേശവും അവൻ നൽകി. പ്രാർത്ഥിക്കേണ്ടതിന് അവരെ പഠിപ്പിച്ചു. നിങ്ങൾ ഇപ്രകാരം പ്രാർത്ഥിപ്പിൻ എന്നു പറഞ്ഞുകൊണ്ട് “സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ” എന്ന പ്രാർത്ഥന അവരെ ചൊല്ലി കേൾപ്പിച്ചു. അവൻ പോയതിനുശേഷം എന്നേക്കും അവരോടുകൂടെ ഇരിക്കേണ്ടതിന് പരിശുദ്ധാത്മാവിനെ അവർക്ക് അയച്ചുകൊടുക്കാമെന്ന് അവൻ അവരോടു വാഗ്ദാനം ചെയ്തു.

കർത്താവ് താൻ ഏല്പിക്കപ്പെടുവാനിരിക്കുന്ന ആ അവസാന സന്ധ്യയിൽ ശിഷ്യന്മാരുമൊത്ത് ഭക്ഷണത്തിനിരിക്കുമ്പോൾ അപ്പം എടുത്ത് വാഴ്ത്തി സ്തോത്രം ചൊല്ലി നുറുക്കി. “ഇതു നിങ്ങൾക്ക് വേണ്ടിയുള്ള എന്റെ ശരീരം; എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ എന്നു പറഞ്ഞു. അവ്വണ്ണം തന്നെ അത്താഴം കഴിഞ്ഞശേഷം അവൻ പാനപത്രം എടുത്തു; ഈ പാനപത്രം എന്റെ രക്തത്തിൽ പുതിയനിയമം ആകുന്നു; ഇതു കുടിക്കുമ്പോഴൊക്കെയും എന്റെ ഓർമ്മയ്ക്കായി ചെയ്യുവീൻ എന്നു പറഞ്ഞു” (1 കൊരി. 11.24).

തന്റെ പെസഹായാൽ ന്യായപ്രമാണ പെസഹായെ താൻ മായിച്ചു കളഞ്ഞു. എന്നന്നേയ്ക്കുമുള്ള ഉടമ്പടിയും ഓർമ്മയും ആയിത്തീരുവാനായിട്ട് തന്റെ തൃക്കൈകളാൽ പുതിയനിയമ പെസഹായെ താൻ സ്ഥാപിച്ചു. "ആട്ടുകൊറ്റന്മാരുടെയും പശുക്കിടാക്കളുടെയും രക്തത്താലല്ല സ്വന്ത രക്തത്താൽ തന്നെ ഒരിക്കലായിട്ടു വിശുദ്ധ മന്ദിരത്തിൽ പ്രവേശിച്ചു എന്നേക്കുമുള്ളോരു വീണ്ടെടുപ്പ് സാധിപ്പിച്ചു" (എബ്രാ. 9.12) എന്നതായിരുന്നു ആദിമസഭയ്ക്ക് മശിഹായെക്കുറിച്ചുള്ള അഭിപ്രായം.

യഹൂദമതത്തിലെ ദുഷ്ചെയ്തികളെ അവൻ വിമർശിച്ചു. ശാസ്ത്രിമാരുടെയും പരീശന്മാരുടെയും കാപട്യങ്ങൾക്കെതിരേ അവൻ വിരൽ ചൂണ്ടി. അത്താഴത്തിൽ പ്രധാനസ്ഥലവും പന്തിയിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും മനുഷ്യർ റബ്ബീ എന്നു വിളിക്കുന്നതും പ്രിയമായിരുന്ന ന്യായശാസ്ത്രിമാരെയും പരീശന്മാരെയും അവൻ 'വെള്ള തേച്ച ശവക്കല്ലറകളെ' എന്നു വിളിച്ചു. മന്ത്രപ്പട്ട വീതിയാക്കി, തൊങ്ങൽ വലുതാക്കുന്നവരും, വിധവമാരുടെ വീടുകളെ വിഴുങ്ങിക്കളയുകയും ഉപായരൂപേണ ദീർഘമായി പ്രാർത്ഥിക്കുകയും ചെയ്യുന്നവരുമായ പുരോഹിതന്മാരെ അവൻ 'കപടഭക്തരെ' എന്നു വിളിച്ചു. ഭാരമേറിയ ചുമടുകൾ കെട്ടി മനുഷ്യരുടെ തോളിൽ വെയ്ക്കുന്നവരെ അവൻ 'കുരുടന്മാരായ വഴി കാട്ടികളെ' എന്നു വിളിച്ചു. അവർ പാമ്പുകളും സർപ്പസന്തതികളും ആണെന്നവൻ പറഞ്ഞു. നീതിമാനായ ഹാബേലിന്റെ രക്തം മുതൽ മന്ദിരത്തിനും യാഗപീഠത്തിനും നടുവിൽ വെച്ചു കൊന്നവനായ ബെരഖ്യാവിന്റെ മകനായ സെഖര്യാവിന്റെ രക്തം വരെ ഭൂമിയിൽ ചൊരിയപ്പെട്ട നീതിയുള്ള രക്തം എല്ലാം തിന്മപ്പെട്ട ശാസ്ത്രിമാരുടേയും പരീശന്മാരുടേയും യഹൂദന്മാരുടേയും മേൽ വരുമെന്ന് അവൻ പറഞ്ഞു. അവൻ ദൈവദൂഷണം പറയുന്നുവെന്നും, ദേവാലയത്തെ നശിപ്പിക്കുന്നുവെന്നും ആരോപിച്ചുകൊണ്ട് മഹാപുരോഹിതന്മാരും ദേവാലയത്തിലെ ചേവകരും റോമാ പടയാളികളും ചേർന്ന് അവനെ പിടിച്ചു കെട്ടി. അപ്പോൾ ശിഷ്യന്മാർ എല്ലാവരും അവനെ വിട്ട് ഓടിപ്പോയി.

## യേശുവിന്റെ കുരിശുമരണവും ഉയിർപ്പും സ്വർഗ്ഗാരോഹണവും

"യേശുവിനെ പിടിച്ചവരോ മഹാപുരോഹിതനായ കയ്യാഫായുടെ അടുക്കൽ ശാസ്ത്രിമാരും മൂപ്പന്മാരും ഒന്നിച്ചു കൂടിയിരുന്നേടത്തു അവനെ കൊണ്ടുപോയി" (മത്തായി 26.57). മഹാപുരോഹിതന്മാരും, മൂപ്പന്മാരും ശാസ്ത്രിമാരും ന്യായാധിപസംഘം ഒക്കെയും അവനെതിരായി കുറ്റാരോപണം നടത്തി. അവർ എല്ലാവരും കൂടി അവനെ കൊല്ലുവാൻ വിചാരിച്ച് ബന്ധിച്ച് നാടുവാഴിയായ പീലാത്തോസിനെ ഏല്പിച്ചു. പീലാത്തോസ് അവനെ വിസ്തരിച്ചാറെ കുറ്റം ഒന്നും കണ്ടില്ല. 'അവനെ

ക്രൂശിക്കുക, അവനെ ക്രൂശിക്കുക' എന്ന് ജനം ആർത്തു വിളിച്ചുകൊണ്ടിരുന്നു. പീലാത്തോസ് യേശുവിനെ പുറത്തുകൊണ്ടുവന്ന് 'ഇതാ യഹൂദന്മാരുടെ രാജാവ്' എന്നു പറഞ്ഞു. അവരോ 'കൊന്നു കളക, കൊന്നു കളക, അവനെ ക്രൂശിക്ക' എന്നു നിലവിളിച്ചു. 'നിങ്ങളുടെ രാജാവിനെ ഞാൻ ക്രൂശിക്കേണമോ' എന്ന് പീലാത്തോസ് അവരോടു ചോദിച്ചു; അതിനു മഹാപുരോഹിതന്മാർ: 'ഞങ്ങൾക്കു കൈസരല്ലാതെ മറ്റൊരു രാജാവില്ല' എന്ന് ഉത്തരം പറഞ്ഞു. അപ്പോൾ അവൻ അവനെ ക്രൂശിക്കേണ്ടതിനു അവർക്കു എൽപിച്ചു കൊടുത്തു" (യോഹ. 19.14–16). പടയാളികൾ അവനെ കൈയേറ്റ് സ്വന്തം ക്രൂശു ചുമപ്പിച്ച് പട്ടണത്തിനു പുറത്ത് തലയോടിടം എന്നർത്ഥമുള്ള ഗോഗുൽത്താ എന്ന സ്ഥലത്തേക്കു കൊണ്ടുപോയി.

"അവിടെ അവർ അവനേയും അവനോടുകൂടെ വേറെ രണ്ടാളുകളേയും ഒരുത്തനെ അപ്പുറത്തും ഒരുത്തനെ ഇപ്പുറത്തും യേശുവിനെ നടുവിലുമായി ക്രൂശിച്ചു" (യോഹ. 19.18). ക്രൂശിന്മേൽ കിടന്നു മരിച്ച യേശുവിനെ അരിമത്യയിലെ യൗസേഫും, നിക്കോദിമോസും ചേർന്ന് യഹൂദന്മാർ ശവം അടക്കുന്ന മര്യാദപ്രകാരം സുഗന്ധവർഗ്ഗത്തോടു കൂടി ശീല പൊതിഞ്ഞുകെട്ടി പുതിയൊരു കല്ലറയിൽ അടക്കി.

എന്നാൽ അവനെ സംസ്ക്കരിച്ചതിന്റെ മൂന്നാംനാളായ ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ അവൻ കബറിൽ നിന്ന് ഉത്ഥാനം ചെയ്തു. ആ ദിവസം തന്നെ സ്നേഹിച്ച സ്ത്രീകൾക്കും പരിശുദ്ധ ശ്ലീഹന്മാർക്കും അവൻ പ്രത്യക്ഷനായി. ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ആയ ആ ദിവസം സന്ധ്യയായപ്പോൾ ശിഷ്യന്മാർ ഇരുന്ന സ്ഥലത്തു യഹൂദന്മാരെപ്പേടിച്ച് വാതിൽ അടച്ചിരിക്കെ യേശു വന്ന് നടുവിൽ നിന്നു; 'നിങ്ങൾക്കു സമാധാനം' എന്ന് അവരോടു പറഞ്ഞു. അവൻ ശിഷ്യന്മാരുടെ മേൽ ഊതി "അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊള്ളുവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവ മോചിക്കപ്പെട്ടിരിയ്ക്കുന്നു; ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു" (യോഹ. 20:19–23). അവന്റെ ദൗത്യം അവൻ തന്റെ ശിഷ്യന്മാരെ ഭരമേല്പിച്ചു. "സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പുറപ്പെട്ടു, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കൽപിച്ചതു ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ട് സകല ജാതികളേയും ശിഷ്യന്മാരാക്കിക്കൊൾവീൻ; ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടെ ഉണ്ട് എന്ന് അരുളിചെയ്തു" (മത്തായി 28.18–20). നാൽപതു നാൾ അവൻ അവരോടു കൂടെ ഉണ്ടായിരുന്നു. "അവൻ

അവരെ ബഥാന്യയിലേക്കു കൂട്ടിക്കൊണ്ടുപോയി കൈ ഉയർത്തി അവരെ അനുഗ്രഹിച്ചശേഷം സ്വർഗ്ഗാരോഹണം ചെയ്തു" (ലൂക്കോസ് 24.51).

## പെന്തിക്കോസ്തിയും സുവിശേഷഘോഷണവും

യേശു കൽപിച്ചതുപോലെ പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതുവരെ ശിഷ്യന്മാർ യെറുശലേമിൽ കാത്തിരുന്നു. പെന്തിക്കോസ്തുനാൾ വന്നപ്പോൾ "അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു" (അപ്പോ. പ്ര. 2.1–3). അവർ ഇരുന്നിരുന്ന വീടു മുഴുവൻ നിറച്ച് സഭയുടെ മുഴുവന്റേയും മേൽ ആണ് പരിശുദ്ധറൂഹാ വന്ന് ആവസിച്ചത്. ശിഷ്യന്മാർ ഓരോരുത്തരും പരിശുദ്ധാത്മാവു കൊണ്ട് നിറഞ്ഞ് കർത്താവു ചെയ്ത അത്ഭുതകാര്യങ്ങളെക്കുറിച്ചും അവൻ മുഖാന്തിരമുണ്ടായ രക്ഷയെക്കുറിച്ചും സുവിശേഷിക്കുവാൻ തുടങ്ങി.

അന്ന് ആകാശത്തിൻകീഴിലുള്ള സകലജാതികളിൽ നിന്നും യെറുശലേമിൽ വന്നു പാർക്കുന്ന വിവിധ ഭാഷക്കാർ ശിഷ്യന്മാരുടെ പ്രസംഗം കേൾക്കുവാൻ തടിച്ചുകൂടി. അവരിൽ ഓരോരുത്തനും അവരവരുടെ ഭാഷകളിൽ ശിഷ്യന്മാർ ദൈവത്തിന്റെ വൻ കാര്യങ്ങളെ പ്രസ്താവിക്കുന്നതു കേട്ട് ഭ്രമിച്ചു ചഞ്ചലിച്ചു. പെന്തിക്കോസ്തു നാൾ പത്രോസിന്റെ പ്രസംഗം കേട്ട് മൂവായിരത്തോളം പേർ സഭയോടു ചേർന്നു (അപ്പൊ. പ്ര. 2.41). ഈ ദിവസം സഭയുടെ ജന്മദിനമായി കണക്കാക്കാം.

യേശുക്രിസ്തു തന്നെ യഥാർത്ഥത്തിൽ മശിഹാ ആണെന്ന് പ്രവചനങ്ങളും, ന്യായപ്രമാണങ്ങളും അടിസ്ഥാനമാക്കി വളരെ പ്രാഗത്ഭ്യത്തോടെ ശിഷ്യന്മാർ തെളിയിച്ചു. അവൻ നമ്മുടെ പാപങ്ങൾക്കു വേണ്ടി മരിച്ചു എന്നും മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർത്തെഴുന്നേറ്റുവെന്നും, സ്വർഗ്ഗാരോഹണം ചെയ്തുവെന്നും, ഭൂലോകത്തെ നീതിയോടും, നേരോടും ന്യായം വിധിക്കുവാൻ വീണ്ടും വരുമെന്നും അവർ പ്രസംഗിച്ചു. പാപങ്ങളെക്കുറിച്ച് അനുതപിച്ച് മാമോദീസാ ഏറ്റ് രക്ഷിതരുടെ സംഘത്തിൽ ചേരുവാൻ അവർ സർവ്വജാതികളേയും ആഹ്വാനം ചെയ്തു. അപ്പോസ്തോലന്മാരുടെ കൈയാൽ ഏറിയ അത്ഭുതങ്ങളും അടയാളങ്ങളും നടന്നു. "കർത്താവ് രക്ഷിക്കപ്പെട്ടവരെ ദിനംപ്രതി സഭയോടു ചേർത്തുകൊണ്ടിരുന്നു" (അപ്പൊ. പ്ര. 2.47). ശിഷ്യന്മാരുടെ എണ്ണം പെരുകി വന്നു, സഭ വളർന്നു. ആദ്യകാലങ്ങളിൽ സഭയോടു ചേർന്നവരിൽ മഹാഭൂരിപക്ഷവും യഹൂദന്മാരായിരുന്നു. "വിശ്വസിച്ചവരുടെ കൂട്ടം ഏക ഹൃദയവും ഏക മനസ്സും ഉള്ളവരായിരുന്നു. തനിക്കുള്ളത് ഒന്നും സ്വന്തമെന്ന് ആരും പറഞ്ഞില്ല. സകലവും അവർക്കു

പൊതുവായിരുന്നു... മുട്ടുള്ളവർ ആരും അവരിൽ ഉണ്ടായിരുന്നില്ല" (അപ്പൊ. പ്ര. 4.32-35) എന്നാണ് ലൂക്കോസ് ആദിമ സഭയെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നത്. അവർ എല്ലാവരും "ഒരുമനപ്പെട്ട് ദിനംപ്രതി ദേവാലയത്തിൽ കൂടിവരികയും വീട്ടിൽ അപ്പം നുറുക്കിക്കൊണ്ട് ഉല്ലാസവും ഹൃദയപരമാർത്ഥതയും പൂണ്ട് ഭക്ഷണം കഴിക്കയും ദൈവത്തെ സ്തുതിക്കയും സകല ജനത്തിന്റേയും കൃപ അനുഭവിക്കയും ചെയ്തു" (അപ്പൊ. പ്ര. 2.46-47). മേൽക്കുമേൽ അനവധി പുരുഷന്മാരും സ്ത്രീകളും കർത്താവിൽ വിശ്വസിച്ചു. യെരുശലേമിലും ശമര്യയിലും ദൈവ വചനം പരന്നു.

**ഉപസംഹാരം**

ആദിമസഭയുടെ വളർച്ചയ്ക്ക് വിവിധ കാലഘട്ടങ്ങളുണ്ട്. അതിൽ ആദ്യത്തെ കാലഘട്ടവും സഭാസ്ഥാപനവും ആണ് ഇവിടെ പ്രതിപാദിച്ചത്. യഹൂദമതത്തിൽ തന്നെ ഉണ്ടായി വന്ന ഒരു നവോത്ഥാനമായായിരുന്നു ക്രൈസ്തവമതത്തെ മനസ്സിലാക്കിയത്. ന്യായപ്രമാണം പൂർത്തീകരിക്കപ്പെടുകയും, പ്രവചനങ്ങൾ നിറവേറുകയും പുതിയനിയമം സ്ഥാപിതമാവുകയും ചെയ്തു. യേശുക്രിസ്തുവിലൂടെ ലോകത്തിന് പുതുജീവൻ ലഭ്യമായി എന്നതായിരുന്നു ആദിമസഭയുടെ ഏറ്റവും വലിയ സന്ദേശം. അപ്പോസ്തോലന്മാരും ക്രിസ്തുവിന്റെ ശക്തി ധരിച്ച് അത്ഭുതങ്ങൾ പ്രവർത്തിച്ചു. ആ അത്ഭുതങ്ങൾ അനേകരെ സഭയിലേക്കു നയിച്ചു. സ്തേപ്പാനോസ് പീഡിപ്പിക്കപ്പെടുന്നതുവരെ യെരുശലേം ആയിരുന്നു ആദിമസഭയുടെ കേന്ദ്രം. "ദൈവവചനം പരന്നു. യെരുശലേമിൽ ശിഷ്യന്മാരുടെ എണ്ണം ഏറ്റവും പെരുകി. പുരോഹിതന്മാരിലും വലിയൊരു കൂട്ടം വിശ്വാസത്തിന് അധീനരായിത്തീർന്നു."

**പാഠം 3**

# "ജാതികളുടേയും രാജാക്കന്മാരുടേയും ഇസ്രയേൽ മക്കളുടേയും മുമ്പാകെ..."

**ആമുഖം**

പെന്തിക്കോസ്തി ദിവസം ആകാശത്തിൻകീഴുള്ള സകല ജാതികളിൽ നിന്നും വന്നുപാർക്കുന്ന അനേക യഹൂദന്മാർ യെരുശലേമിൽ ഉണ്ടായിരുന്നു. അവരെല്ലാവരും അപ്പൊസ്തോലന്മാരുടെ പ്രസംഗം കേൾക്കുവാൻ തടിച്ചു കൂടി. "പാർത്ഥ്യരും, മേദ്യരും, ഏലാമ്യരും, മെസപ്പൊത്താമ്യയിലും യഹൂദ്യയിലും കപ്പദോക്യയിലും പൊന്തൊസിലും

ആസ്യയിലും പ്രുഗ്യയിലും പംഫുല്ല്യയിലും മിസ്രയീമിലും കുറേനെക്കു ചേർന്ന ലിബ്യ പ്രദേശങ്ങളിലും പാർക്കുന്നവരും, റോമയിൽ നിന്ന് വന്നു പാർക്കുന്നവരും, യഹൂദന്മാരും, യഹൂദമതാനുസാരികളും, ക്രേത്യരും, അറബിക്കാരുമായി"രുന്ന വലിയ ഒരു സംഘമാണ് അവിടെ വന്നു ചേർന്നത് (അപ്പൊ. പ്ര. 2.9-10). അവരിൽ നിന്നു തന്നെ മൂവായിരത്തോളം പേർ സ്നാനം ഏറ്റു സഭയോടു ചേർന്നു. രക്ഷിക്കപ്പെടുന്നവർ ദിനം പ്രതി സഭയോടു ചേർന്നുകൊണ്ടും ഇരുന്നു. പിന്നീട് അങ്ങോട്ടുള്ള സഭയുടെ വളർച്ച അത്ഭുതകരമായിരുന്നു. യെരുശലേമിൽ നിന്ന് യഹൂദ്യായിലേയ്ക്കും, ശമര്യയിലേയ്ക്കും, റോമാസാമ്രാജ്യത്തിന്റെ കോണുകളിലേയ്ക്കും സാമ്രാജ്യത്തിന്റെ അതിർവരമ്പുകൾ കടന്ന് ഭൂലോകത്തിന്റെ അതിർത്തികളോളവും സുവിശേഷം പ്രചരിച്ചു. കുസ്തന്തീനോസ് രാജാവിന്റെ കാലമായപ്പോൾ റോമാ സാമ്രാജ്യത്തിലെ മതങ്ങളിൽ അംഗസംഖ്യയിൽ ക്രിസ്തുമതം ഒന്നാമത്തേതായി. അത്ഭുതപൂർവ്വമായ ഈ വളർച്ചയുടെ ചില സുപ്രധാന വിവരണങ്ങളും അപ്പൊസ്തോലന്മാരുടെ പ്രവർത്തനങ്ങളും ആണ് ഈ അദ്ധ്യായത്തിൽ പരാമർശിക്കുവാൻ ഉദ്ദേശിക്കുന്നത്.

### ആദിമ സഭാചരിത്രരേഖകൾ

ആദിമ സഭാചരിത്രരേഖകളിൽ ഏറ്റവും പ്രധാനപ്പെട്ടവ സുവിശേഷങ്ങളും ലേഖനങ്ങളുമാണ്. കർത്താവും ശിഷ്യന്മാരും പഴയനിയമ പുസ്തകങ്ങൾ വിശുദ്ധ ലിഖിതങ്ങളായി കണക്കാക്കി അവ വായിച്ചു. കർത്താവ് സംഘാലയങ്ങളിൽ വച്ചും അല്ലാതെയും പഴയനിയമം വായിക്കുകയും വ്യാഖ്യാനിക്കുകയും, പഠിപ്പിക്കുകയും ചെയ്തിരുന്നു. ശിഷ്യന്മാർ പഴയനിയമം ഉപയോഗിച്ച്, വരുവാനുള്ള മശിഹാ നസ്രേത്തിൽ നിന്നുള്ള യേശു തന്നെയാണ് എന്ന് തെളിയിക്കുകയും ക്രിസ്തുവിൽ ഉണ്ടായിരിക്കുന്ന പ്രവചനപൂർത്തീകരണങ്ങളെക്കുറിച്ച് ജനങ്ങളെ പഠിപ്പിക്കുകയും ചെയ്തു. മോശയുടെ ന്യായപ്രമാണവും പ്രവാചകപുസ്തകങ്ങളും സങ്കീർത്തനങ്ങളും ആദിമസഭ ഉപയോഗിച്ചു. അതിനോട് ചേർന്ന് കർത്താവിന്റെ ജീവിതവും ഉപദേശങ്ങളും പഠിപ്പിക്കലുകളും സ്ഥാനം പിടിച്ചു. അക്കാര്യങ്ങളെ വിവരിക്കുന്ന ഒരു ചരിത്രം ചമപ്പാൻ പലരും ശ്രമിച്ചു (ലൂക്കോസ് 1.2) എങ്കിലും പൂർണ്ണമായ ഒന്നും ഉണ്ടായില്ല.

വി. മർക്കോസിന്റെ സുവിശേഷമാണ് ആദ്യമായി പുറത്തു വന്നത്. പൗലോസിന്റെയും ബർന്നബാസിന്റെയും ഒന്നാമത്തെ മിഷനറി യാത്രയിൽ മർക്കോസും കൂടെ ഉണ്ടായിരുന്നു. പത്രോസ് ശ്ലീഹായുടെ നിർദ്ദേശമനുസരിച്ചാണ് മർക്കോസ് സുവിശേഷം എഴുതിയതെന്ന് ഹൈരപോലീസിലെ പാപ്പിയാസ് (എ.ഡി. 140) രേഖപ്പെടുത്തിയിട്ടുണ്ട്. പത്രോ

സിന്റെയും പൗലോസിന്റെയും വ്യാഖ്യാതാവായിരുന്ന മർക്കോസിന് അവരിൽ നിന്ന് ലഭിച്ച വിവരങ്ങളായിരിക്കണം സുവിശേഷ രചനയ്ക്ക് ഉപയോഗിച്ചത്. എ.ഡി. അമ്പതിനോടടുത്ത് റോമിൽ വെച്ച് സുവിശേഷം എഴുതിയതായി പൊതുവെ പറയപ്പെടുന്നു.

മർക്കോസിന്റെ സുവിശേഷവും അന്നു ലഭ്യമായിരുന്ന മറ്റു രേഖകളും ഉപയോഗിച്ച് വി. മത്തായിയുടെ സുവിശേഷം എ.ഡി. 80 തിനോടടുത്ത് രചിക്കപ്പെട്ടു. എബ്രായഭാഷയിൽ മത്തായി സുവിശേഷം എഴുതിയെന്നും ഓരോരുത്തരും അവരവരുടെ രീതിയിൽ അതു വ്യാഖ്യാനിച്ചു എന്നും പാപ്പിയാസ് പറയുന്നു.

പൗലോസ് ശ്ലീഹായുടെ സന്തതസഹചാരിയായ വൈദ്യനായ ലൂക്കോസ് ആണ് ലൂക്കോസിന്റെ സുവിശേഷവും (എ.ഡി. 55-57) അതിന്റെ രണ്ടാം ഭാഗമായ അപ്പൊസ്തോലപ്രവർത്തികളും (എ.ഡി. 60) രചിച്ചത്. ഗ്രന്ഥങ്ങൾക്ക് ലൂക്കോസ് തന്നെ ഒരു മുഖവുരയും നൽകുന്നുണ്ട് (ലൂക്കോ. 1.1-4; അപ്പോ. പ്ര. 1.1-5). കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ തുടർന്നുള്ള സംഭവങ്ങൾ രേഖപ്പെടുത്തിയിരിക്കുന്ന അപ്പൊസ്തോലപ്രവർത്തികൾ ആദിമ സഭയുടെ ഏറ്റവും ആധികാരികമായ ചരിത്രമാണ്. അതിൽ ആദ്യ ഭാഗത്ത് അപ്പൊസ്തോലന്മാരുടെ പൊതുവെയും, പത്രോസിന്റെയും, യാക്കോബിന്റെയും, യോഹന്നാന്റെയും, സ്തോപ്പാനോസിന്റെയും പിന്നീട് പൗലോസിന്റെയും പ്രവർത്തനങ്ങളെക്കുറിച്ച് വിശദമായും പരാമർശിക്കുന്നു. ആദ്യത്തെ ഘട്ടത്തിൽ നിന്ന് സഭ വളർന്നു വികസിച്ച്; വളർച്ചയുടെ പാതയിൽ മുന്നേറുന്നതും യഹൂദ മതത്തിന്റെ അതിർവരമ്പുകളെ അതിലംഘിച്ച് വിശാലമായ ലോകത്തേക്ക് സഭ പരക്കുന്നതും അപ്പൊസ്തോലപ്രവർത്തികളിൽ നാം വായിക്കുന്നു.

കർത്താവിന്റെ പ്രിയ ശിഷ്യൻ യോഹന്നാൻ ശ്ലീഹാ എഫേസൂസിൽ താമസിച്ചിരുന്ന കാലത്ത് എ.ഡി. 95-നോടടുത്ത് നാലാമത്തെ സുവിശേഷം എഴുതി. ആദ്യത്തെ മൂന്ന് സുവിശേഷങ്ങളിൽ നിന്നും പലതുകൊണ്ടും വ്യത്യസ്തമാണ് യോഹന്നാന്റെ സുവിശേഷം. വചനമാം ദൈവം, വഴിയും സത്യവും ജീവനും വെളിച്ചവുമാണ്. അവൻ ജഡം ധരിച്ചു എന്ന് യോഹന്നാൻ എഴുതി.

ആദ്യത്തെ മൂന്ന് സുവിശേഷങ്ങളും ഒരേ രീതിയിൽ ക്രമീകരിച്ചിരിക്കുന്നതുകൊണ്ടും സമാന വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതുകൊണ്ടും അവ സിനോപ്റ്റിക്ക് ഗോസ്പൽസ് അഥവാ സമവീക്ഷണ സുവിശേഷങ്ങൾ എന്ന് അറിയപ്പെടുന്നു.

സുവിശേഷങ്ങൾ രചിച്ച കാലഘട്ടത്തിൽ തന്നെ വി. പൗലോസ് ശ്ലീഹാ ലേഖനങ്ങളും എഴുതി. പൗലോസിന്റേതായി പതിനാലു ലേഖനങ്ങൾ വി. വേദപുസ്തകത്തിൽ ചേർത്തിട്ടുണ്ട്. അതിനോട് ചേർന്ന് യാക്കോബിന്റെ ഒന്നും, പത്രോസിന്റെ രണ്ടും, യോഹന്നാന്റെ മൂന്നും, യൂദായുടെ ഒന്നുമായി ഏഴു പൊതുലേഖനങ്ങളും അതിന്റെ ഒപ്പം ഗ്രന്ഥകാരൻ ആരെന്ന് ഏകാഭിപ്രായമില്ലാത്ത വെളിപാടു പുസ്തകവും പുതിയനിയമത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ചില സഭകളിൽ പ്രത്യേകിച്ചു സുറിയാനി പാരമ്പര്യത്തിൽ റോമിലെ ക്ലിമ്മീസ് കൊരിന്ത്യർക്കെഴുതിയ ലേഖനങ്ങളും പുതിയനിയമത്തിൽ ചേർത്തിട്ടുണ്ട്.

സുവിശേഷങ്ങളും ലേഖനങ്ങളുമാണ് യേശുക്രിസ്തുവിന്റെ ജീവിതവും, ഉപദേശവും, ആദിമസഭയുടെ ചരിത്രവും മനസ്സിലാക്കുവാനുള്ള പ്രധാനപ്പെട്ട രേഖകൾ. ഒന്നാം നൂറ്റാണ്ടിൽ തന്നെ ഇവയെല്ലാം സഭയിൽ പ്രചരിക്കുകയും പൊതുവായ അംഗീകാരം നേടുകയും ചെയ്തിരുന്നു. വേദപുസ്തകത്തോടൊപ്പം തന്നെ എല്ലായിടത്തും അംഗീകാരം ലഭിക്കാതെ ഇരുന്നതും എന്നാൽ ചില പ്രത്യേക മേഖലകളിലും വിഭാഗങ്ങളുടെ ഇടയിലും പ്രചാരം സിദ്ധിച്ചിരുന്നതുമായ ചില ഗ്രന്ഥങ്ങളും ഉപയോഗത്തിൽ ഉണ്ടായിരുന്നു. അപ്പോക്രിഫൽ എന്ന് അറിയപ്പെടുന്ന ഗ്രന്ഥങ്ങളിലേയും ചരിത്രപരമായ പല പരാമർശങ്ങളും സ്വീകാര്യങ്ങളാണ്.

വേദപുസ്തകത്തോടും അപ്പോക്രിഫൽ ഗ്രന്ഥങ്ങളോടും ചേർന്ന് അക്കാലത്തു പ്രചാരത്തിൽ ഉണ്ടായിരുന്ന ചരിത്രരചനകളും, വിവരണങ്ങളും (ഉദാ. ജോസേഫിയോസിന്റെ യഹൂദചരിത്രം, യഹൂദന്മാരുടെ യുദ്ധങ്ങൾ തുടങ്ങിയവ; റോമാ ഗവർണ്ണമാരുടെയും, ഉദ്യോഗസ്ഥന്മാരുടെയും റിപ്പോർട്ടുകൾ തുടങ്ങിയവ) അപ്പൊസ്തോല പിതാക്കന്മാർ എന്നറിയപ്പെടുന്ന രചനകളും ആദിമ സഭയുടെ ചരിത്രവും വളർച്ചയും പാരമ്പര്യവും മനസ്സിലാക്കുന്നതിന് സഹായകമാണ്.

### ആദ്യത്തെ വികാസം

വിശ്വസിച്ചവരെല്ലാവരും ഒരുമനപ്പെട്ട് ദിനംപ്രതി ദേവാലയത്തിൽ കൂടിവന്നു. അവർ അപ്പൊസ്തോലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചും പോന്നു (അപ്പൊ. പ്ര. 2.42–46). വിശ്വാസികളുടെ എണ്ണം കൂടിവരികയും അപ്പൊസ്തോലന്മാരുടെ പ്രവർത്തനം കൂടുതൽ വ്യാപകമാവുകയും ചെയ്തപ്പോൾ പ്രധാനമായും അനാഥരുടേയും വിധവകളുടേയും ശുശ്രൂഷയ്ക്കായി ഏഴു ശെമ്മാശന്മാരെ നിയമിച്ചു (അപ്പൊ. പ്ര. 6.1–6).

സഭയുടെ വളർച്ചയിൽ അസൂയ പൂണ്ട ശാസ്ത്രിമാരും പരീശന്മാരും, മഹാപുരോഹിതന്മാരും, ജനത്തിന്റെ മൂപ്പന്മാരും ശിഷ്യന്മാരുടെ നേരെ തിരിയുകയും അവരെ ഉപദ്രവിക്കുകയും പലപ്പോഴും കാരാഗ്രഹത്തിൽ അടയ്ക്കുകയും ചെയ്തു. എതിർപ്പുകൾക്കും പീഡനങ്ങൾക്കും ശിഷ്യന്മാരുടെ ഉത്സാഹത്തെ തടഞ്ഞു നിർത്തുവാൻ കഴിഞ്ഞില്ല. അവർ ദിനം പ്രതി ദേവാലയത്തിലും വീടുതോറും വിടാതെ ഉപദേശിക്കുകയും യേശുവിനെ ക്രിസ്തുവെന്ന് സുവിശേഷിക്കുകയും ചെയ്തുകൊണ്ടിരുന്നു (അപ്പോ. പ്ര. 5.42). യെരുശലേം മുഴുവനും അവരുടെ ഉപദേശം കൊണ്ട് നിറഞ്ഞു. അനേക പുരോഹിതന്മാരും വിശ്വാസത്തിലേക്കു വന്നു.

കൃപയും ശക്തിയും നിറഞ്ഞ് ജനത്തിൽ വലിയ അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ച സ്തേപ്പാനോസിനെതിരായി മൂപ്പന്മാരും ശാസ്ത്രിമാരും എഴുന്നേറ്റു. അവർ അവന്റെ നേരെ ചെന്ന് അവനെ പിടിച്ച് ന്യായാധിപസംഘത്തിൽ കൊണ്ടുപോയി. അവനെതിരായി കള്ള സാക്ഷ്യം പറയിപ്പിച്ചു ജനത്തെ ഇളക്കി.

സ്തേപ്പാനോസിന്റെ സാക്ഷ്യം കേട്ട യഹൂദന്മാർ കോപപരവശരായി അവന്റെ നേരെ പല്ലു കടിച്ചു. അവർ അവന്റെ നേരെ പാഞ്ഞു ചെന്ന് അവനെ നഗരത്തിൽ നിന്ന് തള്ളി പുറത്താക്കി കല്ലെറിഞ്ഞു കൊന്നു. "അന്ന് യെരുശലേമിലെ സഭയ്ക്ക് ഒരു വലിയ ഉപദ്രവം നേരിട്ടു; അപ്പൊസ്തോലന്മാർ ഒഴികെ എല്ലാവരും യെഹൂദ്യ, ശമര്യ ദേശങ്ങളിലേയ്ക്കു ചിതറിപ്പോയി" (അപ്പോ. പ്ര. 8.1). "ഹേരോദാ രാജാവ്" ക്രിസ്ത്യാനികൾക്കെതിരായി എഴുന്നേറ്റു. "യോഹന്നാന്റെ സഹോദരനായ യാക്കോബിനെ അവൻ വാൾ കൊണ്ടു കൊന്നു" (അപ്പോ. പ്ര. 12.2). യഹൂദന്മാർക്കു പ്രസാദമായി എന്ന് കണ്ട് അവൻ പത്രോസിനെയും പിടിച്ചു കാരാഗൃഹത്തിൽ ഇട്ടു. ക്രിസ്ത്യാനികൾക്കെതിരായ പീഡ രൂക്ഷമായി.

## പൗലോസിന്റെ പ്രവർത്തനങ്ങൾ

ക്രിസ്ത്യാനികൾക്കെതിരായ പീഡനങ്ങൾക്കു നേതൃത്വം കൊടുത്തത് പരീശപ്രമാണിയായ ശൗൽ ആയിരുന്നു. സ്തേപ്പാനോസിനെ കുല ചെയ്തതു ശൗലിനു സമ്മതമായിരുന്നു. "ശൗൽ വീടുതോറും ചെന്നു പുരുഷന്മാരെയും സ്ത്രീകളെയും പിടിച്ചിഴച്ചു തടവിൽ ഏൽപിച്ചു കൊണ്ട് സഭയെ മുടിച്ചു പോന്നു" (അപ്പോ. പ്ര. 8.3). കർത്താവിന്റെ ശിഷ്യന്മാരുടെ നേരെ ഭീഷണിയും കുലയും നിശ്വസിച്ചുകൊണ്ടും ക്രിസ്ത്യാനികളെ പിടിച്ചുകെട്ടുന്നതിനുള്ള അധികാരപത്രം മഹാപുരോഹിതന്മാരുടെ കയ്യിൽ നിന്ന് വാങ്ങി കൊണ്ടും ശൗൽ ദമസ്കോസിലേക്കു പോയി. ദമസ്കോസിന്റെ പടിവാതുക്കൽ വെച്ച് കർത്താവ് അവനെ പിടിയ്ക്കുകയും അവൻ മാനസാന്തരപ്പെടുകയും ചെയ്തു. കർത്താവിന്റെ

കൽപനപ്രകാരം അനന്യാസ് എന്ന പുരുഷൻ ശൗലിന്റെ മേൽ കൈവച്ച് സ്നാനം നൽകി അവനെ സഭയോടു ചേർത്തു. കർത്താവിന്റെ നാമം ജാതികൾക്കും രാജാക്കന്മാർക്കും ഇസ്രയേൽ മക്കൾക്കും മുമ്പാകെ വഹിപ്പാൻ കർത്താവ് അവനെ തെരഞ്ഞെടുത്തു.

ശൗൽ, പൗലോസ് എന്ന പേർ സ്വീകരിച്ചു. അവൻ മേൽക്കുമേൽ ശക്തി പ്രാപിച്ചു. യേശു തന്നെ ക്രിസ്തു എന്ന് വീര്യത്തോടെ തെളിയിച്ചു. സഭയുടെ ശിൽപി എന്ന് അറിയപ്പെടുന്ന ഇദ്ദേഹം മൂന്ന് മിഷനറി യാത്രകൾ നടത്തി.

എ.ഡി. 47-ൽ ആരംഭിച്ച ആദ്യത്തെ മിഷനറി യാത്രയിൽ ബർന്നബാസിനോടു കൂടി സെലൂക്യയിലേക്കും ഏഷ്യാമൈനറിലെ മറ്റ് പല പട്ടണങ്ങളിലേക്കും പോയി (അപ്പോ. പ്ര. 13.14). കുപ്രോസ്, പെർഗ, പിസിദ്യൻ, അന്ത്യോക്യാ, ഇക്കോന്യ, ലിസ്ത്ര, ഡർബെ എന്നിവിടങ്ങളിൽ അദ്ദേഹം സഭകൾ സ്ഥാപിച്ചു. രണ്ടാം മിഷനറി യാത്രയിൽ (എ.ഡി. 49–51) ശീലാസിനേയും തീമോഥിയോസിനേയും കൂട്ടി ആദ്യം ഫ്രിജിയായിലേക്കും, ഗലാത്യയിലേക്കും പിന്നീട് മക്കദോന്യാ, ഫിലിപ്യാ, ത്രോവാസ്, തെസ്സലോനിക്യ, ബെരോവ, ഡർബെ, ലിസ്ത്ര, ഫ്രുഗിയ, ബറിയ, അഥേന, കൊരിന്ത്, കൈസര്യ തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിച്ച് സുവിശേഷഘോഷണവും സഭാസ്ഥാപനവും നടത്തി (അപ്പൊ. പ്ര. 15.35–18.22). അവിടെ നിന്ന് അന്ത്യോക്യയിൽ തിരിച്ചെത്തി.

മൂന്നാമത്തെ യാത്ര അന്ത്യോക്യായിൽ നിന്ന് ആരംഭിച്ചു. ഏഷ്യാമൈനറിൽ വന്ന് ശിഷ്യന്മാരെ ഉറപ്പിച്ച് എഫേസൂസിൽ രണ്ടു വർഷക്കാലം താമസിച്ചു. അവിടെനിന്ന് ഗ്രീസിലെ സഭകളും സന്ദർശിച്ച് യെറുശലേമിൽ എത്തി (അപ്പൊ. പ്ര. 18.21). അവിടെ നിന്ന് സ്പെയിനിലേക്കും റോമിലേക്കും പോകണമെന്ന് അദ്ദേഹത്തിന് ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ ഇക്കുറി യെരുശലേമിൽ വച്ച് അദ്ദേഹം ബന്ധനസ്ഥനാക്കപ്പെട്ടു. അദ്ദേഹത്തെ അവിടെ നിന്ന് കൈസറിയായിൽ കൊണ്ടുവന്ന് രണ്ടു വർഷം തടവിൽ പാർപ്പിച്ചു. വിസ്താരത്തിനിടയിൽ റോമാപൗരനെന്ന നിലയിൽ കൈസറെ അഭയം ചൊല്ലുകയാൽ (അപ്പോ.പ്ര. 22.25–29) കൈസറുടെ മുമ്പാകെ വിസ്തരിക്കുവാനായി ബന്ധനസ്ഥനായ പൗലോസിനെ റോമിലേക്കയച്ചു (അപ്പോ. പ്ര. 27–28).

റോമിലേക്കുള്ള കപ്പൽയാത്രയിൽ മാർഗ്ഗമദ്ധ്യേ ക്രേത്ത ദ്വീപിന്റെ മറപറ്റി ഓടി മെലിത്ത ദ്വീപിന്റെ സമീപം എത്തിയപ്പോൾ ഒരു വലിയ കപ്പൽ ഛേദമുണ്ടായി. എന്നാൽ പൗലോസും സഹതടവുകാരും കപ്പൽക്കാരും അത്ഭുതകരമായി രക്ഷപ്പെട്ടു. ആ യാത്രയിലും പൗലോസ് അനേകരോട് രക്ഷാസുവിശേഷം പ്രസംഗിച്ചു. രക്ഷപ്പെട്ടെത്തിയ ദ്വീപിലും അവൻ

അത്ഭുതങ്ങൾ പ്രവർത്തിച്ചു. അവിടെ നിന്നും പുറപ്പെട്ട് റോമിൽ എത്തിയ ശേഷവും കാരാഗൃഹത്തിലും സുവിശേഷഘോഷണം തുടർന്നു. ലേഖനങ്ങൾ എഴുതി സഭകളെ വിശ്വാസത്തിൽ ഉറപ്പിച്ചു.

പൗലോസിനെ ഒരു തവണ തടവിൽ നിന്നും സ്വതന്ത്രനാക്കിയെന്നും വീണ്ടും ബന്ധനസ്ഥനാക്കിയെന്നും വിശ്വസിക്കപ്പെടുന്നു. അവസാനം നീറോ ചക്രവർത്തിയുടെ ഭരണകാലത്ത് എ.ഡി. 64–68 കാലഘട്ടത്തിൽ ശിരഛേദം ചെയ്യപ്പെട്ട് പൗലോസ് രക്തസാക്ഷിമരണം വരിച്ചു.

ക്രൈസ്തവസഭയുടെ ശിൽപി എന്ന നാമം പൗലോസ് അപ്പോസ്തോലന് ഏറ്റവും അനുയോജ്യമാണ്. റോമാസാമ്രാജ്യത്തിലെ മിക്കവാറും എല്ലാ പ്രധാന സ്ഥലങ്ങളും അദ്ദേഹം സന്ദർശിക്കുകയും അവിടെയെല്ലാം സഭ സ്ഥാപിക്കുകയും ചെയ്തു. ജാതികളുടെ അപ്പോസ്തോലൻ എന്ന് അദ്ദേഹം അറിയപ്പെട്ടു. എങ്കിലും അദ്ദേഹം സന്ദർശിച്ചിരുന്നിടത്തെല്ലാം ആദ്യം യഹൂദന്മാരെ കാണുകയും സംഘാലയങ്ങൾ തോറും പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്തു. സ്വന്തജാതിക്കാർ നിരസിക്കുമ്പോൾ പുറജാതികളുടെ അടുക്കലേക്കു തിരിയുകയാണ് അദ്ദേഹം മിക്കപ്പോഴും ചെയ്തിട്ടുള്ളത്.

ക്രിസ്തുമതം യഹൂദന്മാരുടേതു മാത്രമല്ല രക്ഷ സർവ്വലോകർക്കുമുള്ളതാണ് എന്ന ആശയം സമർത്ഥമായി പ്രാവർത്തികമാക്കിയ ആളാണ് പൗലോസ്. യഹൂദമതത്തിന്റെ അതിർവരമ്പുകളെ അതിർലംഘിച്ചു ക്രിസ്തുമതത്തിന്റെ പ്രചരണത്തിൽ ഏറ്റവും അധികം പ്രവർത്തിച്ച ആളും പൗലോസു തന്നെ. സുവിശേഷ ഘോഷണത്തിനുള്ള പൗലോസിന്റെ ഉത്സാഹം എത്ര വർണ്ണിച്ചാലും അധികമാവുകയില്ല. സഭകൾ സ്ഥാപിക്കുക മാത്രമല്ല പൗലോസ് ചെയ്തത്. പുതിയനിയമത്തിലെ ഭൂരിപക്ഷം ലേഖനങ്ങളും എഴുതിയതും അദ്ദേഹമാണ്. അതുവഴി സഭയുടെ വേദശാസ്ത്രാടിസ്ഥാനം അദ്ദേഹം പണിതു.

## പത്രോസിന്റെ പ്രവർത്തനങ്ങൾ

പത്രോസ് ശ്ലീഹായുടെ വേലയെക്കുറിച്ച് അപ്പോസ്തോലപ്രവർത്തികളിൽ വിവരിക്കുന്നുണ്ട്. യഹൂദന്മാരുടെ അപ്പോസ്തോലനായി അദ്ദേഹം അറിയപ്പെട്ടു. പ്രവാസികളായി താമസിച്ചിരുന്ന യഹൂദന്മാരെ വിശ്വാസത്തിലേക്കു കൊണ്ടുവരുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അപ്പോസ്തോലപ്രവർത്തികൾ പന്ത്രണ്ടാം അദ്ധ്യായം വരെ പത്രോസ് ആണ് നിറഞ്ഞു നിൽക്കുന്നത്. യെരുശലേമിലും, യഹൂദ്യയിലും, അന്ത്യോക്യയിലും, അതിനു ചുറ്റിനുമുള്ള പ്രദേശങ്ങളിലും. റോമിലും, പത്രോസ് ശ്ലീഹാ സുവിശേഷഘോഷണം നടത്തി. ഈ സഭകളെല്ലാം പത്രോസിന്റെ പിൻഗാമിത്വം അവകാശപ്പെടുന്നുണ്ട്.

അന്ത്യോക്യായിൽ താമസിച്ച് ഏഴു വർഷം അദ്ദേഹം സഭയെ നയിച്ചു. പിന്നീട് റോമയിൽ എത്തി നീറോ ചക്രവർത്തിയുടെ പീഡയുടെ കാലത്ത് എ.ഡി. 67-ൽ റോമിൽ വച്ച് തലകീഴായി കുരിശിയ്ക്കപ്പെട്ട് അദ്ദേഹം രക്തസാക്ഷിയായി.

പത്രോസിന് മറ്റു ശിഷ്യന്മാരുടെ ഇടയിൽ ഒരു മുൻഗണന ഉണ്ടായി രുന്നു. അല്ലാതെ അദ്ദേഹം അപ്പോസ്തോലന്മാരുടെ എല്ലാം ഭരണകർ ത്താവോ, അവരെ നിയന്ത്രിക്കുന്നവനൊ ആയിരുന്നില്ല. ആദിമസഭയിൽ അങ്ങനെയൊരു ധാരണ ഉണ്ടായിരുന്നില്ല. പിൽക്കാലത്ത് റോം, അന്ത്യോക്യാ തുടങ്ങിയ സഭകൾ പത്രോസിന്റെ പിൻഗാമിത്വം അവകാ ശപ്പെട്ടുകൊണ്ട് ചില പ്രത്യേക വാദഗതികൾ ഉന്നയിക്കുന്നുണ്ട്. പക്ഷെ മറ്റെല്ലാ സഭകളും ആരംഭം മുതലെ അതിനെ എതിർത്തു.

## യോഹന്നാനും മറ്റു ശ്ലീഹന്മാരും

യോഹന്നാൻ എഫേസൂസിൽ താമസിക്കുകയും അവിടെ സഭയെ ഉറപ്പിക്കുകയും ചെയ്തു. യെരുശലേമിലും യഹൂദ്യയിലും അദ്ദേഹം പ്രവർത്തിക്കുന്നുണ്ട്. ഏഷ്യയിൽ അദ്ദേഹം ഏഴു സഭകൾ സ്ഥാപിക്കു കയും എഫേസൂസിൽ താമസിച്ച് അവയെ നിയന്ത്രിക്കുകയും ചെയ്ത തായി വിശ്വസിക്കപ്പെടുന്നു. അദ്ദേഹം റോമിലേക്കും പോയിട്ടുണ്ട്. അവിടെ അദ്ദേഹം പീഡിപ്പിക്കപ്പെട്ടെങ്കിലും മരിച്ചില്ല. അവസാനം പത്മോസ് ദ്വീപിലേക്ക് നാടു കടത്തപ്പെട്ടു. വീണ്ടും എഫേസൂസിൽ എത്തിയ അദ്ദേഹം വന്ദ്യവയോധികനായി സ്വാഭാവികമരണം വരിച്ചു. യോഹന്നാൻ രചിച്ച സുവിശേഷവും ലേഖനങ്ങളും അമൂല്യ വേദ ശാസ്ത്രനിധികളാണ്. മറ്റുള്ള പുസ്തകങ്ങളെക്കാൾ ഉന്നതനിലവാരം പുലർത്തുന്നവയുമാണ്.

യോഹന്നാന്റെ സഹോദരനായ യാക്കോബ്, യഹൂദ്യ, ശമര്യാ, സ്പെയിൻ തുടങ്ങിയ പ്രദേശങ്ങളിൽ സുവിശേഷഘോഷണം നടത്തി സഭകൾ സ്ഥാപിച്ചു. യെരുശലേമിൽ വളരെ പ്രാഗൽഭ്യത്തോടെ പ്രവർ ത്തിച്ച അദ്ദേഹത്തെ ഹെരോദാവ് വാൾ കൊണ്ട് വെട്ടിക്കൊല്ലിച്ചു (അപ്പോ. പ്ര. 12.2).

ഗ്രീക്ക്, റഷ്യൻ സഭകൾ അന്ത്രയോസിനെ അവരുടെ അപ്പോസ്തോ ലനായി കണക്കാക്കുന്നു. അദ്ദേഹത്തിന്റെ സുവിശേഷ പ്രവർത്തന മേഖല വളരെ വിശാലമായിരുന്നു. ഗലാത്യ, കപ്പദോക്യ, ത്രേസ്, സിതിയ, ബിഥുന്യ, ആഖായ് തുടങ്ങിയ സ്ഥലങ്ങളിൽ അദ്ദേഹം സുവിശേഷം അറിയിച്ചു. റഷ്യയുടെ ചില ഭാഗങ്ങളിലും അദ്ദേഹം പ്രവർത്തിച്ചു. കുസ്ത ന്തീനോപോലീസിലെ പാത്രിയർക്കീസ് അന്ത്രയോസിന്റെ പിൻഗാമി യാണ് എന്നവകാശപ്പെടുന്നുണ്ട്.

ഹിറാപോലീസ്, ഏഷ്യയുടെ മറ്റു ചില ഭാഗങ്ങൾ ലിദിയാ തുടങ്ങിയ പ്രദേശങ്ങളിൽ ഫിലിപ്പോസ് ശ്ലീഹാ സുവിശേഷം അറിയിക്കുകയും സഭ സ്ഥാപിക്കുകയും ചെയ്തു. ഫിലിപ്പോസിനോടൊപ്പം ബർത്തുൽമായിയും ഉണ്ടായിരുന്നതായി പറയുന്നു. എതോപ്യ, മേദ്യ, പേർഷ്യയുടെ ഭാഗങ്ങൾ ലുക്കാനിയ എന്നിവിടങ്ങളിലും ബർത്തുൽമായി പ്രവർത്തിച്ചു.

ദിദിമോസ് (ഇരട്ട) എന്നറിയപ്പെട്ടിരുന്നവനായ തോമ ഗലീലക്കാരനായിരുന്നു. അദ്ദേഹം കുറേക്കാലം പാലസ്തീനിൽ പ്രവർത്തിച്ചു. അതിനുശേഷം അദ്ദേഹം പേർഷ്യയിലേക്കും ഇന്ത്യയിലേക്കും സുവിശേഷഘോഷണാർത്ഥം എത്തിച്ചേർന്നു. ഭാരതത്തിലെ പുരാതന സഭയും, പേർഷ്യൻ സഭയും മാർത്തോമാശ്ലീഹായെ അവരുടെ അപ്പോസ്തോലനായി കരുതുന്നു. മലാക്കയിലേക്കും ചൈനയിലേക്കും മാർത്തോമ്മാ ശ്ലീഹാ പോയതായി പറയുന്നുണ്ട്. ഇന്ത്യയിലെ ദേശീയ സഭയായ മലങ്കര ഓർത്തഡോക്സ് സഭയിലെ കാതോലിക്കാ മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയായാണ് അറിയപ്പെടുന്നത്.

ചുങ്കക്കാരനായ ലേവിയാണ് പിൽക്കാലത്ത് മത്തായി ശ്ലീഹാ ആയി അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ പ്രവർത്തനം പാലസ്തീനിലെ യഹൂദന്മാരുടെ ഇടയിലായിരുന്നു. അദ്ദേഹത്തിന്റെ അനുയായികളായ യഹൂദ ക്രിസ്ത്യാനികളെ പ്രധാനമായും മുമ്പിൽ കണ്ടുകൊണ്ടാണ് അദ്ദേഹം സുവിശേഷം എഴുതിയത്. യഹൂദ്യയിലും, പാർത്യ, മേദ്യ, പേർഷ്യ തുടങ്ങിയ ഭൂഭാഗങ്ങളിലും മത്തായി ശ്ലീഹാ സുവിശേഷഘോഷണം നടത്തി.

അൽഫായിയുടെ മകനായ യാക്കോബ് അറേബ്യയിലും, പേർഷ്യയിലും ഈജിപ്റ്റിന്റെ ചില ഭാഗങ്ങളിലും സുവിശേഷം അറിയിച്ചു.

എരിവുകാരനായ ശീമോൻ ബ്രിട്ടണിലും ആഫ്രിക്കയുടെ ചില ഭാഗങ്ങളിലും, ഈജിപ്റ്റിലും, സിറിയായിലും സുവിശേഷഘോഷണം നടത്തി എന്നു വിശ്വസിക്കപ്പെടുന്നു.

ഇസ്ക്കര്യോത്താവല്ലാത്ത യൂദാ അഥവാ തദ്ദായി പാലസ്തീനിലും അറേബ്യയിലും മെസ്സപ്പൊട്ടോമിയായിലും, എഡേസ്സായിലും സുവിശേഷം അറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തു. യൂദാ ഒഴിഞ്ഞു പോയ ശുശ്രൂഷയുടേയും അപ്പോസ്തോലത്വത്തിന്റെയും സ്ഥാനം ലഭിച്ച മത്ഥിയാസ് യഹൂദ്യയിലും, കപ്പദോക്യയിലും, എതോപ്യയിലും സുവിശേഷം അറിയിച്ചു. അദ്ദേഹം “നരഭോജികളുടെ നാട്ടിൽ” സുവിശേഷം അറിയിക്കാൻ പോയി എന്ന് “അന്ത്രയോസിന്റേയും മത്ഥിയാസിന്റേയും പ്രവർത്തനങ്ങ”ളിൽ പറയുന്നു.

മർക്കോസ് ഈജിപ്റ്റിൽ വചനം പ്രഘോഷിക്കുകയും സഭ സ്ഥാപി

യ്ക്കുകയും ചെയ്തു. കോപ്റ്റിക്ക് സഭയുടെ പാത്രിയർക്കീസ് വി. മർക്കോസിന്റെ പിൻഗാമിയെന്നാണ് അറിയപ്പെടുന്നത്.

**ഉപസംഹാരം**

അപ്പോസ്തോലന്മാരുടെ കാലത്തു തന്നെ അന്ന് അറിയപ്പെട്ടിരുന്നതും അല്പമെങ്കിലും സഞ്ചാരസൗകര്യം ഉണ്ടായിരുന്നതുമായ എല്ലാ പ്രദേശങ്ങളിലും സഭ സ്ഥാപിതമായി. അവർ സുവിശേഷം അറിയിക്കുവാൻ ചെന്നിടത്തെല്ലാം മറ്റ് ആചാരാനുഷ്ഠാനങ്ങളും വിശ്വാസസംഹിതകളും മതങ്ങളും ഉണ്ടായിരുന്നു. എങ്കിലും അനേകായിരങ്ങൾ അവരുടെ ഉപദേശങ്ങളിൽ ആകൃഷ്ടരായി. അത്ഭുതങ്ങൾ പ്രവർത്തിക്കുവാനും അവർക്കു സാധിച്ചു. ദൈവത്തിന്റെ പരിശുദ്ധ റൂഹാ ശ്ലീഹന്മാരെ വിജ്ഞാനികളാക്കി ജാതികളുടേയും രാജാക്കന്മാരുടേയും മുമ്പാകെ നിൽക്കുവാൻ അവരെ പ്രാപ്തരാക്കി. സഭയും അതിന്റെ ആചാരാനുഷ്ഠാനങ്ങളും വിശ്വാസവും പഠിപ്പിക്കലും ലളിതമായിരുന്നു. സഭയിൽ സാമൂഹ്യനീതി പ്രാവർത്തികമാക്കി. മുട്ടുള്ളവരാരും അവരുടെ ഇടയിൽ ഉണ്ടായിരുന്നില്ല. പരസ്പരസ്നേഹം അവരുടെ മുഖമുദ്രയായിരുന്നു. സഭ വളർന്നു.

**പാഠം 4**

# "...ഭൂലോകത്തിന്റെ അതിർത്തികളോളം"

**ആമുഖം**

ഒന്നാം നൂറ്റാണ്ടിലേതുപോലെ തന്നെയോ അതിനെക്കാൾ അഭൂതപൂർവ്വമൊ ആയിരുന്നു രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ സഭയുടെ വളർച്ച. ഇക്കാലഘട്ടത്തിൽ വ്യാപകമായ ക്രൈസ്തവ പീഡനം ഉണ്ടായിരുന്നുവെങ്കിലും സഭ വളർന്നു. പീഡ അവസാനിക്കുമ്പോൾ റോമാസാമ്രാജ്യത്തിലെ ഭൂരിപക്ഷം ജനങ്ങളും ക്രൈസ്തവ വിശ്വാസത്തിലേക്കു വന്നിരുന്നു. അപ്പോസ്തോലന്മാരുടെ കാലത്തെ തുടർന്ന് കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലം വരെയും അതിനുശേഷവുമുള്ള സഭയുടെ വളർച്ചയാണ് ഈ പാഠത്തിൽ പ്രതിപാദിക്കുവാൻ ഉദ്ദേശിക്കുന്നത്. അതിനോട് ചേർന്ന് വളർച്ചയുടെ പ്രധാന കാരണങ്ങളും അവലോകനം ചെയ്യുന്നു.

**ഒന്നാം നൂറ്റാണ്ടിലെ വളർച്ച**

ആദിമസഭാകേന്ദ്രം യെറുശലേം ആയിരുന്നു. അപ്പോസ്തോലന്മാർ

എല്ലാവരും, ശെമ്മാശന്മാരും ആദ്യം അവിടെ തന്നെ പ്രവർത്തിക്കുന്നു. അവിടെ നിന്നാണ് ആദ്യമായി മറ്റു ഭാഗങ്ങളിലേക്ക് ശിഷ്യന്മാരും അറിയിപ്പുകാരും പോകുന്നത്. പാലസ്തീനിൽ തന്നെ കൈസറിയായിലും, യോപ്പയിലും, സോറിലും, സീദോനിലും തുടങ്ങി പ്രധാനപ്പെട്ട പട്ടണങ്ങളിലും കേന്ദ്രങ്ങളിലും സഭ വ്യാപിച്ചു.

പെന്തിക്കോസ്തിനാൾ തന്നെ മൂവായിരത്തോളം പേർ സഭയോടു ചേർന്നു (അപ്പോ. പ്ര. 2.41). ഏതാനും ദിവസങ്ങൾ കൊണ്ട് പുരുഷന്മാരുടെ എണ്ണം തന്നെ ഏകദേശം അയ്യായിരത്തോളം ആയി (അപ്പോ. പ്ര. 4.4). പെന്തിക്കോസ്തിനാൾ സ്നാനം ഏറ്റ വിവിധ ദേശക്കാരും ഭാഷക്കാരുമായിരുന്നവർ അവരവരുടെ നാടുകളിൽ തിരികെ ചെന്ന് യേശുക്രിസ്തുവിനെക്കുറിച്ചും സുവിശേഷത്തെക്കുറിച്ചും പറഞ്ഞു കാണണം. അങ്ങനെ പലയിടങ്ങളിലും വിശ്വാസികളുടെ സമൂഹങ്ങൾ ഉണ്ടായി. പത്രോസും, പൗലോസും എത്തുന്നതിനു മുമ്പുതന്നെ റോമിൽ വിശ്വാസികൾ ഉണ്ടായിരുന്നു. ആരംഭത്തിൽ തന്നെ അന്ത്യോക്യയിലും സുവിശേഷം എത്തി.

സ്തേപ്പാനോസിന്റെ മരണത്തോടെ "ചിതറിപ്പോയവർ വചനം സുവിശേഷിച്ചുകൊണ്ട് അവിടവിടെ സഞ്ചരിച്ചു. ഫിലിപ്പോസ് ശമര്യ പട്ടണത്തിൽ ചെന്നു. അവരോടു ക്രിസ്തുവിനെ പ്രസംഗിച്ചു" (അപ്പോ. പ്ര. 8.4–5). അതു കേട്ട അപ്പോസ്തോലന്മാർ പത്രോസിനെയും യോഹന്നാനെയും അങ്ങോട്ടയച്ചു. അവർ ശമര്യാക്കാരുടെ അനേക ഗ്രാമങ്ങളിൽ സുവിശേഷം അറിയിച്ച ശേഷം യെറുശലേമിലേക്കു മടങ്ങി എത്തി.

ഫിലിപ്പോസ് എത്യോപ്യൻ രാജ്ഞിയുടെ ഒരു ഷണ്ഡനും, മഹാനും അവളുടെ സകല ഭണ്ഡാരത്തിനും മേൽവിചാരകനുമായ എതോപ്യനോട് സുവിശേഷം അറിയിക്കുകയും അയാളെ സ്നാനപ്പെടുത്തുകയും ചെയ്തു. അപ്പോസ്തോലന്മാരിൽ ഓരോരുത്തരുടേയും വേലസ്ഥലങ്ങളെക്കുറിച്ച് മുൻ പാഠത്തിൽ പരാമർശിച്ചിട്ടുണ്ടല്ലോ. അപ്പോസ്തോലന്മാരും സുവിശേഷകരും നാനാഭാഗങ്ങളിൽ സുവിശേഷം അറിയിച്ചു.

ബിഥിന്യായിലെ ഗവർണ്ണറായി നിയമിതനായ പ്ലിനി (എ.ഡി. 112) അന്നത്തെ റോമാ ചക്രവർത്തി ട്രേജന്റെ പേർക്ക് എഴുതിയ ഒരു കത്തിൽ, ഗ്രാമങ്ങളിലും പട്ടണങ്ങളിലും സഭകൾ സ്ഥാപിക്കപ്പെട്ടിട്ടുള്ളതായും എല്ലാ പ്രായത്തിലും സ്ഥിതിയിലും ഉള്ള അനേക സ്ത്രീപുരുഷന്മാർ ക്രിസ്തുമതം അവലംബിച്ചതായും പ്രസ്താവിച്ചിട്ടുണ്ട്.

ഒന്നാം നൂറ്റാണ്ടവസാനിക്കുമ്പോൾ പുരോഹിതന്മാരുടെയും മൂപ്പന്മാരുടെയും, ദൂതന്മാരുടെയും സാക്ഷികളുടെയും സംഖ്യ പതിനായിരം പതിനായിരവും ആയിരം ആയിരവുമായിരുന്നു, സർവ്വ ഭൂമിയിലും സുവി

ശേഷം ഘോഷിക്കപ്പെട്ടു (വെളി. 5.11). സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കു കീഴിലും സമുദ്രത്തിലും ഉള്ള സകല സൃഷ്ടിയും അവയിലുള്ളത് ഒക്കെയും; സിംഹാസനത്തിൽ ഇരിക്കുന്നവനും കുഞ്ഞാടിനും സ്തോത്രവും ബഹുമാനവും മഹത്വവും ബലവും എന്നേക്കും ഉണ്ടാകട്ടെ എന്നു പറയുന്നതു ഞാൻ കേട്ടു" (വെളി. 5.13) എന്ന് വെളിപാടു പുസ്തകത്തിൽ പറയുന്നു.

## യെരുശലേം സുന്നഹദോസ്

യഹൂദന്മാരല്ലാതെ വിജാതീയരും സഭയിൽ ചേരുവാൻ തുടങ്ങിയപ്പോൾ സഭയിൽ ചില പ്രശ്നങ്ങൾ ഉണ്ടായി. പുറജാതികളിൽ നിന്നും ക്രിസ്തുമതം സ്വീകരിക്കുന്നവർ ആദ്യം യഹൂദനാകണമൊ, യഹൂദമര്യാദകൾ അനുസരിച്ചു ജീവിക്കണമോ എന്ന ചോദ്യം സഭയിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചു. പരീശപക്ഷത്തു നിന്നും ക്രിസ്ത്യാനികൾ ആയവർ വിജാതീയർ പരിച്ഛേദന ഏറ്റശേഷം വേണം ക്രിസ്ത്യാനികളാകേണ്ടത് എന്നു പറഞ്ഞു. എല്ലാവരും മോശയുടെ ന്യായപ്രമാണം ആചരിക്കണമെന്നും അവർ ശഠിച്ചു.

ഈ പ്രശ്നത്തെക്കുറിച്ച് ആലോചിക്കുവാൻ എ.ഡി. അമ്പതിനോടടുത്ത് യെറുശലേമിൽ യാക്കോബിന്റെ അധ്യക്ഷതയിൽ ഒരു സുന്നഹദോസ് കൂടി (അപ്പോ. പ്ര. 15). അവിടെ വലിയ വാഗ്വാദങ്ങളും തർക്കവും ഉണ്ടായി. ഭാരമേറിയ നുകങ്ങളെ വിജാതീയരുമേൽ വെച്ചുകെട്ടരുതെന്ന് പത്രോസും പൗലോസും ബർന്നബാസും വാദിച്ചു. എല്ലാവരും സംസാരിച്ചശേഷം സുന്നഹദോസിന്റെ തീരുമാനം യാക്കോബ് പ്രഖ്യാപിച്ചു. വീജാതീയരെ യഹൂദന്മാരാക്കാതെ തന്നെ ക്രിസ്ത്യാനികളാക്കാമെന്നും അവർ യഹൂദമര്യാദകൾ പാലിച്ചു ജീവിക്കണമെന്നു നിർബന്ധിക്കണ്ടാ എന്നും സുന്നഹദോസ് തീരുമാനിച്ചു. ഈ സദ്വാർത്ത വിജാതീയ സഭകളെ രേഖാമൂലം അറിയിക്കുകയും അവർ ഏറ്റം സന്തോഷിക്കുകയും ചെയ്തു.

## രണ്ടാം നൂറ്റാണ്ടിലും അതിനുശേഷവും

സർവ്വവ്യാപി എന്ന അർത്ഥത്തിൽ 'കാതോലികസഭ' എന്ന് രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അന്ത്യോക്യയിലെ ഇഗ്നാത്തിയോസ് സഭയെക്കുറിച്ചു പറയുന്നുണ്ട്. അന്ന് അറിയപ്പെട്ടിരുന്ന എല്ലാ പ്രവിശ്യകളിലും സഭ എത്തിയിരുന്നു. എല്ലാ പ്രദേശങ്ങളിലും വിശ്വാസികൾ താമസിക്കുന്നുണ്ടായിരുന്നുവെന്നാണ് വ്യാപകമായി നടന്ന പീഡകൾ സൂചിപ്പിക്കുന്നത്. ആദികാലത്ത് കൂടുതലും അടിമകളും നിർദ്ധനരുമാണ് സഭയിൽ ചേർന്നതെങ്കിൽ രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യമാകുമ്പോൾ സമൂഹത്തിൽ എല്ലാ തട്ടിലുമുള്ള ആളുകൾ മാമോദീസാ ഏറ്റു സഭയിൽ

ചേർന്നു. വളരെയധികം ആളുകൾ വിശ്വാസം പഠിക്കുന്നവരായും ഉണ്ടായിരുന്നു. സമൂഹത്തിൽ എല്ലാ തലത്തിലും പെട്ടവർ ക്രിസ്ത്യാനികളായുണ്ടെന്നാണ് പ്ലിനി റിപ്പോർട്ടു ചെയ്യുന്നത്. എല്ലാ പ്രദേശങ്ങളിലേയ്ക്കും സഭ വ്യാപിച്ചുവെന്നും രാജകൊട്ടാരത്തിലും കുടുംബത്തിലും പെട്ടവർ സഭാംഗങ്ങളായി തീർന്നിട്ടുണ്ടെന്നും ഐറേനിയോസ് (എ.ഡി. 180) സാക്ഷിക്കുന്നു. പാശ്ചാത്യനാടുകളിൽ ബെൽജിയം, ഫ്രാൻസ് തുടങ്ങിയ ഭൂഭാഗങ്ങളിലേക്ക് സഭ വ്യാപിച്ചുവെന്ന് ഐറേനിയോസിന്റെ പ്രസ്താവനകളിൽ നിന്നു മനസ്സിലാക്കാം.

ബ്രിട്ടണിൽ സഭ ഉണ്ടായിരുന്നതായി തെർത്തുല്ല്യൻ രേഖപ്പെടുത്തുന്നു. എ.ഡി. 197 നോടടുത്ത് എഴുതിയ അപ്പോളജിയിൽ റോമാക്കാരോട് അദ്ദേഹം പറയുന്നത് ഇപ്രകാരമാണ്.

“ഞങ്ങൾ (ക്രിസ്ത്യാനികൾ) ഇന്നലെ ഉണ്ടായവരാണ്. എന്നാൽ ഞങ്ങൾ നിങ്ങളുടെ ലോകം മുഴുവൻ നിറഞ്ഞു കഴിഞ്ഞു; പട്ടണങ്ങളും, ഗ്രാമങ്ങളും, ദ്വീപുകളും, ചന്തസ്ഥലങ്ങളും, ക്യാമ്പുകളും, കമ്പനികളും, കൊട്ടാരവും, സെനറ്റും, ഫോറവും, എന്നു വേണ്ട എല്ലാ ഇടവും; നിങ്ങളുടെ ക്ഷേത്രങ്ങൾ മാത്രമെ ഞങ്ങൾ അവശേഷിപ്പിച്ചിട്ടുള്ളു. ഒരു പ്രൊവിൻസിൽ മാത്രമുള്ള ക്രിസ്ത്യാനികളുടെ സംഖ്യ നിങ്ങളുടെ സൈന്യത്തിന്റേതിലും അധികമാണ്” (അപ്പോളജി 37.4).

അക്കാലത്ത് എഴുതിയ പല അപ്പോളജികളും വിദ്യാസമ്പന്നമായ സമൂഹത്തെയും ഉന്നതശ്രേണിയിൽപെട്ടവരേയും ഉദ്ദേശിച്ച് എഴുതിയിട്ടുള്ളതാണ്. അതായത് സമൂഹത്തിലെ ഉന്നതർ ക്രിസ്തുമതത്തെക്കുറിച്ച് ശരിയായി ഗ്രഹിക്കുവാൻ തുടങ്ങി എന്നർത്ഥം. അക്കൂട്ടത്തിൽ അനേകർ ക്രിസ്ത്യാനികളായി. മൂന്നാം നൂറ്റാണ്ടായപ്പോൾ സാമ്രാജ്യത്തിലെ ഗണ്യമായ ഒരു ശക്തിയായി സഭ മാറി. അംഗസംഖ്യയിൽ അവർ മുന്നിട്ടു നിന്നുവെന്നാണ് തെർത്തുല്ല്യന്റെ എഴുത്തുകളിൽ നിന്നും (എ.ഡി. 180) മനസ്സിലാക്കുവാൻ സാധിക്കുന്നത്.

ആഫ്രിക്കയുടെ വടക്കൻഭാഗങ്ങളിൽ പ്രബലമായ ഒരു ക്രൈസ്തവ സമൂഹം ഉണ്ടായിരുന്നു. അലക്സാന്ത്ര്യയിലേയും ലിബിയയിലേയും കാർത്തേജിലേയും സഭകൾ വളരെ സംഘടിതമായിരുന്നു. ഇറ്റലിയിലും സ്പെയിനിലും ഗോളിലും മുന്നേറിക്കൊണ്ടിരുന്ന ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നു. സഭാംഗങ്ങളുടെ അംഗസംഖ്യ വർദ്ധിച്ചതോടുകൂടിയും വിദ്യാസമ്പന്നരായ അനേകർ സഭാംഗങ്ങളായതോടു കൂടിയും സമൂഹത്തിൽ അവരെക്കുറിച്ചുണ്ടായിരുന്ന തെറ്റിദ്ധാരണകൾക്കും അവഗണനകൾക്കും അയവുണ്ടായി.

പല അവസരങ്ങളിലും രഹസ്യമായി ഉന്നതോദ്യോഗസ്ഥരും സഭയുടെ നിലനിൽപിനെ അംഗീകരിച്ചു. നിയമപരമായി ക്രിസ്ത്യാനികൾക്ക് പരസ്യമായി വിശ്വാസം വെളിപ്പെടുത്തുവാൻ അവകാശമില്ലായിരുന്നു.

പീഡയുടെ കാഠിന്യവും കുറവല്ലായിരുന്നു. എങ്കിലും അതൊരു അനുഗ്രഹമായി അനേകായിരം ക്രിസ്ത്യാനികൾ കണക്കുകൂട്ടി. പീഡകൾ സഭയെ വളർത്തുകയും വിശ്വാസികളുടെ എണ്ണം വർദ്ധിപ്പിക്കുകയുമേ ചെയ്തിട്ടുള്ളുവെന്ന് തെർത്തുല്ല്യൻ സമർത്ഥിക്കുന്നു. വാളിനൊ, കുരിശിനൊ, അഗ്നിക്കൊ, കഷ്ടതകൾക്കൊ, ക്രൈസ്തവ സഭയുടെ മുന്നേറ്റത്തെ തടയുവാൻ കഴിഞ്ഞിട്ടില്ലാ എന്ന് അദ്ദേഹം പറയുന്നു.

ഈ കാലഘട്ടത്തിൽ അസാധാരണമായ വളർച്ചയും വികാസവുമാണ് പ. സഭ പ്രാപിച്ചിട്ടുള്ളത് എന്നതിനു സംശയമില്ല. കുസ്തന്തീനോസ് രാജാവ് ഭരണമേൽക്കുമ്പോൾ റോമാസാമ്രാജ്യത്തിലെ ഏറ്റവുമധികം അംഗസംഖ്യയുള്ള മതമായി ക്രിസ്തുമതം മാറിയിരുന്നു. ആ പശ്ചാത്തലത്തിലാണ് ക്രിസ്തുമതത്തിന് അംഗീകരം നൽകിക്കൊണ്ട് എ.ഡി. 313 ജൂൺ 13-ാം തീയതിയിലെ മിലാൻ വിളംബരം ഉണ്ടാകുന്നത്.

മിലാൻ വിളംബരത്തോടെ ക്രിസ്തുമതത്തിന് നിയമപരമായ അംഗീകാരം ലഭ്യമായി. പള്ളികൾക്കും ക്രിസ്ത്യാനികൾക്കും എതിരായി ഉണ്ടായിരുന്ന എല്ലാ നിരോധനങ്ങളും മാറ്റി.

എ.ഡി. 311-ൽ തന്നെ ഭരണകർത്താക്കളായ ഗലേറിയാസും കുസ്തന്തീനോസും, ലിസിനിയൂസും ആലോചിച്ച് ക്രിസ്ത്യാനികളെ നിയമവിരുദ്ധമായി പീഡിപ്പിക്കില്ല എന്ന വിളംബരം പുറപ്പെടുവിച്ചിരുന്നു. 311-ൽ ഗലേറിയൂസ് മരിച്ചു കഴിഞ്ഞപ്പോൾ സാമ്രാജ്യത്തിൽ ആധിപത്യം സ്ഥാപിക്കുവാൻ വേണ്ടി യുദ്ധം ഉണ്ടായി. ആ യുദ്ധത്തിന്റെ അവസാന ഘട്ടമായപ്പോൾ ഒരു രാത്രി കുസ്തന്തീനോസിന് ഒരു ദർശനം ഉണ്ടായി. ആകാശത്ത് ഒരു ചുവന്ന കുരിശും അതിനോട് ചേർന്ന് "ഈ അടയാളത്തിൽ ജയിക്കുക" എന്ന ഒരു ലിഖിതവും കണ്ടു. അതനുസരിച്ച് തുടർന്നുള്ള യുദ്ധങ്ങളിൽ കുരിശടയാളം മുമ്പിൽ പിടിക്കുവാനും, സൈനികരുടെ തൊപ്പിയിലും വസ്ത്രത്തിലും കുരിശടയാളം ഇടുവാനും കുസ്തന്തീനോസ് ആജ്ഞാപിച്ചു. മാൾവിയൻ പാലത്തിൽ വെച്ചുണ്ടായ അവസാനയുദ്ധത്തിൽ പടിഞ്ഞാറൻ റോമാ സാമ്രാജ്യം മുഴുവൻ കുസ്തന്തീനോസിന്റെ അധീനതയിൽ ആയി. യുദ്ധത്തിലുണ്ടായ വിജയം കുരിശിന്റെ വിജയമായി ചക്രവർത്തി കണക്കാക്കി. നന്ദിസൂചകമായി കുരിശു വഹിച്ചുകൊണ്ടു നിൽക്കുന്ന ചക്രവർത്തിയുടെ ഒരു പൂർണ്ണകായ പ്രതിമ റോമാപട്ടണത്തിൽ സ്ഥാപിക്കുവാനും ചക്രവർത്തി ഉത്തരവായി. എ.ഡി. 314-ൽ ലിസിനിയൂസിനെ തോൽപിച്ച് ഭൂരിഭാഗം കിഴക്കൻ പ്രദേശങ്ങളും

കുസ്തന്തീനോസ് കയ്യടക്കി. 323-ഓടെ ചക്രവർത്തിയുടെ വിജയം പൂർണ്ണമായി. റോമാസാമ്രാജ്യം മുഴുവൻ കുസ്തന്തീനോസിന്റെ പരമാധികാരത്തിൽ കീഴിൽ വന്നു. ക്രിസ്ത്യാനികൾക്ക് പൂർണ്ണ സ്വാതന്ത്ര്യവും ലഭ്യമായി.

കുസ്തന്തീനോസ് രാജാവിന്റെ കാലത്തുതന്നെ അനേകായിരങ്ങൾ മാമോദീസാ ഏറ്റു സഭയോടു ചേർന്നു. ക്രിസ്ത്യാനികൾക്ക് പല പദവികളും ആനുകൂല്യങ്ങളും ലഭ്യമായി. 319-ൽ പുറജാതിക്ഷേത്രങ്ങളിൽ ബലികർമ്മങ്ങൾ നിരോധിച്ചു. ക്രിസ്തീയ പുരോഹിതന്മാർക്ക് സാമ്പത്തികാനുകൂല്യങ്ങളും പദവികളും നൽകി. 321-ൽ ഞായറാഴ്ച ഒരു ഒഴിവു ദിവസമായി പ്രഖ്യാപിച്ചു. സാമൂഹ്യവും രാഷ്ട്രീയവുമായ നേട്ടങ്ങൾ മാത്രം ലാക്കാക്കി ഇക്കാലത്ത് അനേകർ സഭയിലേക്കു ചേർന്നു. ഗവൺമെന്റിൽ നിന്നു തന്നെ സഭയ്ക്ക് സാമ്പത്തികാനുകൂല്യങ്ങൾ ലഭ്യമായി. പള്ളിക്കു സംഭാവന കൊടുക്കുകയും സഭയിലെ ദരിദ്രന്മാരെ സഹായിക്കുകയും ചെയ്താൽ സ്വർഗ്ഗരാജ്യം ലഭ്യമാകും എന്നു പലരും ധരിച്ചു. സഭയിൽ ആവശ്യത്തിലധികം പണം വന്നു കൂടി. വസ്തുക്കളും സ്ഥാപനങ്ങളും സഭയ്ക്കു ലഭ്യമായി.

പുറജാതിക്ഷേത്രങ്ങൾ സർക്കാരിൽ നിന്ന് കണ്ടുകെട്ടിയ വകയിലുള്ള പണവും സഭയ്ക്കു ലഭ്യമായി. പള്ളികൾ അതിമനോഹരമായി അലങ്കരിക്കപ്പെട്ടു. നിക്കോമെഡിയായിലെ ദേവാലയം ചക്രവർത്തിയുടെ കൊട്ടാരത്തേക്കാൾ മികച്ചതായിരുന്നു. യെരുശലേമിലും, റോമിലും, ബേത്‌ലഹേമിലുമുണ്ടായിരുന്ന പള്ളികൾ വിലമതിക്കാനാവാത്ത രത്നങ്ങളാലും ചിത്രപ്പണികളാലും അലങ്കരിക്കപ്പെട്ടു. നികുതി കൊടുക്കുന്നതിൽ നിന്നു പുരോഹിതന്മാരെ വിമുക്തരാക്കി. അതോടെ അനേകർ പൗരോഹിത്യസ്ഥാനത്തേക്കു വന്നു. റോമാസാമ്രാജ്യത്തിലെ മറ്റേതു പ്രസ്ഥാനത്തെക്കാളും അധികം സാമ്പത്തിക അടിത്തറയും നേട്ടവും ഉള്ള പ്രസ്ഥാനമായി സഭ വളർന്നു.

ഇംഗ്ലണ്ടിലും, അയർലണ്ടിലും, സ്ക്കോട്ട്ലണ്ടിലും, വേൽസിലും, ഫ്രാൻസിലും, ഡാന്യൂബ് നദിയുടെ തീരങ്ങളിലും, അർമ്മീനിയായിലും നാലാം നൂറ്റാണ്ടിനു മുമ്പു തന്നെ ക്രിസ്തുമതം എത്തിച്ചേർന്നു. എ.ഡി. 302-ൽ ക്രിസ്തുമതം അർമ്മീനിയായിലെ ദേശീയമതമായി അംഗീകരിയ്ക്കപ്പെട്ടു. കുറേക്കാലത്തേക്ക് ചില വൈഷമ്യങ്ങൾ ഉണ്ടായെങ്കിലും 484-നു ശേഷം അർമ്മീനിയയിൽ പൂർണ്ണമായി ക്രിസ്തുമതം ശക്തി പ്രാപിച്ചു.

ഒന്നാം നൂറ്റാണ്ടിൽ തന്നെ പേർഷ്യയിലും ഇന്ത്യയിലും സുവിശേഷം ഘോഷിക്കപ്പെടുകയും സഭ സ്ഥാപിക്കപ്പെടുകയും ചെയ്തു. പൗരസ്ത്യ

നാടുകളിലെ സഭ അതിശീഘ്രം വളർന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭമാകുമ്പോൾ പേർഷ്യയിലെ സഭ വളരെ സംഘടിതമാകുന്നുണ്ട്. എ.ഡി. 290-നോടടുത്ത് സെലൂഷ്യായിലെ ബിഷപ്പായിരുന്ന പാപ്പാ ആകമാന പേർഷ്യൻ സഭയുടെ നേതൃത്വം അവകാശപ്പെട്ടു. മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തന്നെ പേർഷ്യൻ സഭയ്ക്ക് സുസംഘടിതമായ ഒരു നിലയുണ്ടായിരുന്നതായി ബാർ എബ്രായയുടെ വിവരണങ്ങളിൽ നിന്ന് മനസ്സിലാക്കാം. മൂന്നാം നൂറ്റാണ്ടിന്റെ അവസാനം പേർഷ്യയിൽ ക്രിസ്തുമതത്തിന് അനുകൂലമായ രാഷ്ട്രീയ തീരുമാനങ്ങൾ ഉണ്ടായി. എങ്കിലും നാലാം നൂറ്റാണ്ടിൽ 343 മുതൽ 372 വരെ ക്രിസ്തുമതം വളരെ ക്രൂരമായി പീഡിപ്പിക്കപ്പെട്ടു. ആ പീഡ അവസാനിച്ചതിനുശേഷം ക്രിസ്തുമതത്തിനു പേർഷ്യൻ സാമ്രാജ്യത്തിൽ വ്യാപകമായി വളർന്നു വികസിക്കുവാൻ കഴിഞ്ഞു. ആറാം നൂറ്റാണ്ടോടു കൂടി പേർഷ്യൻ ക്രിസ്ത്യാനികളും വ്യാപകമായ മിഷനറി പ്രവർത്തനം ആരംഭിച്ചു. ഇന്ത്യയിലും, സിലോണിലും, ചൈനയിലും പേർഷ്യൻ കാതോലിക്കോസിന്റെ അധീനതയിലുള്ള ക്രൈസ്തവസമൂഹങ്ങൾ ഉണ്ടായി. അർമ്മീനിയക്കാരുടേയും, മേദ്യരുടേയും, എലാമ്യരുടേയും, ഹൂൺസ്, ബാകട്രിയൻസ്, റ്റാർറ്റാർസ്, ഹറിയൺസ്, മെറൊസൈറ്റ്സ് തുടങ്ങിയവരുടേയും ഇടയിൽ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ട ക്രൈസ്തവസമൂഹങ്ങൾ ഉണ്ടായി.

ഒന്നാം നൂറ്റാണ്ടിൽ തന്നെ ഇന്ത്യയിലും ക്രിസ്തുമതം എത്തിയിരുന്നു. ആദിമകാലം മുതലെ കേരളത്തിൽ വളരെ സംഘടിതമായ ഒരു ക്രൈസ്തവസമൂഹം ഉണ്ടായിരുന്നു. തെക്കേ ഇന്ത്യയിൽ വളരെയധികം ആളുകൾ ക്രിസ്ത്യാനികൾ ആയിരുന്നുവെന്ന് ആധുനിക പഠനങ്ങൾ തെളിയിക്കുന്നു. റോമാ സാമ്രാജ്യത്തിനു വെളിയിലുണ്ടായ സഭാ വളർച്ചയെപ്പറ്റി 6-ാം പാഠത്തിൽ വിവരിക്കുന്നുണ്ട്.

മൂന്നാം നൂറ്റാണ്ട് അവസാനിക്കുന്നതിനു മുമ്പ് തന്നെ അർമ്മീനിയയിലും എത്യോപ്യയിലും സുവിശേഷം എത്തിയിരുന്നു.

എത്യോപ്യയിൽ നേരത്തെതന്നെ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നെങ്കിലും സഭ സംഘടിതമായിരുന്നതായൊ, മെത്രാന്മാരുണ്ടായിരുന്നതായൊ അറിവില്ല. എ.ഡി. 330-ൽ അലക്സാന്ത്ര്യയിലെ അത്താനാസ്യോസ് ഫ്രുമെന്റിയൂസിനെ എത്യോപ്യയിലെ ആദ്യത്തെ ബിഷപ്പായി വാഴിച്ചു. എ.ഡി. 450-തിനോടടുത്ത് ക്രിസ്തുമതം എത്യോപ്യയിലെ ഔദ്യോഗിക മതമായി അംഗീകരിക്കപ്പെട്ടു. പുറജാതിക്ഷേത്രങ്ങൾ പൊളിച്ചു മാറ്റി ആ സ്ഥാനങ്ങളിലെല്ലാം ക്രിസ്തീയ ദേവാലയങ്ങൾ പണിതുയർത്തി.

## സഭയുടെ വളർച്ചയുടെ കാരണങ്ങൾ

1. റോമാ സാമ്രാജ്യത്തിലെ രാഷ്ട്രീയവും, മതപരവും സാംസ്കാരികവുമായിരുന്ന അനുകൂല സാഹചര്യങ്ങൾ ക്രിസ്തുമതത്തിന്റെ പെട്ടെന്നുള്ള വളർച്ചയ്ക്കും വികാസത്തിനും കാരണമായി. അക്കാരണങ്ങൾ വിശദമായി ഈ പുസ്തകത്തിൽ ഒന്നാം പാഠത്തിൽ പരാമർശിച്ചിട്ടുണ്ട്. യഹൂദന്മാരും, യവനന്മാരും, ലോകം മുഴുവനും ഒരു രക്ഷകനുവേണ്ടി വാഞ്ചയോടെ കാത്തിരിക്കുകയായിരുന്നു. അപ്പോഴാണ് തിരുജനനമുണ്ടാകുന്നത്. അവനിൽ അനേകർ വിശ്വസിച്ചു. അവനെക്കുറിച്ചുള്ള പ്രസംഗം കേട്ട അനേകർ രക്ഷിക്കപ്പെട്ടവരോടു ചേർന്നു.

2. പെന്തിക്കോസ്തു ദിവസം അപ്പോസ്തോലന്മാർക്കു ലഭിച്ച പരിശുദ്ധാത്മാവിന്റെ ശക്തി, കർത്താവ് വാഗ്ദാനം ചെയ്തതുപോലെ സകല ജ്ഞാനത്തിലും സത്യത്തിലും വഴി നടത്തുന്ന ദൈവാത്മാവിന്റെ എല്ലാ നൽവരങ്ങളും പ. ശ്ലീഹന്മാർക്കു നൽകപ്പെട്ടു. അക്ഷരജ്ഞാനമില്ലാതെയിരുന്ന അവർ പരിശുദ്ധാത്മ നിറവോടെ വളരെ പ്രാഗത്ഭ്യത്തോടെ സംസാരിച്ചു. "അപ്പോസ്തോലന്മാരുടെ കയ്യാൽ ഏറിയ അത്ഭുതങ്ങളും അടയാളങ്ങളും നടന്നു. അവരെക്കുറിച്ച് ആളുകളുടെ ഇടയിൽ വിസ്മയവും പരിഭ്രമവും ഉണ്ടായി." "ജനമൊ അവരെ പുകഴ്ത്തിപ്പോന്നു. മേൽക്കുമേൽ അനേക പുരുഷന്മാരും സ്ത്രീകളും കർത്താവിൽ വിശ്വസിച്ചു ചേർന്നു വന്നു" (അപ്പോ. പ്ര. 5.14) എന്ന് ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നു. അപ്പോസ്തോലന്മാർക്ക് പരിശുദ്ധാത്മാവിൽ നിന്ന് ലഭിച്ച വിവിധ ഭാഷാവരം, രോഗശാന്തിക്കുള്ള വരം, പ്രസംഗവരം, വിജ്ഞാനം, ധൈര്യം തുടങ്ങിയ നൽവരങ്ങൾ സഭയുടെ കെട്ടുപണിക്ക് ഉപയുക്തമായി.

കർത്താവ് അവരോടു കൂടെ ഉണ്ടെന്നുള്ള ബോധം ശിഷ്യന്മാരുടേയും ആദിമ ക്രൈസ്തവരുടേയും വലിയ ധൈര്യമായിരുന്നു. വി. ജെറോം (എ.ഡി. 342-420) ആദിമസഭയിൽ മശിഹായുടെ സാന്നിദ്ധ്യം എത്രമാത്രമായിരുന്നുവെന്നു രേഖപ്പെടുത്തിയിരിക്കുന്നു: "നാൽപതു ദിവസത്തേയ്ക്ക് മശിഹാ ഒരേ സമയത്ത് അപ്പോസ്തോലന്മാരോടൊത്തും, മാലാഖമാരോടൊത്ത് പിതാവിലും ആയിരുന്നു. സമുദ്രാതിർത്തികളോളം അദ്ദേഹം എല്ലാ സ്ഥലങ്ങളിലും ഒരേസമയത്ത് വസിച്ചു. തോമ്മാശ്ലീഹായോടൊത്തു ഇൻഡ്യയിലും, പത്രോസിനോടു കൂടെ റോമിലും പൗലോസിന്റെ കൂടെ ഇല്ലിരിക്കുമിലും തീത്തൂസിനോടു കൂടെ ക്രീറ്റിലും, അന്ത്രയോസിനോടൊത്ത് അക്കേയിയായിലും അപ്പോസ്തോലന്മാരോടൊത്ത് അവിടുന്ന് ഓരോ രാജ്യത്തും എല്ലാ രാജ്യങ്ങളിലുമായിരുന്നു" (50.59 Ad. Marcellam). ജെറോമിന്റെ പ്രഖ്യാപനം ആദിമ സഭയുടെ ഉറച്ച വിശ്വാസമായിരുന്നു.

എല്ലാ കഷ്ടതകളിലും ക്രിസ്തു അവരോടുകൂടെ ഉണ്ടെന്നുള്ള ബോധം പീഡകളുടെ നടുവിൽ ആദിമ ക്രൈസ്തവർക്ക് വലിയ ധൈര്യവും പ്രത്യാശയും നൽകി. അവരുടെ ഉറച്ച വിശ്വാസവും ദൃഢ നിശ്ചയവും, പതറാത്ത മനഃസ്ഥിതിയും അനേകരെ ക്രൈസ്തവ വിശ്വാ സത്തിലേക്ക് ആകർഷിച്ചു.

3. കർത്താവിനോട് ശിഷ്യന്മാർ പൂർണ്ണ അനുസരണവും വിധേയ ത്വവും പുലർത്തി. "നിങ്ങൾ പുറപ്പെട്ടു, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങ ളോടു കൽപിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചും കൊണ്ട് സകല ജാതികളേയും ശിഷ്യന്മാരാക്കിക്കൊൾവീൻ. ഞാനോ ലോകവസാനത്തോളം എല്ലാനാളും നിങ്ങളോടു കൂടെ ഉണ്ട്" (മത്താ. 28.19, 20) എന്നരുളിചെയ്ത കർത്താവിന്റെ വാക്കുകൾ അവർ അക്ഷരം പ്രതി അനുസരിച്ചു. "അവർ ലോകത്തെ കീഴ്മേൽ മറിച്ചു" എന്നു പറ യത്തക്കവണ്ണം ശിഷ്യന്മാരുടെ ശക്തി പ്രസിദ്ധമായി.

4. പരിശുദ്ധാത്മാവ് അപ്പോസ്തോലന്മാരിലും പ്രസംഗകരിലും ഉപ ദേഷ്ടാക്കന്മാരിലും മാത്രമല്ല പ്രസംഗം കേട്ടവരിലും അനുകൂലമായ പ്രതികരണമുണ്ടാക്കി.

ഓരോരുത്തരിലും പാപബോധം ഉളവാക്കുവാനും അവരെ മാനസാ ന്തരാനുഭവത്തിലേക്കു വരുത്തുവാനും കഴിവുള്ളവയായിരുന്നു അപ്പോ സ്തോലന്മാരുടെ വാക്കുകൾ. പെന്തിക്കോസ്തി ദിവസം പത്രോസ് പതി നൊന്നുപേരോടു കൂടെ നിന്നുകൊണ്ട് യേശുക്രിസ്തുവിനെക്കുറിച്ചും അവനിലൂടെയുണ്ടായ രക്ഷയെക്കുറിച്ചും പ്രസംഗിച്ചു. അതു കേട്ട് ജന ങ്ങൾ "ഹൃദയത്തിൽ കുത്തുകൊണ്ട് പത്രോസിനോടും ശേഷം അപ്പോ സ്തോലന്മാരോടും: സഹോദരന്മാരായ പുരുഷന്മാരെ! ഞങ്ങൾ എന്തു ചെയ്യേണ്ടു എന്നു ചോദിച്ചു..." (അപ്പോ. പ്ര. 2.37). ദൈവത്തിന്റെ പരി ശുദ്ധാത്മാവ് ഒന്നു മാത്രമാണ് ജനങ്ങളുടെ ഹൃദയത്തിൽ പ്രവർത്തിച്ച് കുറ്റബോധവും മാനസാന്തരത്തിന്റെ ആവശ്യകതയും, രക്ഷപെടണമെ ന്നുള്ള വാഞ്ചയും, രക്ഷകനുവേണ്ടിയുള്ള തൃഷ്ണയും അവരിൽ ജനി പ്പിച്ചത്.

5. മറ്റു മതങ്ങളേക്കാൾ ക്രിസ്തുമതത്തിനു ചില സവിശേഷതകൾ ഉണ്ടായിരുന്നു. മറ്റു മതങ്ങൾ വാഗ്ദാനം ചെയ്യാനിരുന്ന ആത്മാവിന്റെയും ശരീരത്തിന്റെയും പരിപൂർണ്ണരക്ഷ ക്രിസ്തുമതം പ്രവർത്തനശൈലി യിലൂടെ അനുഭവവേദ്യമാക്കി തീർക്കുകയാണ് ചെയ്തത്. നിയമങ്ങ ളെയും ചട്ടങ്ങളെയുംകാളുപരി സ്നേഹത്തിന്റെ സുവിശേഷമാണ് അതു പ്രസംഗിച്ചതും പ്രചരിപ്പിക്കുവാൻ ആഗ്രഹിച്ചതും. ക്രൈസ്തവ ഉപദേ

ശങ്ങൾ ഏറ്റം ആകർഷകമായിരുന്നു. കാണാതെപോയതിനെ അന്വേഷിച്ചു പോകുന്ന നല്ല ഇടയനും, ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാടും, മുടിയനായ പുത്രനെ സ്നേഹിക്കുന്ന പിതാവും, ചുങ്കക്കാരുടേയും പാപികളുടെയും സ്നേഹിതനും, രോഗികളുടെ വൈദ്യനും, അദ്ധ്വാനിക്കുന്നവരുടേയും ഭാരം ചുമക്കുന്നവരുടേയും അത്താണിയും എളിയവരോട് സദ്വർത്തമാനം ഘോഷിക്കുന്നവനും, ബദ്ധന്മാരെ വിടുവിക്കുന്നവനും അനേകരെ ആകർഷിക്കുവാൻ പര്യാപ്തനുമാണ് യേശു എന്ന യാഥാർത്ഥ്യം സഭയുടെ വിജയത്തിനു അടിസ്ഥാനമിട്ടു.

ഈ ലോക ജീവിതം മാത്രമല്ല നിത്യജീവനും അവൻ വാഗ്ദാനം ചെയ്തു. "എന്റെ പിതാവിന്റെ ഭവനത്തിൽ അനേക വാസസ്ഥലങ്ങളുണ്ട്; .... ഞാൻ നിങ്ങൾക്കു സ്ഥലം ഒരുക്കുവാൻ പോകുന്നു; ഞാൻ പോയി നിങ്ങൾക്കു സ്ഥലം ഒരുക്കിയാൽ, ഞാൻ ഇരിക്കുന്ന ഇടത്ത് നിങ്ങളും ഇരിക്കേണ്ടതിനു പിന്നേയും വന്നു നിങ്ങളെ എന്റെ അടുക്കൽ ചേർത്തുകൊള്ളും" (യോഹ. 14.23) എന്ന വാക്കുകൾ ഏറ്റവും അധികം പ്രത്യാശ നൽകുന്നവയായിരുന്നു. ഈ വലിയ വാഗ്ദാനം നിരസിക്കുക സാധാരണക്കാർക്കു വലിയ പ്രയാസമായിരുന്നു. ആരാണ് നിത്യജീവന് ആഗ്രഹമില്ലാത്തവൻ?

6. ആദിമ ക്രൈസ്തവരുടെ അനുഗ്രഹിക്കപ്പെട്ട ജീവിതം അനേകരെ സഭയിലേക്ക് ആകർഷിച്ചു. "നോക്കുവിൻ ഇവർ എത്ര ആത്മാർത്ഥമായി പരസ്പരം സ്നേഹിക്കുന്നു" എന്ന് പുറജാതികൾ ആദിമ ക്രൈസ്തവരെക്കുറിച്ച് പറഞ്ഞിരുന്നതായി തെർത്തുല്ല്യൻ രേഖപ്പെടുത്തിയിട്ടുണ്ട് (എ.ഡി. 200). പരസ്പരസ്നേഹവും, യോജിപ്പും വിസ്മയവും ബഹുമാനവും നിറഞ്ഞതായിരുന്നു അവരുടെ ജീവിതം. സഹജീവികളോടുള്ള സ്നേഹത്തിലും കരുതലിലും, പാവങ്ങളോടുള്ള സഹാനഭൂതിയിലും അവർ മുൻപന്തിയിലായിരുന്നു. "വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയവും ഏകമനസ്സും ഉള്ളവരായിരുന്നു. തനിക്കുള്ളത് ഒന്നും സ്വന്തം എന്ന് ആരും പറഞ്ഞില്ല; സകലവും അവർക്ക് പൊതുവകയായിരുന്നു.... എല്ലാവർക്കും ധാരാളം കൃപ ലഭിച്ചിരുന്നു. മുട്ടുള്ളവൻ ആരും അവരിൽ ഉണ്ടായിരുന്നില്ല" (അപ്പോ. പ്ര. 4.32-34). അവരുടെ വിശ്വാസവും ജീവിതവും വാക്കുകളും പ്രവൃത്തിയും തമ്മിൽ ബന്ധം ഉണ്ടായിരുന്നു. നല്ല കാര്യങ്ങൾ പറയുകയും പ്രസംഗിക്കുകയും മാത്രമല്ല, അതു ജീവിതത്തിൽ പകർത്തുവാനും അവർക്കു സാധിച്ചു. അവരുടെ നല്ല സാക്ഷ്യം അനേകരെ ക്രിസ്തുമതത്തിലേക്ക് ആകർഷിച്ചു.

ഗ്രീക്കു തത്വചിന്തകൾ പഠിച്ചതിനുശേഷം സത്യാന്വേഷകനായി വന്നു

ക്രിസ്തുമതം അവലംബിച്ച ജസ്റ്റിൻ മാർട്ടിയർ, റോമാ ചക്രവർത്തിയെ അഭിസംബോധന ചെയ്തുകൊണ്ട് എഴുതുന്ന അപ്പോളജിയിൽ ക്രിസ്തുമതം അവലംബിച്ചവരുടെ ജീവിതത്തിന് ഉണ്ടായ മാറ്റങ്ങളെക്കുറിച്ച് പരാമർശിക്കുന്നത് ഇപ്രകാരമാണ്: “ഒരു കാലത്ത് വ്യഭിചാരത്തിൽ രസിച്ചിരുന്ന ഞങ്ങൾ ഇപ്പോൾ നിർമ്മലരായിരിക്കുന്നു. ഒരിക്കൽ മന്ത്രവാദത്തിന് തന്നത്താൻ ഏൽപിച്ചുകൊടുത്തിരുന്ന ഞങ്ങൾ ഇപ്പോൾ നല്ലവനായ ദൈവത്തിനു ഞങ്ങളെ തന്നെ പ്രതിഷ്ഠിച്ചിരിക്കുന്നു. ഒരു കാലത്ത് എല്ലാറ്റിനെക്കാളുമുപരി സമ്പത്തിനെ സ്നേഹിച്ചിരുന്ന ഞങ്ങൾ ഞങ്ങളുടെ വസ്തുവകകൾ എല്ലാം പൊതുവെന്ന് എണ്ണുകയും അത് ദരിദ്രന്മാരോടൊപ്പം പങ്കുവയ്ക്കുകയും ചെയ്യുന്നു. ഒരു കാലത്ത് പകയും കൊലയുമായി നടന്ന ഞങ്ങൾ ഇപ്പോൾ ഒന്നിച്ച് സമാധാനമായി കഴിയുകയും ഞങ്ങളുടെ ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുകയും ഞങ്ങളെ പീഡിപ്പിക്കുന്നവരെക്കൂടിയും മാനസാന്തരത്തിന്റെ അനുഭവത്തിലേക്കു കൊണ്ടുവരാൻ ശ്രമിക്കുകയും ചെയ്യുന്നു.” രണ്ടാം നൂറ്റാണ്ടിലെ ക്രൈസ്തവ ജീവിതത്തെക്കുറിച്ചുള്ള ഒരുത്തമ സാക്ഷ്യമാണിത്. ഇതു സഭയുടെ വളർച്ചയ്ക്ക് ഒരു പ്രധാന ഘടകമായിത്തീർന്നു.

### അഞ്ചും ആറും നൂറ്റാണ്ടുകളിലെ വളർച്ച

എ.ഡി. 380–നോടടുത്ത് തെവോദോസ്യോസ് ചക്രവർത്തി ഒരു വിളംബരം പുറപ്പെടുവിച്ചു. സത്യവിശ്വാസത്തിനെതിരായ എല്ലാ വിശ്വാസ വിപരീതങ്ങളെയും ആ വിളംബരത്തിലൂടെ നിരോധിച്ചു. നിരോധനമുണ്ടായപ്പോൾ അറിയൂസിന്റെ അനുയായികളായ വേദവിപരീതികൾ റോമാ സാമ്രാജ്യത്തിന്റെ പടിഞ്ഞാറുഭാഗത്തേക്ക് സുവിശേഷ ദൂതുമായി എത്തി. അക്കാലഘട്ടത്തിൽ റോമാസാമ്രാജ്യത്തിലേക്ക് അക്രമിച്ചു കടന്നുകൊണ്ടിരുന്ന ബർബരന്മാരായ, ഗോത്സ്, വാൻഡൽസ്, ഹൂൺസ്, ഫ്രാൻക്സ് തുടങ്ങിയ വർഗ്ഗക്കാർ അറിയൂസിന്റെ അനുയായികളുടെ നേതൃത്വത്തിലുള്ള ക്രിസ്തുമതം സ്വീകരിച്ചു. നാലും അഞ്ചും ആറും നൂറ്റാണ്ടുകളോടെ ഈ വർഗ്ഗക്കാരും റോമാസാമ്രാജ്യത്തിന്റെ തെക്കും വടക്കും പടിഞ്ഞാറും അതിർത്തികളിലുണ്ടായിരുന്ന വലിയ ഒരു പറ്റം ആളുകളും ക്രിസ്തുമതം സ്വീകരിച്ചു.

വിജാതീയ മതങ്ങളെ എല്ലാം നിരോധിച്ചുകൊണ്ട് എ.ഡി. 391–ൽ തെവോദോസ്യോസ് ചക്രവർത്തി മറ്റൊരു വിളംബരം പുറപ്പെടുവിച്ചു. വിജാതീയ വിഗ്രഹങ്ങളുടെ മുമ്പിൽ പ്രാർത്ഥിക്കുന്നതും ബലിയർപ്പിക്കുന്നതും ആരാധനയ്ക്കായി അമ്പലങ്ങളിലൊ പൂജാസ്ഥലങ്ങളിലോ പ്രവേശിക്കുന്നതും, ആ വിളംബരത്തിൽ നിരോധിച്ചു. മറിച്ചു പ്രവർത്തിക്കുന്നവരുടെ സ്ഥാനത്തിനും, കുറ്റകൃത്യങ്ങളുടെ ഗൗരവത്തിനും

അനുസരിച്ചുള്ള ശിക്ഷയും വിളംബരത്തിൽ നിർദ്ദേശിച്ചിരുന്നു.

എ.ഡി. 481–നും 496–നും ഇടയ്ക്ക് ഒരു വലിയ സംഘം ഫ്രാൻക്സ് വംശജരും അവരുടെ ഭരണാധികാരികളും ക്രിസ്തുമതം അവലംബിച്ചു. അതോടെ ഫ്രാൻസിന്റേയും സ്പെയിനിന്റെയും പൂർണ്ണമായ മതപരിവർത്തനം ആരംഭിച്ചു. യൂറോപ്പിലെ ഇതര വംശീയരിൽ നിന്നും ഇക്കാലഘട്ടത്തിൽ ആയിരക്കണക്കിന് ആളുകൾ ക്രിസ്തുമതം സ്വീകരിച്ചു. അഞ്ചും ആറും ഏഴും നൂറ്റാണ്ടുകളിൽ ഇംഗ്ലണ്ടിലും, അയർലണ്ടിലും, സ്കോട്ട്ലണ്ടിലും, വേൽസിലും ക്രിസ്തുമതം നിർണ്ണായക ശക്തിയായി വളർന്നു കഴിഞ്ഞിരുന്നു. ഇക്കാലഘട്ടങ്ങളിൽ ഇവിടെയൊക്കെ വലിയ സന്യാസസമൂഹങ്ങൾ ഉണ്ടായിരുന്നു. പുറജാതി ക്ഷേത്രങ്ങളും പൂജാഗിരികളും ഇടിച്ചുനിരത്തി അവിടങ്ങളിലൊക്കെ ക്രൈസ്തവ ദേവാലയങ്ങൾ പണിതുയർത്തി.

യൂറോപ്പിൽ ഡാന്യൂബ് നദിയുടെ വടക്കും റൈൻ നദിയുടെ കിഴക്കുമാണ് ജർമ്മൻ വംശജർ താമസിച്ചിരുന്നത്. ഈ നദികളായിരുന്നു റോമാസാമ്രാജ്യത്തിന്റെ വടക്കൻ അതിർത്തികൾ. ഗ്രീക്കുകാരും റോമാക്കാരും ജർമ്മൻ വംശജരെ ബർബരന്മാർ (ബാർബേറിയൻസ്) എന്നു വിളിച്ചിരുന്നു. അഞ്ചാം നൂറ്റാണ്ടോടെ അവർ അതിർത്തികൾ ലംഘിച്ച് റോമാസാമ്രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് പ്രവേശിക്കുവാൻ തുടങ്ങി.

അഞ്ചാം നൂറ്റാണ്ടിന്റെ അവസാനം ഇറ്റലിയുടെ ഭരണം ഗോതിക് വംശജരുടെ കൈകളിലായി. ഇവർ പുരാതന കാര്യങ്ങളൊന്നും നശിപ്പിച്ചുകളഞ്ഞില്ല. എന്നാൽ സാമ്രാജ്യത്തിന്റെ മറ്റു പല ഭാഗങ്ങളിലേക്കും കുടിയേറിയ വാൻഡൽസ് ആക്രമണ സ്വഭാവമുള്ളവരും എല്ലാം നശിപ്പിച്ചുകളയുന്നവരുമായിരുന്നു. വടക്കൻ ആഫ്രിക്ക ഉൾപ്പെട്ട റോമാ സാമ്രാജ്യത്തിന്റെ തെക്കുഭാഗം വാൻഡൽസിന്റെ പിടിയിലായി. ആറാം നൂറ്റാണ്ടിൽ ജസ്റ്റിനിയിൻ ചക്രവർത്തി ഒരു വലിയ സംഘം സൈനികരെ അവരുടെ നേർക്കയക്കുകയും വാൻഡൽ ഭരണകൂടത്തെ പരിപൂർണ്ണമായി നശിപ്പിക്കുകയും അവരെ ചിതറിക്കുകയും ചെയ്തു.

പടിഞ്ഞാറൻ ഗോത്ത്സ്, കിഴക്കൻ ഗോത്ത്സ് എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്നവർ ഗോളും സ്പെയിനും കയ്യടക്കി. അഞ്ചാം നൂറ്റാണ്ടിൽ ഇറ്റലിയുടെ ഭൂരിഭാഗവും റോമും ബർബരന്മാർ പിടിച്ചെടുത്തു. ഒരു വശത്ത് യുദ്ധങ്ങളും പ്രയാണങ്ങളും നടക്കുമ്പോൾ തന്നെ മറുവശത്ത് ഈ വംശജരിൽ പലരും ക്രിസ്തുമതം അവലംബിച്ചിരുന്നു. എല്ലാവരും ക്രിസ്തുമതം സ്വീകരിക്കുവാൻ ഒന്നും രണ്ടും നൂറ്റാണ്ടുകൾ വേണ്ടിവന്നു. ആദ്യമൊക്കെ ഇവരിൽ ചിലർ അറിയോന്യ മതമായിരുന്നു സ്വീകരിച്ചിരുന്നത്. എന്നാൽ പിന്നീട് അവർ സത്യവിശ്വാസത്തിലേക്ക്

തിരിച്ചുവന്നു. ഫ്രങ്ക് വംശജർ ഭൂരിഭാഗവും ആദ്യമെ തന്നെ സത്യവിശ്വാസമാണ് സ്വീകരിച്ചത്.

റോമാ സാമ്രാജ്യത്തിൽ നിന്ന് പുറജാതി മതങ്ങളെ പൂർണ്ണമായും പുറത്താക്കുവാൻ സാധിച്ചത് ജസ്റ്റീനിയൻ (527-565) ചക്രവർത്തിക്കാണ്. സാമ്രാജ്യത്തിലുള്ള എല്ലാ വിജാതീയരും മാമ്മോദീസാ ഏൽക്കണമെന്ന് ചക്രവർത്തി ഉത്തരവായി. ഏഷ്യാ മൈനറിൽ തന്നെ ഏകദേശം എഴുപതിനായിരത്തിൽപ്പരം ആളുകൾ അക്കാലത്ത് മാമ്മോദീസാ മുങ്ങി സഭയോട് ചേർന്നു.

ജസ്റ്റീനിയന്റെ കാലശേഷം റോമാ സാമ്രാജ്യത്തിന്റെ പടിഞ്ഞാറൻ ഭാഗങ്ങൾ ബർബരന്മാരുടെ അധീനതയിലായി വരുവാൻ തുടങ്ങി. ആരംഭത്തിലത് ക്രിസ്തുമതത്തിന് ദോഷമായിരുന്നെങ്കിലും കാലക്രമത്തിൽ ബർബരന്മാർ ക്രിസ്തുമതം സ്വീകരിക്കുവാൻ തുടങ്ങിയതോടു കൂടി അത് സഭയ്ക്ക് നേട്ടമുണ്ടാക്കി.

റൈൻ, ഡാന്യൂബ് എന്നീ നദികളുടെ വടക്കുവശത്ത് താമസിച്ചിരുന്ന ജനങ്ങളാണ് ജർമ്മാനിക് അല്ലെങ്കിൽ റ്റ്യൂറ്റോണിക് വംശജർ എന്ന് അറിയപ്പെട്ടിരുന്നവർ. റോമാക്കാരുടെ അത്രയും സംസ്ക്കാരവും പരിഷ്കാരവും ഇല്ലായിരുന്ന എന്ന ധാരണയിൽ ഇവരെ റോമാക്കാർ ബർബരന്മാർ എന്നു വിളിച്ചിരുന്നു. ഗോതസ്, വാൻഡൽസ്, ബർഗൻ ഡിയൻസ് ജർമ്മൻസ്, ലൊംബാർഡൻസ്, ഫ്രാങ്കനസ് എന്നീ വംശജരാണ് പ്രധാനമായ ജർമ്മാനിക്ക് അഥവാ റ്റ്യൂറ്റോണിക്ക് വംശജർ. ഗോത്ത്സിന്റെ കൂട്ടത്തിൽ കിഴക്കൻ ഗോത്ത്സും പടിഞ്ഞാറൻ ഗോത്ത്സും ഉണ്ടായിരുന്നു. ഐബേറിയായും ഫ്രാൻസിന്റെയും ഇറ്റലിയുടേയും ചില ഭാഗങ്ങളും ഇവർ കയ്യടക്കി. വാൻഡൽസും വടക്കൻ ആഫ്രിക്ക പിടിച്ചെടുത്തുവെങ്കിലും ജസ്റ്റീനിയൻ ചക്രവർത്തി അവരെ അവിടെ നിന്നും തുരത്തി. ബർഗൺഡിയൻസ് കിഴക്കൻ ഫ്രാൻസും ഇന്നത്തെ സ്വിറ്റ്സർലണ്ടിന്റെ ചില ഭാഗങ്ങളും കൈവശപ്പെടുത്തി. ലൊംബാർഡസ് ഇറ്റലിയിലേക്കും ഫ്രാങ്ക്സിലേക്കും വടക്കൻ ഫ്രാൻസിലേക്കും പിന്നീട് ഫ്രാൻസിന്റെ മറ്റു ഭാഗങ്ങളിലേക്കും പ്രയാണം ചെയ്തു.

തങ്ങളെക്കാൾ താഴ്ന്നവരാണെന്ന് റോമാക്കാർ കരുതിയിരുന്നുവെങ്കിലും പല കാര്യങ്ങളിലും അവർ റോമാക്കാരേക്കാൾ ശ്രേഷ്ഠന്മാരായിരുന്നു. അവർ ഈശ്വരവിശ്വാസികളായിരുന്നു. അവരുടേതായ പല ദൈവങ്ങളും അവർക്കുണ്ടായിരുന്നു. ധൈര്യശാലികളും ജീവിതമൂല്യങ്ങൾ കാത്തുസൂക്ഷിക്കുന്നതിൽ നിഷ്ഠയുള്ളവരും ആയിരുന്നു ഇവർ. ക്രൈസ്തവ ഉപദേശങ്ങൾ ഇവർക്ക് ആകർഷകമായിരുന്നു. തന്മൂലം ഇവർ കൂട്ടത്തോടെ ക്രിസ്തുമതം സ്വീകരിച്ചു.

**ഉപസംഹാരം**

ആദിമസഭയുടെ ഭൂമിശാസ്ത്രപരമായ വളർച്ചയും അതിന് അനുകൂലമായ പ്രധാന കാരണങ്ങളും ഈ പാഠത്തിൽ അപഗ്രഥന വിധേയമാക്കി. സഭയുടെ വളർച്ചയ്ക്ക് വ്യത്യസ്തഘട്ടങ്ങൾ ഉണ്ടായിരുന്നു. ഓരോ നൂറ്റാണ്ടു കഴിയുന്തോറും സഭ അതിന്റെ വളർച്ചയുടെ ഓരോ പടവുകൾ കയറുകയായിരുന്നു.

ഒന്നും രണ്ടും നൂറ്റാണ്ടുകളിൽ രക്തസാക്ഷികളുടെ രക്തം സഭയുടെ വളർച്ചയ്ക്ക് ഉത്തേജനം നൽകിയെങ്കിൽ അതിനുശേഷമുണ്ടായ രാഷ്ട്രീയമായ ക്രൈസ്തവീകരണ അനുകൂല കാലാവസ്ഥ സഭാംഗങ്ങളുടെ എണ്ണം വർദ്ധിക്കുവാൻ കാരണമായി. മദ്ധ്യശതകങ്ങളിലേക്കു കടക്കുമ്പോൾ സഭ ലോകത്തിലെ തന്നെ നിർണ്ണായക ശക്തിയായി, അംഗസംഖ്യയുടെ കാര്യത്തിലും, അധികാരത്തിന്റെ കാര്യത്തിലും മാറിക്കഴിഞ്ഞിരുന്നു.

യഹൂദമതത്തിലെ ഒരു നവീകരണപ്രസ്ഥാനമായി ആദ്യം ചിത്രീകരിക്കപ്പെട്ടിരുന്ന സഭ, യഹൂദമതത്തിന്റെ അതിർ വരമ്പുകളെല്ലാം ഭേദിച്ചു സർവ്വലോകത്തേയും ഉൾക്കൊള്ളുന്ന ഒരു മഹൽപ്രസ്ഥാനമായി വളർന്നു വികസിച്ചു. പീഡകളാലും മറ്റു പല കാരണങ്ങളാലും ചില സ്ഥലങ്ങളിലൊക്കെ സഭയുടെ അംഗസംഖ്യ കുറഞ്ഞുവെങ്കിലും പിൽക്കാലത്തും സഭയുടെ വളർച്ച തുടർന്നുകൊണ്ടിരുന്നു.

**പാഠം 5**

# ആദിമകാല പീഡകൾ

**ആമുഖം**

ആദിമസഭയ്ക്ക് ആരംഭകാലം മുതൽ തന്നെ വളരെയധികം പീഡകൾ സഹിക്കേണ്ടി വന്നു. മനുഷ്യാവതാരം ചെയ്ത ദൈവപുത്രനെത്തന്നെ ക്രൂശിച്ച സമൂഹം അവന്റെ അനുയായികളെയും വെറുതെ വിട്ടില്ല. കർത്താവിന്റെ ശിഷ്യന്മാർക്ക് ആദ്യം പീഡകൾ ഏൽക്കേണ്ടി വന്നത് യഹൂദന്മാരിൽ നിന്നു തന്നെയാണ്. പിന്നീട് റോമാക്കാരും ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ തുടങ്ങി. ക്രിസ്തു മതത്തെ ഉന്മൂലനം ചെയ്യുവാൻ വളരെ ആസൂത്രിതമായ പീഡനങ്ങളാണ് ആരംഭം മുതൽ അരങ്ങേറിയത്. അതിക്രൂരവും, മൃഗീയവുമായ പീഡനങ്ങൾ നാലാം നൂറ്റാണ്ടു വരെയും നീണ്ടുനിന്നു. പതിനായിരക്കണക്കിനു

ക്രിസ്ത്യാനികൾ രക്തസാക്ഷിമരണം വരിച്ചു. കർത്താവിന്റെ ശിഷ്യന്മാരും ആയിരക്കണക്കിന് ആദിമ സഭാപിതാക്കന്മാരും കൊല്ലപ്പെട്ടു. അനേകായിരങ്ങൾക്ക് അംഗഭംഗം നേരിട്ടു. രക്തസാക്ഷികളുടെ രക്തം വീണാണ് ആദിമസഭ വളർന്നത്. രക്തസാക്ഷികളുടെ തിളക്കമാണ് ആദിമസഭയുടെ ഏറ്റവും വലിയ സമ്പത്ത്. പീഡകളുടെ മുമ്പിൽ പതറാതെ നിന്ന അവർ അടിയുറച്ച വിശ്വാസത്തിന്റെ പ്രതീകങ്ങളും എക്കാലത്തുമുള്ള വിശ്വാസികൾക്കു പ്രചോദന മാതൃകയുമാണ്.

## യഹൂദന്മാരിൽ നിന്നുള്ള പീഡ

യഹൂദ മതനേതാക്കന്മാരുടെ നിലപാടുകളെ വിമർശിക്കുകയും ചോദ്യം ചെയ്യുകയും ചെയ്തതായിരുന്നു യേശുക്രിസ്തുവിനെ പീഡിപ്പിക്കുവാനുള്ള പ്രധാന കാരണം. അവൻ തന്നത്താൻ ദൈവമാക്കുകയും വേദവിപരീതം പറയുകയും ചെയ്തുവെന്ന് യഹൂദന്മാർ ആരോപിച്ചു. കർത്താവിന്റെ മേൽ ചുമത്തിയ കുറ്റങ്ങളെല്ലാം തന്നെ യഹൂദന്മാർ കർത്തൃശിഷ്യന്മാരുടെ മേലും ചുമത്തി. യഹൂദമതത്തിന്റെ അടിസ്ഥാനങ്ങൾ തന്നെ ഇളകി. അനേകർ ക്രിസ്തുവിന്റെ അനുയായികളായി. “ജനമെല്ലാം അവന്റെ പിന്നാലെ പോകുന്നു” എന്നറിഞ്ഞപ്പോൾ പ്രധാനാചാര്യന്മാർക്കും മതനേതാക്കന്മാർക്കും വലിയ പരിഭ്രമമായി. പരീശന്മാരായിരുന്നു യഹൂദ മതത്തിന്റെ കാര്യങ്ങൾ നിയന്ത്രിച്ചുകൊണ്ടിരുന്നത്. അവരുടെ നിലപാടുകളെ ചോദ്യം ചെയ്യുന്ന ഒന്നും വളർന്നുവരുവാനവർ ആഗ്രഹിച്ചില്ല. പരീശന്മാർ ശാബതും, മറ്റു നിയമങ്ങളും പ്രമാണങ്ങളും ചട്ടവും പാലിക്കുന്നതിൽ വളരെ ബദ്ധശ്രദ്ധരായിരുന്നു. അതു പാലിയ്ക്കാത്തവരെ വെച്ചുപൊറുപ്പിക്കാൻ അവർ തയ്യാറല്ലായിരുന്നു. മോശ കല്പിച്ചു കൊടുത്ത മര്യാദകളെ മാറ്റിക്കളയുന്നു (അപ്പോ. 6.14) എന്നായിരുന്നു യേശുക്രിസ്തുവിനെതിരായുള്ള പ്രധാനപ്പെട്ട ആരോപണം. മിശിഹായെക്കുറിച്ച് അവർക്കു ചില സങ്കൽപങ്ങളുണ്ടായിരുന്നു. ആ സങ്കൽപങ്ങളെ തകിടം മറിച്ചുകൊണ്ട്; ഒരാൾ താൻ മശീഹായാകുന്നു എന്ന് അവകാശപ്പെടുന്നത് അംഗീകരിച്ചു കൊടുക്കുവാൻ അവർ തയ്യാറായില്ല. യഹൂദന്മാരുടെ സാമ്രാജ്യം പുനഃസ്ഥാപിക്കുകയും ദാവീദിന്റെ സിംഹാസനം എന്നന്നേക്കും നിലനിൽക്കുവാനുള്ള വ്യവസ്ഥകൾ ഉണ്ടാവുകയും ചെയ്യുമെന്നവർ പ്രതീക്ഷിച്ചു. ആ സാമ്രാജ്യത്തിൽ യഹൂദന്മാരെ മാത്രമാണവർ പ്രതീക്ഷിച്ചത്; മലിനവും അശുദ്ധവുമായ പുറജാതിത്വത്തിന്റെ എല്ലാ അംശങ്ങളും ക്രിസ്തുമതത്തിലേക്കു വന്നുചേരുന്നത് യഹൂദന് അറപ്പായിരുന്നു. യഹൂദനെന്നോ യവനനെന്നോ ദാസനെന്നോ സ്വതന്ത്രനെന്നോ സ്ത്രീയെന്നോ പുരുഷനെന്നോ ഭേദമില്ലാത്ത ഒരു സാമൂഹ്യ വ്യവസ്ഥിതി അംഗീകരിച്ചു കൊടുക്കുവാൻ അവർ തയ്യാറായിരുന്നില്ല.

യഹൂദന്മാരിൽ സാധാരണക്കാരായ അനേകായിരങ്ങൾ യേശു ക്രിസ്തുവിന്റെയും അപ്പോസ്തോലന്മാരുടേയും ഉപദേശം കേട്ട് സഭയോടു ചേർന്നു. യഹൂദമതത്തിന് അതു ഭീഷണിയാകും എന്നു മനസ്സിലാക്കിയ യഹൂദന്മാർ ക്രിസ്ത്യാനികളെ അതിക്രൂരമായി പീഡിപ്പിച്ചു. പുറജാതികളുമായി ഒന്നിച്ചു ജീവിക്കുന്ന ഒരു മത വ്യവസ്ഥിതി അംഗീകരിച്ചു കൊടുക്കുവാൻ അവർ തയ്യാറായിരുന്നില്ല.

യഹൂദ ന്യായാധിപസംഘവും പ്രമാണികളുമാണ് സ്തേഫാനോസിനെ പിടിച്ചുകെട്ടി വിസ്തരിക്കുന്നത്. യഹൂദന്മാർ അദ്ദേഹത്തെ കല്ലെറിഞ്ഞു കൊല്ലുന്നു (അപ്പോ. 6:9–7:60) "അക്കാലത്ത് ഹേരോദാ രാജാവ് സഭയിൽ ചിലരെ പീഡിപ്പിക്കേണ്ടതിന് കൈ നീട്ടി. യോഹന്നാന്റെ സഹോദരനായ യാക്കോബിനെ അവൻ വാൾ കൊണ്ടു കൊന്നു. അത് യഹൂദന്മാർക്ക് പ്രസാദമായി എന്നു കണ്ട് അവൻ പത്രോസിനെയും പിടിച്ചു" (അപ്പോ. 12:1–2). എന്നാൽ പത്രോസ് അത്ഭുതകരമായി രക്ഷപ്പെട്ടു. സ്തേഫാനോസിന്റെ മരണത്തോടെ ക്രിസ്ത്യാനികൾ യരുശലേം വിട്ടു പോകുവാൻ തുടങ്ങി. പക്ഷെ അപ്പോഴേക്കും റോമാക്കാരുടെ പീഡ ശക്തിപ്രാപിച്ചിരുന്നു.

## റോമാക്കാരിൽ നിന്നുള്ള പീഡ

ആദ്യമൊന്നും റോമാക്കാർ ക്രിസ്ത്യാനികളെ പീഡിപ്പിച്ചില്ല. യഹൂദന്മാർ ക്രിസ്ത്യാനികളെ പീഡിപ്പിച്ച പല അവസരങ്ങളിലും റോമൻ ഉദ്യോഗസ്ഥന്മാർ ക്രിസ്ത്യാനികളെ സംരക്ഷിക്കുകയാണ് ചെയ്തിട്ടുള്ളത് (അപ്പോ. 18:12–17; അപ്പോ. 19:35–41, അപ്പോ: 22:26). യഹൂദമതത്തിലെ ഒരു അവാന്തരവിഭാഗമായി മാത്രമേ അവർ ക്രിസ്തുമതത്തെ കണക്കാക്കിയിരുന്നുള്ളു. ഒരു മതത്തിലെ രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള കലഹമെന്നു കരുതി; യഹൂദ ക്രിസ്ത്യൻ പ്രശ്നങ്ങളിൽ ഇടപെടുവാനും റോമൻ ഭരണാധികാരികൾ താൽപര്യം കാണിച്ചില്ല. എന്നാൽ ഈ കലഹങ്ങൾ റോമൻ സാമ്രാജ്യത്തിന്റെ സമാധാനം കെടുത്തുന്നു എന്ന നിലയിലായപ്പോൾ ഭരണാധികാരികൾ ഇടപെട്ടു.

ക്രിസ്ത്യാനികൾ പെരുകി. അവർ സാമ്രാജ്യത്തിന്റെ തന്നെ താൽപര്യങ്ങൾക്ക് എതിരാകുമോ എന്ന് ഭീതിയുണ്ടായി. യാക്കോബിനെ കൊന്നത് യഹൂദന്മാർക്ക് ഇഷ്ടമായി എന്നു കണ്ടപ്പോഴാണ് ഹേരോദാവ് പത്രോസിനെയും പിടിക്കുന്നത് (അപ്പോ. 12:2–3). റോമാക്കാരുടെ പീഡ അതിക്രൂരമായിരുന്നു. റോമാ സാമ്രാജ്യത്തിലങ്ങോളമിങ്ങോളം പതിനായിരക്കണക്കിനു ക്രിസ്ത്യാനികൾ ഇക്കാലത്ത് രക്തസാക്ഷികളായി.

## പീഡകളുടെ കാരണങ്ങൾ

ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനുള്ള കാരണങ്ങൾ ചുരുക്കത്തിൽ താഴെ വിവരിക്കുന്നു. ആദ്യമൊക്കെ യഹൂദന്മാരുടെ ഇടയിൽ കലഹമുണ്ടാക്കുന്നു എന്നായിരുന്നു ക്രിസ്ത്യാനികൾക്കു നേരെയുള്ള ആരോപണം. ക്രിസ്ത്യാനികളെ പീഡിപ്പിക്കുകയും കൊല്ലുകയും ചെയ്യുന്നത് ഒരു ക്രൂരവിനോദമായി കണക്കാക്കിയിരുന്നു. എന്നാൽ രണ്ടാം നൂറ്റാണ്ടോടെ പീഡ കൂടുതൽ വ്യവസ്ഥാപിതവും ആസൂത്രിതവുമായി. അതിനുള്ള കാരണങ്ങൾ താഴെ പറയുന്നവയാണ്.

1) ക്രിസ്ത്യാനികൾ ചക്രവർത്തിയോടും സാമ്രാജ്യത്തോടും വിധേയത്വം കാണിക്കുന്നില്ല എന്ന പരാതി വ്യാപകമായി ഉണ്ടായിരുന്നു. റോമാ ചക്രവർത്തി ദൈവമാണെന്ന ധാരണ അന്നുണ്ടായിരുന്നു. ദൈവിക ബഹുമാനങ്ങളും പൂജയും ബലിയുമൊക്കെ തങ്ങൾക്കർപ്പിക്കണമെന്ന് പല ചക്രവർത്തിമാരും ആവശ്യപ്പെട്ടു.

ഏതു മതവിഭാഗത്തിൽപ്പെട്ടവരാണെങ്കിലും ആ മതവിശ്വാസം നിലനിർത്തുന്നതോടൊപ്പം ചക്രവർത്തിയെ ആരാധിച്ച് സാമ്രാജ്യത്തോടുള്ള വിധേയത്വം പ്രകടിപ്പിക്കണമെന്ന് അവർ ആവശ്യപ്പെട്ടിരുന്നു. എല്ലാ വർഷവും ചക്രവർത്തിയെ ആരാധിക്കുവാനുള്ള ഉത്സവവും സാമ്രാജ്യത്തിലുടനീളം നടത്തിയിരുന്നു. ക്രിസ്ത്യാനികൾ ഇതിലൊന്നും പങ്കുകൊണ്ടില്ല, ചക്രവർത്തിയെ ആരാധിച്ചുമില്ല.

2) റോമാസാമ്രാജ്യത്തിൽ പുരാതന ദൈവങ്ങൾ ഉണ്ടായിരുന്നു. ആ ദൈവങ്ങൾക്ക് അർഹമായ ബലികളും പൂജയും അർപ്പിച്ച് അവരെ പ്രീതിപ്പെടുത്തേണ്ടത് സാമ്രാജ്യത്തിന്റെ സുഗമമായ ഭരണത്തിനും സമാധാനത്തിനും നിലനിൽപിനും തന്നെ ആവശ്യമായിരുന്നു. ക്രിസ്ത്യാനികൾ ഇതിൽ ഒന്നിനും താൽപര്യം കാണിച്ചില്ല. എവിടെയെങ്കിലും ഭൂകമ്പമോ, ക്ഷാമമോ, പ്രളയമോ, വസന്തയോ, അക്രമമോ ഉണ്ടായാൽ അത് ക്രിസ്ത്യാനികൾ റോമൻ ദൈവങ്ങളെ അവഗണിച്ചതുകൊണ്ട് ഉണ്ടായതാണെന്ന് ആരോപിച്ച് അവരെ പീഡിപ്പിച്ചു.

3) റോമാസാമ്രാജ്യത്തിന്റെ വലിയ ശക്തി റോമൻ പടയാളികളായിരുന്നു. ക്രിസ്ത്യാനികൾ സൈനികസേവനത്തിന് തയ്യാറായില്ല. മാത്രമല്ല ഗവൺമെന്റ് ഉദ്യോഗങ്ങൾ എല്ലാം അവർ നിരസിച്ചു. പട്ടാളക്കാരും, ഗവൺമെന്റും ജീവനക്കാരും രാജാവിന് ദൈവികമായ ബഹുമാനാദരവുകൾ നൽകണമായിരുന്നു. അതിനു തയ്യാറല്ലായിരുന്നതുകൊണ്ടാണ് ക്രിസ്ത്യാനികൾ ആ ജോലികൾ നിരസിച്ചത്. സൈനികസേവനവും ബലപ്രയോഗവും സമാധാനകാംക്ഷികളായ അവർക്കു താൽപര്യമില്ലാ

യിരുന്നു. എന്നാൽ അവരുടെ നിസ്സഹകരണം രാജ്യസ്നേഹമില്ലായ്മ യായി വ്യാഖ്യാനിച്ചു. അവരെ ഒറ്റപ്പെടുത്തി ഉപദ്രവിച്ചു.

4) ദൈവരാജ്യത്തെക്കുറിച്ചും ക്രിസ്തുവിന്റെ ആധിപത്യത്തെക്കുറിച്ചുമൊക്കെയുള്ള ശിഷ്യന്മാരുടെ പ്രസംഗങ്ങൾ ദുർവ്യാഖ്യാനം ചെയ്തു. അതൊക്കെ റോമാസാമ്രാജ്യത്തിനെതിരായുള്ള കരുനീക്കങ്ങളായി ആരോപിക്കപ്പെട്ടു. ക്രിസ്ത്യാനികളുടെ എണ്ണം അനുദിനം വർദ്ധിക്കുന്നതായി റോമൻ ഭരണാധികാരികൾക്കു മനസ്സിലായി. അവർ സംഘടിച്ച് സാമ്രാജ്യത്തിനെതിരായി വല്ല വിപ്ലവവും ആസൂത്രണം ചെയ്യുമോ എന്നും അവർ ഭയപ്പെട്ടു.

5) മറ്റു മതവിശ്വാസങ്ങളും, ആചാരാനുഷ്ഠാനങ്ങളും അംഗീകരിച്ചു കൊടുക്കുവാൻ ക്രിസ്ത്യാനികൾ തയ്യാറായിരുന്നില്ല. വളരെ ശക്തിയോടെ അവയ്ക്കെതിരെ പ്രസംഗിക്കുകയും അനേകരെ ക്രിസ്തുമതത്തിലേക്ക് ചേർക്കുകയും ചെയ്തു. ക്രിസ്തുമതം മറ്റെല്ലാ മതങ്ങളെക്കാളും ശ്രേഷ്ഠമാണെന്നവർ പഠിപ്പിച്ചു.

6) അന്നുണ്ടായിരുന്ന എല്ലാ മതങ്ങൾക്കും മനോഹരമായ ആരാധനാലയങ്ങളും വിഗ്രഹങ്ങളും, ഉത്സവങ്ങളും ബലിപൂജാദികളും ആഘോഷങ്ങളുമുണ്ടായിരുന്നു. ക്രിസ്ത്യാനികൾക്കിതൊന്നുമില്ലായിരുന്നു. സാമ്രാജ്യത്തിലെ അംഗീകരിക്കപ്പെട്ട മതങ്ങളിലൊന്നും അവർ അംഗങ്ങളല്ലായിരുന്നു. അതുകൊണ്ട് അവർ നിരീശ്വരവാദികൾ ആണെന്ന് ആരോപിച്ച് അവരെ പീഡിപ്പിച്ചു.

7. ക്രിസ്ത്യാനികൾ ഒന്നിച്ചു കൂടിക്കൊണ്ടിരുന്നത് പല രഹസ്യ സങ്കേതങ്ങളിലായിരുന്നു. അവിടെ വേറെയാർക്കും പ്രവേശനം നൽകിയിരുന്നില്ല. അതിനാൽ മറ്റുള്ളവർ അവരെ സംശയത്തോടെ വീക്ഷിച്ചു. അവരൊന്നിച്ചു കൂടുന്നത്, നരബലി കഴിക്കുവാനോ, ആഭിചാരകർമ്മങ്ങൾ അനുഷ്ഠിക്കുവാനോ; അതുപോലെയുള്ള നിഗൂഢപ്രവൃത്തികൾ ചെയ്യുവാനോ ആണെന്ന് ആരോപിക്കപ്പെട്ടു. അവരുടെ രഹസ്യയോഗങ്ങളിൽ എന്തൊക്കെയോ അധാർമ്മിക അഴിഞ്ഞാട്ടങ്ങൾ നടക്കുന്നതായി ആരോപണമുണ്ടായി. ഇത് സമൂഹം അവരെ വെറുക്കുന്നതിനും ഒറ്റപ്പെടുത്തി പീഡിപ്പിക്കുന്നതിനും കാരണമായി.

8) ക്രിസ്ത്യാനികളുടെ പ്രവർത്തനങ്ങളും പഠിപ്പിക്കലുകളും, പുറജാതി പുരോഹിതന്മാർക്കും വിഗ്രഹങ്ങൾ ഉണ്ടാക്കി വിൽക്കുന്നവർക്കും ക്ഷേത്രവരുമാനം കൊണ്ട് ഉപജീവനം നടത്തിയിരുന്നവർക്കും വമ്പിച്ച സാമ്പത്തിക ഞെരുക്കങ്ങൾക്ക് കാരണമായി. പുരോഹിതന്മാരുടേയും ബലിപൂജാദികൾക്കു വേണ്ട സജ്ജീകരണങ്ങൾ ചെയ്തുകൊടുക്കുന്ന

വരുടേയും ഉപജീവനമാർഗ്ഗം തന്നെ അടയുമെന്ന നിലയിലായി. അത് അവർക്ക് സഹിക്കാവുന്നതിലപ്പുറമായിരുന്നു.

പൗലോസ് ശ്ലീഹാ ആസ്യയിൽ പ്രവർത്തിക്കുകയായിരുന്നു. "വെള്ളി കൊണ്ട് ആർത്തമീസ് ദേവിയുടെ ക്ഷേത്രരൂപങ്ങളെ തീർക്കുന്ന ദെമേത്രിയോസ് എന്ന തട്ടാൻ തൊഴിൽക്കാർക്കു വളരെ ലാഭം വരുത്തി വന്നു. അവർ അവരെയും ആ വകയിൽ ഉൾപ്പെട്ട വേലക്കാരെയും കൂട്ടി വരുത്തി; പുരുഷന്മാരെ നമ്മുടെ സാമ്പദ്യം ഈ തൊഴിൽ കൊണ്ടാകുന്നു എന്ന് നിങ്ങൾക്കു ബോദ്ധ്യമല്ലോ. എന്നാൽ ഈ പൗലോസ് എന്നവൻ കയ്യാൽ തീർത്തത് ദേവന്മാർ അല്ലാ എന്നു പറഞ്ഞുകൊണ്ട് എഫേസോസിൽ മാത്രമല്ല മിക്കവാറും ആസ്യയിൽ ഒക്കെയും വളരെ ജനങ്ങളെ സമ്മതിപ്പിച്ചു മറിച്ചുകളഞ്ഞു എന്നു നിങ്ങൾ കണ്ടും കേട്ടും ഇരിയ്ക്കുന്നുവല്ലോ" എന്നു പറഞ്ഞ് ജനങ്ങളെ പൗലോസിനും കൂട്ടുകാർക്കും എതിരായി ഇളക്കിയ സംഭവം വി. ലൂക്കോസ് വിവരിക്കുന്നുണ്ട് (അപ്പോ. 19:23–41).

ബിഥിന്യായിലെ ഗവർണ്ണറായിരുന്ന പ്ലിനി പുറജാതിക്ഷേത്രങ്ങളിലുണ്ടായി വന്ന അരക്ഷിതാവസ്ഥയെക്കുറിച്ചും ക്ഷേത്രവരുമാനങ്ങളിൽ അനുഭവപ്പെട്ട കുറവിനെക്കുറിച്ചും എഴുതുന്നുണ്ട്.

9) രക്തസാക്ഷികളാകുവാൻ ക്രിസ്ത്യാനികൾക്ക് ഒട്ടും മടിയില്ലായിരുന്നു. വീരചരമത്താൽ രക്തസാക്ഷികളുടെ കിരീടം പ്രാപിക്കാമെന്ന് അവർ അടി ഉറച്ച് വിശ്വസിച്ചു. "ഞാൻ നല്ല പോർ പൊരുതി, ഓട്ടം തികച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കീരിടം എനിക്കായി വച്ചിരിക്കുന്നു. അത് നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു നൽകും; എനിക്കു മാത്രമല്ല അവന്റെ പ്രത്യക്ഷതയിൽ പ്രിയം വെച്ച ഏവർക്കും കൂടെ" (2 തിമോ. 4:7–8) എന്ന് പൗലോസിനോടു ചേർന്ന് പ്രഖ്യാപിക്കുവാൻ ക്രിസ്തുവിൻ സേനാവീരർക്ക് ഒരു മടിയും ഉണ്ടായിരുന്നില്ല.

പ്രധാനമായും പത്തു റോമൻ ചക്രവർത്തിമാരുടെ കാലത്താണ് പീഡകൾ നടന്നത്. അവരെക്കുറിച്ച് ഈ പാഠത്തിലും അടുത്ത പാഠത്തിലുമായി ചുരുക്കമായി വിവരിക്കാം.

### നീറോ (63–68)

നീറോ ചക്രവർത്തിയുടെ ഭരണകാലത്താണ് ആദ്യത്തെ ഔദ്യോഗികപീഡ നടക്കുന്നത്. സ്വന്തം അമ്മയേയും ഭാര്യയേയും മക്കളെയും നിഷ്ഠൂരം കൊന്നയാളായിരുന്നു നീറോ. അയാളുടെ ക്രൂരതകളും സമനിലതെറ്റിയ പ്രവർത്തനങ്ങളും പ്രസിദ്ധമാണ്. മനുഷ്യനെ ക്രൂരമായി

പീഡിപ്പിക്കുകയും കൊല്ലുകയും ചെയ്യുക അയാൾക്കൊരു വിനോദമായിരുന്നു. ക്രിസ്ത്യാനികൾ അയാളുടെ ക്രൂരതകൾക്കിരയായി. അവർക്കെതിരായി മതപരമായ ആരോപണങ്ങളൊന്നും ഉന്നയിക്കാതെ തന്നെ അവരെ ഉന്മൂലനം ചെയ്യാൻ ചക്രവർത്തി തീരുമാനിച്ചു. അദ്ദേഹം തന്നെ റോമാപ്പട്ടണത്തിന്റെ ഒരു ഭാഗം തീയ്ക്കിരയാക്കി. തന്റെ മേലുള്ള സംശയം തീർക്കുവാൻ അതിന്റെ കുറ്റം ക്രിസ്ത്യാനികളുടെ മേൽ ആരോപിച്ച് അവരെ പീഡിപ്പിച്ചു. ചക്രവർത്തിയുടെ കൽപനയനുസരിച്ച് പട്ടാളക്കാർ ക്രിസ്ത്യാനികളെ നിഷ്ഠൂരം വേട്ടയാടി.

റ്റാസിറ്റസ് എന്ന ചരിത്രകാരൻ പീഡയെപ്പറ്റി വിവരിക്കുന്നുണ്ട് (Tacitus: Annals XIV: 44 XV: 44): ക്രിസ്ത്യാനികളെ ക്രൂരവിനോദങ്ങൾക്ക് പാത്രമാക്കി അവരെ കാട്ടുമൃഗങ്ങളുടെ തോൽ ധരിപ്പിച്ചു. കടിച്ചുകീറുന്നതിന് നായാട്ടുപട്ടികളുടെ മുമ്പിൽ എറിഞ്ഞു കൊടുത്തു. ചിലരെ ക്രൂശിൽ തറച്ചു. ചിലരെ അഗ്നിക്കിരയാക്കി. ചിലരെ തുണിചുറ്റി എണ്ണ ഒഴിച്ച് പന്തം പോലെ കത്തിച്ച് ഉദ്യാനത്തിൽ നിർത്തി രാത്രിയിൽ നടന്ന സർക്കസ് കളികളിൽ ഇവരെ ദീപകാഴ്ചയാക്കി. നീറോ തന്നെ ആൾക്കൂട്ടത്തിന്റെ ഇടയിൽ വേഷപ്രച്ഛന്നനായി നടന്ന് ഇതെല്ലാം കണ്ട് രസിച്ചു നടന്നു.

ആയിരക്കണക്കിനു നിരപരാധികളെ നീറോ കൂട്ടക്കൊല ചെയ്യുന്നതിൽ റോമാക്കാരുടെ ഇടയിൽ തന്നെ പ്രതിഷേധമുണ്ടായി. ചക്രവർത്തിയുടെ ബുദ്ധിഭ്രമമാണ് പീഡയ്ക്കു കാരണമെന്ന് ചിലർ കരുതി. ആളുകളുടെ വിപ്ലവം ഉണ്ടാകുമെന്ന് ഭയന്ന് നീറോ പീഡ തൽക്കാലത്തേക്കു നിർത്തൽ ചെയ്തു.

പൗലോസും പത്രോസും ഇക്കാലത്ത് രക്തസാക്ഷികളായി മരിച്ചു എന്ന് റോമിലെ ക്ലിമീസ് രേഖപ്പെടുത്തിയിട്ടുണ്ട്. മറ്റനേകരും ഇക്കാലത്ത് മരിച്ചതായി ക്ലിമ്മീസ് പ്രസ്താവിക്കുന്നുണ്ട്. ഇക്കാലഘട്ടത്തിലെ പീഡയെക്കുറിച്ചായിരിക്കണം വെളിപാടു പുസ്തകത്തിലും പരാമർശിച്ചിരിക്കുന്നത് എന്നു വിശ്വസിക്കപ്പെടുന്നു (വെളിപാട് 2:10-13). എ.ഡി. 68-ൽ കിഴക്ക് പേർഷ്യയിലും പടിഞ്ഞാറു ജർമ്മനിയിലും റോമൻ പടയാളികൾക്ക് കനത്ത പരാജയമുണ്ടായി. റോമിൽ വലിയ വിപ്ലവം ഉണ്ടായി. നീറോ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു. അധികം താമസിയാതെ അയാൾ ജീവനൊടുക്കി. പിന്നീട് ഒരു വർഷത്തോളം റോമിൽ ലഹളയായിരുന്നു. അഞ്ചുപേർ ചക്രവർത്തിമാരായി. അതിൽ മൂന്നു പേർ കൊല്ലപ്പെട്ടു. ബഹളത്തിനിടയിൽ ക്രിസ്ത്യാനികളെപ്പറ്റി അധികം ശ്രദ്ധിച്ചില്ല. ചുരുങ്ങിയ ഇടവേളയിൽ ക്രിസ്ത്യാനികളുടെ എണ്ണം പെരുകി.

## യെരുശലേമിന്റെ നാശം

നീറോയുടെ ഭരണകാലത്തു തന്നെ യെരുശലേമിൽ റോമാക്കാർക്കെതിരായി ലഹള പൊട്ടിപുറപ്പെട്ടിരുന്നു. ലഹള അമർച്ച ചെയ്യുവാൻ വന്ന റോമാപടയാളികൾ പരാജയപ്പെട്ടു. എ.ഡി. 69–ൽ വെസ്പേസിയൻ എന്നയാൾ റോമാചക്രവർത്തിയായി. അദ്ദേഹത്തിന്റെ പുത്രൻ റൈറ്റസ് എന്നയാൾ യെരുശലേമിനെതിരായി പട നയിച്ചു. എ.ഡി. 70–ൽ അദ്ദേഹം യെറുശലേം പട്ടണം പിടിച്ചെടുക്കുകയും ദേവാലയം നശിപ്പിക്കുകയും ചെയ്തു. പത്തു ലക്ഷത്തിലധികം യഹൂദന്മാർ അക്രമത്തിൽ കൊല്ലപ്പെട്ടതായി കണക്കാക്കപ്പെടുന്നു.

കർത്താവിന്റെ കൽപനയനുസരിച്ച് (മത്തായി 24:15–16) ശൂന്യമാക്കുന്ന മ്ലേച്ഛത വിശുദ്ധസ്ഥലത്തു നിൽക്കുന്നതു കണ്ടപ്പോൾ യെരുശലേം ദേവാലയത്തിൽ കല്ലിന്മേൽ കല്ലുശേഷിക്കാതാകുന്നതിന് മുമ്പ് ക്രിസ്ത്യാനികൾ പട്ടണത്തിൽ നിന്ന് ഓടിപ്പോയി. അക്കാലത്ത് അനേകം കള്ള ക്രിസ്തുക്കളും കള്ളപ്രവാചകന്മാരും എഴുന്നേറ്റ് ജനങ്ങളെ തെറ്റിയ്ക്കാനായി ശ്രമിച്ചു (മത്തായി 24.24). പക്ഷേ അവർക്ക് യെരുശലേമിന്റെ നാശം തടയുവാനായില്ല.

യെരുശലേം നശിപ്പിക്കപ്പെട്ടതോടുകൂടി സഭാകേന്ദ്രം അവിടെ നിന്ന് മാറി; യഹൂദന്മാരും സാമ്രാജ്യത്തിന്റെ പല ഭാഗത്തേക്കും ചിതറിപ്പോയി. യെറുശലേമിന്റെ പതനത്തിനു മുമ്പെ ക്രിസ്ത്യാനികൾ അവിടെ നിന്നു പുറപ്പെട്ടു പോയതുകൊണ്ട് അവരെയും ഒറ്റുകാരായും ദേശദ്രോഹികളായും കണക്കാക്കി യഹൂദന്മാർ പീഡിപ്പിക്കുവാൻ തുടങ്ങി. യഹൂദമതവും ക്രിസ്തുമതവും തമ്മിലുള്ള എല്ലാ ബന്ധവും തുടർന്നുള്ള കാലങ്ങളിൽ നാമാവശേഷമാകുവാൻ തുടങ്ങി. "ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു; ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും ഒഴിഞ്ഞുപോയി. സമുദ്രവും ഇനി ഇല്ല. പുതിയ യെരുശലേം എന്ന വിശുദ്ധ നഗരം ഭർത്താവിനായി അലങ്കരിച്ചിട്ടുള്ള മണവാട്ടിയെപ്പോലെ ഒരുങ്ങി സ്വർഗ്ഗത്തിൽ നിന്ന്, തിരുസന്നിധിയിൽ നിന്നു തന്നെ, ഇറങ്ങുന്നതു ഞാൻ കണ്ടു. സിംഹാസനത്തിൽ നിന്നു ഒരു മഹാശബ്ദം പറയുന്നതായി ഞാൻ കേട്ടത്. ഇതാ മനുഷ്യരോടു കൂടെ ദൈവത്തിന്റെ കൂടാരം; അവൻ അവരോടു കൂടെ വസിക്കും. അവർ അവന്റെ ജനമായിരിക്കും; ദൈവം താൻ അവരുടെ ദൈവവുമായി അവരോടുകൂടെ ഇരിക്കും. അവൻ അവരുടെ കണ്ണിൽ നിന്ന് കണ്ണുനീരെല്ലാം തുടച്ചുകളയും. ഇനി മരണം ഉണ്ടാകുകയില്ല. ദുഃഖവും മുറവിളിയും കഷ്ടതയും ഇനി ഉണ്ടാവുകയില്ല. ഒന്നാമത്തെതു കഴിഞ്ഞു പോയി. ... " (വെളി. 21:1–27) എന്ന് എഴുതിയത് ഈ സമയത്തായിരിക്കാം.

## ഡൊമീഷ്യൻ (95–96)

നീറോ ചക്രവർത്തിയുടെ മരണശേഷം, ക്രിസ്ത്യാനികൾക്കെതിരായി ക്രൂരമായ പീഡനം നടക്കുന്നത് ഡൊമീഷ്യൻ ചക്രവർത്തിയുടെ ഭരണത്തിന്റെ അവസാനകാലത്ത് ഏകദേശം എ.ഡി. 95–നോടടുത്താണ്. ഈ സമയമായപ്പോഴേക്കും ക്രിസ്ത്യാനികളുടെ സംഖ്യ വളരെയധികം വർദ്ധിച്ചിരുന്നു. പല യുദ്ധങ്ങളിലും പരാജയപ്പെട്ട ഡൊമീഷ്യന് മക്കളില്ലായിരുന്നു. പരാജയവും നിരാശയും പൂണ്ട അയാൾ ഒരു കാരണവും ഇല്ലാതെ എല്ലാവരോടും കലഹിച്ചു. എതിരാളികളെ നിഷ്ഠൂരം അമർച്ച ചെയ്തു. അദ്ദേഹം കർത്താവും ദൈവവും എന്ന സ്ഥാനം സ്വയം സ്വീകരിച്ചു. പ്രജകളെല്ലാം അദ്ദേഹത്തെ വണങ്ങി ദൈവിക ആദരവുകൾ പ്രകടിപ്പിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ക്രിസ്ത്യാനികൾ അതു നിരസിച്ചു. അവർ നിരീശ്വരവാദികൾ ആണ് എന്ന് ആരോപിച്ച് വളരെ ആസൂത്രിതമായി അവരെ തെരഞ്ഞുപിടിച്ച് പീഡിപ്പിക്കുവാൻ തുടങ്ങി. അവർ ചന്തയിൽ വന്നു  സാധനങ്ങൾ വാങ്ങിക്കുന്നതുപോലും നിരോധിച്ചു.

ക്രൂരമായ പീഡയിൽ അനേകർ രക്തസാക്ഷികളായി. റോമിലെ ക്ലിമ്മീസ് കൊരിന്ത്യ ലേഖനത്തിലും ഹെർമ്മാസ് ഇടയനിലും ഈ പീഡയെക്കുറിച്ച് പരാമർശിക്കുന്നുണ്ട്. ഐറേനിയോസും തെർത്തുല്ല്യനും, ഹെഗേസിപ്പൂസും ഈ പീഡയെക്കുറിച്ച് എഴുതുന്നുണ്ട്. ഈ സമയത്താണ് യോഹന്നാൻ ശ്ലീഹാ പത്മോസിലേക്കു നാടു കടത്തപ്പെട്ടതെന്ന് ഐറേനിയോസ് പ്രസ്താവിക്കുന്നുണ്ട്. 'ഏഴു തലയും പത്തു കൊമ്പും ഉള്ളതായി ഭൂഷണനാമങ്ങൾ നിറഞ്ഞു, കടുംചുവപ്പുള്ളോരു മൃഗത്തിന്റെ മേൽ ഒരു സ്ത്രീ ഇരിക്കുന്നത് ഞാൻ കണ്ടു.... മഹതിയാം ബാബിലോൺ; വേശ്യമാരുടേയും മ്ലേച്ഛതകളുടേയും മാതാവ് എന്നൊരു പേർ അവളുടെ  നെറ്റിയിൽ എഴുതിയിട്ടുണ്ട്. വിശുദ്ധന്മാരുടെ രക്തവും യേശുവിന്റെ സാക്ഷികളുടെ രക്തവും കുടിച്ചു സ്ത്രീ മത്തയായിരിക്കുന്നതു ഞാൻ കണ്ടു.... (വെളി. 17:3–6) എന്ന് എഴുതിയത് ഇക്കാലത്തായിരിക്കാം. എ.ഡി. 96–ൽ ഡൊമീഷ്യൻ ചക്രവർത്തി കൊല്ലപ്പെട്ടു. അതോടെ പീഡകളും അവസാനിച്ചു പിൻഗാമിയായി വന്ന നെറുവായുടെ ഭരണകാലത്ത് ക്രിസ്ത്യാനികൾക്ക് പുരോഗതിയുണ്ടായി. പിന്നീട് ട്രേജന്റെ ഭരണകാലത്താണ് പീഡ പുനരാരംഭിക്കുന്നത്.

## പാഠം 6

# രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ പീഡ

### ആമുഖം

ഒന്നാം നൂറ്റാണ്ടിലേതിനെക്കാൾ കുറെക്കൂടെ ആസൂത്രിതമായ പീഡനങ്ങളാണ് രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ഉണ്ടായിരുന്നത്. ആരംഭത്തിലുണ്ടായിരുന്ന പീഡയുടെ കാരണങ്ങൾ തന്നെയാണ് ഇക്കാലഘട്ടത്തിലും പീഡയുടെ കാരണങ്ങളായി തുടരുന്നത്. എങ്കിലും ക്രിസ്തുമതം റോമാസാമ്രാജ്യത്തിന്റെ നിലനിൽപിനു തന്നെ ഗുരുതരമായ ഭീഷണിയായി തീർന്നിരിക്കുകയാണ് എന്നുള്ള ഉത്തമ ബോദ്ധ്യത്തിന്റെ അടിസ്ഥാനത്തിൽ അതിനെ നാമാവശേഷമാക്കാനുള്ള പദ്ധതികളുമായാണ് ഡീഷ്യസ്, ഡയോക്ലീഷ്യൻ തുടങ്ങിയവർ രംഗത്തു വന്നത്. ട്രേജൻ, അന്തോണിയോസ്പയസ്, മാർക്കസ് ഔറീലിയസ്, സെപ്റ്റിമസ് സേവേറസ്, ഡീഷ്യസ്, വലേറിയസ്, ഡയോക്ലിഷ്യൻ എന്നിവരാണ് ഇക്കാലഘട്ടങ്ങളിൽ വളരെ ആസൂത്രിതവും ക്രൂരവുമായ പീഡനം നടത്തിയവർ. എന്തു വില കൊടുത്തും ക്രിസ്തുമതത്തെ ഇല്ലായ്മ ചെയ്യുക എന്നതു മാത്രമായിരുന്നു ഇവരുടെ ലക്ഷ്യം.

### ട്രേജൻ (104-117)

റോമാ സാമ്രാജ്യത്തിന്റെ കെട്ടുറപ്പും ഭരണസ്ഥിരതയും ആഗ്രഹിച്ച ഒരു പട്ടാളക്കാരനായിരുന്നു ട്രേജൻ. അദ്ദേഹം ചക്രവർത്തിയായതിനു ശേഷം സാമ്രാജ്യത്തിന്റെ അതിർത്തികൾ വികസിപ്പിച്ചു. നീറോയെപ്പോലെ യാതൊരടിസ്ഥാനവുമില്ലാതെ ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. ഇതേപ്പറ്റി ബിഥന്യായിലെ ഗവർണ്ണറായിരുന്ന പ്ലിനിയുടെ പേർക്ക് അദ്ദേഹം എഴുതുന്ന ഒരു കത്ത് വളരെ പ്രസിദ്ധമാണ്.

എ.ഡി. 111-ൽ പ്ലിനി, ബിഥന്യായിലെ ഗവർണ്ണറായി നിയമിതനായി. അദ്ദേഹം അവിടെ വന്നപ്പോൾ ദേശത്തെ വലിയ ഒരു വിഭാഗം ജനങ്ങൾ ക്രിസ്ത്യാനികളായതു മൂലം പുറജാതി ക്ഷേത്രങ്ങളുടെ വരുമാനം കുറഞ്ഞു. ആരും കാര്യമായി ഉത്സവങ്ങളിൽ സംബന്ധിക്കുന്നില്ല. ബലിയ്ക്കുള്ള മൃഗങ്ങളെ വാങ്ങുന്നില്ല. എല്ലാത്തിനും കാരണം ക്രിസ്ത്യാനികളാണെന്ന് ആരോപണമുണ്ട്. അവർ ഗവൺമെന്റിനോടു വിധേയത്വം കാണിക്കുന്നില്ല. അവരെ എന്തു ചെയ്യണം എന്തു നടപടിയാണ് അവരുടെ മേൽ സ്വീകരിക്കേണ്ടത് എന്നൊക്കെ അന്വേഷിച്ചുകൊണ്ട് ചക്രവർത്തിയുടെ പേർക്ക് പ്ലീനി ഒരു കത്തെഴുതി.

ക്രിസ്ത്യാനികളുടെ ജീവിതവിശുദ്ധി, ജീവിതരീതികൾ ആരാധന എന്നിവയെക്കുറിച്ച് ഒരു വിവരണവും പ്ലീനി നൽകുന്നുണ്ട്. എല്ലാ പ്രായത്തിലും ജീവിതതുറയിലുമുള്ള അനേക സ്ത്രീപുരുഷന്മാർ ക്രിസ്തുമതം സ്വീകരിച്ചുവെന്ന് പ്ലീനിയുടെ കത്തിൽ നിന്നും വ്യക്തമാണ്. ട്രേജൻ പ്ലിനിയ്ക്കയച്ച മറുപടി കത്തിൽ അദ്ദേഹത്തിന് ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനോട് അധികം താൽപര്യമില്ലായെന്നു വ്യക്തമാക്കിയിട്ടുണ്ട്. എങ്കിലും നിയമവും അച്ചടക്കവും പാലിക്കപ്പെടണം. ഒരു രഹസ്യയോഗവും സംഘടനയും അനുവദിക്കപ്പെട്ടു കൂടാ എന്നൊക്കെ അദ്ദേഹം വ്യക്തമാക്കുന്നുണ്ട്.

ക്രിസ്ത്യാനികളെ തേടിപ്പിടിക്കേണ്ട ആവശ്യമില്ല. അവരുടെ പേരിൽ കുറ്റം തെളിയുന്നപക്ഷം ശിക്ഷിച്ചാൽ മതിയാകും; എങ്കിലും നമ്മുടെ ദേവന്മാരെ ആരാധിക്കുകയും ക്രിസ്ത്യാനിയല്ലെന്ന് ഏറ്റുപറയുകയും ചെയ്യുന്നവരെ വെറുതെ വിട്ടേയ്ക്കണം. പേരു വെയ്ക്കാതെയുള്ള എഴുത്തുകളോ ഉത്തരവാദിത്വമില്ലാത്ത കുറ്റാരോപണമോ അടിസ്ഥാനമാക്കി എന്തെങ്കിലും പ്രവർത്തിക്കുന്നത് നമ്മുടെ കാലത്തിന് യോജിച്ചതല്ല എന്ന് ട്രേജൻ മറുപടിയിൽ എഴുതി. അതുമുതൽ നിയമപരമായ പരിഗണനയും വിസ്താരവും ക്രിസ്ത്യാനികൾക്കു ലഭ്യമായി. എങ്കിലും ബിഥന്യായിലും സിറിയായിലും അന്ത്യോക്യയിലും, പാലസ്തീനിലും അനേകായിരങ്ങൾ രക്തസാക്ഷികളായി. ഇക്കാലത്താണ് അന്ത്യോക്യയിലെ ഇഗ്നാത്തിയോസിനെ ബന്ധനസ്ഥനാക്കി റോമിലേക്കു കൊണ്ടുപോകുന്നതും അവിടെ വന്യമൃഗങ്ങൾക്ക് ഇരയാക്കുന്നതും.

ട്രേജൻ എ.ഡി 117-ൽ നിര്യാതനായി. ട്രേജനു ശേഷം ഹാഡ്രിയൻ (117-138) റോമാ ചക്രവർത്തിയായി. അദ്ദേഹം ക്രിസ്ത്യാനികളോട് വളരെ സഹതാപപൂർവ്വമായ നിലപാടാണ് സ്വീകരിച്ചത്. തികഞ്ഞ പുറജാതി മതവിശ്വാസിയായിരുന്നു ഹാഡ്രിയൻ; ക്ഷേത്രങ്ങൾ പുനഃരുദ്ധരിക്കുകയും ജാതികളുടെ വിശ്വാസത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. റോമിന്റെ അധികാരത്തെ എതിർത്ത യഹൂദന്മാരെ അദ്ദേഹം ശക്തമായി അമർച്ച ചെയ്തു. കാരണം കൂടാതെ ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനെ അദ്ദേഹം എതിർത്തു. മറ്റുള്ളവരുടെ ഉപദ്രവങ്ങളിൽ നിന്ന് ക്രിസ്ത്യാനികൾക്ക് സംരക്ഷണവും നൽകി.

ക്രിസ്ത്യാനികളെ എങ്ങനെ കൈകാര്യം ചെയ്യണമെന്നതിനെ സംബന്ധിച്ച് എ.ഡി. 124-ൽ എല്ലാ സംസ്ഥാന ഗവർണർമാർക്കും ഹാഡ്രിയൻ എഴുതുന്നുണ്ട്. വ്യക്തമായ കാരണമില്ലാതെ ക്രിസ്ത്യാനികളെ പീഡിപ്പിക്കരുത്. വിസ്തരിക്കുമ്പോൾ തങ്ങൾക്കു വേണ്ടി തന്നെ വാദിക്കുവാൻ ക്രിസ്ത്യാനികളെ അനുവദിക്കണം. ക്രിസ്ത്യാനികൾക്കെതിരായി അടി

സ്ഥാനമില്ലാത്ത ആരോപണങ്ങൾ ഉന്നയിക്കുന്നവരെ കർശനമായി ശിക്ഷിക്കണം. ജനക്കൂട്ടത്തിന്റെ അക്രമങ്ങളിൽ നിന്ന് അവരെ സംരക്ഷിക്കണം. കുറ്റക്കാരെന്നു കണ്ടാൽ, അനുതപിക്കുവാൻ തയ്യാറല്ലെങ്കിൽ ന്യായമായി അവരെ ശിക്ഷിക്കണം എന്നെല്ലാമായിരുന്നു അദ്ദേഹം നിർദ്ദേശിച്ചിരുന്നത്.

## അന്തോണിയോസ് പയസ് (138–171)

അന്തോണിയോസ് പയസ് എല്ലാവരാലും ആദരിക്കപ്പെട്ട ഒരു ചക്രവർത്തിയായിരുന്നു. പയസ് ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ ഔദ്യോഗിക ഉത്തരവുകളൊന്നും പുറപ്പെടുവിച്ചില്ലെങ്കിലും സാമ്രാജ്യത്തിന്റെ പല ഭാഗത്തും ആൾക്കൂട്ടത്തിന്റെ അക്രമണത്തിൽ അനേക ക്രിസ്ത്യാനികൾ കൊല്ലപ്പെട്ടു. ഗ്രീസിൽ പ്ലേഗു വ്യാപിച്ചപ്പോൾ അതിനു കാരണക്കാർ ക്രിസ്ത്യാനികളാണെന്ന് ആരോപിച്ച് ആളുകൾ വലിയ സംഘം ചേർന്ന് ക്രിസ്ത്യാനികളെ കൊലപ്പെടുത്തി. ക്രിസ്തുമതം നിരോധിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ക്രിസ്ത്യാനികളെ പലയിടത്തും പിടിച്ചുകെട്ടി ന്യായാധിപരുടെ മുമ്പാകെ കൊണ്ടുവന്നു നിർത്തി. വിശ്വാസം ഉപേക്ഷിക്കുവാൻ തയ്യാറാകാതെയിരുന്ന മിക്കവാറും എല്ലാവരെയും ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ കൊന്നു.

അക്കാലത്താണ് സ്മിർണായിലെ ബിഷപ്പായിരുന്ന വന്ദ്യ വയോധികനായ പോളിക്കാർപ്പോസിനെ ബന്ധനസ്ഥനാക്കി ക്വാഡ്രാറ്റസ് എന്ന ന്യായാധിപന്റെ മുമ്പാകെ നിർത്തിയത്. അദ്ദേഹത്തെ കൊല്ലുവാൻ ആളുകൾ മുറവിളി കൂട്ടിക്കൊണ്ടിരുന്നു. അപ്പോൾ സ്വർഗ്ഗത്തിൽ നിന്ന് 'പോളിക്കാർപ്പോസെ ധൈര്യമായിരിക്ക' എന്ന ഒരശരീരി ഉണ്ടായി. ക്രിസ്തുവിനെ ഉപേക്ഷിച്ച് രക്ഷപ്പെടുവാൻ ന്യായാധിപൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു.

ന്യായാധിപൻ പറഞ്ഞു, 'അങ്ങയുടെ പ്രായത്തെ ഞാൻ ബഹുമാനിക്കുന്നു, കൈസറിന്റെ നാമത്തിൽ ആണയിട്ടു ഞാൻ പറയുന്നു; ക്രിസ്തുവിനെ തള്ളിപ്പറയുന്നു എന്ന് ശപഥം ചെയ്യുക; അങ്ങയെ ഞാൻ സ്വതന്ത്രനായി വിട്ടയക്കാം." ശാന്തനായി പോളിക്കാർപ്പോസ് പ്രതിവചിച്ചു. "എൺപത്തിയാറു വർഷം ഞാനവനെ സേവിച്ചു. അവനിതു വരെയും എന്നോടൊന്നും അന്യായമായി പ്രവർത്തിച്ചിട്ടില്ല. അങ്ങനെയെങ്കിൽ എന്നെ വീണ്ടെടുത്ത എന്റെ രാജാവിനെ എനിക്കെങ്ങനെ തള്ളിപ്പറയാൻ കഴിയും."

നിർബന്ധം കൊണ്ട് ഒന്നും ചെയ്യുവാൻ കഴിയില്ല എന്നു മനസ്സിലാക്കിയ ന്യായാധിപൻ അദ്ദേഹത്തെ അഗ്നിയിലേക്കെറിഞ്ഞു. അഗ്നി അദ്ദേഹത്തെ ദഹിപ്പിക്കാഞ്ഞതിനാൽ അദ്ദേഹത്തെ ചിതയിൽ വച്ച് വെട്ടി

ക്കൊന്നു. സ്മിർണയിലെ ക്രിസ്ത്യാനികൾ അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടം എടുത്ത് ആദരവോടെ സംസ്ക്കരിച്ചു.

## മാർക്കസ് ഒറീല്യസ് (161–180)

മാർക്കസ് ഒറീല്യസ് സാത്വികനും ദൈവഭയമുള്ളവനും ആയ ഒരു മനുഷ്യനായിരുന്നു. അദ്ദേഹത്തിന്റെ ധ്യാനചിന്തകൾ ഒരു പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. പുറജാതി ദൈവങ്ങളിൽ അടിയുറച്ചു വിശ്വസിച്ചിരുന്ന അദ്ദേഹം ക്രിസ്ത്യാനികളോട് ഒരു ദാക്ഷിണ്യവും കാണിച്ചില്ല. അവർ നിരീശ്വരന്മാരാണെന്ന് ആരോപിച്ച് അദ്ദേഹം അവരെ വെറുത്തു. അക്കാലത്തു നടന്ന വിദേശീയാക്രമണങ്ങളിലൊക്കെ റോമൻപട്ടാളം അതിദാരുണമായി പരാജയപ്പെട്ടു. ദേശത്തെങ്ങും മഹാ മാരിയും ക്ഷാമവും ഭൂകമ്പവും വസന്തയും പടർന്നു. ക്രിസ്ത്യാനികൾ റോമൻ ദൈവങ്ങളെ ആരാധിക്കാത്തതാണ് ഇതിന്റെ ഒക്കെ കാരണം എന്നാരോപിച്ച് സാമ്രാജ്യത്തിലുടനീളം ക്രിസ്ത്യാനികൾക്കെതിരായി അക്രമങ്ങൾ പൊട്ടിപ്പുറപ്പെട്ടു. ക്രിസ്ത്യാനികളെ മറ്റൊരവസരത്തിലും ചെയ്തിട്ടില്ലാത്തവിധം അതിക്രൂരമായി പീഡിപ്പിക്കുവാനുള്ള കൽപനകൾ ചക്രവർത്തി പുറപ്പെടുവിച്ചു. അധികാരികളും ജനങ്ങളും ഒരുപോലെ ക്രിസ്ത്യാനികൾക്കെതിരായി വേട്ടപ്പട്ടികളെപോലെ തിരിഞ്ഞു. പട്ടണങ്ങളിലും ഗ്രാമങ്ങളിലും തെരുവുകളിലും വീഥികളിലും അവർ ആക്രമിക്കപ്പെട്ടു. അനേക പുരോഹിതന്മാരെയും വിശ്വാസികളെയും ഖനികളിലെ ജോലി ചെയ്യുവാൻ നിയോഗിച്ചു. റോമൻ സാമ്രാജ്യത്തിന്റെ പടിഞ്ഞാറൻ പ്രദേശങ്ങളിൽ പ്രത്യേകിച്ച് ഗോൾ, ലയോൺസ്, വിയന്നാ എന്നിവിടങ്ങളിലെ ക്രിസ്ത്യാനികൾ അതിക്രൂരമായി പീഡകൾക്കു വിധേയരായി. പല വിധ ഉപരോധങ്ങളും മൂലം ആഹാരം ലഭ്യമാകാതെ അനേകം ക്രിസ്ത്യാനികൾ മരിച്ചു.

ക്രിസ്ത്യാനികളെ  തീയിലെറിയുകയും തിളയ്ക്കുന്ന എണ്ണയിലിട്ടു വറക്കുകയും, മൃഗങ്ങളുടെ മുമ്പിൽ എറിഞ്ഞു കൊടുക്കുകയും, കൂർത്ത ആണികൾ അവരുടെ ശരീരത്തിൽ അടിച്ചുകയറ്റുകയും, പഴുപ്പിച്ച ലോഹ കഷണങ്ങൾ അവരുടെ ശരീരത്ത് വെച്ചുകൊടുക്കുകയും ചുട്ടു പഴുപ്പിച്ച ഇരുമ്പു കസേരയിൽ അവരെ പിടിച്ചു കെട്ടിയിരുത്തുകയും, അവരുടെ മാംസം തുണ്ടുകളായി വാർന്നെടുക്കുകയും ചെയ്തു. സ്ത്രീകളെയും കുഞ്ഞുങ്ങളേയും ലജ്ജാകരവും ഹീനവുമായ രീതിയിൽ പീഡിപ്പിച്ചു. അനേകായിരങ്ങൾ 'ക്രിസ്തു എന്റെ രക്ഷകൻ; ഞാൻ അവന്റെ അനുയായി' എന്ന് ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് പീഡകളേറ്റ് രക്തസാക്ഷികളായി. രക്തസാക്ഷികളുടെ മൃതദേഹങ്ങൾ പോലും വിശ്വാസികൾക്കു വിട്ടുകൊടുത്തില്ല.

ഇക്കാലഘട്ടത്തിലാണ് ജസ്റ്റിൻ മാർട്ടിയർ കൊല്ലപ്പെടുന്നത്. അന്തോണിയോസ് പയസ് ചക്രവർത്തിക്കും, റോമൻ സെനറ്റിനും, ക്രിസ്തു വിശ്വാസത്തെ ന്യായീകരിച്ചുകൊണ്ട് അപ്പോളജി എഴുതിയ ആളാണ് ജസ്റ്റിൻ. അദ്ദേഹം റോമിൽ ക്രിസ്ത്യാനികളെക്കുറിച്ച് വളരെ വീറോടും ധൈര്യത്തോടും കൂടി പ്രസംഗിച്ചു. നിരീശ്വരവാദവും രാജദ്രോഹവും ആരോപിച്ച് അദ്ദേഹത്തെയും ആറു കൂട്ടാളികളെയും ബന്ധിച്ചു. ക്രൈസ്തവവിശ്വാസം ത്യജിച്ചു ചക്രവർത്തിക്കു ബലിയർപ്പിക്കുവാൻ അദ്ദേഹത്തോടാവശ്യപ്പെട്ടു. അതു നിരസിച്ച അദ്ദേഹത്തെയും കൂട്ടാളികളെയും ഉടനെതന്നെ ശിരഛേദം ചെയ്തു കൊന്നു.

മാർക്കസ് ഔറിലിയോസ് എ.ഡി. 180-ൽ നിര്യാതനായി. അതിനുശേഷം ഭരണതലത്തിൽ ഒരരക്ഷിതാവസ്ഥയായിരുന്നു. എട്ടു വർഷത്തിനിടയിൽ പതിനാലു പേർ ചക്രവർത്തിപദമേറ്റു. അതിൽ പതിനൊന്നു പേർ കൊല ചെയ്യപ്പെട്ടു. രണ്ടു പേർ യുദ്ധത്തിൽ മരിച്ചു. ഒരാൾ മാത്രം സാധാരണ നിര്യാണം പ്രാപിച്ചു. ഇക്കാലഘട്ടത്തിലും ക്രിസ്ത്യാനികൾ പീഢിപ്പിക്കപ്പെട്ടെങ്കിലും പീഢ സംഘടിതവും ആസൂത്രിതവും ആയിരുന്നില്ല. തന്മൂലം അക്കാലഘട്ടത്തിൽ സഭ വളരെ ശക്തിയായി വളർന്നു.

## സെപ്റ്റിമുസ് സേവേറസ് (193-211)

സെപ്റ്റിമുസ് സേവറസ് 193-ൽ റോമാ ചക്രവർത്തിയായി. ഏകദേശം പത്തു കൊല്ലത്തോളം ക്രിസ്ത്യാനികൾക്കെതിരായി വലിയ പീഡകളൊന്നും അരങ്ങേറിയില്ല. എന്നാൽ അതിനുശേഷം വളരെ ക്രൂരമായ പീഡകൾ ആരംഭിച്ചു. ക്രിസ്തുമതത്തിലേക്കുള്ള പരിവർത്തനം കർക്കശമായി നിരോധിച്ചു. അലക്സാന്ത്ര്യയിലും സിറിയായിലും കപ്പദോക്യായിലും വ്യാപകമായ പീഡനങ്ങൾ നടന്നു. അലക്സാന്ത്ര്യയായിലെ വേദശാസ്ത്രവിദ്യാലയം അടച്ചുപൂട്ടി. ഓരോ ദിവസവും നൂറുകണക്കിനാളുകളെ അഗ്നിക്കിരയാക്കുകയും കുരിശിൽ തറയ്ക്കുകയും വന്യമൃഗങ്ങളുടെ മുമ്പിലേക്കെറിഞ്ഞു കൊടുക്കുകയും ചെയ്തു. അലക്സാന്ത്ര്യൻ യഹൂദന്മാരും റോമാക്കാരും ചേർന്ന് ക്രിസ്ത്യാനികളെ ഉപദ്രവിച്ചു. അവിടെ അനേക പുരോഹിതന്മാരെ തീയിലിട്ടു ദഹിപ്പിച്ചു. ക്രിസ്ത്യൻ കന്യകമാരും യുവതികളും മാനഭംഗപ്പെടുത്തപ്പെട്ടു. എന്നാലും പീഡകളുടെ മുമ്പിൽ പതറാതെ അനേകായിരങ്ങൾ രക്തസാക്ഷികളുടെ കിരീടം ചൂടുവാൻ ധീരമായി മുമ്പോട്ടുവന്നു. അലക്സാന്ത്രിയായിലെ ഒറിഗന്റെ പിതാവ് ലിയോണിഡസ്സ് കാർത്തേജിലെ പെർപെറ്റുവ, ഒരടിമ പെൺകുട്ടിയായിരുന്ന ഫെലിസിറ്റാസ് തുടങ്ങിയവർ, ഇക്കാലത്തെ പ്രസിദ്ധരായ രക്തസാക്ഷികളാണ്.

സെപ്റ്റിമസ് സേവറസ് 211-ൽ നിര്യാതനായി. അതിനുശേഷം 250

വരെയുള്ള കാലഘട്ടം താരതമ്യേന സമാധാനപരമായിരുന്നു. ഇക്കാല ഘട്ടത്തിൽ സഭ അസൂയാർഹമാംവിധം വളർന്നു. ഫിലിപ്പ് ചക്രവർത്തി യെപ്പോലെ അനേകർ രഹസ്യത്തിൽ ക്രിസ്തുമതം സ്വീകരിച്ചതായി പറയപ്പെടുന്നു. ധനിക കുടുംബങ്ങളിൽ നിന്നുതന്നെ പലരും ക്രിസ്തു മതം സ്വീകരിച്ചു. പലയിടത്തും ക്രിസ്ത്യാനികൾക്ക് സ്ഥാന ബഹുമാനാ ദികൾ ലഭ്യമായി. സഭയ്ക്കു സാമ്പത്തികമായ പുരോഗതിയും വസ്തു വകകളും സാമാന്യം ശക്തമായ നേതൃത്വവും, അധികാര കേന്ദ്രീകര ണവും ഉണ്ടായി. ഫിലിപ്പ് ചക്രവർത്തി 249-ൽ കൊല്ലപ്പെട്ടതോടെ സ്ഥിതിഗതികൾ മാറി.

### ഡീഷ്യസ് (249–253)

വളരെ ചുരുങ്ങിയ കാലമേ ഡീഷ്യസ് ചക്രവർത്തിയായിരുന്നുള്ളു വെങ്കിലും അക്കാലത്ത് ക്രിസ്ത്യാനികൾ ക്രൂരമായി പീഡിപ്പിക്കപ്പെട്ടു. സ്ഥാനാരോഹണം ചെയ്ത ഉടൻതന്നെ എല്ലാവരും റോമൻ ദേവന്മാ ർക്ക് ബലിയും ധൂപവും അർപ്പിക്കണമെന്ന് ഒരു കൽപനയിലൂടെ അദ്ദേഹം ആവശ്യപ്പെട്ടു. ക്രിസ്തുമതത്തിന്റെ അഭൂതപൂർവ്വമായ വളർച്ച യിൽ അദ്ദേഹത്തോടൊപ്പം റോമൻ ഭരണാധികാരികളും ഒരുപോലെ ആശങ്ക പൂണ്ടു. റോമിന്റെ രാഷ്ട്രീയാധികാരം പോലും ക്രിസ്ത്യാനി കൾ അട്ടിമറിച്ചേക്കും എന്നിവർ ഭയപ്പെട്ടു. ആയിരക്കണക്കിനു ക്രിസ്ത്യാ നികളെ പിടിച്ചുകെട്ടി. ചിലരെ അടിച്ചു, ചിലരെ കാരാഗ്രഹത്തിലാക്കി. അനേകരെ ഖനികളിലേക്കയച്ചു. ചിലരെ നാടു കടത്തി. ചിലരെ കൊന്നു. സാമ്രാജ്യത്തിന്റെ എല്ലാ ഭാഗത്തും വളരെ ക്രമീകൃതമായ പീഡകൾ കർശനമായിരുന്നു. സഭാതലവന്മാരായ ബിഷപ്പന്മാരെയും പുരോഹിത ന്മാരെയും തീർച്ചയായും വധിച്ചിരിക്കണം എന്നായിരുന്നു ചക്രവർത്തി യുടെ കൽപന. അതു മൂലം എല്ലായിടത്തും സഭാനേതാക്കന്മാർ വേട്ട യാടപ്പെട്ടു. അവരുടെ പിൻഗാമികളെ തെരഞ്ഞെടുക്കുവാൻ പോലും ജന ങ്ങൾ ഭയപ്പെട്ടു. ഈ പീഡയുടെ സമയത്ത് അനേകർ വിശ്വാസത്യാഗി കളായി. അവരെ വീണ്ടും സഭയിൽ സ്വീകരിക്കണമോ എന്നതിനെച്ചൊല്ലി പലയിടത്തും സഭയ്ക്കുള്ളിൽ ഭിന്നതകളുണ്ടായി. അന്ത്യോക്യയിലെ ബാബിലസ്, റോമിലെ ഹേബിയൻ, യെറുശലേമിലെ അലക്സാണ്ടർ തുടങ്ങിയവർ ഇക്കാലത്ത് രക്തസാക്ഷികളായ അനേകരിൽ ചിലരാണ്.

### വലേറിയസ് (253–260)

വലേറിയന്റെ ഭരണത്തിന്റെ ആദ്യകാലം ക്രിസ്ത്യാനികൾ ഏറെ ക്കുറെ സ്വൈര്യം അനുഭവിച്ചു. ചക്രവർത്തിയുടെ ഭവനക്കാർ തന്നെ അനേകർ ക്രിസ്ത്യാനികളായി. എന്നാൽ സാമ്രാജ്യത്തിന്റെ നാലതിർത്തി കളിലും യുദ്ധങ്ങളിൽ വലേറിയസിന് പരാജയമുണ്ടായി. ദേശത്ത് മഹാ

മാരിയും ക്ഷാമവും അതികഠിനമായി. റോമൻ ദൈവങ്ങളെ ക്രിസ്ത്യാനികൾ അവഗണിച്ചതുകൊണ്ടാണിങ്ങനെയൊക്കെ സംഭവിച്ചതെന്ന് ആരോപിച്ചുകൊണ്ട് ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ തുടങ്ങി. എല്ലാവരും റോമൻ ദൈവങ്ങളെ ആരാധിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് എ.ഡി. 257-ൽ ഒരു വിളംബരം പുറപ്പെടുവിച്ചു. അതിന്റെ മറപിടിച്ചുകൊണ്ട് ഉദ്യോഗസ്ഥന്മാർ വ്യാപകമായ പീഡകൾ അഴിച്ചുവിട്ടു. അനേകപുരോഹിതന്മാരും മഹാപുരോഹിതന്മാരും വധിക്കപ്പെട്ടു.

ഉന്നത കുടുംബാംഗങ്ങളായ അനേകർ ഇക്കാലത്ത് വാളിന്നിരയായി. കാർത്തേജിലെ പ്രസിദ്ധനായ ബിഷപ്പായിരുന്ന സിപ്രിയൻ ഇക്കാലത്ത് രക്തസാക്ഷിയായി. മഹാപണ്ഡിതനും, വേദശാസ്ത്രജ്ഞനും, തത്ത്വജ്ഞാനിയും വേദപുസ്തക പണ്ഡിതനുമായ ഒറിഗൻ തടവിലേറ്റ പീഡകളുടെ ഫലമായി അധികം താമസിയാതെ കൊല്ലപ്പെട്ടു. വലേറിയസ് എ.ഡി. 260-ൽ പേർഷ്യക്കാരാൽ പിടിക്കപ്പെടുകയും അവർ അദ്ദേഹത്തെ കൊല്ലുകയും ചെയ്തു.

അതേ തുടർന്ന് അദ്ദേഹത്തിന്റെ പുത്രൻ ഗാലിനസ് (260-288) ചക്രവർത്തിയായി. ഇദ്ദേഹത്തിന്റെ ഭരണകാലം ക്രിസ്ത്യാനികൾക്ക് വളരെ അനുകൂലമായ ഒന്നായിരുന്നു. ഇദ്ദേഹം എ.ഡി. 261-ൽ ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിലെ അംഗീകരിക്കപ്പെട്ട ഒരു മതമായി പ്രഖ്യാപിച്ചു. അതിനെ തുടർന്ന് ഏകദേശം നാൽപതു വർഷത്തോളം സഭ സ്വസ്ഥത അനുഭവിച്ചു. ഇക്കാലത്ത് അസൂയാർഹമായ രീതിയിൽ സാമ്രാജ്യത്തിലെങ്ങും സഭ വ്യാപിച്ചു. സാമ്രാജ്യത്തിനുള്ളിൽ തന്നെ പല രാഷ്ട്രീയ അസ്വസ്ഥതകളും പുറത്തു നിന്നുള്ള ശത്രുക്കളുടെ അക്രമഭീഷണികളും ഉണ്ടായിരുന്നതുകൊണ്ട് സഭയുടെ വളർച്ച അധികം ശ്രദ്ധയിൽപെട്ടില്ല.

## ഡയോക്ലീഷ്യൻ (284-313)

റോമൻസാമ്രാജ്യം കണ്ടിട്ടുള്ള ചക്രവർത്തിമാരിൽ ഏറ്റവും പ്രഗത്ഭനായ ഒരാളായിരുന്നു ഡയോക്ലീഷ്യൻ. ഇദ്ദേഹം അതിവിദഗ്ദ്ധനായ ഒരു സേനാനായകനായിരുന്നു. ഭരണമേറ്റയുടനെ ഭരണപരമായ പല നല്ല പരിഷ്കാരങ്ങളും അദ്ദേഹം വരുത്തി. ഭദ്രാസനങ്ങളും പ്രൊവിൻസുകളും അടങ്ങുന്ന ഈ ഭരണസംവിധാനമാണ് പിന്നീട് സഭയുടെ ഭരണക്രമത്തിലേക്ക് സ്വീകരിക്കുന്നത്. റോമാ സാമ്രാജ്യത്തെ അദ്ദേഹം പന്ത്രണ്ടു ഡയോസിസുകളായി തിരിക്കുകയും ഓരോന്നിനെയും ഓരോ ഉന്നത ഉദ്യോഗസ്ഥന്മാരുടെ ഭരണത്തിൻകീഴിൽ വരുത്തുകയും ചെയ്തു. പിന്നീട് ഈ ഭദ്രാസനങ്ങളെ പല പ്രൊവിൻസുകളായി തിരിച്ചു. ഇദ്ദേഹത്തിന്റെ ഭരണത്തിന്റെ ആദ്യകാലത്ത് ക്രിസ്ത്യാനികൾ എല്ലാ സ്വാതന്ത്ര്യവും അനുഭവിച്ചിരുന്നു.

ക്രിസ്ത്യാനികളുടെ സ്നേഹിതനായി തന്നെ ചക്രവർത്തി അറിയപ്പെട്ടിരുന്നു. അനേക ഉന്നതോദ്യോഗസ്ഥന്മാരും രാജകുടുംബാംഗങ്ങൾ പലരും ക്രിസ്ത്യാനികളായിരുന്നു. ചക്രവർത്തിയുടെ ഭാര്യയും മക്കളും മാമോദീസാ മുങ്ങി സഭയോടു ചേരുന്നതുപോലും അക്കാലത്ത് ചക്രവർത്തിക്ക് മനസ്സായിരുന്നു. എന്നാൽ അദ്ദേഹത്തിന് പ്രായമേറെച്ചെന്നപ്പോൾ ക്രിസ്ത്യാനികളോടുള്ള നിലപാടിൽ മാറ്റമുണ്ടായി. ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ തുടങ്ങി. അദ്ദേഹത്തിന്റെ ഉന്നതതോദ്യോഗസ്ഥന്മാരും കൊട്ടാരത്തിലെ ഉപജാപകവൃന്ദവും, അവസരസേവകരുമാണ് ഇതിന്റെ പിന്നിലെന്നു പറയപ്പെടുന്നു.

സാമ്രാജ്യത്തിന്റെ പടിഞ്ഞാറുഭാഗത്തിന്റെ അധിപൻ കോൺസ്റ്റാന്റെയസ് ക്രിസ്ത്യാനികളോട് അനുകൂല നിലപാട് സ്വീകരിച്ചു. എന്നാൽ കിഴക്കൻ ഭരണാധികാരി ഗലേറിയൂസ് ക്രിസ്ത്യാനികളെ ശക്തമായി എതിർത്തു. എ.ഡി. 303-ൽ ഫെബ്രുവരി 25-ന് നിക്കോമെഡിയായിലെ ദേവാലയം ആക്രമിക്കുവാൻ ഡയോക്ലീഷ്യൻ കൽപന കൊടുത്തു. അതിനടുത്ത ദിവസം ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാനുള്ള ചക്രവർത്തിയുടെ വിളംബരം ഉണ്ടായി. വളരെ ആസൂത്രിതമായ രീതിയിൽ ക്രിസ്ത്യാനികളെ പീഡിപ്പിക്കാനായിരുന്നു കൽപന. റോമൻ ദേവന്മാരെ ആരാധിക്കാത്ത ക്രൈസ്തവസൈനികർക്ക് സൈനിക നിയമമനുസരിച്ച് വധശിക്ഷ നൽകണമെന്ന് വ്യവസ്ഥ ചെയ്തിരുന്നു. ക്രിസ്ത്യൻ ദേവാലയങ്ങൾ ഇടിച്ചുനിരത്തുക, സഭാസ്വത്തുകൾ കണ്ടുകെട്ടുക, പുരോഹിതന്മാരെ അറസ്റ്റ് ചെയ്യുക, മതഗ്രന്ഥങ്ങൾ തീയിടുക, ക്രിസ്ത്യൻ ഉദ്യോഗസ്ഥന്മാരെ ജോലിയിൽ നിന്ന് പിരിച്ചുവിടുക, അവരുടെ അവകാശങ്ങൾ നിഷേധിക്കുക, ക്രിസ്ത്യാനികളെ അടിമകളാക്കുക എന്നിവയായിരുന്നു ഉത്തരവിലുണ്ടായിരുന്നത്. എല്ലാ പ്രജകളും റോമൻ ദേവന്മാർക്കും ബിംബങ്ങൾക്കും ബലിപൂജാദികൾ കഴിക്കുവാൻ മരണക്കിടക്കയിൽ നിന്ന് പുറപ്പെടുവിച്ച ഒരുത്തരവിൽ അദ്ദേഹം ആവശ്യപ്പെട്ടു. ഈ നിയമങ്ങളുടെയും ഉത്തരവുകളുടെയും വെളിച്ചത്തിൽ 303 മുതൽ ക്രൂരമായ പീഡയാരംഭിച്ചു. സാമ്രാജ്യത്തിൽ എല്ലാ ഭാഗത്തും വ്യാപകവും ആസൂത്രിതവുമായ പീഡകൾ നടന്നു. നൂറുകണക്കിനു പുരോഹിതർ അറസ്റ്റു ചെയ്യപ്പെട്ടു. ദേവാലയങ്ങൾ ഇടിച്ചുനിരത്തി. പുസ്തകങ്ങൾ തീക്കിരയാക്കി. ക്രിസ്ത്യാനികളെ കൂട്ടത്തോടെ പിടിച്ചു തടവിലാക്കി. അനേകരെ കൊന്നു. അനേക കന്യകമാർ മാനഭംഗത്തിനും ഹീനപ്രവർത്തികൾക്കും ഇരയായി. അംഗഭംഗം വരുത്തി, കാലും കൈയും, കണ്ണും, കാതും ഇല്ലാത്തവരായി അനേകർ ഖനികളിലേക്ക് അയക്കപ്പെട്ടു.

ഡയോക്ലിഷ്യന്റെ കാലശേഷം ഗലേറിയോസ് പീഡ ഏറ്റെടുത്തു. 311 വരെ അദ്ദേഹം ക്രിസ്ത്യാനികളെ പീഡിപ്പിച്ചു. അദ്ദേഹത്തിന്റെ അന്ത്യം

അതിദാരുണമായിരുന്നു. പതിനെട്ടു മാസത്തോളം അദ്ദേഹത്തിന്റെ ശരീരം പുഴുക്കൾ തിന്നു. നിരാശനായ അദ്ദേഹം ക്രിസ്ത്യാനികളെ അംഗീകരിക്കുന്ന ഒരു വിളംബരം പുറപ്പെടുവിച്ചു. അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിക്കുവാൻ അവരോടാവശ്യപ്പെട്ടു. ക്രിസ്ത്യാനികളുടെ പീഡ അവസാനിച്ചു. ഈ സമയമായപ്പോഴേക്കും ക്രിസ്തുമതം സാമ്രാജ്യത്തിലെ ഏറ്റവും വലിയ ശക്തിയായും സംഘടനയായും വളർന്നു കഴിഞ്ഞിരുന്നു. സഭ എത്രമാത്രം പീഡിപ്പിക്കപ്പെട്ടോ, അത്രമാത്രം ശക്തീകരിക്കപ്പെടുകയാണുണ്ടായത്.

എ.ഡി. 306-ൽ കോൺസ്റ്റന്റിയൂസ് മരിച്ചപ്പോൾ സൈന്യം അദ്ദേഹത്തിന്റെ പുത്രൻ (കുസ്തന്തീനോസിനെ) ചക്രവർത്തിയായി പ്രഖ്യാപിച്ചു. പടിഞ്ഞാറ് ബ്രിട്ടന്റെയും, ഗോളിന്റെയും സ്പെയിനിന്റെയും ആധിപത്യം അദ്ദേഹത്തിനു കിട്ടി. അദ്ദേഹം കിഴക്കുഭാഗത്തേക്ക് സൈനിക നീക്കം ആരംഭിച്ചു. നാൽപതിനായിരം പടയാളികളോടെ അദ്ദേഹം ആൽഫസ് പർവ്വതം കടന്ന് ഇറ്റലിയെ ആക്രമിച്ചു. 312-ൽ നടന്ന മാൾവിയൻ ബ്രിഡ്ജിലെ യുദ്ധത്തിൽ ഗലേറിയൂസിന്റെ പിൻഗാമിയായിരുന്ന മാകെസെന്റിയുസിനെ വധിച്ചു. ആ യുദ്ധത്തിൽ തലേനാൾ നട്ടുച്ചയ്ക്കു കുസ്തന്തിനോസ് രാജാവ് ആകാശത്ത് ഒരു ചുവന്ന കുരിശും 'ഇതിനാൽ നീ ജയിക്കും' എന്ന് കുരിശിനെ ചുറ്റി ഒരു ലിഖിതവും കണ്ടു. അതനുസരിച്ച് പട്ടാളക്കാരുടെ യൂണിഫോമിലും തൊപ്പിയിലും കുരിശടയാളം ഇടുന്നതിനും മുമ്പിൽ കുരിശു പിടിച്ച് യുദ്ധം ചെയ്യുന്നതിനും അദ്ദേഹം ആജ്ഞാപിച്ചു. ആ യുദ്ധത്തിൽ കുസ്തന്തീനോസ് ജയിച്ചു. പടിഞ്ഞാറൻ സാമ്രാജ്യത്തിന്റെയും ഇറ്റലിയുടെയും ആഫ്രിക്കയുടെയും അധിപനായി.

വിജയശ്രീലാളിതനായി കുസ്തന്തീനോസ് കിഴക്കൻ സാമ്രാജ്യാധിപൻ ലിസിനിയൂസിനോട് ചേർന്ന് എ.ഡി. 313 ജൂൺ 13-ാം തീയതി മിലാൻ പട്ടണത്തിൽ വച്ച് ക്രിസ്ത്യാനികൾക്കു സ്വാതന്ത്ര്യം നൽകികൊണ്ടുള്ള സുപ്രസിദ്ധമായ 'മിലാൻ വിളംബരം' പുറപ്പെടുവിച്ചു. അതിലൂടെ ക്രിസ്തുമതം സാമ്രാജ്യത്തിൽ അംഗീകരിക്കപ്പെട്ടതായി. ക്രിസ്ത്യാനികൾക്കെതിരായ എല്ലാ നിയന്ത്രണങ്ങളും ഉപരോധങ്ങളും നീക്കം ചെയ്തു.

പീഡയുടെ കാലത്ത് ഗവൺമെന്റ് കണ്ടുകെട്ടിയ എല്ലാ സ്വത്തുക്കളും കെട്ടിടങ്ങളും ക്രിസ്ത്യാനികൾക്കു തിരികെ കൊടുത്തു. പീഡിപ്പിച്ചു ജയിലിലയ്ക്കപ്പെട്ട വിശ്വാസികളെയും പുരോഹിതന്മാരെയും സ്വതന്ത്രരാക്കി. ഗവൺമെന്റംഗീകരിച്ച ഒരു സ്വതന്ത്ര മതമായി സഭ അതിന്റെ ചരിത്രത്തിന്റെ പുതിയ കാലഘട്ടത്തിലേക്കു പ്രവേശിച്ചു.

## പീഡയുടെ ഫലങ്ങൾ

1) ക്രൈസ്തവർക്കുണ്ടായ പീഡകൾ അവരുടെ വിശ്വാസത്തെ ഉറപ്പിക്കുകയും ഉറക്കെ പ്രഖ്യാപിക്കുവാൻ അവസരമുണ്ടാക്കുകയും ചെയ്തു. റോമാ സാമ്രാജ്യത്തിന്റെ ഒരു കോണിൽ ആരംഭിച്ച ക്രിസ്തുമതം പീഡകൾ കഴിഞ്ഞപ്പോൾ റോമാസാമ്രാജ്യം മുഴുവൻ വ്യാപിക്കുകയും വിശ്വപ്രസിദ്ധമായിത്തീരുകയും ചെയ്തു. സഭാംഗങ്ങളുടെ വിശ്വാസ തീക്ഷ്ണതയാണ് പീഡകളിലൂടെ വെളിവായത്.

അടിയുറച്ച വിശ്വാസത്തിൽ അവർ “സിംഹങ്ങളുടെ വായടച്ചു... ലോകം അവർക്കു യോഗ്യമായിരുന്നില്ല” (എബ്രാ. 12:33-41). അവർ എല്ലാം വിശ്വാസത്താൽ സാക്ഷ്യം പ്രാപിച്ചു എന്ന് രക്തസാക്ഷികളെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നു.

2) സഭയുടെ കെട്ടുറപ്പും ഐക്യവും പീഡയിലൂടെ ദൃശ്യമായി. സഭയ്ക്കുള്ളിൽ തന്നെ പല പ്രശ്നങ്ങൾ ഉണ്ടായിരുന്നുവെങ്കിലും ഒറ്റക്കെട്ടായി നിൽക്കുവാനും വിശ്വാസത്തിൽ പരസ്പരം ഉറയ്ക്കുവാനും. പീഡകൾ സഹായിച്ചു. യഹൂദക്രിസ്ത്യാനികളും വിജാതീയ ക്രിസ്ത്യാനികളുമെന്നുള്ള വേർതിരിവ് അവസാനിക്കാനും ഇതു കാരണമായി.

3) എണ്ണത്തിൽ വർദ്ധിക്കുക മാത്രമല്ല വിശ്വാസത്തിലും ആത്മീയ ജീവിതത്തിലുമുള്ള സവിശേഷതകളും ഉന്നതനിലവാരവും കാത്തുസൂക്ഷിക്കുവാൻ പീഡകൾ സഹായിച്ചു.

4) സഭയെക്കുറിച്ചുള്ള അനേക ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുവാൻ സാഹചര്യമുണ്ടായി. ക്രിസ്ത്യാനികൾക്കെതിരായി ഉണ്ടായിരുന്ന ആരോപണങ്ങളെ ഒക്കെ ഈ ഗ്രന്ഥങ്ങളിൽ ഖണ്ഡിക്കുകയും അവയ്ക്കുത്തരം നൽകുകയും ചെയ്തു. ക്രിസ്തുമതത്തിന്റെ സാക്ഷാൽ വിശ്വാസസത്യങ്ങളും ആചാരാനുഷ്ഠാനങ്ങളും എന്താണെന്ന് ഈ ഗ്രന്ഥങ്ങൾ വിശദീകരിച്ചു കൊടുത്തു. ഇംഗ്ലീഷിൽ അപ്പോളജീസ് (വിശ്വാസ സമർത്ഥനങ്ങൾ) എന്നറിയപ്പെടുന്ന ഇത്തരം ഗ്രന്ഥങ്ങൾ എക്കാലത്തും സഭയുടെ മുതൽകൂട്ടാണ്. ക്രൈസ്തവസാഹിത്യങ്ങൾ ബുദ്ധിപരമായും യുക്ത്യാധിഷ്ഠിതമായും ഇവയിൽ പ്രതിപാദിക്കുന്നു. ഒറിഗൻ, ജസ്റ്റിൻ മാർട്ടിയർ, തെർത്തുല്ല്യൻ, അലക്സാന്ത്രിയായിലെ ക്ലിമ്മീസ് എന്നിവരുടെ അപ്പോളജികൾ സഭാചരിത്രത്തിൽ നിർണ്ണായകമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്, പീഡകളുടെ പശ്ചാത്തലത്തിലാണ് ഇവയിൽ മിക്കതും രചിക്കപ്പെട്ടത്.

5) പീഡകൾ മൂലം ക്രിസ്ത്യാനികളുടെ സാമൂഹ്യനിലയും മറ്റുള്ളവർക്ക് അവരോടുള്ള ബഹുമാനവും വർദ്ധിച്ചു. വിശ്വാസത്തിൽ അചഞ്ച

ലരായി നിലനിൽക്കുവാനും, മരിക്കേണ്ടി വന്നാലും അതിൽ നിന്നു പിൻമാറാതെ ഇരിക്കാനുമുള്ള ധൈര്യം അനേകരുടെ ആദരവും ബഹുമാനവും പിടിച്ചുപറ്റി. ക്രിസ്ത്യാനികളുടെ ആദർശധീരതയും, അടിയുറച്ച വിശ്വാസവും അവരെ പീഡിപ്പിച്ചവരിൽ പോലും ബഹുമാനം ഉളവാക്കി.

6) സഹദേന്മാരുടെയും രക്തസാക്ഷികളുടെയും ഒരു വലിയ സൈന്യം സഭയ്ക്കുണ്ടായി. സാക്ഷികളുടെ വലിയ സമൂഹം സഭയുടെ ശക്തിയായി മാറി. രക്തസാക്ഷികളുടെ രക്തം സഭയുടെ വിത്താണെന്ന് തെർത്തുല്ല്യൻ പറഞ്ഞു. തിരശ്ശീലയ്ക്കപ്പുറം നിലനിന്ന ആ വലിയ വൃന്ദം എക്കാലത്തുമുള്ള സഭയുടെ പ്രചോദനമായി മാറി.

7) ഏറ്റവും അധികം രക്തസാക്ഷികളുണ്ടായ അലക്സാന്ത്ര്യ, യെരുശലേം, റോം, അന്ത്യോക്യ, കാർത്തേജ്, കൈസറിയാ തുടങ്ങിയ സഭകൾ പ്രധാന സഭകളായി വളർന്നു. ആ സഭകൾക്ക് ആകമാന സഭയുടെ നേതൃത്വം കൈവന്നു. വിശ്വാസത്തിലും പ്രവൃത്തിയിലും അവർ മുന്നിൽ വന്നു.

ചക്രവർത്തിമാരും അധികാരികളും നിരപരാധികളെ അതിക്രൂരമായി പീഡിപ്പിച്ചത് മറ്റുള്ളവരിൽ സഹതാപം ഉളവാക്കി. ക്രിസ്ത്യാനികളോട് സ്നേഹവും ബഹുമാനവും അവരെ പീഡിപ്പിച്ചവരോട് വെറുപ്പും ഉളവാക്കുവാൻ അതു കാരണമായി. അതു മൂലം ക്രിസ്ത്യാനികളുടെ പിന്തുണ വർദ്ധിച്ചു.

8) ദാരിദ്ര്യവും, പട്ടിണിയും ഉപവാസവും പീഡകളും സഭയുടെ മുഖമുദ്രയായി മാറി; ഈ ലോകജീവിതം നിസ്സാരമെന്നും ഇവിടുത്തെ സുഖസൗകര്യങ്ങൾ വ്യർത്ഥമെന്നും ഒരു ധാരണ ക്രിസ്ത്യാനികളുടെ ഇടയിൽ വളർന്നു. ഇതിനെക്കാൾ ശ്രേഷ്ഠമാണ് തിരശ്ശീലയ്ക്കപ്പുറത്തെ ജീവിതമെന്നും അത് എത്രയുംവേഗം സംപ്രാപിക്കണം എന്നുമുള്ള ഒരു ധാരണയും വ്യാപകമായി.

9) രക്തസാക്ഷികൾക്ക് സ്വർഗ്ഗരാജ്യത്തിൽ പ്രവേശനം ഉറപ്പാണെന്ന് വിശ്വസിക്കപ്പെട്ടു. സ്തേഫാനോസ് സ്വർഗ്ഗത്തിലേക്ക് ഉറ്റു നോക്കി, ദൈവമഹത്വവും, ദൈവത്തിന്റെ വലതുഭാഗത്തു യേശു നിൽക്കുന്നതും കണ്ടു. “ഇതാ സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലതുഭാഗത്തു നിൽക്കുന്നതും ഞാൻ കാണുന്നു” എന്നു പറഞ്ഞതും “കർത്താവായ യേശുവേ, എന്റെ ആത്മാവിനെ കൈക്കൊള്ളേണമേ” എന്നു വിളിച്ചപേക്ഷിച്ചതും രക്തസാക്ഷിയെ ദൈവം സ്വീകരിക്കുന്നതിനു ദൃഷ്ടാന്തമായി എടുത്തു കാണിക്കപ്പെട്ടു.

“ഞാൻ നല്ല പോർ പൊരുതു; ഓട്ടം തികച്ചു; വിശ്വാസം കാത്തു;

ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു. അതു നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു നൽകും; എനിക്കു മാത്രമല്ല അവന്റെ പ്രത്യക്ഷതയിൽ പ്രിയം വെച്ച ഏവർക്കും കൂടെ'' എന്ന് ഉറച്ച സ്വരത്തിൽ പ്രഖ്യാപിക്കുവാൻ പൗലോസിനു കഴിഞ്ഞു.

10) പീഡകളുടെ ഇടയ്ക്കുണ്ടായിരുന്ന സമയങ്ങളിൽ ക്രിസ്ത്യാനികൾക്കും സഭകൾക്കും സ്വയം പരിശോധനയ്ക്കുള്ള സമയങ്ങളായി പരിണമിച്ചു. അവരുടെ സ്വന്ത ജീവിതങ്ങൾ പരിശോധിക്കുവാനും, അവയിലും സഭയുടെ ജീവിതത്തിലും എന്തെങ്കിലും പാകപ്പിഴകളും പോരായ്മകളും ഉണ്ടെങ്കിൽ അവ പരിഹരിക്കുവാനും പീഡകളുടെ ഇടയ്ക്കുള്ള വേളകൾ സഹായിച്ചു.

11) ക്രിസ്തീയ സഹിഷ്ണുത പ്രകീർത്തിക്കപ്പെട്ടു. ഭക്തിയും സഹനശക്തിയും ക്രിസ്ത്യാനികളുടെ ആയുധമായി അറിയപ്പെട്ടു. ആയുധങ്ങൾകൊണ്ടല്ല, വിശ്വാസവും ധൈര്യവും പ്രത്യാശയും കൊണ്ടാണ് സാക്ഷികളുടെ വലിയ സമൂഹം പീഡകളെ നേരിട്ടത്. അത് ക്രൈസ്തവ സമൂഹത്തിന്റെ വിജയചിഹ്നങ്ങളായി മാറി.

12) പീഡകൾ രക്തസാക്ഷികളെ സൃഷ്ടിച്ചതുപോലെ തന്നെ വിശ്വാസത്യാഗികളെയും സൃഷ്ടിച്ചു. അതു സഭയിൽ ഭിന്നതകൾക്ക് കാരണമായി. പീഡിപ്പിക്കപ്പെട്ടപ്പോൾ ചില ക്രിസ്ത്യാനികൾ സാഹചര്യങ്ങളുടെ സമ്മർദ്ദം കൊണ്ടോ പീഡകളുടെ കാഠിന്യം കൊണ്ടോ, ധൈര്യക്കുറവു കൊണ്ടോ ജീവിക്കാനുള്ള ആഗ്രഹംകൊണ്ടോ അധികാരികളുടെ മുമ്പിൽ ക്രിസ്തുവിനെ തള്ളിപ്പറഞ്ഞ് പുറജാതി ദൈവങ്ങളെ സ്വീകരിച്ചു. അങ്ങനെയുള്ളവർ വിശ്വാസത്യാഗികൾ എന്ന് അറിയപ്പെടുന്നു.

രഹസ്യത്തിൽ വിശ്വാസം സൂക്ഷിക്കുവാനും പീഡകൾ അവസാനിച്ചപ്പോൾ സഭയോടു ചേരുവാനും അവർ ആഗ്രഹിച്ചു. ഇവരെ സഭയിൽ ചേർക്കണമെന്നും വേണ്ടാ എന്നുമുള്ള രണ്ടഭിപ്രായങ്ങളുമുണ്ടായി. അതു രൂക്ഷമായ ഭിന്നതകളിലേക്ക് നയിച്ചു. എല്ലാ സഭകളിലും വിശ്വാസത്യാഗികളുടെ ഫലമായി ശക്തമായ വിഭജനങ്ങളുണ്ടായി. നാലാം നൂറ്റാണ്ടുവരെയും പല ഭിന്നതകളും നിലനിന്നു.

13) രക്തസാക്ഷിമരണം തന്നെ സഭയുടെ വലിയ മിഷനറി പ്രവർത്തനമായി മാറി. ക്രിസ്ത്യാനികളുടെ ക്ഷമയും സഹിഷ്ണുതയും പീഡകളുടെ മുമ്പിലുള്ള പതറാത്ത ധൈര്യവും തേജസ്സിന്റെ കിരീടം പ്രാപിക്കുവാനുള്ള അടങ്ങാത്ത വാഞ്ഛയും, എതിരാളികളിൽ വിസ്മയം ഉളവാക്കി. അനേകരെ ക്രൈസ്തവവിശ്വാസത്തിലേക്കാകർഷിച്ചു. തടവിൽ

കിടന്നവർ സഹതടവുകാരോടും ജയിലധികൃതരോടും സ്നേഹത്തിന്റെയും രക്ഷയുടെയും സുവിശേഷം അറിയിച്ചു.

മക്കദോന്യയിൽ വച്ച്, "പൗലോസിനെയും ശീലാസിനേയും കോൽ കൊണ്ട് അടിച്ചു ബന്ധനസ്ഥരാക്കി കാൽ ആമത്തിൽ പൂട്ടി തടവിലാക്കി. അർദ്ധരാത്രിക്കു പൗലോസും ശീലാസും പ്രാർത്ഥിച്ചു ദൈവത്തെ പാടി സ്തുതിച്ചു. തടവുകാർ ശ്രദ്ധിച്ചുകൊണ്ടിരുന്നു. പെട്ടെന്നു വലിയൊരു ഭൂകമ്പം ഉണ്ടായി. കാരാഗൃഹത്തിന്റെ അടിസ്ഥാനം കുലുങ്ങി, വാതിൽ ഒക്കെയും തുറന്നു പോയി, എല്ലാവരുടേയും ചങ്ങല അഴിഞ്ഞു വീണു. കാരാഗൃഹപ്രമാണി ഉറക്കമുണർന്ന് കാരാഗൃഹത്തിന്റെ വാതിലുകൾ തുറന്നിട്ടിരിക്കുന്നതു കണ്ടിട്ട് ചങ്ങലക്കാർ ഓടിപ്പോയിക്കാണും എന്ന് ഊഹിച്ച് വാളൂരി തന്നത്താൻ കൊല്ലുവാൻ ഭാവിച്ചു. അപ്പോൾ പൗലോസ് 'നിനക്ക് ഒരു ദോഷവും ചെയ്യരുത്. ഞങ്ങൾ ഇവിടെ ഉണ്ടല്ലോ' എന്നു ഉറക്കെ വിളിച്ചു പറഞ്ഞു. അവൻ വിളിച്ചു ചോദിച്ച് അകത്തേക്കു ചാടി വിറച്ചുകൊണ്ട് പൗലോസിന്റെയും ശീലാസിന്റെയും മുമ്പിൽ വീണു. അവരെ പുറത്തു കൊണ്ടുവന്ന് 'യജമാനന്മാരെ, രക്ഷ പ്രാപിക്കുവാൻ ഞാനെന്തു ചെയ്യേണം' എന്നു ചോദിച്ചു. 'കർത്താവായ യേശുവിൽ വിശ്വസിക്കുക എന്നാൽ നീയും നിന്റെ കുടുംബവും രക്ഷ പ്രാപിക്കും' എന്ന് അവർ പറഞ്ഞു. പിന്നെ കർത്താവിന്റെ വചനം അവനോടും അവരുടെ വീട്ടിലുള്ളവരോടും പ്രസംഗിച്ചു. അവൻ രാത്രിയിൽ, ആ നാഴികയിൽ തന്നെ അവരെ കൂട്ടിക്കൊണ്ടുപോയി അവരുടെ മുറിവുകളെ കഴുകി; താനും തനിക്കുള്ളവരെല്ലാവരും താമസിയാതെ സ്നാനം ഏറ്റു. പിന്നെ അവരെ വീട്ടിൽ കൈക്കൊണ്ട് അവർക്ക് ഭക്ഷണം കൊടുത്തു. ദൈവത്തിൽ വിശ്വസിച്ചതിൽ വീടടക്കം ആനന്ദിച്ചു."

**ഉപസംഹാരം**

ക്രിസ്തുമതത്തെ ഉന്മൂലനാശം ചെയ്യുക എന്ന ഉദ്ദേശ്യത്തോടു കൂടിയാണ് പീഡകൾ ആരംഭിച്ചതെങ്കിലും ഓരോ പീഡകൾ കഴിയുമ്പോഴും സഭ കൂടുതൽ ശക്തിപ്രാപിക്കുകയാണുണ്ടായത്. പീഡകൾ മൂലം രക്തസാക്ഷികളുടെ വലിയൊരു സമൂഹം ഉണ്ടായി. അവർ എന്നും വിശ്വാസവീരന്മാരായും സഭയുടെ ശക്തിസ്രോതസ്സുകളായും വിശ്വാസികൾക്ക് ഉത്തമ മാതൃകകളായും ഗണിക്കപ്പെടുന്നു. ഉലയിൽ ഊതിക്കഴിച്ച സ്വർണ്ണം പോലെ വിശ്വാസികൾ പീഡകളിലൂടെ ശുദ്ധീകരിക്കപ്പെടുകയും, രക്തസാക്ഷികളുടെ രക്തം സഭയുടെ വളർച്ചയ്ക്ക് വിത്തും വളവും ഏകുകയും ചെയ്തു.

# യൂണിറ്റ് 2

## പാഠം 1

# അപ്പോസ്തോലിക പിതാക്കന്മാർ

### ആമുഖം

പുതിയനിയമത്തോടു ചേർന്നും അതിനു തൊട്ടുപിന്നാലെയുമുള്ള ചില ലേഖനങ്ങളുടെ കർത്താക്കന്മാർ അപ്പോസ്തോല പിതാക്കന്മാർ എന്ന പേരിലറിയപ്പെടുന്നു. ഇവർ അപ്പോസ്തോലന്മാരുടെ ശിഷ്യന്മാരോ സന്തതസഹചാരികളോ അവരുമായി നേരിട്ട് ബന്ധം പുലർത്തിയിരുന്ന സമകാലീനരൊ ആയിരുന്നു. അക്കാരണത്തിൽ തന്നെ ആദിമ സഭ അവരുടെ എഴുത്തുകൾക്ക് ആധികാരികത നൽകി. പൊതുവായ ഒരു സ്വഭാവം പുലർത്തുന്ന ഇവരുടെ ലേഖനങ്ങളെല്ലാം പുതിയനിയമ ലേഖനങ്ങളോട് വളരെ സാമ്യമുള്ളതാണ്. പുതിയനിയമത്തിൽ പരാമർശിച്ചിട്ടുള്ളതും പരാമർശിക്കപ്പെടുവാൻ ഏറ്റം അനുയോജ്യവുമായ വിഷയങ്ങളാണ് ഇവയിലും പരാമർശിച്ചിരിക്കുന്നത്.

പ്രധാനമായും ക്രിസ്ത്യാനികളായ വിശ്വാസികളെ ഉദ്ദേശിച്ചാണ് ഇവ രചിക്കപ്പെട്ടത്. സഭാംഗങ്ങളെ വിശ്വാസത്തിൽ ഉറപ്പിക്കുകയും അവർക്ക് ക്രിസ്തീയ ജീവിതമാർഗ്ഗങ്ങൾ ഉപദേശിച്ചു കൊടുക്കുകയും ആചാരാനുഷ്ഠാനങ്ങളുടെ നിർവ്വഹണത്തിനുവേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയും ആയിരുന്നു അവരുടെ ലക്ഷ്യം. പീഡനങ്ങളുടെ നടുവിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്ന സഭയെ ധൈര്യപ്പെടുത്തുക, വിശ്വാസപരിത്യാഗങ്ങളാലും നിഗൂഢമതങ്ങളാലും ശല്യം ചെയ്യപ്പെട്ടിരുന്ന സഭയെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുക; യഹൂദമതത്തിൽ നിന്നുള്ള കർക്കശമായ എതിർപ്പുകളുടെ പശ്ചാത്തലത്തിൽ ക്രിസ്തീയമതത്തിന് തനതായ ഒരു വ്യക്തിത്വവും ഉദ്ദേശ്യവും ഉണ്ടെന്നുള്ള നിലപാട് ശക്തീകരിക്കുക എന്നിവ ഈ ലേഖകരുടെ മറ്റുദ്ദേശ്യങ്ങളായിരുന്നു. എ.ഡി. എഴുപതിനും നൂറ്റിനാല്പതിനും ഇടയ്ക്ക് ഇവ രചിക്കപ്പെട്ടതായി പൊതുവെ അനുമാനിക്കപ്പെടുന്നു. അക്കാലഘട്ടത്തിലെ സഭാചരിത്രവും സഭാജീവിത രീതിയും മനസ്സിലാക്കുവാനുള്ള പ്രധാന രേഖകളാണ് അപ്പോസ്തോല പിതാക്കന്മാർ. പതിനേഴാം നൂറ്റാണ്ടിനു ശേഷമാണ് “അപ്പോസ്തോല പിതാക്കന്മാർ” എന്ന പ്രയോഗം പ്രചാരത്തിൽ വരുന്നത്. ഇവരുടെ മിക്കവാറും എല്ലാ ലേഖനങ്ങളും ആദിമസഭ പുതിയനിയമത്തിലെ ലേഖനങ്ങൾ പോലെ കണക്കാക്കുകയും ആരാധനയിൽ വായിക്കുകയും ചെയ്തിരുന്നു. ചിലതൊക്കെ ആദികാലത്തെ വേദവായനാ കുറിപ്പുകളിലും സ്ഥാനം പിടിച്ചിട്ടുണ്ട്. അപ്പോസ്തോല പിതാക്കന്മാരുടെ ലിഖിതങ്ങളായി കണക്കാക്കുന്നത് ഏഴെണ്ണമാണ്.

1) റോമ്മിലെ ക്ലിമ്മീസിന്റെ ലേഖനം.
2) ബർന്നബാസിന്റെ ലേഖനം.
3) അന്ത്യോക്യയിലെ ഇഗ്നാത്തിയോസിന്റെ ഏഴു ലേഖനങ്ങൾ.
4) പന്ത്രണ്ടു അപ്പോസ്തോലന്മാരുടെ പഠിപ്പിക്കൽ അഥവാ ഡിഡാക്കേ.
5) ഹെർമ്മാസിന്റെ ഇടയൻ.
6) പാപ്പിയാസ്.
7) സ്മിർണ്ണയിലെ പോളിക്കാർപ്പോസിന്റെ ലേഖനം.

പോളിക്കാർപ്പോസിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ചുള്ള വിവരണവും അപ്പോസ്തോല പിതാക്കന്മാരുടെ കൂട്ടത്തിൽ പലപ്പോഴും ഉൾപ്പെടുത്താറുണ്ട്.

## റോമിലെ ക്ലിമ്മീസിന്റെ ലേഖനം (ഉദ്ദേശം എ.ഡി. 80)

ആദിമസഭയിൽ വളരെ പ്രചാരം സിദ്ധിച്ചിരുന്നതും, സുറിയാനി സഭയുടെ കാനോനിൽ (വേദവായനക്കുറിപ്പിൽ) ഉൾപ്പെടുത്തിയിട്ടുള്ളതുമാണ് റോമിലെ ക്ലിമ്മീസിന്റെ ലേഖനം. ക്ലിമ്മീസ് റോമിലെ മൂന്നാമത്തെ ബിഷപ്പായി കണക്കാക്കപ്പെടുന്നു. പൗലോസ് ശ്ലീഹായുടെ സന്തത സഹചാരിയായിരുന്നു ക്ലിമ്മീസ് എന്നു യൗസേബിയോസ് പറയുന്നു. പൗലോസ് ഫിലിപ്പ്യ ലേഖനത്തിൽ പരാമർശിച്ചിരിക്കുന്നതു (ഫിലി. 4:3) ഈ ക്ലിമ്മീസിനെക്കുറിച്ചാണ് എന്ന് കരുതപ്പെടുന്നു. പത്രോസ് ക്ലിമ്മീസിനെ റോമിലെ ബിഷപ്പായി നിയമിച്ചു എന്ന് തെർത്തുല്ല്യനും, റോമിലെ മൂന്നാമത്തെ ബിഷപ്പായിരുന്നു അദ്ദേഹമെന്ന് ഐറേനിയോസും സാക്ഷിക്കുന്നു. "റോമിലെ സഭ കൊരിന്തിലെ സഭയ്ക്കെഴുതുന്നത്" എന്ന പ്രസ്താവനയോടെയാണ് ക്ലിമ്മീസിന്റെ കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനം ആരംഭിക്കുന്നതെങ്കിലും അത് ക്ലിമ്മീസിന്റെ സ്വന്തം കൈകൊണ്ട് കൊരിന്തിലെ സഭയ്ക്ക് എഴുതിയതാണ് എന്ന് ആദിമകാലം മുതലെ വിശ്വസിക്കപ്പെടുന്നു.

പൗലോസിന്റെ കാലം മുതലേ കൊരിന്ത്യസഭയിൽ ഭിന്നത ഉണ്ടായിരുന്നു. പല വിഭാഗങ്ങളായി പിരിഞ്ഞ് അവർ പരസ്പരം കലഹിച്ചിരുന്നു. ഭിന്നത രൂക്ഷമായി. സഭയുടെ മൂപ്പന്മാരെ അനുസരിക്കാത്ത ജനങ്ങൾ അവരെ സ്ഥാനഭ്രഷ്ടരാക്കി. ഈ വാർത്ത അറിഞ്ഞുകൊണ്ട് ക്ലിമ്മീസ് കൊരിന്ത്യസഭയെ പ്രബോധിപ്പിച്ചു കൊണ്ടെഴുതിയതാണ് ഈ ലേഖനം. വൈദികസ്ഥാനികൻ കർത്താവിന്റെ ശിഷ്യന്മാരാൽ നിയോഗിക്കപ്പെട്ടവരാണ്. പ്രസ്ബിറ്റേഴ്സ് അവരുടെ അധികാരം ശ്ലീഹന്മാരിൽ നിന്നും, ശ്ലീഹന്മാർ കർത്താവിൽ നിന്നും കർത്താവ് പിതാവാംദൈവത്തിൽ നിന്നും പ്രാപിച്ചതാണെന്ന് ക്ലിമ്മീസ് ഉദ്ബോധിപ്പിക്കുന്നു.

ദൈവം നിയമിച്ചവരെയും അവന്റെ ശുശ്രൂഷ ഭംഗിയായി നിർവ്വഹിക്കുന്നവരെയും സ്ഥാനഭ്രഷ്ടരാക്കുവാൻ ആർക്കും അധികാരമില്ലായെന്ന് ക്ലിമ്മീസ് സമർത്ഥിക്കുന്നു. ഡൊമിഷ്യൻ ചക്രവർത്തി ക്രിസ്ത്യാനികളെ പീഡിപ്പിച്ച സമയത്ത് ക്ലിമ്മീസിനെ റോമിൽ നിന്നും നാടുകടത്തി. ക്രീമിയ എന്ന സ്ഥലത്തെ കൽക്കരിഖനികളിൽ കഠിനാദ്ധ്വാനം ചെയ്യുവാൻ അദ്ദേഹം നിയുക്തനായി.

അവിടെയും അദ്ദേഹം സുവിശേഷവേല നടത്തുകയും അനേകരെ ക്രിസ്ത്യാനികളാക്കുകയും ചെയ്തു. അതിൽ ക്രുദ്ധരായ അധികാരികൾ ക്ലിമ്മീസിനെ പിടിച്ച് ഒരു നങ്കൂരത്തോട് ചേർത്ത് കെട്ടി, കടലിൽ താഴ്ത്തി. മാലാഖമാർ ഇറങ്ങിവന്ന് അദ്ദേഹത്തിനുവേണ്ടി കരയോടു ചേർന്ന് ഒരു കബർ നിർമ്മിച്ചു എന്ന് അദ്ദേഹത്തിന്റെ രക്തസാക്ഷി മരണത്തെക്കുറിച്ചുള്ള അതിപുരാതന വിവരണത്തിൽ പറയുന്നു. വർഷത്തിലൊരിക്കൽ വേലിയിറക്ക സമയത്ത് കടലിൽ ആ കബർ ദൃശ്യമായിരുന്നുവെന്ന് പാരമ്പര്യം ഘോഷിക്കുന്നു.

## ബർന്നബാസിന്റെ ലേഖനം (ഉദ്ദേശം എ.ഡി. 70–79)

പൗലോസിന്റെ സന്തത സഹചാരിയായിരുന്ന ബർന്നബാസ് എഴുതിയതാണീ ലേഖനം എന്നു കണക്കാക്കപ്പെടുന്നു. അലക്സാന്ത്ര്യയായിലെ വിശുദ്ധ ക്ലിമ്മീസും ജെറോമും സാക്ഷിക്കുന്നത് പൗലോസിന്റെ കൂട്ടാളിയായ ബർന്നബാസ് ആണ് ലേഖനമെഴുതിയത് എന്നാണ്. അതല്ല അലക്സാന്ത്രിയൻ സഭാവൃത്തങ്ങളിൽ രചിക്കപ്പെട്ടതാണിതെന്നും അഭിപ്രായമുണ്ട്. നാലാം നൂറ്റാണ്ടിലെ ചില കൈയെഴുത്തുപ്രതികളിൽ ഇത് വേദപുസ്തകത്തിൽ വെളിപ്പാടു പുസ്തകത്തിനുശേഷം ഉൾപ്പെടുത്തിയിട്ടുണ്ട്.

പ്രധാനമായും ഒരു വേദശാസ്ത്ര കൃതിയാണിത്. ഇതിന്റെ ആദ്യത്തെ ഭാഗം മുഴുവനും (1–17) വേദശാസ്ത്രവിഷയങ്ങൾ പരാമർശിക്കുന്നു. എന്നാൽ 18 മുതൽ 21 വരെയുള്ള അദ്ധ്യായങ്ങൾ സന്മാർഗ്ഗോപദേശങ്ങളാണ്. ഒന്നാം ഭാഗം പഴയനിയമത്തിലെ ഉദ്ധരണികളുടെ അടിസ്ഥാനത്തിൽ യേശുക്രിസ്തു ആരെന്നും, അവൻ ദൈവത്തിന്റെ ഏകജാതനാണെന്നും തെളിയിക്കുന്നു. ക്രിസ്തു സർവ്വലോകത്തിന്റെയും കർത്താവാണ്. പ്രവാചകന്മാർ അവനെക്കുറിച്ചു പ്രവചിച്ചിരുന്നു. പ്രവചിക്കുവാനുള്ള ശക്തിപ്രാപിച്ചത് അവനിൽ നിന്നു തന്നെയാണ്. പ്രവചനങ്ങളുടെ പൂർത്തിയായി മനുഷ്യശരീരം പ്രാപിക്കുകയും, കഷ്ടതയനുഭവിക്കുകയും, ഉയിർക്കുകയും ചെയ്തു. അവന്റെ ഉയിർപ്പ്, നമ്മുടെ ഉയിർപ്പിന്റെ ഉറപ്പാകുന്നു.

പഴയനിയമം കഴിഞ്ഞുപോയി, പുതിയ നിയമങ്ങളും യുഗവും ഉണ്ടായി. അതുകൊണ്ട് പഴയ യഹൂദാചാരാനുഷ്ഠാനങ്ങളും ശബത്താചരണവും അതുപോലെ പിന്തുടരേണ്ട ആവശ്യമില്ല എന്ന് ലേഖന കർത്താവ് ചൂണ്ടിക്കാണിക്കുന്നു. സഭയുടെ കൂദാശകളും മറ്റനുഷ്ഠാനങ്ങളും യഹൂദന്മാരുടേതിലും ശ്രേഷ്ഠമാണ് എന്നു ഗ്രന്ഥകർത്താവ് തെളിയിക്കുന്നു.

പതിനെട്ടു മുതൽ ഇരുപത്തിയൊന്നു വരെ അദ്ധ്യായങ്ങളിൽ ക്രിസ്തീയ ചുമതലകളും ജീവിതചര്യയും എങ്ങനെയായിരിക്കണമെന്ന് ഉപദേശിക്കുന്നു. 'പ്രകാശത്തിന്റെ പാതയെന്നും അന്ധകാരത്തിന്റെ പാതയെന്നും' രണ്ടു പാതകളുണ്ട് എന്ന് ബർന്നബാസ് ചൂണ്ടിക്കാണിക്കുന്നു. പ്രകാശത്തിന്റെ പാത ജീവങ്കലേക്കും ഇരുളിന്റെ പാത നാശത്തിങ്കലേക്കും നയിക്കുന്നതാണ്. നിത്യജീവിതത്തിലേയ്ക്കുള്ള പ്രയാണമായിരിക്കണം ക്രിസ്ത്യാനികളുടേതെന്ന് ബർന്നബാസ് ഉദ്ബോധിപ്പിക്കുന്നു. യഹൂദന്മാരോടല്ല ക്രിസ്ത്യാനികളോടാണ് ദൈവം ഉടമ്പടി ചെയ്തിരിക്കുന്നതെന്ന് ബർന്നബാസ് സമർത്ഥിക്കുന്നു.

## അന്ത്യോക്യയിലെ ഇഗ്നാത്തിയോസ് (ഉദ്ദേശം എ.ഡി. 110)

അന്ത്യോക്യയിലെ മൂന്നാമത്തെ ബിഷപ്പായിരുന്ന ഇഗ്നാത്തിയോസ് വി. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായിരുന്നു. പത്രോസും പൗലോസുമായി അടുത്തിടപെടുവാനും അദ്ദേഹത്തിനവസരമുണ്ടായി. കർത്താവ് ഒരു ശിശുവിനെ വിളിച്ച് അടുക്കൽ നിർത്തി; "നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആയി വരുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല" എന്നു പറഞ്ഞു (മത്തായി 18:3). ആ ശിശു ഇഗ്നാത്തിയോസ് ആയിരുന്നുവെന്ന് ഒരു പാരമ്പര്യമുണ്ട്. ഇദ്ദേഹം ഒരടിമയായിരുന്നുവെന്നും ഊഹിക്കപ്പെടുന്നു. സുറിയാനി പാരമ്പര്യത്തിൽ ഇദ്ദേഹം തീയ്ക്കടുത്ത മാർ ഇഗ്നാത്തിയോസ് (ഇഗ്നാത്തിയോസ് നൂറോനോ) എന്ന് അറിയപ്പെടുന്നുണ്ട്. അന്ത്യോക്യയിലും സമീപ പ്രദേശങ്ങളിലുമുള്ള സഭകൾക്ക് ധീരമായ നേതൃത്വം നൽകിയ ആളാണ് മാർ ഇഗ്നാത്തിയോസ്.

ക്രിസ്ത്യാനികളെ വളരെ ക്രൂരമായി പീഡിപ്പിച്ച ട്രേജൻ ചക്രവർത്തിയുടെ (എ.ഡി. 98–117) പീഡയുടെ കാലത്ത് 110-നോടടുത്ത് ഇദ്ദേഹത്തെ അന്ത്യോക്യയിൽ നിന്നും ബന്ധനസ്ഥനാക്കി റോമിലേക്ക് കൊണ്ടുപോയി. റോമിൽ സിംഹങ്ങളുടെ മുമ്പിൽ എറിഞ്ഞു കൊടുക്കുവാനായിരുന്നു വിധി. പത്തു റോമൻ പടയാളികളായിരുന്നു അദ്ദേഹത്തെ റോമിലേക്ക് കൊണ്ടുപോയത്. പട്ടണങ്ങളിൽ നിന്നും പട്ടണങ്ങളിലേക്ക് വഴി നീളെ ക്രിസ്ത്യാനികൾ ഈ യാത്രയിൽ അദ്ദേഹത്തെ അഭിവാദ്യം ചെയ്തു. മഹാപുരോഹിതന്മാരും, പുരോഹിതന്മാരും അടങ്ങുന്ന

വിശ്വാസികളുടെ വലിയ സംഘങ്ങൾ പട്ടണങ്ങൾ തോറും അദ്ദേഹത്തെ സ്വീകരിച്ചു. രക്തസാക്ഷിത്വത്തിലേക്കുള്ള ഒരു ജൈത്രയാത്രയായി അതിനെ ഇഗ്നാത്തിയോസ് തന്നെ ചിത്രീകരിച്ചിട്ടുണ്ട്.

സ്മിർണ്ണായിലെത്തിയപ്പോൾ അവിടുത്തെ ബിഷപ്പ് പോളിക്കാർപ്പോസിന്റെ അതിഥിയായി കുറെനാൾ അവിടെ താമസിച്ചു. അവിടെ വച്ച് അദ്ദേഹം എഫേസൂസിലെയും, മാഗ്നേഷ്യയിലേയും, ട്രാല്ലീസിലേയും, റോമിലെയും സഭകൾക്ക് ഓരോ ലേഖനങ്ങളെഴുതി. സ്മിർണ്ണയിൽ നിന്ന് യാത്ര തുടർന്ന് ട്രോവാസിലെത്തി കുറെനാൾ താമസിച്ചു. അവിടെനിന്ന് ഫിലാഡെൽഫിയായിലേയും സ്മിർണ്ണായിലേയും സഭകൾക്കും സ്മിർണ്ണായിലെ ബിഷപ്പായിരുന്ന പോളിക്കാർപ്പോസിനും ഓരോ ലേഖനമെഴുതി. അദ്ദേഹം ഫിലാഷ്യായിലെത്തിയപ്പോൾ റോമിൽ വന്യമൃഗങ്ങളുടെ മുമ്പിൽ എറിയാൻ വിധിക്കപ്പെട്ട സോസിമൂസ് എന്നും, റൂഫൂസ് എന്നും പേരായ രണ്ടു ക്രിസ്ത്യാനികളെയും കൂടെ അദ്ദേഹത്തിന്റെ സംഘത്തിൽ ചേർത്തു. അതിനുശേഷം എന്തു സംഭവിച്ചു എന്നുള്ളതിനെ സംബന്ധിച്ച് വ്യക്തമായ സൂചനകളില്ല. അദ്ദേഹം റോമിൽ സിംഹങ്ങൾക്കു മുമ്പിൽ എറിയപ്പെട്ടു എന്നും അവ അദ്ദേഹത്തെ കടിച്ചു കീറിക്കൊന്നു എന്നും വിശ്വസിക്കപ്പെടുന്നു.

ഇഗ്നാത്തിയോസിന്റെ ഏഴു ലേഖനങ്ങളും വളരെ വിലപ്പെട്ടവയാണ്. അതിന്റെ സുറിയാനി, ഗ്രീക്ക്, ലത്തീൻ, അർമ്മീനിയൻ ഭാഷകളിലുള്ള പതിപ്പുകൾ ലഭ്യമാണ്. നാലോ അഞ്ചോ നൂറ്റാണ്ടിൽ ലത്തീൻ, ഗ്രീക്കു ഭാഷകളിൽ പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന ഒരു പതിപ്പിൽ ഇഗ്നാത്തിയോസിന്റേതായി പതിമൂന്ന് ലേഖനങ്ങൾ ചേർത്തിട്ടുണ്ട്. അതുപോലെ മൂന്നു ലേഖനങ്ങൾ മാത്രം ഉപയോഗിക്കുന്ന ഒരു സുറിയാനിപതിപ്പും മദ്ധ്യശതകങ്ങളിൽ പ്രത്യക്ഷപ്പെട്ടു. ഇഗ്നാത്തിയോസിന്റെ ഏഴു ലേഖനങ്ങളെക്കുറിച്ച് യൗസേബിയോസും പരാമർശിക്കുന്നുണ്ട്.

ആദിമസഭയുടെ ജീവിതരീതിയും ആചാരാനുഷ്ഠാനങ്ങളും, വിശ്വാസവും പഠിപ്പിക്കലും ഗ്രഹിക്കുവാൻ ഈ ലേഖനങ്ങൾ ഉപകരിക്കും. എല്ലാ സഭകളിലും കൂദാശാനുഷ്ഠാനങ്ങളുടെ കാര്യത്തിലും വിശ്വാസപരമായ കാര്യങ്ങളിലും മതപരമായ കാര്യങ്ങളിലും ഐക്യമുണ്ടായിരിക്കണം എന്നദ്ദേഹം ഉപദേശിച്ചു. ഭിന്നതകളും തർക്കങ്ങളും മാറ്റി ക്രിസ്തുവിന്റെ അനുയായികളായി പരിപൂർണ്ണ ഐക്യത്തോടെ ജീവിക്കുവാൻ അദ്ദേഹം ആഹ്വാനം ചെയ്തു.

വി. കുർബ്ബാന മരണമില്ലായ്മയുടെ ഔഷധമാണെന്നദ്ദേഹം പഠിപ്പിച്ചു. വേദവിപരീതങ്ങൾക്കെതിരെ ശക്തമായ വാദമുഖങ്ങളോടെ അദ്ദേഹം എഴുതി. യേശുക്രിസ്തു പരിപൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണ്.

അവൻ കന്യകയിൽ നിന്ന് ജാതം ചെയ്തു പൊന്തിയോസ് പീലാത്തോസിന്റെ നാളിൽ കഷ്ടതയനുഭവിച്ച് മരിച്ച് പുനരുത്ഥാനം ചെയ്തു (ഫിലി. 2:8) തുടങ്ങി ഇന്ന് നമ്മൾ ഉപയോഗിക്കുന്ന വിശ്വാസപ്രമാണത്തിലെ മിക്കവാറും എല്ലാ ആശയങ്ങളും ഇഗ്നാത്തിയോസിന്റെ പല ലേഖനങ്ങളിലായുണ്ട്.

ക്രിസ്തുവിനും, അവന്റെ സഭയ്ക്കുവേണ്ടിയും മരിക്കുവാനുള്ള തീക്ഷ്ണത ഇഗ്നാത്തിയോസ് തന്റെ ലേഖനങ്ങളിലൂടെ വ്യക്തമാക്കി. റോമിലെത്തുമ്പോൾ അവിടെയുള്ള ക്രിസ്ത്യാനികൾ അദ്ദേഹത്തെ മരണത്തിൽ നിന്ന് രക്ഷിക്കുവാൻ പരിശ്രമിക്കരുതെന്ന് അവരുടെപേർക്ക് വ്യക്തമായി എഴുതി. "ഞാൻ ദൈവത്തിന്റെ ഗോതമ്പാണ്. മൃഗങ്ങളുടെ പല്ലുകളിൽ ഞാൻ ഞെരിച്ചു പൊടിക്കപ്പെട്ടു ക്രിസ്തുവിന്റെ കുർബ്ബാന യപ്പമായി മാറട്ടെ." ക്രിസ്തുവിനെ എനിക്കു നേടാൻ കഴിഞ്ഞാൽ അഗ്നിയോ, കുരിശുമരണമോ, വന്യമൃഗങ്ങളുടെ ആക്രമണമോ, എന്റെ അസ്ഥികൾ ഒടിക്കുന്നതോ അവയവങ്ങൾ ഛേദിക്കുന്നതോ, എനിക്ക് പ്രശ്നമല്ല എന്ന് അദ്ദേഹം റോമാക്കാർക്കെഴുതി. ഈ മനഃസ്ഥിതി ഉണ്ടാകുവാൻ അദ്ദേഹം മറ്റുള്ളവരെയും ആഹ്വാനം ചെയ്തു.

പൗരോഹിത്യ സ്ഥാനത്തിന്റെ പ്രാധാന്യം ഇഗ്നാത്തിയോസ് ഊന്നിപ്പറഞ്ഞു. സഭയിൽ ബിഷപ്പിന്റെ അധികാരം ഏറ്റം പ്രധാനമാണെന്ന് അദ്ദേഹം സൂചിപ്പിച്ചു. വിശ്വാസവിപരീതങ്ങൾക്കെതിരായും അനൈക്യത്തിനെതിരായും പോരാടി സഭയെ നയിക്കേണ്ടത് എപ്പിസ്ക്കോപ്പായാണെന്ന് അദ്ദേഹം പറഞ്ഞു. സഭയുടെ അന്നത്തെ പൗരോഹിത്യഗണത്തിൽ പ്രധാനമായും മൂന്ന് സ്ഥാനങ്ങളുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ നിന്നും വ്യക്തമാണ് (മാഗ്നീഷ്യം 6:18, ത്രല്ലാസ് 3.1, ഫിലി. 7.1, 9:1). ഇതിൽ ഏറ്റം പ്രധാനസ്ഥാനി എപ്പിസ്ക്കോപ്പായാണ്. അദ്ദേഹം യേശുക്രിസ്തുവിന്റെ ജീവിക്കുന്ന പ്രതീകമാണ് എന്നും ഇഗ്നാത്തിയോസ് പറഞ്ഞു. യേശുക്രിസ്തു പിതാവിനെ അനുസരിച്ചതുപോലെ നിങ്ങൾ എല്ലാവരും ബിഷപ്പിനെയും അപ്പോസ്തോലന്മാരെപോലെ കശ്ശീശന്മാരെയും കർതൃകൽപനപോലെ ശെമ്മാശ്ശന്മാരെയും ബഹുമാനിക്കുക. ബിഷപ്പിനെ കൂടാതെ സഭയെ സംബന്ധിച്ച ഒന്നും പ്രവർത്തിക്കരുത്. ബിഷപ്പോ അദ്ദേഹത്താൽ നിയമിതനായ ആളൊ അർപ്പിക്കുന്ന കുർബ്ബാന അംഗീകരിക്കപ്പെട്ട കുർബ്ബാനയായി ഗണിക്കപ്പെടട്ടെ. യേശുക്രിസ്തു എവിടെ ഉണ്ടോ, അവിടെ കാതോലിക സഭ ഉള്ളതുപോലെ എവിടെ ബിഷപ്പുണ്ടോ, ജനങ്ങളും അവിടെ ആയിരിക്കട്ടെ. ബിഷപ്പിനെ കൂടാതെ മാമോദീസായോ, കുർബ്ബാനയോ അർപ്പിക്കുവാൻ അനുവാദമില്ല (സ്മിർണ്ണ 8:1).

ഫിലാഡൽഫിയായിലെ സഭയ്ക്ക് അദ്ദേഹം എഴുതി, "ഉറച്ച ശബ്ദത്തിൽ ഞാൻ പറയുന്നു, ദൈവത്തിന്റെ ശബ്ദത്തിൽ തന്നെ പറയുന്നു, എപ്പിസ്ക്കോപ്പായിക്കും, കശ്ശീശന്മാർക്കും ശെമ്മാശന്മാർക്കും ചെവി കൊടുക്കുവീൻ" (ഫിലി. 7:1). പൗരോഹിത്യ സ്ഥാനത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചും എപ്പിസ്ക്കോപ്പാസ്ഥാനത്തെക്കുറിച്ചും ഇത്രയധികം ഊന്നൽ കൊടുത്ത് എഴുതിയിട്ടുള്ള ആദിമസഭാചരിത്രരേഖകൾ വേറെയില്ലാ എന്നു തന്നെ പറയാം.

യേശുക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു വേദശാസ്ത്ര വീക്ഷണത്തിന് അടിത്തറ പാകിയ പിതാക്കന്മാരിൽ പ്രധാനിയാണ് അന്ത്യോക്യയിലെ ഇഗ്നാത്തിയോസ്. ക്രിസ്തീയ രക്തസാക്ഷികൾക്ക് എന്നും പ്രചോദനമായിരുന്നു റോമിലേക്കുള്ള ഇഗ്നാത്തിയോസിന്റെ സംഭവബഹുലമായ രക്തസാക്ഷിയാത്ര. റോമിൽ രക്തസാക്ഷിയായി മരിച്ച അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ അവിടുത്തെ ക്രിസ്ത്യാനികൾ സൂക്ഷിച്ചുവെയ്ക്കുകയും പിൽക്കാലത്ത് അത് അന്ത്യോക്യയിൽ കൊണ്ടുപോയി സംസ്കരിക്കുകയും ചെയ്തു.

**പാഠം 2**

# അപ്പോസ്തോലിക പിതാക്കന്മാർ (തുടർച്ച)

## ഡിഡാക്കെ, അഥവാ പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പഠിപ്പിക്കൽ (എ.ഡി. 95-140)

പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പഠിപ്പിക്കൽ എന്ന ഗ്രന്ഥം എ.ഡി. 95-നും 140-നും ഇടയ്ക്ക് എഴുതപ്പെട്ടതാണ് എന്നു വിശ്വസിക്കപ്പെടുന്നു. അലക്സാന്ത്ര്യയിലെ ക്ലിമ്മീസും (+210) അത്താനാസ്യോസും (+373) യൗസേബിയോസും (+340) ഈ ഗ്രന്ഥത്തെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്. ഗ്രന്ഥകാരൻ ആരാണെന്ന് ഇവരാരും പറഞ്ഞിട്ടില്ല. വാസ്തവത്തിൽ അപ്പോസ്തോലന്മാരുടെ കാലം മുതൽ ആദിമസഭയിൽ പ്രചരിച്ചിരുന്ന ചില ഉപദേശങ്ങളുടെയും നടപടികളുടെയും ക്രോഡീകരണമാണ് മുഖ്യമായും ഈ ഗ്രന്ഥത്തിൽ ഉള്ളത്. അത് ആരു ചെയ്തു എന്നതിനെ കുറിച്ച് വ്യക്തമായ രേഖകളില്ല. ഇതിലെ ചില ആശയങ്ങൾ യഹൂദമതത്തിൽ ഉണ്ടായിരുന്നവയായും പണ്ഡിതലോകം അഭിപ്രായപ്പെടുന്നുണ്ട്. ഗ്രന്ഥകാരനൊ ഗ്രന്ഥകർത്താക്കന്മാരോ യഹൂദപാരമ്പര്യം ഭംഗിയായി അറിയാവുന്നവരായിരുന്നിരിക്കണം. നാലാം നൂറ്റാണ്ടിനുശേഷം ഇതിന് എന്തു സംഭവിച്ചുവെന്ന് അറിയില്ല. 1873-ൽ കുസ്തന്തിനോസ്പോലീസിലെ ഒരു

ആശ്രമത്തിലെ ഗ്രന്ഥശാലയിൽ നിന്ന് ഇതിന്റെ ഗ്രീക്കു ഭാഷയിലുള്ള കയ്യെഴുത്തുപ്രതി കണ്ടുകിട്ടി. “പന്ത്രണ്ട് അപ്പോസ്തോലന്മാർ മുഖേന ജാതികൾക്ക് കർത്താവു നൽകുന്ന ഉപദേശം” എന്നായിരുന്നു അതിന്റെ തലക്കെട്ട്. ഈ തലക്കെട്ടിന്റെ ആദ്യവാക്കാണ് “ഡിഡാക്കെ.” അന്നു മുതൽ ഈ ഗ്രന്ഥം ഈ പേരിൽ അറിയപ്പെടുന്നു.

പതിനാറ് അദ്ധ്യായങ്ങളുള്ള ഈ ഗ്രന്ഥത്തെ രണ്ടു ഭാഗങ്ങളായി തിരിക്കാം. ഒന്നാം അദ്ധ്യായം മുതൽ ആറാം അദ്ധ്യായം വരെയുള്ള ആദ്യഭാഗം. ഏഴു മുതൽ പതിനാറു വരെയുള്ള അദ്ധ്യായങ്ങൾ രണ്ടാം ഭാഗം. ആദ്യഭാഗം ജീവന്റെയും മരണത്തിന്റേയും വഴികളെക്കുറിച്ച് പറയുന്നു. ഇതിലെ മിക്കവാറും കാര്യങ്ങൾ യഹൂദ മതോപദേശങ്ങളാണെന്നും പറയാം. ഇതിനോടുകൂടി പിൽക്കാലത്ത് ക്രിസ്തീയ ഉപദേശങ്ങളും കൂട്ടിചേർത്തതാവാം. പഴയനിയമത്തിലേയും പുതിയനിയമത്തിലേയും കല്പനകൾ ആചരിക്കുന്നവരാണ് ജീവന്റെ വഴിയിലൂടെ പ്രയാണം ചെയ്യുന്നത്. തിന്മയിൽ തന്നെ ജീവിക്കുന്നവർ മരണത്തിന്റെ പാതയിലൂടെ പോകുന്നു. പുറജാതിത്വത്തിലും അന്ധകാരത്തിലും ഇരിയ്ക്കാതെ ജീവന്റെ വഴി സ്വീകരിക്കുവാനുള്ള ആഹ്വാനം ഈ ഗ്രന്ഥത്തിലുണ്ട്. രണ്ടാം ഭാഗം പ്രായോഗിക ക്രൈസ്തവജീവിതത്തിനുള്ള നിർദ്ദേശങ്ങളാണ്. മാമോദീസാ നടത്തേണ്ട രീതിയെക്കുറിച്ച് പറയുന്നു. “ഇപ്രകാരം മാമ്മോദീസാ മുക്കുവീൻ: ഉപദേശങ്ങൾ കൊടുത്തതിനു ശേഷം പിതാവിന്റെയും പുത്രന്റെയും പരിശുദ്ധറൂഹായുടെയും നാമത്തിൽ ഒഴുക്കു വെള്ളത്തിൽ മാമോദീസാ മുക്കുക. ഒഴുക്കുവെള്ളമില്ലെങ്കിൽ മറ്റു വെള്ളത്തിൽ മുക്കുക. തണുത്ത വെള്ളത്തിൽ സാധ്യമല്ലെങ്കിൽ ചൂടു വെള്ളത്തിൽ ആകട്ടെ. ഇതൊന്നുമില്ലെങ്കിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മൂന്ന് തവണ തലയിൽ വെള്ളം തളിക്കുക. മാമോദീസായ്ക്കു മുമ്പ് മാമോദീസാ മുക്കുന്നയാളും സ്വീകരിക്കുന്നയാളും, കഴിവുള്ള മറ്റാളുകളും ഉപവസിക്കട്ടെ. മാമോദീസാ സ്വീകരിക്കുന്നയാൾ ഒന്നോ രണ്ടോ ദിവസം ഉപവസിക്കുവാൻ അഭ്യർത്ഥിക്കുക” (2:1).

ഉപവാസത്തെക്കുറിച്ച് എട്ടാമദ്ധ്യായത്തിൽ പറയുന്നു. ‘കപടഭക്തിക്കാരുടെപോലെ നിങ്ങളുടെ ഉപവാസം തിങ്കളാഴ്ചയും വ്യാഴാഴ്ചയും ആകരുത്. നിങ്ങൾ ബുധനും, വെള്ളിയും ഉപവസിക്കുക’ (8:1). ‘സ്വർഗ്ഗസ്ഥനായ പിതാവെ’ എന്ന പ്രാർത്ഥന ദിവസവും മൂന്നു വട്ടം ചെല്ലുവാൻ നിർദ്ദേശിച്ചിട്ടുണ്ട് (8:1). വിശുദ്ധ കുർബ്ബാനയെക്കുറിച്ച് വിശദമായ നിർദ്ദേശങ്ങൾ ഒൻപതാം അദ്ധ്യായത്തിലുണ്ട്. ഞായറാഴ്ച ആചരണത്തെക്കുറിച്ച് പറയുന്ന പതിനാലാം അദ്ധ്യായത്തിൽ കർത്തൃദിനത്തിൽ ബലിയർപ്പിക്കുവാൻ ആവശ്യപ്പെട്ടിരിക്കുന്നു. ദൈവത്തിനനുയോജ്യരും,

വിനയമുള്ളവരും, ദ്രവ്യാഗ്രഹമില്ലാത്തവരും, സത്യസന്ധരും,... ആയവരെ പ്രവാചകന്മാരുടെയും ഉപദേഷ്ടാക്കന്മാരുടെയും ശുശ്രൂഷയനുഷ്ടിക്കുന്നതിനുവേണ്ടി ബിഷപ്പന്മാരായും ശെമ്മാശന്മാരായും തിരഞ്ഞെടുക്കുവീൻ എന്നും പറയുന്നു.

പതിനാറാം അദ്ധ്യായത്തിൽ യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനെ പരാമർശിക്കുന്നു. അപ്പോൾ സംഭവിക്കാനിരിക്കുന്ന കാര്യങ്ങളെക്കുറിച്ച് വിവരിച്ചതിനുശേഷം ആകാശമേഘങ്ങളിൽ വരുന്ന കർത്താവിനോടു ചേരുവാൻ വിശുദ്ധന്മാർ ഉയിർക്കപ്പെടുമെന്ന് പറയുന്നു (16:3).

പൗരോഹിത്യസ്ഥാനങ്ങൾ, കൂദാശാനുഷ്ടാനങ്ങൾ തുടങ്ങിയവയെക്കുറിച്ചുള്ള ആദിമസഭയുടെ പഠിപ്പിക്കൽ ശരിയായി മനസ്സിലാക്കുവാൻ പറ്റിയ ഗ്രന്ഥമായി ഇതു കണക്കാക്കപ്പെടുന്നു. ആദിമനൂറ്റാണ്ടിനുശേഷം ഇതു വിസ്മൃതമായി എന്നു സൂചിപ്പിച്ചല്ലോ. 1873-ൽ ഇതു കണ്ടെടുത്തത് വലിയ നേട്ടമായി പണ്ഡിതലോകം കണക്കാക്കുന്നു.

## ഹെർമ്മാസിന്റെ ഇടയൻ (ഉദ്ദേശം എ.ഡി. 140-150)

റോമിലെ ബിഷപ്പായിരുന്ന പയസ് ഒന്നാമന്റെ (140-155) സഹോദരൻ ആയിരുന്നു ഹെർമ്മാസ് എന്ന് വിശ്വസിക്കപ്പെടുന്നു. ഹെർമ്മാസിന്റെ ഇടയൻ എന്ന് ആദിമകാലം മുതലേ അറിയപ്പെടുന്ന ഗ്രന്ഥം എ.ഡി. 140-നോടടുത്ത് ഹെർമ്മാസ് രചിച്ചു എന്ന് കരുതപ്പെടുന്നു. ഇത് എ.ഡി. 90-നും നൂറിനും ഇടയ്ക്ക് രചിക്കപ്പെട്ടു എന്ന് വാദിക്കുന്നവരും ഉണ്ട്. രണ്ടാം നൂറ്റാണ്ടിൽ ഏറ്റവും പ്രചാരമുണ്ടായിരുന്ന ഒരു പുസ്തകമായിരുന്നു ഇത്. ഐറേനിയോസും അലക്സാന്ത്രിയായിലെ ക്ലിമ്മീസും ഒറിഗനും ഈ ഗ്രന്ഥത്തിൽ നിന്ന് ഉദ്ധരണികൾ എടുക്കുന്നുണ്ട്. ആദിമകാലങ്ങളിൽ ആരാധനയിൽ ഈ ഗ്രന്ഥം വായിച്ചിരുന്നതായി യൗസേബിയോസ് പറയുന്നുണ്ട്.

ഹെർമ്മാസ് ഒരടിമയായിരുന്നു. അദ്ദേഹം ക്രിസ്ത്യാനിയായി. ജീവിതത്തിൽ പല പരാജയങ്ങളും അദ്ദേഹത്തിന് അഭിമുഖീകരിക്കേണ്ടി വന്നു. വിവാഹിതനായിരുന്ന അദ്ദേഹത്തിന് ഭാര്യയേയും മക്കളെയും പോലും നിയന്ത്രിക്കാൻ കഴിഞ്ഞില്ല. ക്രിസ്ത്യാനികളുടെ ജീവിത നിലവാര തകർച്ചയിൽ അദ്ദേഹം ഉത്കണ്ഠാകുലനായിരുന്നു. പീഡകളുടെ മുമ്പിൽ വിശ്വാസത്യാഗികളായി തീരുന്ന ക്രിസ്ത്യാനികളെ കുറിച്ച് അദ്ദേഹം സങ്കടപ്പെട്ടു. ഇതിന്റെയെല്ലാം പശ്ചാത്തലത്തിൽ അദ്ദേഹത്തിനു ചില വെളിപാടുകളുണ്ടാകുന്നു. ആ വെളിപാടുകളിലൊന്നു പുസ്തകത്തിന്റെ ആദ്യഭാഗത്ത് പരാമർശിച്ചിരിക്കുന്നു. ആകെ അഞ്ചു വെളിപാടുകളുണ്ട്. ആദ്യ വെളിപാടിൽ സഭ ഒരു വന്ദ്യവയോധികയായ

വൃദ്ധയായി പ്രത്യക്ഷപ്പെടുന്നു. തുടർന്ന് അവർ കൂടുതൽ ചെറുപ്പമായും സുന്ദരിയായും കാണപ്പെടുന്നു. പ. സഭ ലോകാരംഭത്തിലെ സൃഷ്ടിക്കപ്പെട്ടതാണെന്നും അതുകൊണ്ട് അവൾ വൃദ്ധയായിരിക്കുന്നതെന്നും, അവൾക്കു വേണ്ടിയാണ് ലോകം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്നും, ഹെർമ്മാസിനു ദർശനത്തിൽ വെളിവായി (2.4.1).

അനുതാപത്തിനുള്ള ആഹ്വാനം ദർശനത്തിലുടനീളം കാണാം. ദർശനത്തിൽ പ്രത്യക്ഷനാകുന്ന ഇടയൻ അനുതാപത്തിന്റെ ദൂതനായിട്ടാണ് കാണപ്പെടുന്നത്. ഇടയൻ ഹെർമ്മാസിന് പന്ത്രണ്ട് കൽപനകൾ കൊടുക്കുന്നു. ഇതാണ് പുസ്തകത്തിന്റെ രണ്ടാം ഭാഗം. ഈ കല്പനകൾ ദൈവത്തെക്കുറിച്ചും ദൈവഭക്തിയെക്കുറിച്ചും, അർത്ഥവത്തായ ക്രിസ്തീയജീവിതത്തെ സംബന്ധിച്ചുമുള്ളതാണ്. മാമോദീസായ്ക്കു ശേഷം ചെയ്യുന്ന പാപങ്ങൾക്ക് മോചനമുണ്ടാകുമോ എന്ന കാര്യം അക്കാലത്ത് വലിയ ചർച്ചാവിഷയമായിരുന്നു. അവർക്ക് ഒരവസരം കൂടെ ലഭ്യമാകും എന്ന് ഹെർമ്മാസ് പഠിപ്പിക്കുന്നു. നല്ല വാക്കുകളും പ്രവർത്തികളും ദാനധർമ്മവും, വിശുദ്ധിയും, ദീർഘക്ഷമയും എല്ലാം ഹെർമ്മാസ് ചർച്ചാവിഷയം ആക്കുന്നുണ്ട്. മൂന്നാം ഭാഗത്ത് കുറെ ഉപമകളാണ് ഉള്ളത്. അതും അനുതാപത്തിന് ആഹ്വാനം ചെയ്യുന്നവയാണ്. ഇടയൻ പറയുന്നു. "മാമോദീസായുടെ മുദ്ര പ്രാപിച്ച നിങ്ങളെല്ലാവരോടും ഞാൻ പറയുന്നു. നിങ്ങളുടെ നിഷ്ക്കളങ്കത്വം കാത്തു സൂക്ഷിപ്പിൻ. പകവെച്ചുകൊണ്ടിരിക്കരുത്. അകൃത്യത്തിൽ നിലനിൽക്കുകയോ, കഴിഞ്ഞു പോയ ലംഘനങ്ങളുടെ നീറുന്ന ഓർമ്മയിൽ സ്ഥിതി ചെയ്യുകയോ അരുത്. ഏകാത്മാവിലായി ഈ ദുഷിച്ച ഭിന്നത അവസാനിപ്പിയ്ക്കുവീൻ. ആടുകളുടെ യഥാർത്ഥ ഇടയൻ ആടുകൾ സന്തോഷിക്കുവാൻ വേണ്ടി നിങ്ങളുടെ ഇടയിൽ നിന്ന് തർക്കങ്ങൾ നീക്കിക്കളയുവീൻ. എല്ലാവരെയും പൂർണ്ണരായി കണ്ടാൽ അവൻ സന്തോഷിക്കും. ആരെയെങ്കിലും വീണവരായി കണ്ടാൽ ഇടയന്മാർക്ക് അയ്യോ കഷ്ടം" (9:31.4). എല്ലാ രീതിയിലും പൂർണ്ണത പ്രാപിക്കുവാൻ ആദിയോടന്തം ഈ ഗ്രന്ഥം ഉത്ബോധിപ്പിക്കുന്നു.

## ഹീയെരാപ്പോലീസിലെ പാപ്പിയാസ് (130)

ഏഷ്യാമൈനറിലെ ഒരു പട്ടണമായിരുന്നു ഹീയെരാപ്പോലീസ്. പാപ്പിയസ് അവിടുത്തെ ബിഷപ്പായിരുന്നു. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനും പോളിക്കാർപ്പോസിന്റെ സ്നേഹിതനുമായിരുന്നു പാപ്പിയാസ് എന്ന് ഐറേനിയോസ് പറയുന്നു. അപ്പോസ്തോലന്മാരിൽ നിന്ന് നേരിട്ട് ശിഷ്യത്വം സ്വീകരിച്ചിരുന്നില്ല. എന്നാൽ അവരുമായി സമ്പർക്കമുണ്ടായിരുന്നതായി പാപ്പിയസ് തന്നെ പറയുന്നതായി യൗസേബിയോസ് രേഖപ്പെടുത്തുന്നുണ്ട് (H.E. 3,39,2). അപ്പോസ്തോലന്മാരുടെ പാരമ്പര്യവും

പഠിപ്പിക്കലും പാപ്പിയസ് ശേഖരിച്ചു എഴുതി വച്ചു. ഇത് "കർത്താവിന്റെ ഉപദേശങ്ങളുടെ വ്യാഖ്യാനം" എന്ന തലക്കെട്ടിൽ അഞ്ചു ഗ്രന്ഥങ്ങളായി അദ്ദേഹം ക്രോഡീകരിച്ചു. ഐറേനിയോസും യൗസേബിയോസും അതിനെക്കുറിച്ച് പറയുന്നുണ്ട്. എന്നാൽ ഇന്ന് അത് അതേപോലെ ലഭ്യമല്ല. ലഭ്യമായിരിക്കുന്ന വലിയ ഒരംശം യൗസേബിയോസിന്റെ സഭാചരിത്രത്തിൽ ഉദ്ധരിച്ചിരിക്കുന്ന രീതിയിലാണ് ഇന്നുള്ളത് (H.E. 3.39).

ഐറേനിയോസിൽ നിന്നാണ് യൗസേബിയോസിന് പലതും ലഭിച്ചത്. സ്വന്തം പഠനത്തെക്കുറിച്ചും ഗവേഷണത്തെക്കുറിച്ചും പാപ്പിയാസ് തന്നെ പറയുന്നുണ്ട്. "പിതാക്കന്മാരിൽ നിന്ന് ഞാനും സൂക്ഷ്മമായി പഠിച്ചതും ഓർമ്മിക്കുന്നതുമായ എല്ലാറ്റിനെയും കുറിച്ചു പ്രസ്താവിക്കുവാൻ എനിക്കു മടിയില്ല. .... പിതാക്കന്മാരുടെ ശിഷ്യനായ ഒരുവനെ ഞാൻ കണ്ടുമുട്ടിയപ്പോഴൊക്കെ ഞാൻ അവരോടു സൂക്ഷ്മമായി പിതാക്കന്മാർ എന്തുപദേശിച്ചുവെന്നു ചോദിക്കുമായിരുന്നു. അന്ത്രയോസോ, പത്രോസോ, ഫീലിപ്പോസോ, തോമസോ, യാക്കോബോ, യോഹന്നാനോ, മത്തായിയോ എന്തു പറഞ്ഞു? അരിസറ്റിയോനും, മൂപ്പനായ യോഹന്നാനും എന്തു പറഞ്ഞുവെന്നും ഞാൻ ശ്രദ്ധിച്ചു; കാരണം ജീവിച്ചിരിക്കുന്ന ഒരു സ്രോതസ്സിൽ നിന്ന് നേരിട്ട് എനിക്കു കിട്ടുന്നിടത്തോളം പ്രയോജനം വെറും പുസ്തകങ്ങളിൽ നിന്ന് ലഭിക്കും എന്ന് എനിക്ക് തോന്നുന്നില്ല."

അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലിന്റെ പിൻതുടർച്ച അപ്പോസ്തോല പിതാക്കന്മാരിൽ എങ്ങനെ വരുന്നു എന്ന് വ്യക്തമാക്കുന്നതാണ് പാപ്പിയാസിന്റെ ഈ പ്രസ്താവന. അപ്പോസ്തോലന്മാരുടെ ഉപദേശം തലമുറകൾ കൈമാറി സജീവമായ പാരമ്പര്യമായി സഭയിൽ നിലനിൽക്കുന്നു എന്ന് പാപ്പിയാസ് സാക്ഷിക്കുന്നു. ആദിമസഭയിൽ യോഹന്നാൻ ശ്ലീഹായെ കൂടാതെ മൂപ്പനായ ഒരു യോഹന്നാനും ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. അദ്ദേഹമായിരിക്കണം വെളിപാട് പുസ്തകവും യോഹന്നാന്റെ പേരിലുള്ള ലേഖനങ്ങളും എഴുതിയതെന്ന് അനുമാനിക്കുന്നവരുണ്ട്.

അരിസ്റ്റിയോൺ എന്ന ഒരു മൂപ്പനെയും പാപ്പിയാസ് പലപ്പോഴും ഉദ്ധരിക്കുന്നുണ്ട്. സുവിശേഷരചനകളെക്കുറിച്ച് അദ്ദേഹം ഇങ്ങനെ എഴുതുന്നു: "പത്രോസിന്റെ വ്യാഖ്യാതാവായപ്പോൾ കർത്താവിന്റെ വാക്കുകളെയും പ്രവർത്തികളെയുംപറ്റി മർക്കോസ് ക്രമാനുഗതമല്ലെങ്കിലും ഓർത്ത സംഗതികളെല്ലാം വ്യക്തമായി എഴുതി. മർക്കോസ് കർത്താവിന്റെ അനുയായിയോ, ശിഷ്യനോ ആയിരുന്നില്ല. എന്നാൽ പിന്നീട് അപ്രകാരം ആയിത്തീരുന്നു.... മത്തായി എബ്രായഭാഷയിൽ കർത്താ

വിന്റെ ഉപദേശങ്ങൾ ക്രോഡീകരിച്ചു...." വേദപുസ്തക വായനയ്ക്കു പാപ്പിയാസിന്റെ സാക്ഷ്യങ്ങൾ പ്രയോജനപ്പെടുന്നവയാണ്.

## സ്മിർണ്ണയിലെ പോളിക്കാർപ്പോസ് (AD 69/70-155/156)

സ്മിർണ്ണായിലെ ബിഷപ്പായിരുന്ന പോളിക്കാർപ്പോസ് വാർദ്ധക്യത്തിൽ രക്തസാക്ഷിയായി മരിച്ചു. ആദിമസഭ വളരെ അഭിമാനത്തോടെ അദ്ദേഹത്തിന്റെ രക്തസാക്ഷിത്വം കൊണ്ടാടിയിരുന്നു. സ്മിർണ്ണായിലെ സഭ തയ്യാറാക്കിയ പോളിക്കാർപ്പോസിന്റെ രക്തസാക്ഷിത്വം എന്ന കൃതിയിൽ നിന്നും ഐറേനിയോസിൽ നിന്നുമാണ് പോളിക്കാർപ്പോസിനെക്കുറിച്ച് കൂടുതൽ വിവരണങ്ങൾ ലഭിക്കുന്നത്.

ഏഷ്യാമൈനറിലെ സ്മിർണ്ണയെന്ന സ്ഥലത്ത് ജനിച്ചു വളർന്ന പോളിക്കാർപ്പോസ് യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായിരുന്നു. സ്മിർണ്ണായിലെ ബിഷപ്പായി അദ്ദേഹത്തെ നിയമിക്കുന്നതും യോഹന്നാൻ ശ്ലീഹാ തന്നെയാണെന്ന് തെർത്തുല്ല്യൻ പറയുന്നു. യഹൂദന്മാരുടെയും പുറജാതികളുടെയും പീഡകളിൽ നിന്നും, വേദവിപരീതങ്ങളിൽ നിന്നും സഭയെ സംരക്ഷിക്കുക എന്ന ശ്രമകരമായ ദൗത്യമായിരുന്നു പോളിക്കാർപ്പോസിന് നിർവ്വഹിക്കുവാനുണ്ടായിരുന്നത്. വേദവിപരീതികളോട് വളരെ കർക്കശമായ നിലപാടായിരുന്നു പോളിക്കാർപ്പോസ് പുലർത്തിയിരുന്നത്. ഒരിക്കൽ വഴിയിൽ വച്ച് ജ്ഞാനവാദിയായ മാർസീയോൺ എന്ന വേദവിപരീതിയെ പോളിക്കാർപ്പോസ് കണ്ടുമുട്ടി. "എന്നെ മനസ്സിലായോ" എന്ന് പോളിക്കാർപ്പോസിനോട് മാർസിയോൺ ചോദിച്ചു. പോളിക്കാർപ്പോസ് ഇങ്ങനെ ഉത്തരം പറഞ്ഞു. "ഉവ്വ്; മനസ്സിലായി; സാത്താന്റെ ആദ്യജാതൻ."

അന്ത്യോക്യയിലെ ഇഗ്നാത്തിയോസിന്റെ റോമിലേയ്ക്കുള്ള രക്തസാക്ഷിയാത്രയിൽ സ്മിർണ്ണായിൽ എത്തുകയും പോളിക്കാർപ്പോസിന്റെ അതിഥിയായി താമസിക്കുകയും ചെയ്തത് പോളിക്കാർപ്പോസിന് വലിയ സന്തോഷവും പ്രോത്സാഹനവും ആയിരുന്നു.

പോളിക്കാർപ്പോസിന്റെ രക്തസാക്ഷിത്വ വൃത്താന്തം രക്തസാക്ഷിത്വ വൃത്താന്തങ്ങളിൽ ഏറ്റം പ്രധാനമർഹിക്കുന്ന ഒന്നാണ്. പോളിക്കാർപ്പോസ് ബന്ധനസ്ഥനായി പോകുന്ന കാര്യം വിവരിച്ചു കഴിഞ്ഞതിനു ശേഷം രക്തസാക്ഷിത്വത്തെക്കുറിച്ച് പറയുന്നു. പോളിക്കാർപ്പോസ് പ്രാർത്ഥനയവസാനിപ്പിച്ചപ്പോൾ ഭരണാധികാരി പറഞ്ഞു. "ക്രിസ്തുവിനെ ഉപേക്ഷിക്കുന്നു എന്ന് ശപഥം ചെയ്താൽ ഞാൻ നിങ്ങളെ വിട്ടയയ്ക്കാം." വന്ദ്യവയോധികനായ പോളിക്കാർപ്പോസ് ചരിത്രപ്രസിദ്ധമായ ഉത്തരം നൽകി.

“എൺപത്തിയാറു സംവത്സരം ഞാൻ അവനെ സേവിച്ചു. അവൻ ഇതുവരെയും എന്നോടൊന്നും അന്യായമായി പ്രവർത്തിച്ചില്ല. അപ്രകാരമുള്ള എന്നെ വീണ്ടെടുത്ത എന്റെ രാജാവിനെ ഞാൻ എങ്ങനെ തള്ളിപ്പറയും” (I.31). കോപാന്ധരായ അധികാരികൾ അദ്ദേഹത്തെ അഗ്നിയിലേക്ക് എറിഞ്ഞു. ആ വിശുദ്ധനെ ഗ്രസിയ്ക്കുവാൻ മനസ്സില്ലാതെ അഗ്നി ഒരു കുടം പോലെ ചുറ്റും നിന്നു. അപ്പോൾ അവർ അദ്ദേഹത്തെ വെട്ടിക്കൊന്ന് മൃതശരീരം ചിതയിൽ ദഹിപ്പിച്ചു. വിശ്വാസികൾ വന്ന് ഭൗതിക അവശിഷ്ടങ്ങൾ എടുത്ത് പ്രത്യേക സ്ഥലത്ത് സംസ്കരിച്ചു. ആണ്ടുതോറും അദ്ദേഹം രക്തസാക്ഷിയായ ദിവസം വിശ്വാസികൾ അവിടെ കൂടിവരികയും അദ്ദേഹത്തെയും മറ്റെല്ലാ രക്തസാക്ഷികളെയും അനുസ്മരിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു വന്നു. ഇങ്ങനെയൊക്കെ ആകാം ആദിമസഭയിൽ പരിശുദ്ധന്മാരുടെ പെരുനാൾ ആഘോഷിക്കുകയും അവരുടെ തിരുശേഷിപ്പുകളെ ബഹുമാനിക്കുകയും ചെയ്യുന്ന പതിവ് ഉണ്ടായത്.

പോളിക്കാർപ്പോസ് ഫിലിപ്പ്യർക്ക് രണ്ടു ലേഖനങ്ങളും മറ്റു പല ലേഖനങ്ങളും എഴുതിയതായി വിശ്വസിക്കപ്പെടുന്നു. അതിൽ ഫിലിപ്പ്യർക്കെഴുതിയ ഒരു ലേഖനം മാത്രമേ ഇപ്പോൾ ലഭ്യമായിട്ടുള്ളു. അത് എ.ഡി. 135-ൽ എഴുതിയതാണെന്ന് വിശ്വസിക്കപ്പെടുന്നു. വേദശാസ്ത്രവും സന്മാർഗ്ഗോപദേശവും സമ്മിശ്രമായി ഈ കത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. യേശുക്രിസ്തു നമ്മുടെ പാപങ്ങൾ വഹിച്ച് നമ്മൾക്കുവേണ്ടി മറുവിലയായി മരിച്ചു എന്ന് അദ്ദേഹം രേഖപ്പെടുത്തുന്നു (8:1).

പുരോഹിതന്മാർ എല്ലാവരോടും അനുകമ്പയും ദയയും ഉള്ളവരും, തെറ്റിപ്പോയവരെ തിരിച്ചുകൊണ്ടുവരുന്നവരും, രോഗികളെ സന്ദർശിക്കുന്നവരും, അനാഥരെയോ വിധവകളെയോ ദരിദ്രരെയോ ഉപേക്ഷിക്കാത്തവരും, എപ്പോഴും ദൈവത്തിന്റെയും മനുഷ്യരുടെയും മുമ്പിൽ നന്മയായുള്ളത് പ്രവർത്തിക്കുന്നവരും ആയിരിക്കണം. അവർ പരിപൂർണ്ണമായി കോപത്തിൽ നിന്നും, മുഖസ്തുതിയിൽ നിന്നും ഒഴിഞ്ഞു നിൽക്കുന്നവരും ആയിരിയ്ക്കണം. അവർ ദ്രവ്യാഗ്രഹത്തിൽ നിന്ന് അകലെയായിരിക്കട്ടെ. പാപത്തിന്റെ കാര്യത്തിൽ നാമെല്ലാവരും ഒരുപോലെ കടക്കാരാണെന്ന് മനസ്സിലാക്കി അവർ ആരെക്കുറിച്ചെങ്കിലും ദോഷമായുള്ളതു കേട്ടാൽ അത് ഉടൻ വിശ്വസിക്കാത്തവരും ധൃതിയിൽ ആരെയും വിധിക്കാത്തവരും ആയിരിക്കണം എന്ന് പോളിക്കാർപ്പോസ് എഴുതി.

പോളിക്കാർപ്പോസിന്റെ രക്തസാക്ഷിത്വത്തെ സംബന്ധിച്ചുള്ള ലേഖനം സ്മിർണ്ണായിലെ സഭ ഫിലോമെലിയത്തിലെ സഭയ്ക്കെഴുതുന്ന ഒരു വിവരണമായിട്ടാണ് കാണുന്നത്. മാർസിയോൺ എന്ന ഒരു

അജ്ഞാത വ്യക്തിയുടെ കൈയടയാളവും അതിൽ വച്ചിട്ടുണ്ട്. വളരെ വികാരഭരിതവും ഹൃദയസ്പർശിയുമാണ് അതിലെ വിവരണം. എ.ഡി. 155-ലൊ 157-ലൊ ഇത് എഴുതിയതായി കണക്കാക്കപ്പെടുന്നു.

**ഉപസംഹാരം**

ആദിമനൂറ്റാണ്ടിലെ ക്രിസ്ത്യാനികളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തിയത് പ്രധാനമായും അപ്പോസ്തോലപിതാക്കന്മാരാണ്. അപ്പോസ്തോലന്മാരുടെ അധികാരത്തിലാണ് അവർ പഠിപ്പിച്ചിട്ടുള്ളത്. ക്രിസ്തീയ ജീവിതരീതിയിലേക്ക് പ്രവേശനം നേടിയവരുടെ സംശയങ്ങൾ ദൂരികരിക്കുന്നവയും അവരെ നയിക്കുന്നവയുമാണ് അവരുടെ പഠിപ്പിക്കൽ. പുതിയനിയമത്തിന്റെയും അപ്പോസ്തോലന്മാരുടേയും പഠിപ്പിയ്ക്കലിന്റെ തുടർച്ച അപ്പോസ്തോലിക പിതാക്കന്മാരിൽ കാണുവാൻ സാധിക്കുന്നുണ്ട്. പുതിയനിയമ പുസ്തകങ്ങളെപ്പോലെ തന്നെയാണ് ആദിമസഭ അപ്പോസ്തോലികപിതാക്കന്മാരുടെ കൃതികളെ കണക്കാക്കിയിരുന്നത്. അപ്പോസ്തോലന്മാരുമായി അടുത്ത ബന്ധം പുലർത്തിയവർ എഴുതിയതായതുകൊണ്ട് ഇവയുടെ ആധികാരികതയെ ആരും ചോദ്യം ചെയ്തില്ല. അവയുടെ പ്രസക്തി ഇന്നും നഷ്ടപ്പെട്ടു പോയിട്ടുമില്ല.

## പാഠം 3

# വിശ്വാസ സമർത്ഥകർ

**ആമുഖം**

രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ക്രൈസ്തവസഭയ്ക്കെതിരായി ഉയർന്ന വിമർശനങ്ങൾക്കുത്തരം നൽകുവാനും, ക്രൈസ്തവർക്കെതിരായ ആരോപണങ്ങളെ ഖണ്ഡിക്കുവാനും, വിശ്വാസവിപരീതങ്ങൾക്കെതിരായി സത്യവിശ്വാസം പഠിപ്പിക്കാനും, വിശ്വാസ സംരക്ഷകരായ പിതാക്കന്മാർ എഴുന്നേറ്റു. അവരെ അപ്പോളജിസ്റ്റ് (വിശ്വാസസമർത്ഥകർ) എന്നു പൊതുവെ വിളിക്കുന്നു. ഇവരെല്ലാവരും പണ്ഡിതന്മാരും ക്രൈസ്തവ വിശ്വാസസത്യങ്ങളെ വ്യാഖ്യാനിക്കുവാൻ സമർത്ഥന്മാരും ആയിരുന്നു. വാസ്തവത്തിൽ പുതിയനിയമം കഴിഞ്ഞാൽ ക്രൈസ്തവസഭയുടെ വിശ്വാസസത്യങ്ങളെ വ്യാഖ്യാനിച്ചു കൊടുത്തിട്ടുള്ളവരും, ക്രൈസ്തവ വേദശാസ്ത്രത്തിനു ബുദ്ധിപരമായ ഒരടിത്തറ പാകിയവരുമാണ് ഈ പിതാക്കന്മാർ.

യഹൂദന്മാർക്കും,റോമൻ ഭരണാധികാരികൾക്കും ഗ്രീക്കു തത്വചിന്ത കന്മാർക്കും ഇവർ ക്രൈസ്തവ വിശ്വാസസത്യങ്ങളുടെ മേന്മ തെളിച്ചു കാണിച്ചു കൊടുത്തു. ക്രൈസ്തവർക്കെതിരായി ഉന്നയിക്കപ്പെട്ട ആരോ പണങ്ങൾക്കൊക്കെ ഇവർ മറുപടി കൊടുത്തു. ക്രിസ്ത്യാനികളെക്കു റിച്ചുണ്ടായിരുന്ന തെറ്റിദ്ധാരണകൾ മാറ്റുവാൻ ഇവരുടെ എഴുത്തുകൾ സഹായിച്ചു. വിശ്വാസികളെ തന്നെ വിശ്വാസത്തിലുറപ്പിക്കുവാൻ ഇവ രുടെ രചനകൾ സഹായകമായിത്തീർന്നു.

ക്രൈസ്തവർക്കെതിരായി ഉന്നയിക്കപ്പെട്ട ആരോപണങ്ങളിൽ ചിലത്, ക്രൈസ്തവർ ചക്രവർത്തിയോടും സാമ്രാജ്യത്തോടും വിധേയത്വമില്ലാ ത്തവരും, രാജ്യസ്നേഹമില്ലാത്തവരും, ആരാധനയ്ക്കെന്നു പറഞ്ഞ് രാത്രിയിൽ അനാശാസ്യ പ്രവർത്തനങ്ങൾക്കായി ഒത്തുചേരുന്നവരും, നിരീശ്വരന്മാരും ആണെന്നായിരുന്നു.

യേശുക്രിസ്തുവിന്റെ ക്രൂശാരോഹണം, മഹത്വത്തോടെ പ്രത്യക്ഷ പ്പെട്ട് ദൈവരാജ്യം സ്ഥാപിക്കുവാൻ വരുന്ന മശിഹാ എന്ന യഹൂദ ധാര ണയ്ക്കു വിരുദ്ധമാണെന്നും. ത്രിത്വവിശ്വാസം പഴയനിയമ പഠിപ്പിക്കലി നെതിരാണെന്നും യഹൂദന്മാർ ആരോപിച്ചു. മോശയുടെ നിയമവും ന്യായ പ്രമാണവും, പാലിക്കാത്തവരും, പരിച്ഛേദന ഏൽക്കാത്തവരുമാണ് ക്രിസ്ത്യാനികൾ എന്ന് യഹൂദന്മാർ കുറ്റപ്പെടുത്തി. ചക്രവർത്തിയെ ദൈവമായി കണക്കാക്കി ആരാധിക്കുന്ന പതിവ് പല അവസരങ്ങളിലു മുണ്ടായിരുന്നു. ചക്രവർത്തിയെയൊ ചക്രവർത്തിയുടെ പ്രതിമയെയൊ ആരാധിക്കുവാൻ ക്രൈസ്തവർ വിസമ്മതിച്ചു. അതുപോലെ വിഗ്രഹ ങ്ങളുടെ മുമ്പിലും പൂജാഗിരികളിലും ബലിപൂജാദികൾ നടത്തുവാനും ക്രൈസ്തവർ വിമുഖത കാണിച്ചു. ഇതിന്റെയെല്ലാം അടിസ്ഥാനത്തി ലാണ് അവർ നിരീശ്വരന്മാരാണ് എന്ന് ആരോപിക്കപ്പെട്ടത്. ക്രിസ്ത്യാ നികൾ കർതൃകൽപനകളെ അക്ഷരംപ്രതി അനുസരിക്കുവാൻ ശ്രമിച്ചു. തന്മൂലം യുദ്ധം ചെയ്യുവാനും, മറ്റുള്ളവരെ കൊല്ലുവാനും സൈന്യ സേവനം നിർവ്വഹിക്കുവാനും അവർ തയ്യാറായില്ല. അത് അവർ രാജ്യ സ്നേഹമില്ലാത്തവരാണ് എന്നു മുദ്രകുത്തുവാൻ കാരണമായി. ഈ ആരോപണങ്ങളെല്ലാം അടിസ്ഥാനരഹിതമാണെന്നു തെളിയിച്ചു. ഇതി നെല്ലാം സമർത്ഥമായ ഉത്തരങ്ങൾ അപ്പോളജിസ്റ്റ്സ് എന്നറിയപ്പെടുന്ന പിതാക്കന്മാർ നൽകി. ഈ പാഠത്തിലും അടുത്ത പാഠത്തിലും വിശ്വാസ സമർത്ഥകരായ പിതാക്കന്മാരെക്കുറിച്ച് പരാമർശിക്കുന്നു.

### ക്വാഡ്രാറ്റൂസ് (ഉദ്ദേശം എ.ഡി. 125)

ക്രൈസ്തവലോകത്ത് അറിയപ്പെടുന്ന ആദ്യത്തെ അപ്പോളജി എഴു തിയത് ക്വാഡ്രാറ്റൂസാണ്. അദ്ദേഹം ഏഷ്യാമൈനറിൽ നിന്നുള്ള

ഒരാളാണ്. അദ്ദേഹത്തിൻെറ കൃതികളൊന്നും ഇന്നു ലഭ്യമല്ല. അദ്ദേഹത്തെക്കുറിച്ച് ആദ്യം പരാമർശിക്കുന്നത് യൗസേബിയോസ് ആണ്. ക്വാഡ്രാറ്റൂസിന്റെ കൃതികളിൽ നിന്നുള്ള ചില ഉദ്ധരണികൾ യൗസേബിയൂസിന്റെ സഭാചരിത്രത്തിൽ ചേർത്തിട്ടുണ്ട്. യൗസേബിയൂസ് എഴുതുന്നു, "പത്തൊമ്പതര വർഷം ട്രേജൻ ഭരിച്ചതിനുശേഷം, ഏലിയൂസ് ഹാഡ്രിയൻ അദ്ദേഹത്തിന്റെ പിൻഗാമിയായി. ചില ദുഷ്ട മനുഷ്യർ നമ്മെ ബുദ്ധിമുട്ടിപ്പിക്കുവാൻ ശ്രമിച്ചതുകൊണ്ട് ഇദ്ദേഹത്തിന്റെ പേർക്ക് നമ്മുടെ മതത്തെ സംബന്ധിച്ച് അപ്പോളജി ഉൾക്കൊള്ളുന്ന ഒരു ലേഖനം ക്വാഡ്രാറ്റൂസ് എഴുതി. അതിപ്പോഴും പലരുടെയും കയ്യിലുണ്ട്; ഞങ്ങളുടെ കൈയിലും അതിന്റെ ഒരു കോപ്പിയുണ്ട്. അദ്ദേഹത്തിന്റെ ബുദ്ധിയുടെയും, ശ്ലൈഹിക ഓർത്തഡോക്സിയുടെയും ശരിയായ തെളിവ് അതിൽ കാണാം" (HE. 4.3.1). ഹാഡ്രിയന്റെ ഭരണകാലം എ.ഡി. 117 മുതൽ 138 വരെയാണ്. ഈ അടിസ്ഥാനത്തിൽ ക്വാഡ്രാറ്റൂസ് അപ്പോളജി എഴുതുന്നത് എ.ഡി. 125-ലാണെന്ന് കണക്കാക്കപ്പെടുന്നു.

ക്വാഡ്രാറ്റുസിന്റെ അപ്പോളജിയിൽ നിന്നും യൗസേബിയസ് ഉദ്ധരിക്കുന്നുണ്ട്. "രക്ഷകന്റെ പ്രവർത്തനങ്ങൾ യാഥാർത്ഥ്യങ്ങളായിരുന്നതിനാൽ എക്കാലത്തേക്കുമുള്ളവയാണ്. അവനാൽ സൗഖ്യമാക്കപ്പെട്ടവരും, മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കപ്പെട്ടവരും, സൗഖ്യമാക്കപ്പെട്ടപ്പോഴും ഉയിർപ്പിക്കപ്പെട്ടപ്പോഴും മാത്രമല്ല കാണപ്പെട്ടത്. നമ്മുടെ രക്ഷകൻ നമ്മോടു കൂടെ വസിച്ചപ്പോഴും, അവൻ വേർപ്പെട്ടു പോയതിനുശേഷം കുറെക്കാലത്തേക്കും അവർ ജീവിച്ചിരുന്നു. വാസ്തവത്തിൽ അവരിൽ ചിലർ നമ്മുടെ കാലം വരെയും (A.D. 125) ജീവിച്ചിരുന്നു" (HE. 4.3.2). യേശുക്രിസ്തു യഥാർത്ഥത്തിൽ ദൈവമാണെന്നും അദ്ദേഹത്തിന്റെ അത്ഭുതപ്രവർത്തികളുടെ മാഹാത്മ്യവും അനേകർ അനുഭവിച്ചറിഞ്ഞിട്ടുണ്ടെന്ന് ഹാഡ്രിയൻ ചക്രവർത്തിയെ അറിയിക്കുകയാണ് ക്വാഡ്രാറ്റൂസ് ഇതിലൂടെ ചെയ്യുന്നത്.

## ആഥൻസിലെ അരിസ്റ്റെഡസ് (ഉദ്ദേശം എ.ഡി. 140)

അരിസ്റ്റെഡസിനെക്കുറിച്ചും യൗസേബിയോസിൽ നിന്നാണ് നാം കേൾക്കുന്നത്. അദ്ദേഹം ആഥൻസിലെ ഒരു തത്വചിന്തകനും അടിയുറച്ച ക്രൈസ്തവ വിശ്വാസിയുമായിരുന്നു. അദ്ദേഹത്തെക്കുറിച്ച് 'ഒരു നല്ല ഭക്തനും സത്യവിശ്വാസിയും' എന്നാണ് യൗസേബിയോസ് സാക്ഷിയ്ക്കുന്നത്. ഹാഡ്രിയൻ ചക്രവർത്തിയെ അഭിസംബോധന ചെയ്തുകൊണ്ടാണ് അരിസ്റ്റൈഡസ് അപ്പോളജി എഴുതിയത്. അർമ്മീനിയൻ ഭാഷയിലുള്ള അതിന്റെ പരിഭാഷയുടെ ചില ഭാഗങ്ങൾ ഇന്നും ലഭ്യമാണ്. അതിന്റെ തലവാചകം "ഒരു അർമ്മീനിയൻ ഫിലോസഫർ അരിസ്റ്റെഡ

സിൽ നിന്ന് ചക്രവർത്തി ഹാഡ്രിയൻ കൈസർക്ക്" എന്നാണ്. സുറിയാനിഭാഷയിലുള്ള പരിഭാഷയുടെ ഭാഗങ്ങളും, മറ്റു ചില ഗ്രന്ഥങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ള ഗ്രീക്ക് മൂലവും ലഭ്യമാണ് (യുർഗെൻസ് I.48).

ക്രിസ്ത്യാനികളുടെ വിശ്വാസാചാരങ്ങളെക്കുറിച്ചും ജീവിതരീതിയെക്കുറിച്ചും അരിസ്റ്റെഡസിന്റെ ഗ്രന്ഥത്തിൽ നിന്നു മനസ്സിലാക്കാം. മറ്റു മതങ്ങളുടെ പൊള്ളത്തരങ്ങൾ അദ്ദേഹം തുറന്നു കാട്ടുന്നു. ക്രിസ്ത്യാനികൾ യഥാർത്ഥ സത്യം കണ്ടെത്തിയവരും, പിതാവിനെയും, പുത്രനെയും പ. റൂഹായേയും ദൈവമായി സ്വീകരിച്ചാരാധിക്കുന്നവരുമാണ്. അവർ ജീവിതവിശുദ്ധി പാലിക്കുന്നവരും, അനീതികളിൽ നിന്ന് ഒഴിഞ്ഞിരിക്കുന്നവരും നല്ല കാര്യങ്ങൾ ചെയ്യുവാൻ ഉത്സാഹികളും, ശത്രുക്കളെ സ്നേഹിക്കുന്നവരും, മുട്ടുള്ളവരെ കരുതുന്നവരും ആണെന്ന് അരിസ്റ്റെഡസ് പറയുന്നു. ക്രിസ്തുവിനുവേണ്ടി മരിക്കുന്നതിന് അവർക്കു പേടിയില്ല എന്നും അദ്ദേഹം സാക്ഷിക്കുന്നു (യുർഗെൻസ് I.49).

### ഡയോഗ്നെറ്റസിനെഴുതിയ ലേഖനം (എ.ഡി. 150)

ഡയോഗ്നെറ്റസ് എന്ന് പേരുള്ള പുറജാതി പണ്ഡിതന് എഴുതിയിരിക്കുന്ന ഒരു ലേഖനമാണിത്. ഇത് ആരെഴുതിയതാണ് എന്നു നിശ്ചയമില്ല. ഡയോഗ്നെറ്റസ്, മാർക്കസ് ഔറേലിയോസ് ചക്രവർത്തിയുടെ ഗുരുവാണ് എന്നു വിശ്വസിക്കപ്പെടുന്നു. ഇത് ക്വാഡ്രാറ്റൂസ് എഴുതിയതാണ് എന്ന് പറയുന്നവരുണ്ട്. എന്തായാലും അതിമനോഹരവും വളരെ ശക്തവുമായ ഒരു അപ്പോളജിയാണിത്. എ.ഡി. 125-നും 200-നും ഇടയ്ക്കായിരിക്കണം ഇതു രചിക്കപ്പെട്ടത്. വിജാതീയരുടേയും യഹൂദന്മാരുടേയും വിശ്വാസത്തിന്റെ ദുർബ്ബലതയും, ആരാധനയുടെ ബുദ്ധിശൂന്യതയും ഇതിൽ വരച്ചു കാട്ടിയിരിക്കുന്നു. എന്നിട്ട് ക്രിസ്തീയവിശ്വാസത്തിന്റെ മേന്മയും ക്രിസ്തീയാരാധനയുടെ മഹത്വവും ഉയർത്തിക്കാട്ടുന്നു.

ദൈവപുത്രൻ മനുഷ്യരുടെ പാപങ്ങൾക്കുവേണ്ടി തന്നത്താൻ ബലിയർപ്പിക്കപ്പെട്ടുവെന്നും, അതുവഴി മനുഷ്യൻ രക്ഷിക്കപ്പെട്ടുവെന്നും ഈ ഗ്രന്ഥത്തിൽ തെളിയിക്കുന്നു. ക്രിസ്ത്യാനി ദൈവത്തെ അനുകരിച്ചു ജീവിക്കുന്നവനാണെന്നും, യഥാർത്ഥ ക്രിസ്തീയ ജീവിതമാണ് ഉത്തമമായ ക്രൈസ്തവസാക്ഷ്യമെന്നും പറയുന്നു. ക്രിസ്തീയ ജീവിതവും സാക്ഷ്യവും ലോകത്തിന്റെ തന്നെ നിലനിൽപിനാവശ്യമാണെന്ന് ഇതിൽ സമർത്ഥിച്ചിരിക്കുന്നു. യേശുക്രിസ്തുവിനെക്കുറിച്ചു പറയുമ്പോൾ 'ദൈവപുത്രൻ,' 'അവന്റെ ശിശു', 'ഏകജാതൻ', 'രക്ഷകൻ', 'കർത്താവ്' എന്നീ പേരുകൾ ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. രണ്ടാം നൂറ്റാണ്ടിൽ നിലനിന്ന ക്രിസ്തുശാസ്ത്ര അവബോധമാണിതിലൂടെ വെളിവാകുന്നത്.

## സുറിയാനിക്കാരൻ താസ്യൻ (എ.ഡി. 165–175)

സിറിയായിൽ പുറജാതി മാതാപിതാക്കളുടെ പുത്രനായി ജനിച്ചയാളാണ് താസ്യൻ. അദ്ദേഹത്തിന്റെ ജീവിതത്തെക്കുറിച്ച് വളരെയൊന്നും അറിയില്ല. തത്വശാസ്ത്രം പഠിച്ച അദ്ദേഹം യഥാർത്ഥ തത്വശാസ്ത്രം അന്വേഷിച്ചിറങ്ങി അവസാനം ക്രിസ്തുമതത്തിൽ അതു കണ്ടെത്തിയെന്ന് തന്നത്താൻ സാക്ഷിക്കുന്നു. പല ദേശങ്ങളിലും സഞ്ചരിച്ച് അദ്ദേഹം റോമിൽ ചെന്നെത്തുകയും അവിടെ വച്ച് യുസ്തീനോസിനെ കാണുകയും അദ്ദേഹത്തിൽ നിന്ന് വളരെ കാര്യങ്ങൾ പഠിക്കുകയും ചെയ്തു. യുസ്തീനോസാണോ അദ്ദേഹത്തെ ക്രിസ്തുമതത്തിൽ ചേർത്തത് അതോ അതിനു മുമ്പെ അദ്ദേഹം ക്രിസ്ത്യാനിയായിത്തീർന്നൊ എന്നതിനെക്കുറിച്ച് പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായ ഐക്യം ഇല്ല. അദ്ദേഹം പല കാര്യങ്ങളിലും ഒരു തീവ്രവാദിയായിരുന്നു.

അന്നുണ്ടായിരുന്ന ചിലയാളുകൾ വീഞ്ഞുപയോഗിക്കാതിരിക്കുകയും രണ്ടാം വിവാഹം നിരോധിക്കുകയും ചെയ്തു. ആദ്യം അവരോട് അനുഭാവം പുലർത്തിയ താസ്യൻ പിന്നീട് കടുത്ത തീവ്രവാദിയായി.

കുർബ്ബാനയ്ക്കുപോലും വീഞ്ഞ് ഉപയോഗിക്കുന്നത് അദ്ദേഹവും അനുയായികളും നിരോധിച്ചു. മാംസാഹാരം പരിപൂർണ്ണമായി വർജ്ജിച്ചു. വിവാഹം വ്യഭിചാരമാണെന്നു വരെ അദ്ദേഹം സ്ഥാപിച്ചു. അധികകാലമതിന് ആയുസ്സുണ്ടായില്ല.

അദ്ദേഹത്തിന്റെ പ്രധാന സംഭാവന രണ്ടു കൃതികളാണ്. മറ്റു പല രചനകളും നടത്തിയിട്ടുണ്ടെങ്കിലും ഒന്നും ലഭ്യമല്ല. ഒന്നാമത്തേത് ഗ്രീക്കുകാരോടുള്ള സംവാദം എന്നറിയപ്പെടുന്നു. ഇത് ഏകദേശം എ.ഡി. 165–ൽ രചിച്ചതാണെന്നു വിശ്വസിക്കപ്പെടുന്നു. ഇതിൽ പ്രധാനമായും ഗ്രീക്കു കെട്ടുകഥകളേയും യവന പാരമ്പര്യങ്ങളേയും വിമർശിച്ചിരിക്കുന്നു. വെറും പൊള്ളയായ ആശയങ്ങളാണ് യവനന്മാർക്കുള്ളതെന്നു പറഞ്ഞതിനുശേഷം ക്രിസ്തുമതവിശ്വാസത്തിന്റെ ശ്രേഷ്ഠത അദ്ദേഹം ഊന്നിപ്പറയുന്നു. ക്രിസ്തുമതത്തിനെതിരെ ഉയർന്ന ആരോപണങ്ങളെ ഖണ്ഡിക്കുന്നതിനു താസ്യൻ ശ്രദ്ധിക്കുന്നു.

താസ്യന്റെ രണ്ടാമത്തെ കൃതി "ദിയാതെസ്സറോൺ" എന്നറിയപ്പെടുന്നു. നാലു സുവിശേഷങ്ങളിൽ നിന്നും തെരഞ്ഞെടുത്ത ഭാഗങ്ങൾ കൂട്ടിച്ചേർത്ത് സമാന്തരമായി ക്രോഡീകരിച്ചിരിക്കുന്ന ഒരു വേദപുസ്തകമാണിത്, ലത്തീൻ ഭാഷയിലേക്കും സുറിയാനി ഭാഷയിലേക്കും ഇത് പരിഭാഷപ്പെടുത്തിയിട്ടുണ്ട്. സഭയിൽ വളരെ പ്രചാരം ലഭിച്ച ഒരു കൃതിയാണിത്. പിൽക്കാലത്ത് വേദപുസ്തക പണ്ഡിതന്മാർക്കും പഠിതാക്കൾക്കും ഈ കൃതി പ്രയോജനപ്പെട്ടിട്ടുണ്ട്.

## സർദീസിലെ മെലീത്തൊ (മിലിത്തൂസ്) (എ.ഡി 177)

സർദീസിലെ ബിഷപ്പായിരുന്നു മെലീത്തൊ. രണ്ടാം നൂറ്റാണ്ടിന്റെ അവസാനമാണ് അദ്ദേഹം ജീവിച്ചിരുന്നത്. അക്കാലത്ത് മാർക്കസ് ഔറേലിയസ് ചക്രവർത്തി ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിന് ഒരു വിളംബരം പ്രസിദ്ധീകരിച്ചു. ആ അവസരത്തിൽ ക്രിസ്ത്യാനികളുടെ നിലപാടിനെ വിശദീകരിച്ചുകൊണ്ടും ന്യായീകരിച്ചുകൊണ്ടും ചക്രവർത്തിയെ അഭിസംബോധന ചെയ്ത് എ.ഡി 170-നോടടുത്ത് മെലീത്തൊ ഒരു അപ്പോളജി എഴുതി.

രാജാധികാരത്തെ അനുസരിക്കുകയും അതേസമയം അനീതിയെ വെറുക്കുകയും ചെയ്യുന്നുവെന്ന് വളരെ വ്യക്തമായും ശക്തമായും മെലീത്തൊ എഴുതി. ഈ അപ്പോളജി കൂടാതെ, വിഗ്രഹാരാധനയ്ക്കും വേദവിപരീതങ്ങൾക്കും എതിരായി അദ്ദേഹം എഴുതി. അതുകൂടാതെ മാമോദീസാ, ഉയിർത്തെഴുന്നേൽപ്പ്, ഞായറാഴ്ച ആചരണം, അതിഥി സൽക്കാരം തുടങ്ങി അനേക വിഷയങ്ങളെക്കുറിച്ച് അദ്ദേഹം എഴുതിയിട്ടുണ്ട്. ഇരുപത്തിരണ്ടിലധികം പുസ്തകങ്ങൾ അദ്ദേഹം എഴുതിയതായാണ് യൗസേബിയോസ് രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ കഷ്ടാനുഭവത്തെക്കുറിച്ചുള്ള ഒരു പ്രസംഗമല്ലാതെ മറ്റൊന്നും പൂർണ്ണമായി ലഭിച്ചിട്ടില്ല. അനേകായിരങ്ങളെ വിശ്വാസത്തിലുറപ്പിച്ച ഇദ്ദേഹം 190-നോടടുത്ത് ഒരു രക്തസാക്ഷിയായി മരിച്ചുവെന്നു വിശ്വസിക്കപ്പെടുന്നു.

## ആഥൻസിലെ അഥനാഗോറസ് (എ.ഡി. 180)

ആഥൻസിലെ ഒരു ദാർശനികനായിരുന്നു അഥനാഗോറസ്. മാർക്കസ് ഔറേലിയസ് ചക്രവർത്തിയുടെ കാലത്ത് അദ്ദേഹം ജീവിച്ചിരുന്നു. 177 നോടടുത്ത് ചക്രവർത്തിയേയും പുത്രനേയും അഭിസംബോധന ചെയ്തുകൊണ്ട് ഒരു അപ്പോളജി എഴുതി. അതിൽ ക്രിസ്ത്യാനികൾക്കെതിരായി ഉയർന്ന എല്ലാ ആരോപണങ്ങളെയും ഖണ്ഡിച്ചിട്ടുണ്ട്. അവർ നിരീശ്വരന്മാരൊ, നരഭോജികളൊ, രാജ്യദ്രോഹികളൊ അല്ല എന്ന് അഥനാഗോറസ് സമർത്ഥിച്ചിരിക്കുന്നു.

ക്രൈസ്തവ വിശ്വാസസത്യങ്ങൾ എന്താണെന്നു മനസ്സിലാക്കികൊടുക്കുവാനും അഥനാഗോറസ് ശ്രമിച്ചിട്ടുണ്ട്. എ.ഡി. 180-നോടടുത്ത് 'മരിച്ചവരുടെ പുനരുത്ഥാനം' എന്ന പേരിൽ അഥനാഗോറസ് ഒരു ലേഖനം എഴുതിയിട്ടുണ്ട്. മരണം മനുഷ്യന്റെ അവസാനമല്ല. മനുഷ്യൻ ദൈവത്തിനായി സൃഷ്ടിക്കപ്പെട്ടവനാണ്. അന്ത്യത്തിൽ അവൻ ദൈവസന്നിധിയിൽ തന്നെ എത്തിച്ചേരും എന്ന് ഈ ഗ്രന്ഥത്തിൽ അഥനാഗോറസ് അതിവിദഗ്ദ്ധമായി സമർത്ഥിച്ചിരിക്കുന്നു.

## അന്ത്യോക്യയിലെ തെയോഫിലോസ് (എ.ഡി. 190)

ഒരു പുറജാതിയായി യൂഫ്രട്ടീസിനടുത്തു ജനിച്ച തെയോഫിലോസ് ക്രിസ്തുമതത്തെക്കുറിച്ചു പഠിച്ച് പ്രായപൂർത്തിയായശേഷം സഭയിൽ വിശ്വസിച്ചു ക്രിസ്ത്യാനിയായി. എ.ഡി. 168-ഓടെ അദ്ദേഹം അന്ത്യോക്യയിലെ ഏഴാമത്തെ ബിഷപ്പും പത്രോസിന്റെ ആറാമത്തെ പിൻഗാമിയുമായി. നാലു സുവിശേഷങ്ങളുടേയും വ്യാഖ്യാനം, സുവിശേഷങ്ങളെ ന്യായീകരിച്ചുള്ള പുസ്തകം, ജ്ഞാനവാദികൾക്കെതിരായി തുടങ്ങി അദ്ദേഹം എഴുതിയിട്ടുള്ള പുസ്തകങ്ങളൊന്നും ഇന്നു ലഭ്യമല്ല.

ഓട്ടോലിക്കസ് എന്നുപേരായ ഒരു അക്രൈസ്തവന്റെ പേർക്ക് എ.ഡി. 181-നോടടുത്ത് തെയോഫിലോസ് എഴുതിയ ഒരു അപ്പോളജി ഇന്ന് ലഭ്യമാണ്. മൂന്ന് പുസ്തകങ്ങളായാണിത് എഴുതിയിരിക്കുന്നത്. ഒന്നാമത്തതിൽ ദൈവത്തെക്കുറിച്ചും അവന്റെ മഹത്വത്തെക്കുറിച്ചും പറഞ്ഞ ശേഷം, മനുഷ്യനെക്കുറിച്ചും സൃഷ്ടിയെക്കുറിച്ചും വിശദീകരിക്കുന്നു.

ക്രിസ്ത്യാനി ദൈവത്തിന്റെ എണ്ണയാൽ അഭിഷേകം ചെയ്യപ്പെട്ടവനും മർത്യതയെ ഉപേക്ഷിച്ച് അമരത്വം പ്രാപിച്ചവനുമാണ് എന്ന് അദ്ദേഹം എഴുതി. രണ്ടാമത്തേതിൽ മനുഷ്യസൃഷ്ടിയെക്കുറിച്ചു കൂടുതൽ വിശദീകരണം നൽകുന്നു. ക്രൈസ്തവ ജീവിതധർമ്മവും ചർച്ച ചെയ്യുന്നു. മനുഷ്യനെ പൂർണ്ണസ്വാതന്ത്ര്യത്തോടെ ദൈവം സൃഷ്ടിച്ചു. മർത്യനൊ അമർത്യനൊ ആകുവാനുള്ള സാദ്ധ്യത അവനുണ്ടായിരുന്നു. മനുഷ്യൻ അനുസരണക്കേടു കാണിച്ചു പറുദീസായിൽ നിന്നു നിപതിച്ചു. കഷ്ടതയും വേദനയും അവസാനം മരണവും അവന്റേതായി, അതിൽ നിന്നെല്ലാം യേശുക്രിസ്തു അവനെ രക്ഷിച്ചു എന്ന് തെയോഫിലോസ് എഴുതി. മൂന്നാമത്തെ പുസ്തകത്തിൽ ക്രിസ്ത്യാനികളുടെ മഹത്വം പ്രകീർത്തിക്കുന്നു. കൃപയും, സത്യവും, സമാധാനവും സ്വീകരിച്ച് ദൈവവചനം അനുസരിച്ചു ജീവിക്കുമ്പോൾ ദൈവത്തിന്റെ രാജത്വം സകലത്തേയും ഭരിക്കുന്നുവെന്നു ചൂണ്ടിക്കാണിച്ചിരിക്കുന്നു.

## ജസ്റ്റിൻ മാർട്ടിയർ / യുസ്തീനോസ് (എ.ഡി 100-165)

എ.ഡി. 100-നും 110-നും ഇടയ്ക്ക് പാലസ്തീനിലെ ഒരു പുറജാതി കുടുംബത്തിൽ പിറന്നയാളാണ് ജസ്റ്റിൻ. യവന തത്വശാസ്ത്രത്തിൽ അഗാധമായ പാണ്ഡിത്യം നേടിയിട്ടും അദ്ദേഹത്തിന്റെ വിജ്ഞാനദാഹം അടങ്ങിയില്ല. സ്റ്റോയിക്, പെരിപാറ്ററ്റിക്, പൈതാഗോറൻ, പ്ലേറ്റോണിക് ഫിലോസഫികളൊക്കെ പഠിച്ചതിനുശേഷം അദ്ദേഹം ക്രിസ്തുമതത്തിലേക്കു തിരിഞ്ഞു. ക്രൈസ്തവസത്യങ്ങൾ അദ്ദേഹത്തെ സംതൃപ്തനാക്കി. അദ്ദേഹം ഒരു ക്രിസ്ത്യാനിയായി.

സ്വയം ആർജ്ജിച്ചെടുത്ത വൈജ്ഞാനിക സമ്പത്ത് മുഴുവനും ക്രൈസ്തവ വിശ്വാസ സംരക്ഷണത്തിനായി അദ്ദേഹം ഉപയോഗപ്പെടുത്തി. രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അതിസമർത്ഥനായ ഒരു വിശ്വാസ സമർത്ഥകനായി അദ്ദേഹം അറിയപ്പെടുന്നു.

റോമിൽ എത്തിച്ചേർന്ന അദ്ദേഹം അവിടെ ഒരു ക്രൈസ്തവ തത്വശാസ്ത്ര വിദ്യാലയം തുറന്നു. പ്രശസ്തരായ പല സഭാപിതാക്കന്മാരും അദ്ദേഹത്തിന്റെ വിദ്യാർത്ഥികളായിരുന്നു. എ.ഡി. 165-നോടടുത്ത് റോമിൽ വച്ച് അദ്ദേഹം രക്തസാക്ഷിമരണം വരിച്ചു.

ജസ്റ്റിൻ മാർട്ടിയർ ധാരാളം ഗ്രന്ഥങ്ങൾ ചമച്ചുവെങ്കിലും, അതിൽ രണ്ടുമൂന്നെണ്ണം മാത്രമേ ഇന്നു ലഭ്യമായിട്ടുള്ളു. റോമാ ചക്രവർത്തി അന്തോണിയോസ് പയസിനും, റോമൻ സെനറ്റിനും എഴുതിയ ഓരോ അപ്പോളജികളും യഹൂദനായ ട്രിഫോയുമായുള്ള സംവാദവുമാണവ. ജസ്റ്റിന്റെ അപ്പോളജികൾ ഒന്നിന്റെ തന്നെ രണ്ടു ഭാഗമാണ് എന്നു പറയുന്നവരുമുണ്ട്. ചക്രവർത്തിയുടെ പേർക്ക് ആദ്യത്തേത് എഴുതിയിട്ട് (148-155) ഒരു പ്രയോജനവും ഉണ്ടാകാതെ ഇരുന്നപ്പോൾ റോമൻ സെനറ്റിനെ അഭിസംബോധന ചെയ്തു വീണ്ടും എഴുതി (148-161) എന്നു വിശ്വസിക്കപ്പെടുന്നു.

പുറജാതികൾ ക്രിസ്തുമതത്തിനെതിരായി ഉന്നയിച്ച എല്ലാ ആരോപണങ്ങളേയും ജസ്റ്റിൻ ഖണ്ഡിക്കുന്നു. അടിസ്ഥാനരഹിതമായ ആരോപണങ്ങളെ വിശ്വസിച്ചു ക്രിസ്ത്യാനികളെ പീഡിപ്പിക്കാതെ, നീതിയായും, ന്യായമായും അവരെ കൈകാര്യം ചെയ്യുവാൻ ചക്രവർത്തിയോട് അഭ്യർത്ഥിക്കുന്നു. "ഞങ്ങൾ നിരീശ്വരവാദികളാണെന്നു പറയുന്നു. അതെ നിങ്ങൾ ദൈവങ്ങൾ എന്നു പറയുന്നവരെ സംബന്ധിച്ച് ഞങ്ങൾ നിരീശ്വരന്മാരാണ്, എന്നാൽ സത്യദൈവത്തെ സംബന്ധിച്ച് അല്ല...." (I.6) എന്നിങ്ങനെ ഓരോ ആരോപണങ്ങളെയും ജസ്റ്റിൻ നിഷേധിക്കുന്നു. ക്രിസ്ത്യാനികളുടെ ഉന്നതമായ ജീവിതമൂല്യങ്ങളെക്കുറിച്ച് ജസ്റ്റിൻ വാചാലനാകുന്നുണ്ട്. ജീവിതവിശുദ്ധി കാത്തുസൂക്ഷിക്കുവാനും, സഹോദരസ്നേഹം പ്രകടിപ്പിക്കുവാനും, ശത്രുക്കളെ സ്നേഹിക്കുവാനും, ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും ക്രിസ്ത്യാനികൾ കാണിക്കുന്ന ഉത്സാഹത്തെ ജസ്റ്റിൻ പ്രകീർത്തിക്കുന്നു.

അക്കാലത്തുണ്ടായിരുന്ന ക്രിസ്തീയ ആരാധന എങ്ങനെയായിരുന്നുവെന്ന് ജസ്റ്റിൻ വിശദീകരിക്കുന്നുണ്ട്. മാമ്മോദീസായും കുർബ്ബാനയും അർപ്പിക്കുന്ന രീതി എങ്ങനെയാണെന്നും അദ്ദേഹം വിശദീകരിക്കുന്നുണ്ട്.

"പ്രാർത്ഥനയ്ക്കുശേഷം ഞങ്ങൾ പരസ്പരം സ്നേഹചുംബനം

കൊടുക്കുന്നു. അതിനുശേഷം മുഖ്യകാർമ്മികന്റെ അടുത്തേക്ക് അപ്പവും, വെള്ളവും, വെള്ളം ചേർത്ത വീഞ്ഞും കൊണ്ടുവരുന്നു. അതു കയ്യിലെടുത്ത് അദ്ദേഹം പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ പിതാവിന് സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു.... പ്രാർത്ഥനയും കൃതജ്ഞതാ സമർപ്പണവും കഴിയുമ്പോൾ സന്നിഹിതരായിരിക്കുന്ന ജനം മുഴുവൻ 'ആമേൻ' പറഞ്ഞ് തങ്ങളുടെ സമ്മതം അറിയിക്കുന്നു. ... ശെമ്മാശന്മാർ സന്നിഹിതരായിരിക്കുന്ന എല്ലാവർക്കും അപ്പവും വീഞ്ഞും വെള്ളവും നൽകുന്നു...." (അപ്പോളജി 65; യുർഗൻസ് I.55). കുർബ്ബാനയുടെ രീതിയെക്കുറിച്ചും ആവശ്യകതയെക്കുറിച്ചും അർത്ഥത്തെക്കുറിച്ചും ഞായറാഴ്ച ആചരണത്തിന്റെ മേന്മയെക്കുറിച്ചും പറയുമ്പോൾ ജസ്റ്റിൻ വാചാലനാകുന്നുണ്ട്. ഗ്രീക്കു തത്വശാസ്ത്രത്തിലെ കാതലായ ആശയങ്ങൾ സ്വാംശീകരിച്ചുകൊണ്ട് യേശുക്രിസ്തുവിനെപ്പറ്റി വേദശാസ്ത്രജ്ഞന്മാർ ഏതുവിധം അന്നുണ്ടായിരുന്ന ചിന്തകർക്ക് വിശദീകരിച്ചു കൊടുക്കുവാൻ പരിശ്രമിച്ചു എന്നുള്ളതിനു ഒരു ശ്രേഷ്ഠ ഉദാഹരണമാണ് ജസ്റ്റിൻ.

റോമിലായിരുന്നപ്പോൾ വീഥികളിലും ചന്തസ്ഥലങ്ങളിലുമൊക്കെ ചെന്ന് ക്രിസ്തുമതത്തെക്കുറിച്ചു പഠിപ്പിക്കുവാനും ആളുകളുമായി സംവാദത്തിലേർപ്പെടുവാനും ജസ്റ്റിന് താൽപര്യമുണ്ടായിരുന്നു. ദേശങ്ങൾ തോറും സഞ്ചരിച്ച് വ്യക്തികളോട് സുവിശേഷം അറിയിച്ച് അവരെ നേടുന്നതിലായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ. റോമിൽ വച്ച് നിരീശ്വരവാദവും ദൈവ നിന്ദയും ആരോപിച്ച് അദ്ദേഹത്തെ മറ്റ് ആറു ക്രിസ്ത്യാനികളോടുകൂടി അറസ്റ്റു ചെയ്തു. ചക്രവർത്തിക്കു ബലിയർപ്പിക്കുവാൻ അദ്ദേഹം വിസമ്മതിച്ചു. അതോടെ അദ്ദേഹത്തെയും അനുയായികളെയും വധശിക്ഷയ്ക്കു വിധിച്ചു.

### ഐറേനിയോസ് (എ.ഡി 140-202)

എ.ഡി. 140-തിനോടടുത്ത് സ്മിർണായിൽ ജനിച്ച ഐറേനിയോസ് പോളിക്കാർപ്പോസിന്റെ ശിഷ്യനായിരുന്നു. പിൽക്കാലത്ത് അദ്ദേഹം ഗോളിലെ ലയൺസിലെ പുരോഹിതനും അതിനുശേഷം അവിടെ തന്നെ ബിഷപ്പുമായി. ഐറേനിയോസ് എന്ന വാക്കിന്റെ അർത്ഥം സമാധാനം ഉണ്ടാക്കുന്നവൻ എന്നാണ്. ആ പേര് അന്വർത്ഥമാക്കത്തക്കവിധത്തിൽ സമാധാനത്തിനുവേണ്ടി ഐറേനിയോസ് വളരെയധികം അദ്ധ്വാനിച്ചിട്ടുണ്ട്. റോമിലെയും എഫേസൂസിലെയും ബിഷപ്പന്മാർ തമ്മിൽ ഭിന്നതകളുണ്ടായിരുന്നപ്പോൾ അതു പരിഹരിക്കുവാൻ മുൻകൈയെടുത്ത ആളാണ് ഐറേനിയോസ്. ആദിമ സഭയുടെ പ്രഗത്ഭന്മാരായ വേദശാസ്ത്രജ്ഞന്മാരിൽ ഐറേനിയോസ് മുൻപന്തിയിൽ നിൽക്കുന്നു. വേദ

വിപരീതങ്ങൾക്കെതിരായി ഐറേനിയോസ് ശക്തമായി പ്രതികരിക്കുന്നുണ്ട്. എ.ഡി. 190-നുശേഷം ഐറേനിയോസിനെക്കുറിച്ച് ഒന്നും കേൾക്കുന്നില്ല. എ.ഡി. 202-നോടടുത്ത് അദ്ദേഹം നിര്യാതനായി എന്നു വിശ്വസിക്കപ്പെടുന്നു. അദ്ദേഹം രക്തസാക്ഷിയായാണോ അല്ലാതെയാണോ മരിച്ചത് എന്നതിനെക്കുറിച്ച് ചരിത്രകാരന്മാരുടെ ഇടയിൽ അഭിപ്രായ വ്യത്യാസം ഉണ്ട്.

ഐറേനിയോസിന്റെ ഏറ്റവും വലിയ സംഭാവന വേദവിപരീതങ്ങൾക്കെതിരായ അദ്ദേഹത്തിന്റെ രചനകളാണ്. സഭയുടെ യഥാർത്ഥ വേദശാസ്ത്രം വ്യഖ്യാനിക്കുകയും വിശദീകരിക്കുകയും ചെയ്യുകയും വേദവിപരീതികളുടെ പൊള്ളത്തരങ്ങൾ തുറന്നുകാട്ടുകയും ചെയ്യുവാൻ ഐറേനിയോസ് അസാമാന്യമായ പാടവം ഉണ്ടായിരുന്നു. എ.ഡി. 180-നും 199-നും ഇടയ്ക്കെഴുതിയ മൊണ്ടാനിസത്തിനെതിരായുള്ള അദ്ദേഹത്തിന്റെ പഠിപ്പിക്കൽ പ്രസിദ്ധമാണ്. ജ്ഞാനവാദികൾക്കെതിരെയുള്ള ഗ്രന്ഥം ഏറ്റം ശ്രദ്ധേയമാണ്.

ഗ്രീക്കുഭാഷയിലുള്ള അതിന്റെ കോപ്പി ലഭ്യമല്ലെങ്കിലും, ഹിപ്പോലിറ്റസും, യൗസേബിയോസും എപ്പിഫാനിയോസും മറ്റും അതിൽ നിന്നുള്ള ഉദ്ധരണികൾ ഉപയോഗിച്ചിട്ടുണ്ട്. ലത്തീൻ പരിഭാഷയിലുള്ള ഒരു പൂർണ്ണ കൈയെഴുത്തുപ്രതി ലഭ്യമായിട്ടുമുണ്ട്. സുറിയാനി ഭാഷയിലും ചില ഭാഗങ്ങൾ ലഭ്യമാണ്. ജ്ഞാനവാദത്തെക്കുറിച്ചു തന്നെ ആവശ്യമായ വിവരങ്ങൾ നൽകുന്ന ഒരു ഗ്രന്ഥമാണിത്. പ. ത്രിത്വത്തെ സംബന്ധിച്ചും, മനുഷ്യാവതാരത്തെ സംബന്ധിച്ചും, യേശുക്രിസ്തുവിന്റെ രക്ഷണ്യ പ്രവർത്തനങ്ങളെ സംബന്ധിച്ചും വ്യക്തമായി ഐറേനിയോസ് എഴുതുന്നുണ്ട്. പഴയനിയമത്തിലും പുതിയനിയമത്തിലും പ്രവർത്തിക്കുന്നത് ഒരേ ദൈവമാണെന്ന് ഐറേനിയോസ് സമർത്ഥിക്കുന്നു. ശിശുസ്നാനത്തെക്കുറിച്ചും, വേദപുസ്തക പാരമ്പര്യത്തെക്കുറിച്ചും, അപ്പോസ്തോലിക പിൻതുടർച്ചയെക്കുറിച്ചുമൊക്കെ ഐറേനിയോസ് എഴുതുന്നുണ്ട്. ഉയിർപ്പു പെരുനാളിനെ സംബന്ധിച്ചും ക്രിസ്തുശാസ്ത്രം സംബന്ധിച്ചും അപ്പോസ്തോലന്മാരുടെ ഉപദേശം സംബന്ധിച്ചും പല ഗ്രന്ഥങ്ങളും ഐറേനിയോസ് എഴുതിയതായി പറയുന്നുണ്ടെങ്കിലും അവയുടെയെല്ലാം വളരെ ചെറിയ ഭാഗങ്ങൾ മാത്രമെ ഇന്നു ലഭ്യമായിട്ടുള്ളു.

## തെർത്തുല്ല്യൻ (155-540)

എ.ഡി. 155-നും 160-നും ഇടയ്ക്ക് ആഫ്രിക്കയിലെ കാർത്തേജിൽ അക്രൈസ്തവ മാതാപിതാക്കന്മാരുടെ പുത്രനായി തെർത്തുല്ല്യൻ ജനിച്ചു. ക്വിൻതുസ് സെപ്തീമീയൂസ് ഫ്‌ളോറൻസ് തെർത്തുല്ല്യാനുസ് എന്നായിരുന്നു മുഴുവൻ പേര്. നിയമത്തിൽ താൽപര്യമുണ്ടായിരുന്ന

അദ്ദേഹം അതിൽ അഗാധമായ പാണ്ഡിത്യം നേടി ഒരു വക്കീലായി. നിയമപഠനം അദ്ദേഹത്തിന്റെ വിജ്ഞാനദാഹം ശമിപ്പിയ്ക്കാകയാൽ അദ്ദേഹം ഫിലോസഫി പഠിച്ചു. അതിനുശേഷം ശ്രദ്ധ ക്രിസ്തുമതത്തി ലേക്കു തിരിച്ചു. ക്രിസ്ത്യാനികളുടെ ജീവിതരീതിയും ധൈര്യവും സ്നേഹവും അദ്ദേഹത്തെ ആകർഷിച്ചു. എ.ഡി. 193-നോടടുത്ത് മാമോദീസാ മുങ്ങി സഭയോടു ചേർന്ന അദ്ദേഹം ഒരു വൈദികനായി എന്ന് അഭിപ്രായപ്പെടുന്ന സഭാപിതാക്കന്മാരുമുണ്ട്.

ക്രിസ്ത്യാനി ആയതിനുശേഷം ക്രൈസ്തവരുടെ ഏറ്റം ശക്തനായ വക്താവായി അദ്ദേഹം മാറി. ക്രിസ്തുമതത്തിന്റെ മഹത്വത്തെക്കുറിച്ചും, അക്രൈസ്തവചിന്തകളുടെ പൊള്ളത്തരങ്ങളെക്കുറിച്ചും അദ്ദേഹം വള രെയധികം എഴുതി. ലത്തീൻഭാഷയിൽ ആദ്യമായി വേദശാസ്ത്ര ഗ്രന്ഥ ങ്ങൾ രചിക്കുന്ന സഭാപിതാവ് എന്ന ബഹുമതി തെർത്തുല്ല്യനുണ്ട്. പാശ്ചാത്യവേദശാസ്ത്രത്തിന്റെ പിതാവായി പലരും തെർത്തുല്ല്യനെ വിശേഷിപ്പിക്കുന്നുണ്ട്. ഒരു വക്കീലിന്റെ കർക്കശവും വാചാലവും കാര്യ മാത്രപ്രസക്തവും, എതിരാളികളെ മുട്ടുകുത്തിക്കാനുതകുന്നതുമായ വാദഗതികൾ അദ്ദേഹത്തിന്റെ രചനകളിൽ ദർശിക്കുവാൻ സാധിക്കും. ക്രൈസ്തവ ആദർശങ്ങൾ വിട്ടുവീഴ്ച ചെയ്യാൻ തയ്യാറല്ലായിരുന്ന അദ്ദേ ഹത്തെ സഭയിൽ കടന്നുകൂടിക്കൊണ്ടിരുന്ന അച്ചടക്കരാഹിത്യം നന്നേ വിഷമിപ്പിച്ചു. അക്കാലഘട്ടത്തിൽ വളരെ കർശനമായ സന്യാസജീവി തചര്യ പാലിച്ചു വന്ന മോണ്ടാനിസം എന്ന ചിദ്രം തെർത്തുല്ല്യനെ ആകർഷിച്ചു. അദ്ദേഹം അതു സ്വീകരിച്ചു. ആ വിശ്വാസത്തിൽ നില നിൽക്കുമ്പോൾ എ.ഡി. 240-നും 250-നും ഇടയിൽ അദ്ദേഹം നിര്യാത നായി.

സഭാപിതാക്കന്മാരിൽ ഏറ്റവുമധികം കൃതികൾ രചിച്ചിട്ടുള്ള ഒരാ ളാണ് തെർത്തുല്ല്യൻ. അപ്പോളജികളായും, വേദവിപരീതങ്ങൾക്കെതി രായും, അനേകം ലേഖനങ്ങളെഴുതിയ അദ്ദേഹം വളരെ ഭംഗിയായും അടുക്കും ചിട്ടയുമായും സഭയുടെ വിശ്വാസസത്യങ്ങളെപ്പറ്റിയും എഴുതി. അദ്ദേഹം സത്യവിശ്വാസിയായിരുന്നപ്പോഴും, ചിദ്രത്തിൽ (മോണ്ടാനിസ്റ്റ്) ആയിരുന്നപ്പോഴും രചിച്ചിട്ടുള്ള കൃതികൾ വിലപ്പെട്ടവയും സഭയ്ക്കു പ്രയോജനകരങ്ങളുമായിരുന്നു.

അദ്ദേഹത്തിന്റെ രചനകളിൽ ഏറ്റവും പ്രധാനപ്പെട്ടത് എ.ഡി. 197 നോടടുത്ത് എഴുതിയ അപ്പോളജി ആണ്. സെപ്റ്റിമസ് സേവേറൊസ് ചക്രവർത്തി ക്രിസ്ത്യാനികളെ പീഡിപ്പിച്ചപ്പോൾ അന്നത്തെ ആഫ്രി ക്കൻ ഗവർണ്ണറെ അഭിസംബോധന ചെയ്തുകൊണ്ടാണ് എഴുതിയിരി ക്കുന്നത്. അടിസ്ഥാനരഹിതമായി ക്രിസ്ത്യാനികളെ ആക്രമിക്കുന്ന

തിനെ അതിൽ ചോദ്യം ചെയ്തിരിക്കുന്നു. ക്രിസ്ത്യാനികൾക്കെതിരായുള്ള എല്ലാ ആരോപണങ്ങൾക്കും വിമർശനങ്ങൾക്കും തെർത്തുല്ല്യൻ ശക്തമായ ഭാഷയിൽ തന്നെ മറുപടി നൽകിയിരിക്കുന്നു. മുൻവിധിയും അനീതിയുമായിരിക്കരുത് ക്രിസ്ത്യാനികളെ വിധിയ്ക്കേണ്ടതിന്റെ അടിസ്ഥാനം എന്ന് തെർത്തുല്ല്യൻ പറയുന്നു. ക്രിസ്തുമതം സ്വീകരിക്കുന്നത് കുറ്റകരമാണെങ്കിൽ അത് ശിക്ഷിക്കപ്പെടണം; അതു കുറ്റകരമല്ലെങ്കിൽ ഒരിക്കലും ശിക്ഷിക്കപ്പെടരുത്. ക്രിസ്ത്യാനികളെ കുറ്റം വിധിയ്ക്കുന്നവരെ അതു തെളിയിക്കുവാൻ അദ്ദേഹം വെല്ലുവിളിക്കുന്നു. ക്രിസ്ത്യാനികളുടെ രാജഭക്തിയും ദേശസ്നേഹവും തെർത്തുല്ല്യൻ ഉയർത്തിക്കാണിക്കുന്നു. ക്രിസ്തുമതത്തിന്റെ അഭൂതപൂർവ്വമായ വളർച്ചയെപ്പറ്റിയും തെർത്തുല്ല്യൻ അപ്പോളജിയിൽ പരാമർശിക്കുന്നുണ്ട്.

“വേദവിപരീതങ്ങൾക്കെതിരെ” എന്നുള്ള തെർത്തുല്ല്യന്റെ കൃതി എ.ഡി. 200–നോടടുത്ത് എഴുതി. അദ്ദേഹത്തിന്റെ രചനകളിൽ മുൻപന്തിയിൽ നിൽക്കുന്ന ഒന്നാണിത്. ജ്ഞാനവാദം, ത്രിത്വവിശ്വാസത്തെ ചോദ്യം ചെയ്ത മൊണാർക്കിയനിസം എന്നിവയ്ക്കെതിരായി ശക്തമായ ഭാഷയിൽ തെർത്തുല്ല്യൻ ഇതിൽ പ്രതികരിച്ചിരിക്കുന്നു. ദൈവത്തിലും, ദൈവപുത്രനിലും പ. ത്രിത്വത്തിലും ഉള്ള വിശ്വാസവും, വേദപുസ്തകത്തിന്റെയും അപ്പോസ്തോലിക പാരമ്പര്യത്തിന്റെയും പ്രാധാന്യവും, കാര്യകാരണ സഹിതം, തെളിവുകൾ നിരത്തി, കോടതിയിൽ വക്കീലന്മാർ സമർത്ഥിക്കുന്നതുപോലെ തെർത്തുല്ല്യൻ എഴുതിയിരിക്കുന്നു. ആ രചനാപാടവം വളരെ ആകർഷകമാണ്. തെർത്തുല്ല്യനാണ് ആദ്യമായി ‘ത്രിത്വം’ എന്ന വാക്ക് വേദശാസ്ത്രചിന്തയിൽ ഉപയോഗിക്കുന്നത്. മാമോദീസായെപ്പറ്റി എ.ഡി. 200–നും 206–നും ഇടയ്ക്ക് തെർത്തുല്ല്യൻ എഴുതിയ കൃതി, നിഖ്യാ സുന്നഹദോസിനു മുമ്പ് ഏതെങ്കിലും ഒരു കൂദാശയെപ്പറ്റി എഴുതുന്ന ഒരേ ഒരു കൃതിയാണ്. ആ മേഖലയിലെ ആദ്യത്തേതും ഇതു തന്നെ. മാമോദീസായുടെ കൗദാശികവും, വേദശാസ്ത്രപരവുമായ അർത്ഥവും, അത് അക്കാലത്ത് നിർവ്വഹിച്ചുകൊണ്ടിരുന്ന രീതിയും ഈ രചനയിൽ വിശദമാക്കുന്നുണ്ട്. മാമോദീസാ വെള്ളം വാഴ്ത്തുമ്പോൾ ദൈവത്തിന്റെ പരിശുദ്ധറൂഹായാണ് അതിനെ ശുദ്ധീകരിക്കുന്നത്. ആദിയിൽ വെള്ളത്തിന്മേൽ പരിവർത്തിച്ചുകൊണ്ടിരുന്ന ദൈവത്തിന്റെ ആത്മാവ് ഇന്നും വെള്ളത്തിന്മേൽ ആവസിക്കുന്നു. പാപത്താൽ മലിനപ്പെട്ടവരായ നാം ജലത്തിൽ കഴുകി ശുദ്ധീകരിക്കപ്പെടുന്നു. ബേത്സൈദാ വെള്ളത്തിൽ ഇറങ്ങിയ രോഗികൾ സുഖപ്പെട്ടതുപോലെ മാമോദീസാ വെള്ളത്താൽ കഴുകപ്പെടുന്നവരുടെ ആത്മശരീരകറകളും ബലഹീനതകളും മാറ്റപ്പെടുന്നു എന്ന് തെർത്തുല്ല്യൻ പറയുന്നു. “ഒരു ദൈവവും ഒരു മാമോദീസായും, ഒരു സഭയുമേയുള്ളു” തെർത്തുല്ല്യൻ

എഴുതി (4.1, 5.5, 15.1 etc). അനുതാപത്തെക്കുറിച്ചും, ഉപവാസത്തെക്കുറിച്ചും, സന്യാസജീവിതത്തെക്കുറിച്ചും, വിവാഹ ജീവിതത്തെക്കുറിച്ചും മറ്റനേക വിഷയങ്ങളെ സംബന്ധിച്ചും തെർത്തുല്ല്യൻ എഴുതിയിട്ടുണ്ട് (യുർഗൻസ് I.124-161).

### പാഠം 4

## വിശ്വാസ സമർത്ഥകർ (തുടർച്ച)

### ഹിപ്പോലിറ്റസ്

അലക്സാന്ത്ര്യയിലൊ ഗ്രീസിലൊ മറ്റേതെങ്കിലും ഒരു പൗരസ്ത്യ ദേശത്തൊ ജനിച്ച ആളായിരുന്നു ഹിപ്പോലിറ്റസ്. അദ്ദേഹത്തിന്റെ ബാല്യത്തെക്കുറിച്ചോ യൗവ്വനത്തെക്കുറിച്ചോ വലിയ അറിവില്ല. ഈ പേരിൽ ഇങ്ങനെ ഒരു വ്യക്തി ജീവിച്ചിരുന്നിട്ടുണ്ടോ എന്നും സംശയിക്കുന്ന ചില ആളുകളും ഉണ്ട്. പക്ഷേ ആ വ്യക്തിയുടെ എഴുത്തുകളും പ്രഭാഷണങ്ങളും ലഭ്യമാണ്. ഇത് വേറെ ആരെങ്കിലും ചമച്ചതായിരിക്കും എന്നും സംശയിക്കുന്നവരുണ്ട്. എന്തായാലും ഏകദേശം 210-നോടടുത്ത് അദ്ദേഹം റോമിൽ എത്തി എന്നു വിശ്വസിക്കപ്പെടുന്നു. അവിടെ അദ്ദേഹം പ്രശസ്തനായ വേദശാസ്ത്രജ്ഞനും സഭാനേതാവുമായി ഉയർന്നു.

മാമോദീസാ മുങ്ങി സഭയോടു ചേർന്നവർ പിന്നീട് മരണകരമായ പാപം ചെയ്താൽ അവരെ സഭയിൽ തുടരാൻ അനുവദിക്കാമൊ; വലിയ തെറ്റുകൾ ചെയ്ത് സഭയിൽ നിന്നും പുറത്തായവരോ, പുറത്താക്കപ്പെട്ടവരോ ആയിട്ടുള്ളവരെ സഭയിലേക്കു തിരിച്ചെടുക്കാമൊ എന്നീ കാര്യങ്ങളെചൊല്ലി റോമിലെ സഭയിൽ അക്കാലത്തു വലിയ അഭിപ്രായഭിന്നത ഉണ്ടായി. അന്നത്തെ റോമിലെ ബിഷപ്പ് കാലിസ്റ്റസ് അങ്ങനെയുള്ളവരെ വീണ്ടും സഭയിലേക്കു തിരിച്ചെടുക്കാം എന്നുള്ള ഒരു നിലപാടു സ്വീകരിച്ചു. എന്നാൽ അങ്ങനെയുള്ളവരെ വീണ്ടും സഭയിൽ ചേർത്തുകൂടാ എന്ന് ഹിപ്പോലിറ്റസും അനുയായികളും വാദിച്ചു. അവർ ഔദ്യോഗിക സഭാവിഭാഗവുമായി തെറ്റിപ്പിരിഞ്ഞു.

അനുയായികൾ ഹിപ്പോലിറ്റസിനെ റോമിലെ ബിഷപ്പായി അവരോധിച്ചു. റോമാസഭയുടെ ചരിത്രത്തിൽ ആദ്യത്തെ ബദൽ (ആന്റി) പോപ്പായി ഹിപ്പോലിറ്റസ് അറിയപ്പെടുന്നു. 235 വരെയും ഈ സഭാഭിന്നത റോമിൽ നിലനിന്നു. 235-ൽ ഹിപ്പോലിറ്റസും അന്നത്തെ ഔദ്യോഗിക ബിഷപ്പ് (പോപ്പ്) പൊന്തിയാനോസുമായി സർദീനിയായിൽ വച്ച് രമ്യതയിലായി. അധികം താമസിയാതെ രണ്ടുപേരും രക്തസാക്ഷികളായി

മരിച്ചു. റോമിലെ ബിഷപ്പ് ഫാബിയാൻ (236-250) രണ്ടു രക്തസാക്ഷിക ളുടെയും തിരുശേഷിപ്പ് സർദീനിയായിൽ നിന്ന് റോമിലേക്കു കൊണ്ടു വന്നു. റോമൻ സഭാചരിത്രത്തിൽ സഭ വിശുദ്ധനായി ഗണിച്ചിട്ടുള്ള ഏക ആന്റിപോപ്പും ഹിപ്പോലിറ്റസ് തന്നെ.

വളരെയധികം വിവാദങ്ങളിൽ ചെന്നുപെട്ടിട്ടുള്ള ഒരു വ്യക്തി ആയി രുന്നെങ്കിലും വളരെയധികം ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള ആളാണ് ഹിപ്പോ ലിറ്റസ്. അതുകൊണ്ട് സഭാചരിത്രത്തിൽ അദ്ദേഹത്തിന് മാന്യവും ഉന്ന തവുമായ സ്ഥാനം ഉണ്ട്. ആദിമസഭാചരിത്രത്തിൽ പാണ്ഡിത്യം കൊണ്ട് ഒറിഗനെപ്പോലെ ഉന്നതനിലവാരം പുലർത്തുന്ന ഒരാളാണ് ഹിപ്പോലി റ്റസ്. വേദപുസ്തക വ്യാഖ്യാനവും, സഭാചരിത്രവും ആദിമസഭയിൽ പട്ടംകൊട നടന്ന രീതികളും, സഭാഭരണ സംവിധാനവും ഹിപ്പോലിറ്റ സിന്റെ രചനയിൽ ഉൾപ്പെടുന്നു.

“എല്ലാ വേദവിപരീതങ്ങൾക്കുമെതിരെ” എന്ന കൃതിയാണ് ഇന്നു ലഭ്യമായിട്ടുള്ള അദ്ദേഹത്തിന്റെ രചനകളിൽ ഏറ്റം പ്രധാനപ്പെട്ടത്. യഹൂ ദന്മാരെയും ജ്ഞാനവാദികളെയും, മൊണാർക്കിയനിസത്തേയും, അക്കാ ലത്തുണ്ടായിരുന്ന മറ്റനേക വേദവിപരീതങ്ങളെയും അതിൽ നിശിത മായി വിമർശിച്ചിട്ടുണ്ട്. ദൈവത്വത്തിലെ ഏകത്വത്തേയും വി. ത്രിത്വ ത്തിന്റെ അവിഭാജ്യതയേയും, ദൈവത്വത്തിലെ ഓരോ വ്യക്തിത്വങ്ങളു ടെയും സ്വഭാവ സവിശേഷതകളെയും മനുഷ്യാവതാരത്തിന്റെ ശ്രേഷ്ഠ തയേയും ഇതിൽ ഹിപ്പോലിറ്റസ് വിവരിച്ചിട്ടുണ്ട്.

“അപ്പോസ്തോലിക പാരമ്പര്യം” എന്ന കൃതിയാണ് ഹിപ്പോലിറ്റ സിന്റെ രചനകളിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന മറ്റൊന്ന്. എ.ഡി. 215-നോടടുത്ത് ഇതു രചിക്കപ്പെട്ടുവെന്നു വിശ്വസിക്കപ്പെടുന്നു. അപ്പോ സ്തോലന്മാരുടെ പഠിപ്പിക്കൽ (ഡിഡാക്കെ) ഈജിപ്ഷ്യൻ സഭാ നടപ ടികൾ തുടങ്ങിയ ഗ്രന്ഥങ്ങളുമായി ഇതിനു വളരെ സാമ്യമുണ്ട്. ഹിപ്പോ ലിറ്റസിന്റെ കാലത്ത് സഭയിലെ കൂദാശാനുഷ്ഠാനങ്ങളെക്കുറിച്ച് പ്രത്യേ കിച്ച്, എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശൻ തുടങ്ങിയ സ്ഥാനികളുടെ പട്ടംകൊട ശുശ്രൂഷയും കുർബ്ബാന, മാമോദീസാ തുടങ്ങിയവയും എങ്ങനെ നടത്തിയിരുന്നു, നടത്തണം എന്നതിനെ സംബന്ധിച്ചാണ് ഈ ഗ്രന്ഥത്തിൽ പരാമർശിച്ചിരിക്കുന്നത്.

മേല്പ്പട്ടക്കാരുടെ പട്ടംകൊട ശുശ്രൂഷയെക്കുറിച്ചു പറയുന്നു. “വിശ്വാ സികൾ എല്ലാവരും കൂടെ ഒരാളെ തിരഞ്ഞെടുത്തതിനുശേഷം ബിഷ പ്പായി പട്ടം കെട്ടട്ടെ..... ഞായറാഴ്ച പുരോഹിതന്മാരും സാദ്ധ്യമാകു ന്നത്രയും ബിഷപ്പന്മാരും ഒന്നിച്ചു കൂടണം.... എല്ലാവരുടെയും സമ്മത ത്തോടുകൂടി ബിഷപ്പന്മാർ അയാളുടെ (പുതിയതായി പട്ടം കെട്ടപ്പെടുന്ന

ബിഷപ്പിന്റെ) മേൽ കൈ ആവസിപ്പിക്കണം... അദ്ദേഹത്തെ ബിഷപ്പാക്കിയശേഷം എല്ലാവരും അദ്ദേഹത്തിനു സമാധാനചുംബനം നൽകണം..” അതിനുശേഷം വിശുദ്ധ കുർബ്ബാന അർപ്പിക്കപ്പെടണം. വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന രീതിയും ഇവിടെ വിവരിക്കുന്നുണ്ട്. അതിനു ശേഷം പുരോഹിതന്മാർക്കും ശെമ്മാശന്മാർക്കും പട്ടം കൊടുക്കേണ്ടതെങ്ങിനെയാണെന്നു വിശദീകരിക്കുന്നു.

മാമോദീസായുടെ ഒരു പൂർണ്ണക്രമം തന്നെ കൊടുത്തിട്ടുണ്ട്. “പ്രഭാതത്തിൽ വെള്ളത്തിന്മേൽ പ്രാർത്ഥന നടത്തണം... എല്ലാവരും വസ്ത്രം മാറ്റണം... ആദ്യം ശിശുക്കളെ മാമോദീസാ മുക്കണം, അവർക്കുവേണ്ടി അവർക്കു തന്നെ സംസാരിക്കുവാൻ (വിശ്വാസം ഏറ്റുപറയുക) സാധിക്കുമെങ്കിൽ അവൻ സംസാരിക്കട്ടെ. അതിനുശേഷം പുരുഷന്മാരെയും എല്ലാവർക്കുമൊടുവിൽ സ്ത്രീകളെയും മാമോദീസാ മുക്കുക....” തുടർന്ന് വിശ്വാസം ഏറ്റുപറയുന്നതിനെക്കുറിച്ചും മൂറോൻ അല്ലാത്ത തൈലം കൊണ്ട് അഭിഷേകം ചെയ്യുന്നതിനെക്കുറിച്ചും പിശാചിനെ ബഹിഷ്ക്കരിക്കുന്നതിനെക്കുറിച്ചും പറയുന്നു.

മാമോദീസായ്ക്കു ശേഷം “ഞാൻ നിന്നെ യേശുക്രിസ്തുവിന്റെ നാമത്തിൽ വി. തൈലത്താൽ അഭിഷേകം ചെയ്യുന്നു” എന്നു പറഞ്ഞു കൊണ്ട് പുരോഹിതൻ കൂദാശ ചെയ്ത തൈലത്താൽ അഭിഷേകം ചെയ്യണം. പുതിയ വസ്ത്രം ധരിച്ചതിനുശേഷം മഹാപുരോഹിതൻ തലയിൽ കൈ വച്ച് പരിശുദ്ധാത്മദാനത്തിനായി പ്രാർത്ഥിക്കണം. എന്നിട്ട് മഹാപുരോഹിതൻ “പിതാവും പുത്രനും പരിശുദ്ധറൂഹായുമായ കർത്താവിൽ ഞാൻ നിന്നെ വി. തൈലത്താൽ അഭിഷേകം ചെയ്യുന്നു” എന്ന് പറഞ്ഞു വിശുദ്ധതൈലത്താൽ അഭിഷേകം ചെയ്യണം. തുടർന്ന് വി. കുർബ്ബാന അർപ്പിക്കുകയും വിശ്വാസിക്കു നൽകുകയും ചെയ്യുന്നു (യുർഗൻസ് I.169).

‘ദാനിയേലിന്റെ പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനം’, ‘തിരുവെഴുത്തുകളിൽ നിന്ന് ക്രിസ്തുവിനെക്കുറിച്ചും അന്തിക്രിസ്തുവിനെക്കുറിച്ചുമുള്ള വിശദീകരണം’, ‘ഗ്രീക്കുകാർക്കെതിരെ’ തുടങ്ങി ഹിപ്പോലിറ്റസിന്റെ മറ്റു പല ഗ്രന്ഥങ്ങളുടെയും ഭാഗങ്ങളും ഇന്ന് ലഭ്യമാണ്.

### കൊരിന്തിലെ ദീവന്നാസ്യോസ് (165-175)

ഏകദേശം 165-നും 175-നും ഇടയ്ക്ക് കൊരിന്തിലെ ബിഷപ്പായിരുന്നു ദീവന്നാസ്യോസ്. അപ്പോളജിസ്റ്റിന്റെ കൂട്ടത്തിൽ അദ്ദേഹവും പരിഗണിക്കപ്പെടുന്നതിന്റെ പ്രധാന കാരണം അദ്ദേഹം എഴുതിയിട്ടുള്ള ലേഖനങ്ങളാണ്. എട്ടു ലേഖനങ്ങളെങ്കിലും അദ്ദേഹം എഴുതിയതായി പറയ

പ്പെടുന്നുണ്ട്. എന്നാൽ ഒന്നും പൂർണ്ണമായി ലഭ്യമല്ല. യൗസേബിയോസിന്റെ സഭാചരിത്രത്തിൽ അദ്ദേഹം റോമർക്കെഴുതിയ ലേഖനത്തിന്റെ ചില ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുണ്ട് (യുർഗൻസ് I.45).

## മിനുക്കിയൂസ് ഫെലിക്സ് (218-235)

റോമിൽ ജിവിച്ചിരുന്ന ക്രിസ്ത്യാനിയായ ഒരു നിയമ പണ്ഡിതൻ എന്ന നിലയിലാണ് മിനുക്കിയൂസ് ഫെലിക്സ് അറിയപ്പെടുന്നത്. അദ്ദേഹം 218-നും 235-നും ഇടയ്ക്ക് ജീവിച്ചിരുന്നതായി കരുതപ്പെടുന്നു. അദ്ദേഹത്തിന്റെ ഒരേ ഒരു രചനയായി അറിയപ്പെടുന്നത് 'ഒക്റ്റാവിയൂസ്' എന്ന പേരിലുള്ള ഒരു സംവാദമാണ്. ഒരു ക്രിസ്ത്യാനിയായ ഒക്റ്റാവിയൂസും പുറജാതിയായ കർഡിലിയൂസും തമ്മിലുള്ള സംവാദമായാണ് പുസ്തകം എഴുതിയിരിക്കുന്നത്. 218-നും 235-നും ഇടയ്ക്ക് ഇതെഴുതിയെന്നാണ് പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്നത്. പുറജാതികളുടെ അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും വളരെ നിശിതമായി ഇതിൽ വിമർശിച്ചിട്ടുണ്ട്.

ക്രിസ്ത്യാനികൾക്കെതിരായി ഉയർന്നിട്ടുള്ള ആരോപണങ്ങൾക്കെല്ലാം വളരെ വ്യക്തമായും ശക്തമായ ഭാഷയിലും മറുപടി നൽകുന്നുണ്ട്. മാർക്കസ് ഔറേലിയൂസ് ചക്രവർത്തി ക്രിസ്ത്യാനികളെ പീഡിപ്പിച്ചപ്പോൾ അവർക്കെതിരായി ഉന്നയിച്ച ആരോപണങ്ങൾക്കാണു മറുപടി നൽകിയിരിക്കുന്നതെന്ന് പുസ്തകം വായിക്കുമ്പോൾ മനസ്സിലാകും. ക്രിസ്ത്യാനികളുടെ ജീവിതവിശുദ്ധിയും ഉന്നതമായ ധാർമ്മിക നിലവാരവും ഗ്രന്ഥത്തിൽ എടുത്തു കാണിക്കുന്നുണ്ട് (ഒക്ടാവിയൂസ് 31:5). ദൈവനാമമഹത്വത്തിനായി സഹിഷ്ണുതയോടെ ക്രിസ്ത്യാനികൾ പീഡയെ അഭിമുഖീകരിക്കുന്നുവെന്നും ചൂണ്ടിക്കാണിക്കുന്നു. സംവാദത്തിന്റെ അവസാനം കാർഡിലിയൂസ് തോൽവി സമ്മതിക്കുകയും ക്രിസ്ത്യാനി ആകുവാനുള്ള ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്യുന്നു.

## ഹെഗെസിപ്പസ് (160)

ജ്ഞാനവാദികൾക്കെതിരെ ശക്തമായി രംഗത്തുവരുന്ന ഒരാളാണ് ഹെഗെസിപ്പസ്. അദ്ദേഹം ഏതു നാട്ടുകാരനായിരുന്നുവെന്നറിയില്ല. വിദേശത്തു താമസിച്ചിരുന്ന യഹൂദനൊ യഹൂദ പാരമ്പര്യത്തിൽ വളർന്നു വന്ന ആളോ ആണ് എന്നു കരുതപ്പെടുന്നു. എ.ഡി. 155-നോടടുത്ത് അദ്ദേഹം റോമാനഗരം സന്ദർശിച്ചതായി അറിയാം. രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടെ നിര്യാതനായി.

അക്കാലത്തു ജീവിച്ചിരുന്ന ജ്ഞാനവാദികൾ തങ്ങളാണ് യഥാർത്ഥ ക്രൈസ്തവവിശ്വാസികളും അപ്പോസ്തോലന്മാരുടെ യഥാർത്ഥ പിൻഗാ

മികളും എന്നു വാദിച്ചു. അപ്പോൾ സഭയുടെ പൊതു പാരമ്പര്യവും പൈതൃകവും എന്താണെന്നു മനസ്സിലാക്കുവാൻ ഹെഗെസിപ്പസ് ശ്രമിക്കുന്നു. വിവിധ ക്രൈസ്തവകേന്ദ്രങ്ങൾ സന്ദർശിച്ച് അവിടുത്തെ പതിവുകളും പാരമ്പര്യങ്ങളും കണ്ടു മനസ്സിലാക്കി 'ഓർമ്മക്കുറിപ്പുകൾ' എന്ന പേരിൽ അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ചു. ആ പുസ്തകം പൂർണ്ണരൂപത്തിൽ ഇന്നു ലഭ്യമല്ല. പല ഭാഗങ്ങളുടെയും ഉദ്ധരണികൾ യൗസേബിയോസിന്റെ സഭാചരിത്രത്തിലുണ്ട്.

അപ്പോസ്തോലന്മാരുടെ യഥാർത്ഥ പിന്തുടർച്ചയും, ഉപദേശങ്ങളും പുരാതനസഭകളാണു സംരക്ഷിക്കുന്നതെന്നും അവയ്ക്കെല്ലാം അന്തർലീനമായിരിക്കുന്ന ഒരു ഐക്യരൂപമുണ്ടെന്നും ഹെഗെസിപ്പസ് കണ്ടെത്തുന്നു. ജ്ഞാനവാദക്കാരുടെ ഉപദേശങ്ങൾ ഓരോ ദേശത്തും, വ്യത്യസ്തമാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ന്യായപ്രമാണവും പ്രവാചകന്മാരും, നമ്മുടെ കർത്താവും പറഞ്ഞതിന്റെ പിന്തുടർച്ച അപ്പോസ്തോലികസഭകളിൽ കാണാമെന്ന് അദ്ദേഹം സാക്ഷിക്കുന്നു.

## അന്ത്യോക്യയിലെ സെറാപ്പിയൻ

സെപ്റ്റിമസ് സേവേറസ് ചക്രവർത്തിയുടെ കാലത്താണ് സെറാപ്പിയൻ ജീവിച്ചിരുന്നത് (192–211). അദ്ദേഹം അന്ത്യോക്യയുടെ എട്ടാമത്തെ ബിഷപ്പായിരുന്നുവെന്നു വിശ്വസിക്കപ്പെടുന്നു. എ.ഡി 200–നോടടുത്ത് മൊണ്ടാനിസത്തിനെതിരെ വളരെ ശക്തമായി സെറാപ്പിയൻ എഴുതുന്നുണ്ട്.

## അലക്സാന്ത്ര്യയിലെ ക്ലിമ്മീസ് (150–216)

ആദിമസഭാചരിത്രത്തിലെ പ്രഗത്ഭനായ ഒരു പിതാവാണ് അലക്സാന്ത്ര്യയിലെ ക്ലിമ്മീസ്. തീത്തുസ് ഫ്ളാവിയൂസ് ക്ലീമ്മീൻസ് എന്നാണ് അദ്ദേഹത്തിന്റെ മുഴുവൻ പേര്. ഏഥൻസിൽ ഗ്രീക്കു മാതാപിതാക്കളുടെ പുത്രനായി എ.ഡി. 150–നോടടുത്ത് അദ്ദേഹം ജനിച്ചു എന്നു വിശ്വസിക്കപ്പെടുന്നു. ഏഥൻസിൽ പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം തത്വചിന്തയും പഠിച്ചു. ഇതിനിടെ ക്രിസ്തുമതത്തിൽ ആകൃഷ്ടനായി ഒരു ക്രിസ്ത്യാനിയായിത്തീർന്നു.

ക്രിസ്തുമതത്തെക്കുറിച്ചു കൂടുതൽ പഠിക്കുവാനും, ക്രിസ്തീയ ഗുരുക്കന്മാരെ അന്വേഷിച്ചും അദ്ദേഹം സിറിയ, പാലസ്തീൻ, ഇറ്റലി എന്നവിടങ്ങളിലേക്കു യാത്ര ചെയ്തു. അലക്സാന്ത്ര്യയിലെത്തിയ അദ്ദേഹം അവിടുത്തെ (കാറ്റകെറ്റിക്കൽ) സ്കൂളിന്റെ അധിപധിയായ പന്താനിയോസിനെ കണ്ടുമുട്ടി, അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിൽ ആകൃഷ്ടനായ ക്ലിമ്മീസ് പന്താനിയോസിന്റെ ശിഷ്യത്വം സ്വീകരിച്ച് അവിടെ താമസ

മാക്കി. കാറ്റകെറ്റിക്കൽ സ്കൂളിന്റെ നടത്തിപ്പിൽ അദ്ദേഹം സഹകരിച്ചു. പന്താനിയോസിനുശേഷം എ.ഡി 200-ൽ ക്ലിമ്മീസ് ഈ വിദ്യാലയത്തിന്റെ അധിപനായി. സെപ്റ്റിമസ് സേവേറസ് ചക്രവർത്തി ക്രിസ്ത്യാനികളെ ക്രൂരമായി പീഡിപ്പിച്ചപ്പോൾ 202-ലൊ, 203-ലൊ ക്ലിമ്മീസ് ഈജിപ്റ്റിൽ നിന്ന് ഓടിപ്പോയി. കപ്പദോക്കിയായിൽ എത്തിയ അദ്ദേഹം മരണം വരെ അവിടെ താമസിച്ചു. എ.ഡി 211-നും 216-നും ഇടയ്ക്ക് അദ്ദേഹം മരിച്ചു വെന്നാണ് കരുതുന്നത്.

അലക്സാന്ത്ര്യയിൽ ജീവിച്ചിരുന്ന കാലത്തും അതിനുശേഷം കപ്പ ദോക്യയിൽ വച്ചും ക്ലിമ്മീസ് അനേക ഗ്രന്ഥങ്ങൾ ചമച്ചിട്ടുണ്ട്. ഏറ്റവും പ്രധാനപ്പെട്ട മൂന്ന് ഗ്രന്ഥങ്ങൾ 'ഗ്രീക്കുകാരോടുള്ള ആഹ്വാനം', 'ഗുരു' (പൈഡഗോഗസ്), 'പലവക' (മിസലേനിയസ്) എന്നിവയാണ്. ആദികാല ക്രൈസ്തവ വേദശാസ്ത്രത്തിൽ മുൻപന്തിയിൽ നിൽക്കുന്നവയാണ് ഈ മൂന്ന് ഗ്രന്ഥങ്ങളും. എ.ഡി. 200-നു മുമ്പ് എഴുതിയതാണ് 'ഗ്രീക്കുകാ രോടുള്ള ആഹ്വാനം.' വിശ്വാസ സമർത്ഥകസ്വഭാവമുള്ള ഈ ഗ്രന്ഥം ക്രിസ്തുമതത്തിന്റെ അടിസ്ഥാന വേദശാസ്ത്രതത്വങ്ങളെ വിശദീകരി ച്ചുകൊടുക്കുന്നു.

വചനമായ ദൈവം മനുഷ്യരാശിയുടെ ആരംഭം മുതൽ പ്രവർത്തി കൊണ്ടിരുന്നവനാണ്. എല്ലാം ഉളവാകുന്നതിനു മുമ്പെ അവൻ ദൈവ ത്തോടു കൂടി ഉണ്ടായിരുന്നു. മനുഷ്യരുടെ രക്ഷയ്ക്കുവേണ്ടി അവൻ മനുഷ്യാവതാരം ചെയ്തു. വേദപുസ്തകാടിസ്ഥാനത്തിലും ആവശ്യമു ള്ളിടത്ത് ഗ്രീക്കു തത്വചിന്തയുപയോഗിച്ചും ക്ലിമ്മീസ് മനുഷ്യാവതാര രക്ഷാമർമ്മങ്ങൾ ഇതിലൂടെ വിശദീകരിക്കുന്നു (I.71; 6.68.2; യുർഗൻസ് I.176).

എ.ഡി. 202-നു മുമ്പ് എഴുതിയ 'ഗുരു' എന്നോ കുട്ടികളുടെ അദ്ധ്യാ പകൻ എന്നോ വിളിച്ചുവരുന്ന ഗ്രന്ഥം, ക്രിസ്തീയ വിശ്വാസത്തിൽ എങ്ങനെ വളരണമെന്ന് വിശ്വാസപഠിതാക്കളെ ഉപദേശിക്കുന്നതാണ്. വിശ്വാസം പഠിക്കുന്നവരെ മാമോദീസായ്ക്കും ക്രിസ്തീയ ജീവിത ത്തിനും വേണ്ടി ഒരുക്കുകയായിരുന്നു ഇതിന്റെ ഉദ്ദേശ്യം. "മാമോദീസാ ഏൽക്കുമ്പോൾ നാം പ്രകാശിതരാകുന്നു (enlightened). പ്രകാശിതരാ കുമ്പോൾ നാം പുത്രനായി സ്വീകരിക്കപ്പെടുന്നു; പുത്രന്മാരാകുമ്പോൾ നാം പൂർണ്ണരാകുന്നു" എന്നിപ്രകാരം ഉദ്ബോധിപ്പിച്ചുകൊണ്ട് ദൈവ ത്തെപ്പോലെ ആയിത്തീരുവാൻ അദ്ദേഹം ആഹ്വാനം ചെയ്യുന്നു.

അർത്ഥവത്തായ ക്രിസ്തീയജീവിതം എങ്ങനെ നയിക്കാം എന്നു ക്ലിമ്മീസ് വിശദീകരിച്ചു കൊടുക്കുന്നുണ്ട്. ഈ പുസ്തകം ശിക്ഷണ ത്തിന്റേതാണെങ്കിൽ മിസലേനിയസ് ഉപദേശങ്ങൾ കൊണ്ടും പഠനങ്ങൾ

കൊണ്ടും നിറഞ്ഞിരിക്കുന്നു. മറ്റു ഗ്രന്ഥങ്ങളിൽ വിട്ടുപോയ ആശയങ്ങളും ഇതിൽ ചേർത്തിട്ടുണ്ടെന്നു തോന്നും. ഇതും 202-നു മുമ്പ് എഴുതിയതാണ്.

“ഭൗമികസഭയിലുള്ള ബിഷപ്പ്, കശ്ശീശ്ശാ, ശെമ്മാശൻ തുടങ്ങിയ വ്യത്യസ്തസ്ഥാനങ്ങൾ, മാലാഖമാർക്കടുത്ത തേജസ്സിന്റെയും, അപ്പോസ്തോലന്മാരുടെ പാത പിന്തുടർന്നവരെയും സുവിശേഷമനുസരിച്ച് പൂർണ്ണനീതിയിൽ ജീവിച്ചിട്ടുള്ളവരെയും കാത്തിരിക്കുന്നുവെന്ന് തിരുവെഴുത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളുടെയും ദൃഷ്ടാന്തവുമാണ് എന്ന് ക്ലിമ്മീസ് അഭിപ്രായപ്പെടുന്നു (6.13, 107.2) (യുർഗൻസ് I-84). ക്രിസ്തീയ കുടുംബജീവിതവും സഭാജീവിതവും ഈ ഗ്രന്ഥത്തിൽ അപഗ്രഥനവിധേയമാക്കിയിരിക്കുന്നു.

ഇതു കൂടാതെ മറ്റനേക വേദശാസ്ത്ര തത്വചിന്തകളും, വേദപുസ്തക വ്യാഖ്യാനഗ്രന്ഥങ്ങളും ക്ലിമ്മീസ് ചമച്ചിട്ടുണ്ട്. യവന തത്വചിന്തയിലെ പ്രയോഗങ്ങൾ ക്രിസ്തീയ സത്യങ്ങൾ വിശദീകരിക്കുന്നതിന് അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. അക്കാലത്തുണ്ടായിരുന്ന വേദവിപരീതങ്ങളെ പ്രത്യേകിച്ചു ജ്ഞാനവാദത്തെ ക്ലിമ്മീസ് നഖശിഖാന്തം എതിർക്കുന്നുണ്ട്.

**ഒറിഗൻ (185-254)**

ആദിമ ക്രൈസ്തവസഭയിലെ ഏറ്റവും പ്രഗത്ഭനായ പണ്ഡിതനായിരുന്നു ഒറിഗൻ. സഭാപാരമ്പര്യത്തിൽ വേദശാസ്ത്രവീഥിയിലെ ‘ഉരുക്കു മനുഷ്യൻ’ എന്ന് അദ്ദേഹത്തെ വിശേഷിപ്പിച്ചിട്ടുണ്ട്. സഭാപാരമ്പര്യങ്ങളിലും വേദശാസ്ത്രമേഖലയിലും ജീവിതകാലത്തിനു ശേഷവും നൂറ്റാണ്ടുകളോളം ഒറിഗന്റെ സ്വാധീനം നിറഞ്ഞുനിന്നിട്ടുണ്ട്.

എ.ഡി. 185-നോടടുത്ത് അലക്സാന്ത്ര്യയിൽ കൈസ്ത്രവ മാതാപിതാക്കളുടെ സന്തതിയായി ഒറിഗൻ ജനിച്ചു. സെപ്റ്റിമുസ് സേവേറിയോസിന്റെ പീഡയുടെ കാലത്ത്, ഒറിഗന് ഏകദേശം പതിനേഴു വയസ്സായപ്പോൾ അദ്ദേഹത്തിന്റെ പിതാവ് ഒരു രക്തസാക്ഷിയായി മരിച്ചു. പിതാവിന്റെ കൂടെ രക്തസാക്ഷിയാകുവാൻ ഒറിഗനും ആഗ്രഹിച്ചെങ്കിലും അദ്ദേഹത്തിന്റെ മാതാവ് അദ്ദേഹത്തിന്റെ വസ്ത്രം എല്ലാം ഒളിപ്പിച്ചുവെച്ചതിനാൽ അദ്ദേഹത്തിന് അതു സാദ്ധ്യമായില്ല.

പിതാവിന്റെ മരണത്തോടെ കുടുംബഭാരം മുഴുവൻ മൂത്തപുത്രനായ ഒറിഗൻ ഏറ്റെടുക്കേണ്ടി വന്നു. ക്രിസ്ത്യാനിയായതുകൊണ്ട് കുടുംബസ്വത്തുക്കൾ മുഴുവൻ ഗവൺമെന്റു കണ്ടുകെട്ടി. വലിയ ധനികനായ ഒരു ക്രിസ്ത്യാനി സ്ത്രീ ഒറിഗനെ ദത്തെടുത്തു. അവരുടെ ഭവനത്തിൽ ജ്ഞാനവാദികൾ സമ്മേളിച്ചിരുന്നു. അവരുടെ പ്രാർത്ഥനകളിൽ പങ്കെ

ടുക്കുവാൻ താൽപര്യമില്ലാതിരുന്നതുകൊണ്ട് ഒറിഗൻ അവിടം വിട്ടു. തന്നത്താൻ പഠിക്കുകയും മറ്റുള്ളവരെ പഠിപ്പിക്കുകയും കൈയെഴുത്തുപ്രതികൾ പകർത്തി എഴുതുകയും അതിൽനിന്നും ലഭ്യമായ തുച്ഛവരുമാനം കൊണ്ട് ജീവിക്കുകയും ചെയ്തു. അമ്മോണിയസ് സാക്കസ് എന്ന യവന തത്വചിന്തകന്റെ അടുക്കലും ഒറിഗൻ പോയി പഠിച്ചു. ഇതിനിടെ എബ്രായഭാഷയിലും പ്രാവീണ്യം നേടി.

പീഡകളുടെ കാലത്ത് അടച്ചിട്ടിരുന്ന അലക്സാന്ത്ര്യയിലെ വേദശാസ്ത്രവിദ്യാലയം എ.ഡി. 204-ൽ വീണ്ടും തുറന്നു. അപ്പോൾ അന്നത്തെ അലക്സാന്ത്ര്യയിലെ ബിഷപ്പ് (പാത്രിയർക്കീസ്) ദെമത്രിയൂസ് ആ വിദ്യാലയത്തിന്റെ അധിപനായി പതിനെട്ടു വയസ്സു മാത്രം പ്രായമുണ്ടായിരുന്ന ഒറിഗനെ നിയമിച്ചു. ഈ സമയമായപ്പോഴേക്കും ഒറിഗൻ വേദശാസ്ത്രത്തിലും തത്വശാസ്ത്രത്തിലും അസാമാന്യമായ പാണ്ഡിത്യം നേടിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിൽ നിന്ന് അറിവാർജ്ജിക്കുവാൻ സ്ത്രീപുരുഷഭേദമെന്യേ അനേകർ ഒറിഗന്റെ ശിഷ്യത്വം സ്വീകരിച്ചു.

സർവ്വസംഗപരിത്യാഗിയായി ജീവിക്കുവാനാണ് അദ്ദേഹം ആഗ്രഹിച്ചത്. സ്വയം പരിത്യാഗത്തിന്റെ അടയാളമായിട്ടൊ സ്വർഗ്ഗരാജ്യത്തിനു വേണ്ടി തന്നത്താൻ സമർപ്പിക്കുവാൻ വേണ്ടിയോ, അനേക സ്ത്രീപുരുഷന്മാർ അടുത്തിടപഴകുമ്പോൾ ഉണ്ടായേക്കാവുന്ന അപവാദങ്ങൾ ഇല്ലാതാക്കുവാനുദ്ദേശിച്ചോ എന്തിനെന്നറിയില്ല മത്തായിയുടെ സുവിശേഷത്തിലെ 19-ാം അദ്ധ്യായം 12-ാം വാക്യം ആക്ഷരികമായി അനുസരിച്ച് അദ്ദേഹം സ്വയം ഷണ്ഡനാക്കി.

കഠിനവ്രതങ്ങൾ അദ്ദേഹം അനുഷ്ഠിച്ചു. വീഞ്ഞോ മദ്യമോ ഉപയോഗിക്കാതെയും, ചെരിപ്പിടാതെ നടക്കുകയും, തറയിൽ കിടന്നുറങ്ങുകയും ചെയ്തു. പകൽ മുഴുവൻ പഠിപ്പിക്കുകയും രാത്രി മുഴുവൻ പഠിക്കുകയും ചെയ്ത അമാനുഷിക പാണ്ഡിത്യത്തിന്റെ ഉറവയായി അദ്ദേഹം മാറി. അദ്ദേഹത്തിന്റെ പ്രസിദ്ധി നാനാഭാഗത്തേക്കും പരന്നു.

എ.ഡി. 211 മുതൽ 214 വരെയുള്ള കാലഘട്ടത്തിൽ വിശ്വാസം പഠിപ്പിക്കുവാനും, വിശ്വാസപരമായ കാര്യങ്ങളിൽ സംവാദത്തിലേർപ്പെടുവാനുമായി, റോം, അറേബ്യ, അന്ത്യോക്യ തുടങ്ങിയ ദേശങ്ങളിൽ സഞ്ചരിച്ചു. എ.ഡി. 215-ൽ പീഡയുടെ കാലത്ത് അദ്ദേഹം അലക്സാന്ത്ര്യ വിട്ടു. പാലസ്തീനിലെ കൈസര്യായിലും യെരുശലേമിലും അദ്ദേഹം പഠിപ്പിച്ചു. അവിടങ്ങളിലെ മെത്രാന്മാർ ഒറിഗന്റെ സുഹൃത്തുക്കളായിരുന്നു. അവർ ദേവാലയത്തിലെ ആരാധനാമദ്ധ്യേ പ്രസംഗിക്കുവാൻ ഒറിഗനോടാവശ്യപ്പെടുകയും അദ്ദേഹം അതു ചെയ്യുകയും ചെയ്തു.

ഒരു അയ്മേനിയായ ഒറിഗനെ ആരാധാനമദ്ധ്യേ പ്രസംഗിക്കുവാൻ അനുവദിച്ചത് കാനോൻ ലംഘനമാണ് എന്നാരോപിച്ച് അലക്സാന്ത്ര്യയിലെ ബിഷപ്പ് ദെമത്രിയൂസ് അതിനെ ശക്തിയായി എതിർക്കുകയും ഉടനെ അലക്സാന്ത്ര്യയിൽ തിരിച്ചെത്തുവാൻ ഒറിഗനോടാജ്ഞാപിക്കുകയും ചെയ്തു. ഒറിഗൻ തിരിച്ചുചെന്നു. എന്നാലും ദൈമത്രിയൂസുമായുള്ള ബന്ധം വഷളായിക്കൊണ്ടിരുന്നു. വലിയ പാണ്ഡിത്യമൊന്നുമില്ലാതിരുന്ന, സ്വേഛാധിപതിയായ ദെമത്രിയൂസിന് ഒറിഗന്റെ അനുദിനം വർദ്ധിച്ചുവരുന്ന പ്രസിദ്ധിയിൽ അസൂയ തോന്നി. അദ്ദേഹത്തെ വരുതിയിൽ വരുത്തുവാൻ ദെമത്രിയൂസ് ആഗ്രഹിച്ചു.

പതിനഞ്ചു വർഷങ്ങൾക്കുശേഷം വീണ്ടും ഒറിഗൻ കൈസര്യായിലെത്തിയപ്പോൾ യെറുശലേമിലെയും കൈസര്യായിലേയും ബിഷപ്പന്മാർ ഒന്നിച്ച് അദ്ദേഹത്തിനു പട്ടം കൊടുത്ത് പുരോഹിതനാക്കി. ഇത് ശരിക്കും ദെമത്രിയോസിനെ ക്ഷുഭിതനാക്കി. ഒരാളെ അയാളുടെ ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുവാദമില്ലാതെ പൗരോഹിത്യസ്ഥാനത്തേക്കുയർത്തുന്നത് കാനോൻ ലംഘനമാണ് എന്ന് ദെമത്രിയോസ് വാദിച്ചു. ദെമത്രിയൂസ് എ.ഡി. 230–തിലും 231–ലും അലക്സാന്ത്ര്യയിൽ രണ്ടു സുന്നഹദോസുകൾ വിളിച്ചുകൂട്ടി ഒറിഗനെ മുടക്കി, സ്ഥാനഭ്രഷ്ടനാക്കി. സ്വയം ഷണ്ഡനാക്കി, ഷണ്ഡൻ വൈദികസ്ഥാനത്തേക്കു പ്രവേശിച്ചു, ഭദ്രാസനമെത്രാപ്പോലീത്തായുടെ അനുമതിയില്ലാതെ പുരോഹിതനായി, വേദവിപരീതം പഠിപ്പിക്കുന്നു എന്നിങ്ങനെ പല കുറ്റങ്ങളും ഒറിഗന്റെ മേൽ ആരോപിച്ചിരുന്നു.

അധികാരത്തിന്റെ മത്തു തലയ്ക്കു പിടിച്ച അൽപജ്ഞാനിയായ ഒരു മെത്രാന്റെ വിഡ്ഢിത്തമായിട്ടേ ഒറിഗൻ മുടക്കിനെ കണ്ടുള്ളു. കൈസരിയായിലേയും, കപ്പദോക്യയിലേയും പാലസ്തീനിലേയും, അഖായിയായിലേയും അറേബ്യയിലേയും ബിഷപ്പന്മാർ ദെമത്രിയൂസ് ഒറിഗനെ മുടക്കിയത് അംഗീകരിക്കുവാൻ തയ്യാറായില്ല.

ഇതിനകം പാലസ്തീനിലെ കൈസര്യായിൽ വന്നു താമസമാക്കിയ ഒറിഗൻ അവിടെ അലക്സന്ത്ര്യയിലെപ്പോലെ ഒരു വേദശാസ്ത്ര വിദ്യാലയം ആരംഭിച്ചു. ഡീഷ്യസ് ചക്രവർത്തിയുടെ പീഡയുടെ സമയത്ത് ഒറിഗനെ ബന്ധിച്ചു തടവിലാക്കി കഠിനമായി ഉപദ്രവിച്ചു. അതിന്റെ ഫലമായി സോർ എന്ന സ്ഥലത്ത് വച്ച് 69–ാമത്തെ വയസ്സിൽ 253–ലോ 254–ലോ ഒറിഗൻ മരിച്ചു.

യൗസേബിയോസ് ഒറിഗന്റെ ഒരാരാധകനായിരുന്നു. അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ ആറാമത്തെ പുസ്തകം മുഴുവൻ തന്നെ ഒറിഗനെക്കുറിച്ചു പ്രതിപാദിക്കുവാനാണ് ഉപയോഗിച്ചിരിക്കുന്നത്. ഒറിഗൻ

എഴുതിയിട്ടുള്ള പുസ്തകങ്ങൾക്കു കണക്കില്ല. ഒറിഗന്റെ ഗ്രന്ഥങ്ങളിൽ വളരെ ചെറിയ ഒരു ഭാഗം മാത്രമേ ലഭ്യമായിട്ടുള്ളു. യൗസേബിയോസ് ഒറിഗന്റെ പുസ്തകങ്ങളുടെ ഒരു ലിസ്റ്റുണ്ടാക്കിയിട്ടുണ്ട്. പക്ഷെ ഇപ്പോൾ ആ ലിസ്റ്റും നഷ്ടമായിരിക്കുന്നു. ജെറോമിന്റെ കണക്കനുസരിച്ച് ഒറിഗന്റേതായി രണ്ടായിരത്തിൽ അധികം പുസ്തകങ്ങളുണ്ട്. എന്നാൽ എപ്പിഫാനിയോസ് പറയുന്നത്, ഒറിഗന്റെ പുസ്തകങ്ങളുടെ എണ്ണം ആറായിരം ആണെന്നാണ്.

ഒറിഗന്റെ വേദപുസ്തക പഠനത്തിന്റെ ഏറ്റവും വലിയ സംഭാവന 'ഹെക്സാപ്ല' എന്നറിയപ്പെടുന്ന വേദപുസ്തക വിമർശനപഠനമാണ്. ഗ്രീക്ക്, എബ്രായ ഭാഷകളിൽ വേദപുസ്തകത്തിന്റെ ആറു പതിപ്പുകൾ ഒന്നിച്ചുചേർത്ത് സമാന്തരമായി എഴുതിവെച്ചിരിക്കുകയാണിതിൽ. ഇരുപത്തിയേഴു വർഷത്തെ അദ്ധ്വാനത്തിന്റെ ഫലമാണിത്. ആറു സമാന്തരകോളങ്ങളിൽ ആദ്യത്തേതിൽ എബ്രായഭാഷയിലും, രണ്ടാമത്തേതിൽ അതുതന്നെ ഗ്രീക്ക് അക്ഷരങ്ങളിലും, മൂന്നാമത്തേതിൽ സെപ്റ്റുജന്റും, നാലും, അഞ്ചും, ആറും കോളങ്ങളിൽ മൂന്നു വ്യത്യസ്ത ഗ്രീക്ക് പതിപ്പുകളും എഴുതിയിരിക്കുന്നു. പിൽക്കാല വേദപുസ്തക പഠിതാക്കൾക്ക് വളരെ പ്രയോജനം ചെയ്ത ഒരു ഗ്രന്ഥമാണിത്.

ഒറിഗന്റെ വേദപുസ്തക വ്യാഖ്യാനങ്ങൾ അസംഖ്യങ്ങളാണ്. വേദപുസ്തകത്തിലെ മിക്കവാറും എല്ലാ പുസ്തകങ്ങളുടെയും വ്യാഖ്യാനങ്ങൾ ഒറിഗൻ എഴുതിയിട്ടുണ്ട്. പഴയനിയമവും പുതിയനിയമവും ഒറിഗന് ഒരുപോലെ ഹൃദിസ്ഥമായിരുന്നു. അവയെ അടിസ്ഥാനമാക്കി അനേക പ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വേദശാസ്ത്ര ഗ്രന്ഥങ്ങളിൽ ലഭ്യമായിട്ടുള്ളവയിൽ ഏറ്റവും പ്രധാനപ്പെട്ടവ, "അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ", "സെൽസുസിനെതിരായി" എന്നിവയാണ്. 'അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ' തലക്കെട്ടു സൂചിപ്പിക്കുന്നതുപോലെ സഭയുടെ കാതലായ വിശ്വാസസത്യങ്ങളെ രേഖപ്പെടുത്തുന്നു. ഗ്രീക്കുതത്വചിന്തയുടെയും, രൂപകാർത്ഥത്തിലുള്ള (Allegorical) വേദപുസ്തക വ്യാഖ്യാനത്തിന്റെയും നല്ല സ്വാധീനം ഇതിലുണ്ട്. സൃഷ്ടിയെക്കുറിച്ചും, ക്രിസ്തുവിനെക്കുറിച്ചും, മനുഷ്യരക്ഷയെക്കുറിച്ചും എല്ലാം ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്.

സെൽസൂസ് എന്നു പറയുന്ന ആൾ ഒരു ഗ്രീക്കു തത്വചിന്തകനായിരുന്നു. അദ്ദേഹം ക്രിസ്തുമതത്തെ വിമർശിച്ചുകൊണ്ട് True Discourse എന്ന ഒരു പുസ്തകമെഴുതി. അതിനുള്ള മറുപടി നൽകിക്കൊണ്ട് സെൻസൂസിന്റെ വാദമുഖങ്ങളെ എല്ലാം ഖണ്ഡിച്ച് ഒറിഗൻ എഴുതി. യൗസേബിയോസ് പറയുന്നത് ഈ പുസ്തകം ഇപ്പോൾ ഉണ്ടായിട്ടുള്ളതും

ഇനിയും ഭാവിയിൽ ഉണ്ടാകുവാൻ പോകുന്നതുമായ എല്ലാ വേദവിപരീതങ്ങൾക്കും ഒരുത്തരമാകുന്നു എന്നാണ്.

ഒറിഗൻ അലക്സാന്ത്ര്യൻ വേദശാസ്ത്രത്തിൽ അടിയുറച്ചു വളർന്നു വന്ന ആളും അതിന്റെ വക്താവുമായിരുന്നു. അക്കാലഘട്ടത്തിൽ തന്നെ വളർന്നു വന്ന അന്ത്യോക്യൻ വേദശാസ്ത്ര വിദ്യാലയത്തിന്റെ പല പ്രമാണങ്ങളെയും ഒറിഗൻ വിമർശിച്ചു. അന്ത്യോക്യരുടെ ആക്ഷരിക (littral) വേദപുസ്തക വ്യാഖ്യാനരീതിയെ ഒറിഗൻ പരിഹസിക്കുന്നുണ്ട്. ഒറിഗൻ ജീവിച്ചിരുന്നപ്പോൾ ആരും ആ മഹാപണ്ഡിതന്റെ വേദശാസ്ത്ര നിലപാടിനെ ചോദ്യം ചെയ്യുവാൻ മുതിർന്നില്ല. ഒറിഗന്റെ മരണശേഷം അദ്ദേഹത്തിന്റെ വേദശാസ്ത്രവീക്ഷണത്തിലെ പല കാര്യങ്ങൾക്കെതിരായും ആരോപണങ്ങളുയർന്നു.

എ.ഡി 300-ലും 400-ലും 550-ലും 553-ലും കൂടിയ സുന്നഹദോസുകൾ അദ്ദേഹത്തെ വീണ്ടും വീണ്ടും മുടക്കി. യേശുക്രിസ്തുവും, പരിശുദ്ധാത്മാവും പിതാവിനോടു തുല്ല്യതയില്ലാത്തവരും, കുറവുള്ളവരുമാണെന്നു പഠിപ്പിച്ചു, മനുഷ്യാത്മാവിനു നിത്യത ഉണ്ടെന്നു പഠിപ്പിച്ചു, പിശാചുക്കളും രക്ഷിക്കപ്പെടുമെന്നു പറഞ്ഞു, ആത്മാവിന്റെ പുനർജന്മം പഠിപ്പിച്ചു, ന്യായവിധിയും നരകവും ഇല്ലെന്നു പറഞ്ഞു - ഇവയൊക്കെയായിരുന്നു ഒറിഗന്റെ നേരെ ഉന്നയിച്ച ആരോപണങ്ങൾ. ഈ ആരോപണങ്ങളിലൊന്നും കഴമ്പില്ല, ഒറിഗനെ അന്യായമായാണു വിധിച്ചിരിക്കുന്നത് എന്നു പറയുന്ന അനേക വേദശാസ്ത്രജ്ഞന്മാരുണ്ട്.

പാശ്ചാത്യലോകത്ത് ആധുനികകാലത്ത് ഒറിഗനെക്കുറിച്ച് വളരെയധികം പഠനങ്ങൾ നടക്കുന്നുണ്ട്. ഒറിഗനെക്കുറിച്ച് പുതിയ പഠനവും കാഴ്ചപ്പാടും ആവശ്യമാണെന്നതിനു സംശയമില്ല. ഒറിഗന് അനുകൂലവും പ്രതികൂലവുമായ പഠനങ്ങളും അഭിപ്രായങ്ങളും സഭാചരിത്രത്തിന്റെ വിവിധ കാലഘട്ടങ്ങളിൽ നടന്നിട്ടുണ്ട്. എന്തുതന്നെയായാലും, പുരാതന ക്രൈസ്തവലോകത്തെ ഏറ്റവും വലിയ പണ്ഡിതൻ എന്ന സ്ഥാനം ഒറിഗൻ എന്നും അലങ്കരിക്കുന്നു.

### സിപ്രിയൻ (240-258)

സിപ്രിയൻ അഥവാ കുപ്രിയാനോസ് എന്നറിയപ്പെടുന്ന ചെച്ചിലിയൂസ് സിപ്രിയാനൂസ് താഷിയൂസ് എ.ഡി. 200-നോടടുത്ത് വടക്കൻ ആഫ്രിക്കയിലെ കാർത്തേജിൽ ജനിച്ചു. അദ്ദേഹത്തിന്റെ മാതാപിതാക്കൾ അക്രൈസ്തവരായിരുന്നു. 246-നോടടുത്ത് സിപ്രിയൻ ക്രിസ്ത്യാനിയായി. അധികം താമസിയാതെ പുരോഹിതനും, എ.ഡി. 248-ലൊ 249-ലൊ കാർത്തേജിലെ ബിഷപ്പുമായി.

കുടുംബപരമായിതന്നെ വലിയ ധനവാനായിരുന്ന സിപ്രിയൻ തന്റെ സമ്പത്തു മുഴുവൻ ദരിദ്രന്മാർക്കു നൽകി. എ.ഡി. 250-ൽ ഡീഷ്യസ് ചക്രവർത്തി (249-253) യുടെ പീഡയുടെ കാലത്ത് സിപ്രിയൻ ഒളിവിൽ പോകുകയും അവിടെയിരുന്നുകൊണ്ട് അദ്ദേഹത്തിന്റെ പട്ടക്കാർക്ക് എഴുത്തുകൾ എഴുതി നിയന്ത്രിക്കുകയും നയിക്കുകയും ചെയ്തു. പീഡ കഴിഞ്ഞു തിരിച്ചുവന്നപ്പോൾ പീഡകളിൽ പരസ്യമായി വിശ്വാസം ഉപേക്ഷിച്ചവരെ സഭയിൽ ചേർക്കാമോ എന്ന കാര്യത്തെക്കുറിച്ച് അതിരൂക്ഷമായ തർക്കം ഉണ്ടാവുകയും അതു ഭിന്നതയിലേക്കു നയിക്കുകയും ചെയ്തു. വിശ്വാസത്യാഗികളെ ഉപാധികളോടെ സഭയിൽ ചേർക്കുന്നതിൽ തെറ്റില്ല എന്ന് സിപ്രിയൻ തീരുമാനിച്ചു.

വേദവിപരീതികളുടെ മാമോദീസായെക്കുറിച്ച് സിപ്രിയനും റോമിലെ അന്നത്തെ ബിഷപ്പ് സ്റ്റീഫനും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായി. "പാപമോചനത്തിനു മാമോദീസാ ഒരിക്കൽ മാത്രമേ" ഉള്ളുവെങ്കിലും വേദവിപരീതികളുടെ മാമോദീസാ യഥാർത്ഥ മാമോദീസാ അല്ലാ എന്നും അത് സ്വീകാര്യമല്ല എന്നും സിപ്രിയൻ പറഞ്ഞു. റോമൻ ബിഷപ്പിന്റെ അധികാരമുപയോഗിച്ചു വേദവിപരീതികളുടെ മാമോദീസാ അംഗീകരിപ്പിച്ചെടുക്കുവാൻ സ്റ്റീഫൻ ശ്രമിച്ചെങ്കിലും സിപ്രിയൻ ശക്തമായി അതിനെ എതിർത്തു. ഓരോ ബിഷപ്പും അവരവരുടെ ഭദ്രാസനങ്ങളിൽ (സഭകളിൽ) പരിപൂർണ്ണ സ്വതന്ത്രരും, ദൈവത്തോടു മാത്രം ഉത്തരം പറയേണ്ടവരും ആണ് എന്ന് സിപ്രിയൻ വാദിച്ചു. വേദവിപരീതികൾ സഭയ്ക്കു പുറത്താണ്. അതുകൊണ്ട് അവരുടെ മാമോദീസാ സ്വീകാര്യവുമല്ല. മാമോദീസാ എന്നു പറയുന്നത് ഏകവും വിശുദ്ധവുമായ സഭയിൽ നടക്കുന്ന മാമോദീസായാണ് എന്ന് സിപ്രിയൻ പറഞ്ഞു.

സിപ്രിയൻ മെത്രാൻ സ്ഥാനത്തിന്റെ അധികാരങ്ങൾ കൂടുതൽ ഉറപ്പിക്കുവാൻ ശ്രമിക്കുകയാണ് എന്ന് അദ്ദേഹത്തിന്റെ കീഴിലുള്ള ചില പട്ടക്കാർ തന്നെ ആരോപണമുന്നയിച്ചു. എല്ലാവരോടും ആലോചിച്ചാണ് തീരുമാനങ്ങൾ ചെയ്യുന്നതെന്നും പ്രവർത്തിക്കുന്നതെന്നും സിപ്രിയൻ ലേഖനങ്ങളിൽ വ്യക്തമാക്കി. "എന്റെ എപ്പിസ്ക്കോപ്പാ സ്ഥാനത്തിന്റെ ആരംഭം മുതൽ, നിങ്ങളുടെ ഉപദേശം കൂടാതെയും, ആളുകളുടെ സമ്മതം കൂടാതെയും എന്റെ മാത്രം വിധിയനുസരിച്ച് ഒരു കാര്യവും ചെയ്തുകൂടാ എന്നു ഞാൻ തീരുമാനിച്ചു" എന്ന് അദ്ദേഹം പുരോഹിതന്മാർക്കെഴുതി (14.5).

വലേറിയൻ ചക്രവർത്തിയുടെ പീഡയുടെ കാലത്ത് എ.ഡി 257-ൽ സിപ്രിയനെ നാടുകടത്തി. 258 സെപ്റ്റംബർ 14-ന് കാർത്തേജിനടുത്ത് വെച്ച് അദ്ദേഹത്തെ ശിരച്ഛേദം ചെയ്തു കൊന്നു.

സിപ്രിയൻ അനേക ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. അതിൽ മിക്ക വാറും എല്ലാം ലഭ്യമാണ്. വേദശാസ്ത്രപരവും, സഭാശാസ്ത്രപരവും വിശ്വാസപരവും, സഭാചരിത്രപരവുമായ ഈ ലേഖനങ്ങളെല്ലാം സഭയ്ക്കു മുതൽക്കൂട്ടാണ്. സഭയോടുള്ള അഭേദ്യമായ ബന്ധം നില നിർത്തുവാനുള്ള ആഹ്വാനവും അതിന്റെ ആവശ്യകതയും ലേഖനങ്ങ ളിലുടനീളം കാണാം. എപ്പിസ്ക്കോപ്പാ സ്ഥാനത്തിന്റെ ഔന്നത്യവും, അപ്പോസ്തോലിക പിന്തുടർച്ചയും, കൈവെപ്പും സിപ്രിയൻ എപ്പോഴും ഊന്നൽ കൊടുത്ത് പറഞ്ഞിട്ടുള്ള കാര്യങ്ങളാണ്. ഡൊണാറ്റൂസിനെഴു തിയ ലേഖനം, സഭയുടെ ഐക്യം, രക്തസാക്ഷിത്വത്തിനുള്ള ആഹ്വാനം, പുരോഹിതന്മാർക്കെഴുതിയ ലേഖനങ്ങൾ, വിശ്വാസത്യാഗികളെക്കുറിച്ച്, 'കർതൃപ്രാർത്ഥന' തുടങ്ങിയവ സിപ്രിയന്റെ പ്രധാന ലേഖനങ്ങളിൽ ചിലതാണ്.

### ലാക്റ്റാന്റിയൂസ് (300-330)

ആഫ്രിക്കയിൽ നിന്നുള്ള പണ്ഡിതനായ ഒരു വിശ്വാസമർത്ഥകനാണ് ലാക്റ്റാന്റിയൂസ്. ഒരു പ്രസംഗ പരിശീലനകേന്ദ്രം തുടങ്ങുവാൻ ഡയോ ക്ലിഷ്യൻ ചക്രവർത്തി വിജാതീയനായിരുന്ന ലാക്റ്റാന്റിയൂസിനെ നിക്കോമെഡിയായിലേക്കു കൊണ്ടുവന്നു. അക്കാലത്തു നടന്ന പീഡ യിൽ രക്തസാക്ഷികളുടെ ധൈര്യം കണ്ട് അതിൽ ആകൃഷ്ടനായി ലാക് റ്റാന്റിയൂസ് ക്രിസ്തുമതം സ്വീകരിച്ചു. ക്രിസ്ത്യാനികളെ പീഡിപ്പിക്കു ന്നവർക്കെതിരായി അദ്ദേഹം പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. "പീഡകരുടെ അന്ത്യം" എന്ന ഒരു പുസ്തകത്തിൽ ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നവരുടെ ദാരുണമായ അന്ത്യത്തെക്കുറിച്ച് അദ്ദേഹം എഴുതി. രക്തസാക്ഷികളുടെ പ്രാർത്ഥന കേൾക്കുന്ന കർത്താവ് അവ ർക്ക് ആശ്വാസം നൽകുകയും അവരെ പീഡിപ്പിച്ചവരെ ശിക്ഷിക്കുകയും സിംഹാസനങ്ങളിൽ നിന്നു വലിച്ചിറക്കുകയും ചെയ്യുമെന്നും ദൈവ ത്തിന്റെ കൈ അതിശക്തമാണ് എന്നും ലാക്റ്റാന്റിയൂസ് പറഞ്ഞു.

വിജാതീയ വിശ്വാസങ്ങളുടെ പൊള്ളത്തരങ്ങളെ എടുത്തു കാണിച്ചു കൊണ്ടും ക്രിസ്തീയവിശ്വാസത്തിന്റെ മേന്മ ഉയർത്തിക്കാണിച്ചും 'സ്വർ ഗ്ഗീയസ്ഥാപനങ്ങൾ' (Devine Institution) എന്ന പേരിൽ ഒരു ഗ്രന്ഥവും അദ്ദേഹം പ്രസിദ്ധീകരിച്ചു. എന്തായാലും അദ്ദേഹത്തിനു രക്തസാക്ഷി യാകേണ്ടി വന്നില്ല. കുസ്തന്തീനോസ് രാജാവ് ക്രിസ്തുമതത്തിന് അംഗീകാരം നൽകുന്നതു കാണുവാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായി. എ.ഡി 330-ൽ ലാക്റ്റാന്റിയൂസ് മരിച്ചു.

## അത്ഭുതപ്രവർത്തകനായ ഗ്രീഗോറിയോസ് (213-275)

എ.ഡി 213-ൽ പൊന്തോസിലെ നിയൊകൈസറിയായിൽ വിജാതീയ മാതാപിതാക്കളുടെ മകനായി ജനിച്ചയാളാണ് ഗ്രീഗോറിയോസ്. അദ്ദേഹത്തിന്റെ ആദ്യത്തെ പേര് തിയോഡോർ എന്നായിരുന്നു. ക്രിസ്ത്യാനി ആയപ്പോൾ ഗ്രിഗറി എന്നു പേരു സ്വീകരിച്ചു. ഒറിഗന്റെ ശിഷ്യനായിരുന്നു. കൈസറിയായിൽ വെച്ച് ഒറിഗന്റെ പ്രസംഗം കേട്ടാണ് ക്രിസ്തുമതം സ്വീകരിച്ചത്. അധികം താമസിയാതെ നിയൊകൈസര്യയിലെ ആദ്യത്തെ ബിഷപ്പായി ഗ്രിഗോറിയോസ് അവരോധിക്കപ്പെട്ടു.

കൈസര്യായിലും കപ്പദോക്യയിലുമുണ്ടായിരുന്ന വിശ്വാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുവാൻ അദ്ദേഹം അക്ഷീണം പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിയിൽ അനേകർ ആകൃഷ്ടരായി. കപ്പദോക്യയിലെ ബസ്സേലിയോസും നിസ്സായിലെ ഗ്രീഗോറിയോസും ഇദ്ദേഹത്തെക്കുറിച്ച് വളരെ വാചാലമായി സംസാരിച്ചിട്ടുണ്ട്. നിസ്സായിലെ ഗ്രീഗോറിയോസ് ഇദ്ദേഹത്തിന്റെ ഒരു ജീവചരിത്രം രചിച്ചു.

അദ്ദേഹം അധികം ഒന്നും എഴുതിയിട്ടില്ല. അദ്ദേഹം എഴുതിയിട്ടുള്ള വിശ്വാസപ്രമാണം (എ.ഡി. 260-270) വി. ത്രിത്വത്തെക്കുറിച്ച് അതിശ്രേഷ്ഠമായ ഒരു പഠനമാണ്. പിതാവിനെക്കുറിച്ചും പുത്രനെക്കുറിച്ചും പരിശുദ്ധറൂഹായെക്കുറിച്ചും വ്യക്തമായി പറയുകയും വി. ത്രിത്വത്തിന്റെ നിത്യതയ്ക്ക് ഊന്നൽ നൽകുകയും ചെയ്യുന്നതാണീ കൃതി. അദ്ദേഹം എഴുതിയ 'വിടവാങ്ങൽ' എന്ന പ്രസംഗം വളരെ പ്രസിദ്ധമാണ്. തന്റെ ഗുരുവായിരുന്ന ഒറിഗനെക്കുറിച്ചെഴുതിയിരിക്കുന്നതാണ് അത്. സ്വന്തം വ്യക്തിത്വരൂപവൽക്കരണത്തിന് എന്തെല്ലാം ഘടകങ്ങൾ സഹായിച്ചുവെന്ന് അതിൽ വ്യക്തമാക്കിയിട്ടുണ്ട്.

ഗ്രീഗോറിയോസിന്റെ വേദശാസ്ത്രവീക്ഷണം മറ്റു പിതാക്കന്മാരിൽ നിന്നും വ്യത്യസ്തമായിരുന്നു. വികാരപരമോ, യുക്തിയെക്കാൾ കൂടുതൽ അനുഭൂതികൾക്കു പ്രാധാന്യം നൽകുന്നതോ ആയിരുന്നു അത്. എ.ഡി. 275-നോടടുത്ത് അദ്ദേഹം നിര്യാതനായി. ഒരു അത്ഭുതപ്രവർത്തകനും മനുഷ്യസ്നേഹിയുമായി അദ്ദേഹം അറിയപ്പെട്ടിരുന്നു. മരണശേഷവും പല അത്ഭുതങ്ങളും അദ്ദേഹത്തോടു ബന്ധിച്ചു കേട്ടുതുടങ്ങി. അങ്ങനെ അദ്ദേഹം 'അത്ഭുതപ്രവർത്തകൻ' എന്ന് അറിയപ്പെടാൻ തുടങ്ങി.

## അലക്സാന്ത്ര്യയിലെ മഹാനായ ദീവന്നാസ്യോസ് (200-265)

മഹാനായ ഒറിഗന്റെ മഹാനായ ശിഷ്യൻ ആയിരുന്നു ദീവന്നാസ്യോസ്. ഒറിഗനുശേഷം എ.ഡി. 231-ൽ അലക്സാന്ത്ര്യയിലെ വേദശാസ്ത്ര വിദ്യാലയത്തിന്റെ അധിപനായിത്തീർന്ന ആളാണു

ദീവന്നാസ്യോസ്. ഒരു അക്രൈസ്തവ കുടുംബത്തിലാണ് അദ്ദേഹം ജനിച്ചത്. വിദ്യാഭ്യാസത്തിനുശേഷം ക്രിസ്ത്യാനിയായി. ഒറിഗനിൽ നിന്നു പഠിക്കുകയും വേദശാസ്ത്രവിദ്യാലയത്തിൽ പഠിപ്പിക്കുകയും അവിടുത്തെ പ്രധാന അദ്ധ്യാപകനാവുകയും ചെയ്ത ദീവന്നാസ്യോസ് ഹെറാക്ലാസിനു ശേഷം അലക്സാന്ത്ര്യയിലെ പാത്രിയർക്കീസായി.

പീഡകളുടെ കാലത്ത് അലക്സാന്ത്ര്യയിലെ സഭയെ അദ്ദേഹം സമർത്ഥമായി നയിച്ചു. എ.ഡി. 265-ൽ അദ്ദേഹം നിര്യാതനായി. ദീവന്നാസ്യോസ് വളരെയധികം ഗ്രന്ഥങ്ങളുടെ കർത്താവായിരുന്നുവെന്ന് യൗസേബിയോസും അത്താനാസ്യോസും പറയുന്നു. അദ്ദേഹം എഴുതിയിട്ടുള്ള പുസ്തകങ്ങളിൽ രണ്ടെണ്ണം മാത്രമെ പൂർണ്ണമായി ലഭ്യമായിട്ടുള്ളു. മറ്റുള്ള പലതും ഭാഗങ്ങളായി, അത്താനാസ്യോസും, യൗസേബിയൂസും മറ്റും ഉദ്ധരിച്ചിട്ടുണ്ട്.

സഭയിലെ ഭിന്നതകൾ അവസാനിപ്പിക്കുക എന്നത് ദീവന്നാസ്യോസ് ജീവിതവ്രതമായി സ്വീകരിച്ചിരുന്നു. അക്കാലത്ത് വിശ്വാസ ത്യാഗികളെ സഭയിൽ സ്വീകരിക്കുന്നതിനെക്കുറിച്ച് റോമിലും, അന്ത്യോക്യായിലും, കാർത്തേജിലും, അലക്സാന്ത്ര്യയിലും പ്രശ്നങ്ങളുണ്ടായിരുന്നു. റോമിൽ അതിനെച്ചൊല്ലിയുണ്ടായ ഭിന്നത അവസാനിപ്പിക്കുവാൻ ദീവന്നാസ്യോസ് ശക്തമായ ഭാഷയിൽ എഴുതി. വിഗ്രഹാരാധനയ്ക്കെതിരായി രക്തസാക്ഷിയാകുന്നതിനേക്കാൾ ശ്രേഷ്ഠമാണ് സഭയിൽ ഭിന്നത അവസാനിപ്പിക്കുവാൻ രക്തസാക്ഷിയാകുന്നതെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. വിശുദ്ധ ത്രിത്വത്തെ വിശദീകരിച്ച് ദീവന്നാസ്യോസ് എഴുതിയിട്ടുള്ള ആശയങ്ങൾ പിൽക്കാലത്തുള്ള വേദശാസ്ത്രജ്ഞന്മാരെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്.

**ഉപസംഹാരം**

രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന് അതിപ്രശസ്തരായ ചില പിതാക്കന്മാരെക്കുറിച്ചാണ് ഈ പാഠത്തിലും ഇതിന്റെ മുൻ പാഠത്തിലും പരാമർശിച്ചത്. ഇവരെ കൂടാതെ വളരെയധികംപേർ വിശ്വാസ സമർത്ഥകരായിട്ടുണ്ട്. ഈ പിതാക്കന്മാർ വിജാതീയ ദുർഗന്ധത്തെ സഭയിൽ നിന്നകറ്റിയവരും ക്രൈസ്തവർക്കെതിരായി ഉയർന്ന ആരോപണങ്ങൾക്കു യുക്തവും ശക്തവുമായ മറുപടി നൽകിയവരും വിദഗ്ദ്ധമായ തങ്ങളുടെ തത്വോപദേശങ്ങളാൽ പ. സഭയെ വിശ്വാസത്തിൽ ഉറപ്പിച്ചവരുമാണ്.

വേദപണ്ഡിതന്മാരും ധൈര്യശാലികളും ഉത്തമന്മാരുമായ ഇടയന്മാരുമായിരുന്നു ഇവർ. ആത്മീയ സുകൃതങ്ങൾ കൊണ്ട് ശോഭിച്ചവരും

സത്യത്തെ ഉദ്ഘോഷിച്ചവരുമായി ഈ പിതാക്കന്മാർ അറിയപ്പെടുന്നു. ഇവർ ദൈവഭക്തി പ്രചരിപ്പിച്ചവരും സഭയുടെ അഭിമാനദീപങ്ങളുമായിരുന്നു. അവർ വിശ്വസിച്ചിരുന്ന മഹത്തായ സത്യങ്ങൾക്കുവേണ്ടി അവർ പോരാടി. സഭയുടെ വേദശാസ്ത്രത്തിന് സമർത്ഥമായ അടിസ്ഥാനമിട്ട ഇവർ നിത്യസ്മരണാർഹരാണ്.

## പാഠം 5

## ആരംഭകാല വേദവിപരീതങ്ങൾ

### ആമുഖം

ക്രൈസ്തവസഭയുടെ ആരംഭകാലം മുതൽ തന്നെ വിശ്വാസവിപരീതങ്ങളും വേദവിപരീതങ്ങളും പാഷണ്ഡോപദേശങ്ങളും സഭയെ ഉപദ്രവിക്കുവാൻ തുടങ്ങിയിരുന്നു. അതിൽ ചിലത് സഭയിൽ ഭിന്നതയ്ക്ക് കാരണമാവുകയും ചിലത് ശ്രദ്ധേയമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. അപ്പോസ്തോലികസഭ അഭിമുഖീകരിക്കേണ്ടി വന്ന ഏറ്റവും പ്രധാനപ്പെട്ട ഒരു പ്രശ്നം വിജാതീയ ക്രിസ്ത്യാനികൾ യഹൂദമതാചാരങ്ങളെല്ലാം അതേപടി ആചരിക്കണമൊ എന്നതിനെ സംബന്ധിച്ചുള്ള തർക്കമായിരുന്നു.

വിജാതീയർ പരിച്ഛേദന ഏറ്റ് ആദ്യം യഹൂദന്മാരായിത്തീർന്നതിനു ശേഷം വേണം ക്രിസ്ത്യാനികളാകേണ്ടതെന്നും, അവർ യഹൂദാചാരാനുഷ്ടാനങ്ങളെല്ലാം പാലിക്കണമെന്നും ഒരു കൂട്ടർ വാദിച്ചപ്പോൾ അതൊന്നും ആവശ്യമില്ല എന്നു വേറൊരു കൂട്ടർ പറഞ്ഞു.

തർക്കം മൂത്ത് അതിനെക്കുറിച്ച് ചർച്ച ചെയ്യുവാൻ എ.ഡി. 50-നോടടുത്ത് യെറുശലേമിൽ അപ്പോസ്തോലന്മാരും മൂപ്പന്മാരും ഒരു സുന്നഹദോസു കൂടി (അപ്പോ. പ്ര. 15). വളരെ ചർച്ചകളും തർക്കങ്ങളും ഉണ്ടായ ശേഷം സുന്നഹദോസ് അദ്ധ്യക്ഷനെന്ന നിലയിൽ അതിന്റെ തീരുമാനങ്ങൾ യാക്കോബ് ഇപ്രകാരം പ്രഖ്യാപിച്ചു. "ആകയാൽ ജാതികളിൽ നിന്നു ദൈവത്തിങ്കലേക്കു തിരിയുന്നവരെ നാം അസഹ്യപ്പെടുത്താതെ അവർ വിഗ്രഹമാലിന്യങ്ങൾ, പരസംഗം, ശ്വാസംമുട്ടി ചത്തത്, രക്തം എന്നിവ വർജ്ജിക്കുവാൻ നാം അവർക്കു എഴുതണം" (അപ്പോ. പ്ര. 19.20). ഇതല്ലാതെ അധികഭാരം ഒന്നും വിജാതീയരുടെമേൽ ചുമത്തരുത് എന്ന് അപ്പോസ്തോലന്മാരും മൂപ്പന്മാരും സർവ്വ സഭയും കൂടി തീരുമാനിച്ചു (15.22-29).

സുന്നഹദോസ് ഒരു തീർപ്പുണ്ടാക്കിയെങ്കിലും അതിനെ സംബന്ധി

ച്ചുള്ള തർക്കം പിന്നെയും സഭയിൽ നിലനിന്നു. യഹൂദ മതാനുഭാവികൾ മിക്കപ്പോഴും പൗലോസ് അപ്പോസ്തോലനെ ഇതേപ്പറ്റി ശല്യപ്പെടുത്തിയിരുന്നതായും കാണാം.

കൊരിന്തിലെ സഭയിൽ പല ഭിന്നതകളും പരസ്പരം വഴക്കുകളുമുണ്ടായിരുന്നുവെന്ന് കൊരിന്ത്യ ലേഖനത്തിൽ നിന്നും (1 കൊരി. 1.1) റോമിലെ ക്ലിമ്മീസിന്റെ ലേഖനത്തിൽ നിന്നും മനസ്സിലാക്കാം. എന്നാൽ അതിനൊന്നും സഭാഗാത്രത്തിൽ കാര്യമായ ക്ഷതങ്ങൾ ഉണ്ടാക്കുവാൻ സാധിച്ചില്ല.

അവയ്ക്കുശേഷം വന്നിട്ടുള്ള പല വേദവിപരീതങ്ങളും തർക്കങ്ങളും ഭിന്നതകളും ദീർഘകാലം സഭയെ ബാധിച്ചിട്ടുണ്ട്.

വേദവിപരീതികൾ സത്യവിശ്വാസത്തിൽ നിന്ന് വളരെപ്പേരെ അടർത്തിയെടുത്തിട്ടുണ്ട്. അങ്ങനെയുള്ള വേദവിപരീതങ്ങളെക്കുറിച്ചും സഭയെ സാരമായി ബാധിച്ചിട്ടുള്ള വിഭജനങ്ങളെക്കുറിച്ചുമാണ് ഈ അദ്ധ്യായത്തിൽ പരാമർശിക്കുന്നത്.

## വേദവിപരീതങ്ങൾ

### ജ്ഞാനവാദം

"ഗ്നോസ്റ്റിസിസം" അഥവാ ജ്ഞാനവാദം എന്നുപറയുന്ന പേര് "ജ്ഞാനം" എന്ന് അർത്ഥം വരുന്ന "ഗ്നോസിസ്" എന്ന ഗ്രീക്ക് പദത്തിൽ നിന്നുണ്ടായതാണ്. രക്ഷയുടെ അടിസ്ഥാനം പ്രത്യേക നിബന്ധനകളോടു കൂടിയ ഒരുതരം നിഗൂഢമായ ജ്ഞാനം പ്രാപിക്കലാണ് എന്നവർ പഠിപ്പിച്ചു. അവരുടെ അനുയായികൾ ജ്ഞാനവാദക്കാർ അഥവാ ജ്ഞാനം പ്രാപിച്ചവരാണ് എന്ന് അവകാശപ്പെട്ടു.

ജ്ഞാനവാദം ക്രിസ്തുമതത്തിനു മുമ്പെ ഉണ്ടായിരുന്ന ഒരു പ്രതിഭാസമാണ്. യഹൂദമതത്തിൽ നിന്നും, വിജാതീയ മതങ്ങളിൽ നിന്നും പൗരസ്ത്യമതങ്ങളിൽ നിന്നും കടം വാങ്ങി കൂട്ടിച്ചേർത്തിണക്കിയ ആശയങ്ങളാണ് ജ്ഞാനവാദക്കാരുടെ മിക്കവാറും എല്ലാ ഉപദേശങ്ങളും. പിൽക്കാലത്ത് ക്രിസ്തുമതത്തിൽ നിന്നും പല ആശയങ്ങളും അവർ കൂട്ടിച്ചേർത്തു. അനേക ക്രിസ്ത്യാനികൾ ഈ വിശ്വാസത്തിൽ ആകൃഷ്ടരായി അതിന്റെ പിന്നാലെ പോയി. അലക്സാന്ത്ര്യാ, സിറിയ, പൊന്തോസ് തുടങ്ങിയ പ്രദേശങ്ങളിലെ സഭകളിൽ ജ്ഞാനവാദികൾ വലിയ കോളിളക്കം ഉണ്ടാക്കി. ഇതിനെ അടിസ്ഥാനമാക്കി സഭയിൽ തന്നെ ചില ചേരിതിരിവുകളുണ്ടായി.

രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ് ഇത് സഭയ്ക്ക് ഏറ്റവും വലിയ

ഭീഷണിയായത്. അക്കാലത്ത് ജ്ഞാനവാദികൾ പുരോഹിതന്മാരുടേയും മഹാപുരോഹിതന്മാരുടേയും നേതൃത്വത്തിൽ അവരുടേതായ ഇടവകകൾ രൂപവൽക്കരിച്ചു. ജ്ഞാനവാദത്തെക്കുറിച്ച് നമ്മൾക്ക് ഇപ്പോൾ അറിവ് ലഭിക്കുന്നത് ജ്ഞാനവാദത്തെ എതിർത്ത ഹിപ്പോലിറ്റസ്, തെർത്തുല്യൻ, ഐറേനിയോസ് തുടങ്ങിയ പിതാക്കന്മാർ അവർക്കെതിരായി എഴുതിയിട്ടുള്ള കൃതികളിൽ നിന്നാണ്.

ജ്ഞാനവാദികൾ ദ്വൈതവാദികളായിരുന്നു എന്നു പൊതുവെ പറയാം. ദൈവം പൂർണ്ണനും, സർവ്വശക്തനും, തിന്മയിൽ നിന്ന് വിദൂരനുമാണ് എന്നവർ പറഞ്ഞു. തിന്മയും ദോഷവും കുറവുമുള്ള ഈ ലോകം സൃഷ്ടിച്ചത് നന്മകളുടെ മൂർത്തീഭാവമായ സർവ്വശക്തനായ ദൈവമല്ല എന്നവർ വാദിച്ചു. കാരണം ദൈവത്തിന് തിന്മയുമായി സംസർഗ്ഗമുണ്ടാകുവാനോ നന്മയിൽ കുറവുള്ള എന്തെങ്കിലും സൃഷ്ടിക്കുവാനോ കഴിയുകയില്ല. ലോകത്തെ സൃഷ്ടിച്ചത് ദൈവത്വത്തിൽ കുറവുള്ള (പൂർണ്ണ ദൈവമല്ലാത്ത) അഥവാ പകുതി ദൈവമായ കുട്ടി ദൈവങ്ങളാണ്. ക്രിസ്തു ആ വിധമുള്ളൊരു ദൈവമാണ്. പഴയനിയമത്തിൽ കാണുന്ന യഹോവ എന്ന സ്രഷ്ടാവായ ദൈവം ഈ വിധം ഒരു താഴ്ന്ന ദൈവമാണ്.

ദൈവത്തിനും മനുഷ്യനുമിടയിൽ ക്രമാനുഗതമായി ദൈവത്വത്തിൽ കുറവുള്ള അനേക ലഘുദൈവങ്ങളുണ്ട് എന്നവർ പഠിപ്പിച്ചു. ക്രിസ്തുവിൽ തുടങ്ങി ദൈവികാംശം കുറഞ്ഞ് കുറഞ്ഞുള്ള ദൈവങ്ങളുടെ ഈ നിര മനുഷ്യനോളം വന്നെത്തുന്നു. ഇവരെല്ലാവരിലും, മനുഷ്യനിലും ഉള്ള ദൈവികാംശം ജ്ഞാനമാണ്.

മനുഷ്യനിലെ ജ്ഞാനത്തെയോ ദൈവികാംശത്തെയൊ അടിസ്ഥാനമാക്കി മനുഷ്യരെയും ഉയർന്നവർ (*ആത്മീയർ*), മാനസീകർ (*മദ്ധ്യ ഉള്ളവർ*), ജഡീകർ (*പ്രാകൃതമനുഷ്യൻ*) എന്നിങ്ങനെ മൂന്നായി തരം തിരിച്ചിട്ടുണ്ട്. ജഡികർ ഏറ്റവും താഴത്തെ നിലയിൽ കഴിയുന്നവരും ഒരിക്കലും രക്ഷപ്രാപിക്കുവാൻ സാദ്ധ്യമല്ലാത്തവരുമാണ്. മാനസീകർക്ക് ഈ സിദ്ധാന്തികൾ ഉപദേശിക്കുന്ന ജ്ഞാനം മൂലം രക്ഷ പ്രാപിക്കാം. ആത്മീകരെ സംബന്ധിച്ചിടത്തോളം രക്ഷ വളരെ നിസ്സാരമാണ്. അവർ യേശുക്രിസ്തുവിന്റെ ഉപദേശങ്ങൾ അംഗീകരിക്കുക മാത്രം ചെയ്താൽ മതി. രക്ഷ പ്രാപിക്കുവാനുള്ള ഏകമാർഗ്ഗം ജ്ഞാനം പ്രാപിക്കുകയാണ് എന്നതായിരുന്നു ജ്ഞാനവാദത്തിന്റെ അടിസ്ഥാന വിശ്വാസപ്രമാണം.

ക്രിസ്തീയജ്ഞാനവാദികൾ യേശുക്രിസ്തുവിനെ ജ്ഞാനത്തിന്റെയും രക്ഷയുടെയും വഴിയായി ചിത്രീകരിച്ചു. "കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സംഗതികളെക്കുറിച്ചു നിങ്ങൾ അറിവാൻ

വേണ്ടി ഉണ്ടായിരുന്നതും, ഇപ്പോഴുള്ളതും, ഉണ്ടാകുവാനുള്ളതുമായ സകലത്തേയും നിങ്ങൾക്കു വെളിവാക്കുവാനും യഥാർത്ഥ മനുഷ്യനെക്കുറിച്ചു നിങ്ങൾക്കു വെളിപ്പെടുത്തുവാനും ഞാൻ വന്നിരിക്കുന്നു" എന്ന് യേശുക്രിസ്തു പറഞ്ഞതായി അവർ പറയുന്നു.

ലോകം തിന്മയാണ് എന്നവർ പഠിപ്പിച്ചിരുന്നതുകൊണ്ട് മനുഷ്യാവതാരസിദ്ധാന്തത്തിൽ ഇവർ വിശ്വസിച്ചില്ല. യേശുക്രിസ്തു യഥാർത്ഥ മനുഷ്യനല്ല. മനുഷ്യനായി പ്രത്യക്ഷപ്പെടുക മാത്രമാണു ചെയ്തതെന്നും ഇവർ പഠിപ്പിച്ചു. ഇവരുടെ വാദമുഖങ്ങളെ ഖണ്ഡിക്കുവാൻ വേണ്ടിയായിരിക്കണം യോഹന്നാന്റെ സുവിശേഷത്തിന്റെ പ്രാരംഭഭാഗം (1.1–14) എഴുതിയതെന്ന് അനുമാനിക്കപ്പെടുന്നു. കൊലോസ്യ ലേഖനത്തിലും (2.18) തിമോഥിയോസിനുള്ള ലേഖനത്തിലും (2.18) യോഹന്നാന്റെ ഒന്നാം ലേഖനത്തിലും (4.2) ഉള്ള പരാമർശനങ്ങളും ജ്ഞാനവാദികൾക്കെതിരായി നടത്തിയവയായി വ്യാഖ്യാനിക്കപ്പെടാറുണ്ട്.

**മാർസിയനിസം**

റ്റേഷിയൻ, വാലന്റീനൂസ്, മാർസിയോൻ തുടങ്ങിയവരാണ് ക്രിസ്ത്യൻ ജ്ഞാനവാദാദർശങ്ങൾ പ്രകടിപ്പിച്ചവരിൽ പ്രധാനികൾ. ജ്ഞാനവാദത്തിൽ അടിസ്ഥാനമിട്ടുകൊണ്ട് വാലന്റീനിയൂസും, മാർസിയോണും പിൽക്കാലത്ത് ആ വേദവിപരീതം കൂടുതൽ വികസിപ്പിച്ചെടുത്തു. അവരുടെ പഠിപ്പിക്കലുകൾ യഥാക്രമം വാലന്റീനിയനിസം എന്നും മാർസിയോണിസം എന്നും അറിയപ്പെടുവാൻ തുടങ്ങി. ഇതിൽ മാർസിയോൺ വളരെ പ്രശസ്തനാവുകയും അദ്ദേഹത്തിന്റെ അനുയായികൾ ആറാം നൂറ്റാണ്ടിന്റെ അവസാനം വരെ സംഘടിതരായി നിലനിൽക്കുകയും ചെയ്തു.

മാർസിയോൺ ഏഷ്യാമൈനറിലെ ഒരു ബിഷപ്പിന്റെ പുത്രനും, ധനികനായ ഒരു കപ്പലുടമയും ആയിരുന്നു. എ.ഡി. 139–നോടടുത്ത് അദ്ദേഹം റോമാപട്ടണത്തിൽ ചെന്ന് അവിടുത്തെ സഭാംഗമായി ചേർന്നു. സഭയുടെ ജീവകാരുണ്യപ്രവർത്തനങ്ങൾക്കായി നാലു ലക്ഷത്തിലധികം രൂപ ദാനം ചെയ്തു. അതോടെ അവിടെ അദ്ദേഹം വളരെ പ്രശസ്തനായി. റോമിലെ സഭയിൽ ചില നവീകരണങ്ങളൊക്കെ വരുത്തുവാൻ മാർസിയോൺ ആഗ്രഹിച്ചു.

ക്രിസ്തുസഭ ആവശ്യത്തിലധികം പഴയനിയമത്തെ ആശ്രയിക്കുന്നതുകൊണ്ടാണ് അതിന് ഉയർച്ചയില്ലാത്തതെന്ന് മാർസിയോൺ സമർത്ഥിച്ചു. പഴയനിയമവും അതിലെ ദൈവവും ആവശ്യമില്ലാത്തതാണെന്ന് അദ്ദേഹം പറഞ്ഞു. യഥാർത്ഥത്തിൽ രണ്ടു ദൈവമുണ്ട് എന്ന് മാർസി

യോൺ അഭിപ്രായപ്പെട്ടു. യഹൂദന്മാരുടെ ദൈവമാണ് യഹോവ. അവൻ നീതിയുള്ളവനാണ്, നീതിയെ അടിസ്ഥാനമാക്കി പ്രവർത്തിക്കുന്നവനു മാണ്. എന്നാൽ യേശുക്രിസ്തുവിൽ കൂടി അറിയപ്പെടുന്ന ദൈവം സ്നേഹമയനാണ്. നീതിയും കരുണയും ഒന്നിച്ചു പോകാത്തതുപോലെ 'യഹോവ'യും 'ദൈവവും' ഒന്നിച്ചു പോകുക അസാദ്ധ്യമാണ് എന്ന് മാർസിയോൺ പറഞ്ഞു.

ക്രിസ്ത്യാനികളുടെ ദൈവം യേശുക്രിസ്തുവിലൂടെ വെളിപ്പെട്ടവ നാണ്. യഹൂദന്മാരുടെ യഹോവയേയും അവരുടെ പഴയനിയമത്തേയും ക്രിസ്ത്യാനികൾ സ്വീകരിക്കേണ്ട ആവശ്യമില്ല എന്ന് വളരെ ശക്തമായി മാർസിയോൺ വാദിച്ചു. തന്നെയുമല്ല പുതിയനിയമത്തിൽ പഴയനിയമ വുമായി ബന്ധമുള്ള ഭാഗങ്ങൾ ആവശ്യമില്ലാത്തതാണെന്നും മാർസി യോൺ പറഞ്ഞു.

യഥാർത്ഥ വിശ്വാസം രക്ഷയ്ക്കാധാരമാണെന്നു മാർസിയോൺ പഠി പ്പിച്ചു. അതു ശരിയായി മനസ്സിലാക്കിയിട്ടുള്ള ഒരേ ഒരു പുതിയനിയമ ഗ്രന്ഥകാരനാണ് വി. പൗലോസ്. പൗലോസിന്റെ പത്തു ലേഖനങ്ങളും ലൂക്കോസിന്റെ സുവിശേഷത്തിലെ സ്വീകാര്യമായ ഭാഗങ്ങളും ചേർത്ത് മാർസിയോൺ സ്വന്തമായി ഒരു വേദപുസ്തകം ക്രോഡീകരിച്ചു. ഇതാണ് പുതിയനിയമത്തിന്റെ ആദ്യത്തെ അറിയപ്പെടുന്ന കാനോൻ. പിൽക്കാല വേദപുസ്തക കാനോൻ രചനയ്ക്ക് ഇതു പ്രേരകവും സഹാ യകവുമായി.

പുതിയനിയമത്തിലെ മറ്റു പുസ്തകങ്ങളെല്ലാം അദ്ദേഹം തിരസ്ക രിച്ചു. ലോകവും, മനുഷ്യശരീരവും എല്ലാം തിന്മയും തിന്മയുടെ ഇരിപ്പി ടവുമാണ്. അതുകൊണ്ട് യേശുക്രിസ്തു മനുഷ്യാവതാരം ചെയ്തു എന്നു പറയാൻ സാധിക്കുകയില്ല എന്ന് മറ്റുള്ള ജ്ഞാനവാദികളെ പ്പോലെ മാർസിയോണും പറഞ്ഞു. ക്രിസ്തുവിന്റെ ഈ ലോക വ്യാപാ രവും മരണവും ഉയിർപ്പും ഒന്നും യാഥാർത്ഥ്യമായിരുന്നില്ല എന്ന് മാർ സിയോൺ പഠിപ്പിച്ചു. ലോകം തിന്മയാകയാൽ ആത്മീയ മനുഷ്യൻ വിവാഹത്തിൽ നിന്നും ലൗകികബന്ധങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കണ മെന്ന് മാർസിയോൺ ഉപദേശിച്ചു. മാർസിയോണിന്റെ ഉപദേശം ശക്ത മായപ്പോൾ എ.ഡി. 144-ൽ അദ്ദേഹത്തെ സഭയിൽ നിന്നു മുടക്കി. അതി ന്റെശേഷം അദ്ദേഹം അനുയായികളെ ചേർത്ത് ഒരു സഭയുണ്ടാക്കി.

ആദിമസഭയ്ക്ക് നേരിടേണ്ടിവന്ന വലിയ വെല്ലുവിളിയായിരുന്നു ജ്ഞാനവാദം. ക്രിസ്തുമതത്തിന്റെ പഴയനിയമാടിസ്ഥാനത്തെ ജ്ഞാന വാദം ചോദ്യം ചെയ്തു. സൃഷ്ടി തിന്മയാണെന്ന അവരുടെ പഠിപ്പിക്കൽ വേദപുസ്തകവെളിപാടിനു നിരക്കാത്തതായിരുന്നു. സത്യദൈവത്തിൽ

നിന്നുള്ള സത്യദൈവം യഥാർത്ഥത്തിൽ മനുഷ്യനായിത്തീർന്നു. "വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു" (യോഹ. 1.14) എന്ന ക്രിസ്തുമതത്തിന്റെ അടിസ്ഥാന വിശ്വാസപ്രമാണമാണ് ജ്ഞാനവാദികൾ ചോദ്യം ചെയ്തത്. "സത്യമായും താൻ ഉയിർത്തെഴുന്നേറ്റു" എന്ന സഭയുടെ പുനരുത്ഥാന പ്രഖ്യാപനം അവർ നിഷേധിച്ചു.

രക്ഷപ്രാപിക്കുന്നവരും രക്ഷ അസാദ്ധ്യമായവരും രക്ഷയ്ക്കാവശ്യമുള്ളവരും ഇല്ലാത്തവരും എന്നുള്ള രീതിയിലൊക്കെ അവർ മനുഷ്യരെ തരംതിരിച്ചത് ക്രൈസ്തവ പഠിപ്പിക്കലിനു ചേരാത്തതായിരുന്നു. രക്ഷ പ്രാപിച്ചവരെ തന്നെയും പല വിഭാഗങ്ങളായി അവർ തിരിച്ചു. വിവാഹവും വിഹാഹബന്ധവും നിരോധിച്ച അവർ പ്രകൃതിനിയമങ്ങളെ തന്നെയാണു ചോദ്യം ചെയ്തത്. ജ്ഞാനത്തിനു പ്രാധാന്യം കൊടുക്കുന്നുവെന്നവർ പറഞ്ഞതിനാൽ വിജ്ഞാനികളും, ചിന്താശീലരും, ഉന്നതരുമായ പല സഭാംഗങ്ങളും ഇവരുടെ വലയിൽ വീണു.

കുസ്തന്തീനോസ് രാജാവ് ക്രിസ്തുമതം അംഗീകരിച്ചതോടുകൂടി ജ്ഞാനവാദികളെ പീഡിപ്പിക്കുകയും അവരുടെ ശക്തി ക്ഷയിക്കുകയും ചെയ്തു.

## മൊണ്ടാനിസം (മൊണ്ടേനമതം)

രണ്ടാം നൂറ്റാണ്ടിൽ സഭയ്ക്കുള്ളിൽ വളർന്നു വന്ന ഒരു ശീശ്മയാണ് മൊണ്ടാനിസം. ഏഷ്യാമൈനറിലെ ഫ്രിജിയ എന്ന സ്ഥലത്ത് ജീവിച്ചിരുന്ന മൊണ്ടേനസ് എന്ന പുരോഹിതനാണ് ഈ പ്രസ്ഥാനത്തിന്റെ സ്ഥാപകൻ.

മൊണ്ടേനസ് ഒരു പുറജാതി പുരോഹിതനായിരുന്നു. അദ്ദേഹം ക്രിസ്ത്യാനിയാവുകയും, സഭയിലെ പൗരോഹിത്യ സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്തു. അക്കാലത്ത് ക്രൈസ്തവ വിശ്വാസികളുടെ ഇടയിൽ സഭാകാര്യങ്ങളിൽ പൊതുവെ ഒരു ആത്മീയ മാന്ദ്യത സംഭവിച്ചിരുന്നു. ആദിമസഭയിലുണ്ടായിരുന്ന ആത്മീയ തീക്ഷ്ണതയും, പല ആത്മനൽവരങ്ങളും നഷ്ടമാവുകയാണോ എന്ന് പലരും സംശയിച്ചു. ഇക്കാലത്ത് താൻ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവനാണെന്നും, പരിശുദ്ധറൂഹായുടെ പ്രത്യേക നൽവരങ്ങൾ ലഭിച്ചവനാണെന്നും പറഞ്ഞുകൊണ്ട് മൊണ്ടേനസ് രംഗത്തു വന്നു.

യേശുക്രിസ്തു വാഗ്ദത്തം ചെയ്ത പരിശുദ്ധറൂഹാ തന്നിൽ കൂടിയാണു പ്രവർത്തിക്കുന്നത് എന്നും മൊണ്ടേനസ് അവകാശപ്പെട്ടു. പ്രവാചകിമാർ എന്നറിയപ്പെട്ടിരുന്ന പ്രിസ്കില്ലായും മക്സിമില്ലായും മൊണ്ടേ

നസിനോടു ചേർന്ന് പ്രവചിക്കുവാൻ തുടങ്ങി. ലോകാവസാനം ആസന്ന മായി എന്നും സ്വർഗ്ഗീയ ഊർശ്ലേം ഫ്രിജിയായിക്ക് അടുത്ത് സ്ഥാപിത മാകുവാൻ പോകുകയാണെന്നും ഇവർ പറഞ്ഞു. ലോകാവസാനം സ്വീകരിക്കുവാൻ വേണ്ടി കഠിനവ്രതങ്ങളും, ഉപവാസവും, ബ്രഹ്മച ര്യവും അനുഷ്ഠിക്കുവാൻ അവർ ആഹ്വാനം ചെയ്തു. അവരുടെ പഠി പ്പിക്കലുകളിൽ അനേകർ ആകൃഷ്ടരായി.

മൊണ്ടേനസും കൂട്ടരും ഔദ്യോഗികസഭയുമായി പിരിഞ്ഞ് അവരു ടേതായ ഒരു സഭ ഉണ്ടാക്കി. ക്രിസ്തുവിന്റെ രണ്ടാമത്തെ വരവും കാത്ത് അനേകായിരം മൊണ്ടേനമതക്കാർ ഒന്നിച്ചുകൂടി പ്രാർത്ഥിച്ചുകൊണ്ടി രുന്നു. ഫലം ഒന്നും കാണാതായപ്പോൾ ഫ്രിജിയായിക്കടുത്തുള്ള പെപ്പൂസാ സ്വർഗ്ഗീയ ഊർശ്ലേം ആയി എന്നു പറഞ്ഞു തടിതപ്പി.

എ.ഡി. 160-നുശേഷം കൂടിയ പല സുന്നഹദോസുകളും മൊണ്ടാനി സത്തിനെതിരായി തീരുമാനങ്ങൾ കൈക്കൊണ്ടു. അപ്പോഴേക്കും സഭാ പിതാവായ തെർത്തുല്ല്യൻ ഉൾപ്പെടെ പല പ്രഗൽഭന്മാരും മൊണ്ടാന മതത്തിന്റെ അനുയായികളായി മാറിയിരുന്നു. മൊണ്ടാന മതത്തിന് ഏഷ്യാമൈനറിലും ആഫ്രിക്കയിലും വളരെയധികം ഇടവകകളും ഉണ്ടായി. എ.ഡി. 160-ൽ ഏഷ്യാമൈനറിൽ കൂടിയ സുന്നഹദോസ് മൊണ്ടേനസിനെ സഭയിൽ നിന്ന് പുറത്താക്കി. മൊണ്ടാനിസം നിരോ ധിച്ചു. എ.ഡി. 180-നോടടുത്ത് പാശ്ചാത്യസഭയിലും മൊണ്ടാനിസത്തി നെതിരായ കർശനമായ തീരുമാനങ്ങളുണ്ടായി. സാവധാനത്തിൽ ഇവ രുടെ ശക്തി ക്ഷയിച്ചുവെങ്കിലും അവർ ചെറിയ കൂട്ടങ്ങളായി പലയി ടത്തും നിലനിന്നു.

കുസ്തന്തീനോസ് രാജാവ് ക്രിസ്തുമതത്തെ അംഗീകരിച്ചപ്പോൾ (എ.ഡി. 313) മൊണ്ടാനിസത്തെ ക്രിസ്തുമതമായോ അതിലെ ഒരു വിഭാ ഗമായോ അംഗീകരിച്ചില്ല. എ.ഡി. 381-ൽ കുസ്തന്തീനോപോലീസിൽ കൂടിയ സുന്നഹദോസ് അവരെ ക്രിസ്ത്യാനികളായി ഗണിച്ചുകൂടാ എന്നു തീരുമാനിച്ചു. എ.ഡി 398-ൽ അർക്കാഡിയൂസ് ചക്രവർത്തിയും എ.ഡി. 415-ൽ തെവോദോയൂസ് രണ്ടാമനും, അവർക്കെതിരായി വിളംബരങ്ങൾ പുറപ്പെടുവിക്കുകയും അവരുടെ പള്ളികളും സ്വത്തുക്കളും കണ്ടുകെട്ടു കയും പുസ്തകങ്ങൾ തീയിട്ടു നശിപ്പിക്കുകയും ചെയ്തു.

ആറാം നൂറ്റാണ്ടിൽ ജസ്റ്റീനിയൻ ചക്രവർത്തി പട്ടാളക്കാരെക്കൊണ്ട് അവരെ ആക്രമിച്ചു. അനേകായിരം മൊണ്ടാനമതക്കാർ അവരുടെ പള്ളി കൾക്കുള്ളിൽ കയറി വാതിലടയ്ക്കുകയും അക്രമത്തിൽ പള്ളികൾ നശിച്ചപ്പോൾ അവർ കൊല്ലപ്പെടുകയും ചെയ്തു.

ആദിമനൂറ്റാണ്ടുകളിൽ സഭയുടെ നിർജ്ജീവാവസ്ഥയിൽ നിന്നുണ്ടായ ഒരു ഉണർവ്വു പ്രസ്ഥാനമായിരുന്നു മൊണ്ടാനിസം എന്ന് പറയുന്നതിൽ തെറ്റില്ല. പക്ഷെ അത് ഏതാനും വ്യക്തികളിൽ മാത്രം കേന്ദ്രീകൃതമായി നിലകൊണ്ടത് അതിന്റെ നാശത്തിനു കാരണമായി. പരിശുദ്ധറൂഹായുടെ പ്രവർത്തനത്തെക്കുറിച്ചും റൂഹായുടെ നൽവരങ്ങളെക്കുറിച്ചും കൂടുതൽ ബോധവൽക്കരിക്കുവാൻ ഇത് സഹായിച്ചു. അനേകം ആളുകളെ ജീവിതവിശുദ്ധിയിലേക്കും, ഉപവാസത്തിനും പ്രാർത്ഥനയ്ക്കും സ്ഥാനം കൊടുക്കുന്ന ചിട്ടയായ ഒരു ക്രിസ്തീയജീവിതത്തിലേക്കും നയിക്കുവാൻ ഇതു സഹായിച്ചു. നാമമാത്ര ക്രിസ്ത്യാനികളിൽ പലരും ഇതിന്റെ സ്വാധീനവലയത്തിൽ വന്നു. പക്ഷെ അത് അവരെ ആത്മീയ വൈകൃതത്തിലേക്കാണു നയിച്ചത്. സഭയിൽ ഭിന്നത ഉണ്ടാക്കുവാൻ ഇതു കാരണമായി.

വ്യക്തികളിൽ കേന്ദ്രീകൃതമായ ആത്മീയതയ്ക്ക് ശാശ്വതനിലനിൽപ്പില്ല എന്ന് മൊണ്ടാനിസം തെളിയിച്ചു. ആത്മനൽവരം ലഭിച്ച, വേർതിരിക്കപ്പെട്ട പ്രവാചകന്മാർക്കു മാത്രമേ പാപമോചനാധികാരം ഉള്ളൂ എന്ന ഇവരുടെ വാദം സഭയിലെ പൗരോഹിത്യ സ്ഥാനങ്ങളെ ചോദ്യം ചെയ്യുന്നതായിരുന്നു.

പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള ഇവരുടെ ഉപദേശം തെറ്റായിരുന്നു. സഭയുടെ ഉപദേശവും, പഠിപ്പിക്കലും കൂടുതൽ ശക്തമാകണം, ആളുകളെ വിശ്വാസം പഠിപ്പിക്കണം എന്നൊക്കെയുള്ള ബോധം സഭാതലത്തിൽ ഉണ്ടാക്കുവാൻ മൊണ്ടാനമതം സഹായിച്ചു. സഭ സ്ഥാപനവൽക്കരിക്കപ്പെടുന്നതിനോടുള്ള ആദ്യത്തെ പ്രതിഷേധമായിരുന്നു മൊണ്ടാനിസം. പൗരോഹിത്യ സ്ഥാനങ്ങളോട് പ്രത്യേകിച്ച് എപ്പിസ്ക്കോപ്പാ, കശ്ശീശ്ശാ, ശെമ്മാശൻ എന്നീ മൂന്നു വ്യവസ്ഥാപിത സ്ഥാനങ്ങളോടും ഉള്ള ഒരു വെല്ലുവിളിയായിരുന്നു ഈ പ്രസ്ഥാനം. എല്ലാവരെയും ഉൾക്കൊള്ളുന്ന ഒരു പൗരോഹിത്യ സംവിധാനമാണ് ഇതിന്റെ അനുയായികൾ ആഗ്രഹിച്ചത്.

മൊണ്ടാനിസത്തിന്റെ ആവിർഭാവത്തോടെ പ്രവാചകസ്ഥാനങ്ങളോട് പൊതുവെ ഒരു എതിർപ്പു പ്രകടമാവുകയും കാലക്രമത്തിൽ സഭയിൽ നിന്ന് പ്രവാചകസ്ഥാനം അപ്രത്യക്ഷമാവുകയും ചെയ്തു.

### മൊണാർക്കിയനിസം

മൊണ്ടാനമതക്കാർ പരിശുദ്ധാത്മാവിനെക്കുറിച്ച് വളരെ കാര്യങ്ങൾ പറയുകയും സ്വയം പല അവകാശവാദങ്ങൾ ഉയർത്തുകയും ചെയ്തു. യോഹന്നാന്റെ സുവിശേഷത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചും

അതിന്റെ ആരംഭത്തിൽ വചനമാം ദൈവത്തെക്കുറിച്ചും പറയുന്നുണ്ട്. മൊണ്ടാനിസം അപ്പോൾ അതിന് ഊന്നൽ കൊടുത്തു. അങ്ങനെ പറഞ്ഞിട്ടുള്ള കാര്യങ്ങളൊക്കെ നിഷേധിക്കുന്ന ഒരു പ്രവണത, അഥവാ പരിശുദ്ധാത്മാവിന്റെയും, പുത്രന്റെയും ആളത്വത്തെ നിഷേധിക്കുന്ന പ്രവണത മൊണ്ടാനിസത്തെ എതിർത്ത പല കേന്ദ്രങ്ങളിലും ഉണ്ടായി. അതാണ് മൊണാർക്കിയനിസത്തിൽ ചെന്നവസാനിച്ചത്.

ആദിമകാലം മുതലെ പിതാവിലും പുത്രനിലും പരിശുദ്ധറൂഹായിലുമുള്ള വിശ്വാസം സഭയുടെ അടിസ്ഥാന വിശ്വാസമായിരുന്നു. ഏക ദൈവ വിശ്വാസവും ദൈവത്വത്തിലെ പൂർണ്ണൈക്യവും യഹൂദമതത്തിൽ നിന്നു സഭ സ്വീകരിച്ചതായിരുന്നു. പിതാവാം ദൈവം സ്വപുത്രനെ ലോകത്തിലേക്കയച്ചുവെന്നും, പുത്രൻ ലോകരക്ഷയ്ക്കായി മനുഷ്യാവതാരം ചെയ്തുവെന്നും, അവൻ വാഗ്ദത്തം ചെയ്തതുപോലെ പെന്തിക്കോസ്തിനാൾ പരിശുദ്ധറൂഹാ സഭയിൽ വന്നാവസിച്ചുവെന്ന് ആദിമകാലം മുതൽ സഭ വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്തുവന്നു.

അപ്പോസ്തോലികപിതാക്കന്മാരും, വിശ്വാസസമർത്ഥകരും പിതൃപുത്രപരിശുദ്ധറൂഹയാം ഏകദൈവത്തെക്കുറിച്ചു പഠിപ്പിച്ചു. തെർത്തുല്ല്യനും ഒറിഗനും നിത്യമായി സ്ഥിതിചെയ്യുന്ന വി. ത്രിത്വത്തിന്റെ മാഹാത്മ്യങ്ങളെ വർണ്ണിച്ച് ദൈവത്വത്തിലെ അവിഭാജ്യതയെക്കുറിച്ചും ഓരോ ആളത്വത്തിന്റെയും പ്രത്യേകതകളെക്കുറിച്ചും അവർ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ മൊണ്ടാന മതത്തിനെതിരായി പ്രവർത്തിച്ചവരും, മറ്റു പലരും വി. ത്രിത്വത്തിലെ ഐക്യത്തെക്കുറിച്ചു വ്യാഖ്യാനിക്കുവാൻ മുന്നോട്ടു വന്നു.

ദൈവത്വത്തിലെ ഐക്യത്തിന് ഊന്നൽ കൊടുത്തുകൊണ്ട് പുത്രന്റെയും പരിശുദ്ധറൂഹായുടെയും ദൈവത്വവും സ്വതന്ത്ര വ്യക്തിത്വവും എങ്ങനെ വിശദീകരിക്കുവാൻ സാധിക്കുമെന്നതായിരുന്നു അവരുടെ പ്രശ്നം. അവരിൽ ചിലരുടെ അതിരുകവിഞ്ഞ വ്യാഖ്യാനങ്ങളാണ് മൊണാർക്കിയനിസം എന്ന വേദവിപരീതത്തിൽ ചെന്നെത്തിയത്. പിതാവാം ദൈവം എന്ന ഏക ദൈവമേ ഉള്ളൂ എന്നവർ പറഞ്ഞു.

പുത്രനെക്കുറിച്ചും പ. റൂഹായെക്കുറിച്ചുമുള്ള അവരുടെ വ്യാഖ്യാന രീതികളുടെ അടിസ്ഥാനത്തിൽ മൊണാർക്കിയനിസത്തെ, ഡൈനാമിക്ക് മൊണാർക്കിയനിസം എന്നും മോഡലിസ്റ്റിക്ക് മൊണാർക്കിയനിസം എന്നും രണ്ടായി തിരിക്കാം. അടിസ്ഥാനപരമായി ചില വ്യത്യാസങ്ങൾ ഈ രണ്ട് ഉപദേശങ്ങൾ തമ്മിൽ ഉണ്ട്. അതുകൊണ്ട് അവ ഓരോന്നായി പരിശോധിക്കാം.

## ഡൈനാമിക് മൊണാർക്കിയനിസം

ഇത് അഡോപ്ഷനിസം എന്നു കൂടി അറിയപ്പെടുന്നു. ഈ സിദ്ധാന്തം അനുസരിച്ച് പിതാവാം ദൈവം മാത്രമാണ് യഥാർത്ഥ ദൈവം. യേശുക്രിസ്തു ഒരു സാധാരണ മനുഷ്യനായി ജനിച്ചു. അവനിൽ ദൈവത്തിന്റെ ശക്തി വന്നാവസിക്കുകയും ദൈവപുത്രനായി യേശുവിനെ ദത്തെടുക്കുകയും ചെയ്തു. യഥാർത്ഥത്തിൽ യേശുക്രിസ്തുവിന്റെ ദൈവത്വമെന്ന വ്യക്തിത്വത്തെയാണിത് നിഷേധിച്ചത്. ദൈവേഷ്ടമനുസരിച്ച് കന്യകയിൽ നിന്ന് തന്നെ അവൻ ജനിച്ചു. അവന്റെ മാമോദീസായുടെ സമയത്താണ് യഥാർത്ഥ ക്രിസ്തു അഥവാ ദൈവശക്തി അല്ലെങ്കിൽ പരിശുദ്ധ റൂഹാ അവനിൽ വന്നാവസിച്ചത്. അതോടെ അവൻ എല്ലാ ദൈവിക ശക്തിയും പ്രാപിച്ചു. ഇതായിരുന്നു അവരുടെ പഠിപ്പിക്കൽ.

കുസ്തന്തീനോപോലീസിൽ നിന്നുള്ള തിയോഡോറ്റസ് ആണ് ആദ്യം ഈ പഠിപ്പിക്കലുമായി മുന്നോട്ടു വന്ന ആൾ. എ.ഡി. 190–നോടടുത്ത് അദ്ദേഹം റോമിൽ എത്തി ഈ ഉപദേശം പ്രചരിപ്പിച്ചു. കിഴക്കൻ സഭകളിൽ അന്ത്യോക്യയിലെ ബിഷപ്പായിരുന്ന സാമാസോഠായിലെ പൗലോസ് (260–272) ആണ് ഇതിന്റെ വക്താവായി അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ലോഗോസ് അഥവാ വചനം (യോഹ. 1.1) പിതാവാം ദൈവത്തിന്റെ ഒരു പ്രതിരൂപം (alternative) മാത്രമാണ്.

പഴയനിയമത്തിൽ മോശയേയും പ്രവാചകന്മാരെയും ശക്തീകരിച്ചത് വചനം ആണ്. കന്യകയിൽ നിന്നു ജനിച്ച ഒരു സാധാരണ മനുഷ്യൻ മാത്രമാണ് ക്രിസ്തു. അവനിൽ ദൈവശക്തിയും വചനവും വന്നാവസിച്ചു. സാധാരണ മനുഷ്യനായ ക്രിസ്തുവിനെ ദൈവശക്തിയുടെ ആവസിപ്പു മൂലം ദൈവം ദത്തെടുക്കുകയായിരുന്നു എന്നു പറഞ്ഞതുകൊണ്ടാണ് ഈ സിദ്ധാന്തം അഡോപ്ഷനിസം എന്നും അറിയപ്പെടുന്നത്. വചനത്തിലൂടെയാണ് പിതാവാം ദൈവവുമായി ക്രിസ്തു ബന്ധപ്പെടുന്നത്. പിതാവാം ദൈവവുമായി ഇപ്രകാരം അഭേദ്യമായി ബന്ധപ്പെട്ടതുകൊണ്ട് ക്രിസ്തു മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റത്. എ.ഡി. 264–നും 269–നും ഇടയ്ക്കു കൂടിയ സുന്നഹദോസുകൾ പൗലോസിന്റെ ഉപദേശം വ്യാജമാണെന്നു കണ്ട് ശപിച്ചു പുറംതള്ളി. അയാളെ സഭയിൽ നിന്നു പുറത്താക്കി. ഔറേലിയൂസ് ചക്രവർത്തി അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തി.

## മോഡലിസ്റ്റിക്ക് മൊണാർക്കിയനിസം

ദൈവം ഒന്നു മാത്രമെയുള്ളൂ. പിതാവ് എന്ന ആ ഏകദൈവത്തിന്റെ വ്യത്യസ്ത പ്രത്യക്ഷപ്പെടലുകളാണ് പുത്രനും പരിശുദ്ധറൂഹായും എന്ന് ഈ സിദ്ധാന്തത്തിൽ പറയുന്നു.

ദൈവത്വത്തിലെ ഏകത്വത്തിനും ഐക്യത്തിനുമാണ് ഇതിന്റെ വക്താക്കൾ ഊന്നൽ കൊടുത്തത്. നാടകത്തിൽ ഒരേ ഒരാൾ വ്യത്യസ്ത മുഖംമൂടികൾ അണിഞ്ഞുകൊണ്ട് വ്യത്യസ്ത വേഷങ്ങളിൽ അഭിനയിക്കാറുണ്ട്. അതുപോലെ ഒരേ ദൈവം വ്യത്യസ്ത മുഖംമൂടികൾ അണിഞ്ഞുകൊണ്ട് പഴയനിയമത്തിൽ സ്രഷ്ടാവായും പിതാവായും പുതിയനിയമത്തിൽ ക്രിസ്തുവായും, പിന്നീട് പരിശുദ്ധറൂഹായുമായും അഥവാ വ്യത്യസ്ത മോഡലുകളായി അഭിനയിക്കുകയാണെന്ന് ഇക്കൂട്ടർ പറഞ്ഞു.

സ്മിർന്നായിലെ നെയേറ്റുസ് എന്നു പറയുന്ന ആളാണ് മോഡലിസ്റ്റ് മൊണാർക്കിയനിസത്തിന്റെ ആദ്യത്തെ ഉപജ്ഞാതാവായി അറിയപ്പെടുന്നത്. ഏഷ്യയിൽ നിന്നുള്ള പ്രാക്സേസ് എന്ന ആളും ആരംഭകാല നേതാക്കന്മാരിലൊരാളാണ്. എന്നാൽ ഈ സിദ്ധാന്തം ശക്തമായി ഉയർത്തി വ്യാഖ്യാനിച്ചത് ഈജിപ്റ്റിൽ നിന്നുള്ള ഒരു പുരോഹിതനായ സെബെല്ലിയൂസ് ആയിരുന്നു. എ.ഡി 215-നോടടുത്ത് സെബെല്ലിയൂസ് റോമിൽ എത്തി ഈ ഉപദേശം അവിടെയും പ്രചരിപ്പിച്ചു. സെബെല്ലിയൂസ് ഇതിന്റെ പ്രചാരകനായതോടെ ഈ സിദ്ധാന്തം സെബെല്ലിയനിസം എന്നും അറിയപ്പെടുവാൻ തുടങ്ങി.

തെർത്തുല്ല്യൻ, റോമിലെ ഹിപ്പോലിറ്റസ്, നൊവേഷ്യൻ തുടങ്ങിയവരായിരുന്നു മൊണാർക്കിയനിസത്തിന്റെ ശക്തരായ എതിരാളികൾ. മൂന്നാം നൂറ്റാണ്ടിലെ പല പ്രാദേശിക സുന്നഹദോസുകളും സഭാപിതാക്കന്മാരും മൊണാർക്കിയനിസത്തെ നിരോധിക്കുകയും എതിർക്കുകയും ചെയ്തു. മാക്സിമീസ് (235-237) ചക്രവർത്തിയുടെ പീഡയോടെ ഇതു നാമാവശേഷമായി.

**ഉപസംഹാരം**

മൂന്നാം നൂറ്റാണ്ടുവരെയുണ്ടായ പ്രധാന വേദവിപരീതികളും ശീശ്മകളും സഭയ്ക്കു നാനാവിധ ദോഷങ്ങൾ വരുത്തിയെങ്കിലും അവയെല്ലാം പരോക്ഷമായി സഭയുടെ വിശ്വാസസത്യങ്ങളെയും, ഭരണ സംവിധാനത്തെയും, പാരമ്പര്യങ്ങളെയും അടിസ്ഥാനമാക്കിയുള്ള ആധികാരിക സംവിധാനങ്ങളെയും ശക്തീകരിച്ചു. വിശ്വാസവിപരീതങ്ങൾക്കെതിരായി സഭ വിശ്വസിക്കേണ്ടതു എന്താണ് എന്നതിനെ സംബന്ധിച്ചുള്ള ചിന്തയുണ്ടായതിന്റെ പശ്ചാത്തലത്തിൽ ലഘുവും വിസ്തൃതവുമായ വിശ്വാസപ്രമാണങ്ങൾ സഭയിൽ ക്രോഡീകൃതമായി പ്രചാരത്തിൽ വന്നു.

സഭയുടെ കാതലായ വിശ്വാസ സത്യങ്ങളും, പാരമ്പര്യങ്ങളും കാത്തുസൂക്ഷിച്ചു നിലനിർത്തുന്നതിന് വേണ്ട ഒരു സ്ഥിരതയുള്ളതും

കെട്ടുറപ്പുള്ളതുമായ സഭാഭരണസംവിധാനം ഈ പശ്ചാത്തലത്തിൽ രൂപംകൊണ്ടു. അതാണ് ത്രിവിധ പൗരോഹിത്യസ്ഥാനികളുടെ പ്രാരംഭത്തിനു ഒരു കാരണമായി പറയാവുന്നത്. എപ്പിസ്കോപ്പാ, പ്രെസ്ബിറ്റർ, ശെമ്മാശൻ എന്നീ മൂന്ന് ശ്രേണിയിൽപെട്ട പൗരോഹിത്യ സ്ഥാനങ്ങളെ സഭ ഔദ്യോഗികമായി സ്വീകരിക്കുകയും അവർ പറയുന്നതിനും പഠിപ്പിക്കുന്നതിനുമപ്പുറം അന്യരിൽ നിന്ന് യാതൊന്നും സ്വീകരിക്കാൻ പാടില്ല എന്ന നിലപാട് ഉറപ്പിക്കുകയും ചെയ്തു. അക്കാലത്തും അതിനു ശേഷവും പുരോഹിതന്മാരുടെ നേതൃത്വത്തിൻകീഴിൽ സുന്നഹദോസുകൾ കൂടുകയും സഭാവിശ്വാസം, ശിക്ഷണം, ആരാധന, സഭാഭരണം എന്നീ മേഖലകളിൽ വ്യക്തമായ നിലപാടുകൾ നിലവിൽ വരുത്തുകയും ചെയ്തു തുടങ്ങി. പുതിയനിയമം ക്രോഡീകരിക്കപ്പെട്ടു. വിശ്വാസവിപരീതങ്ങൾക്കെതിരായി സത്യവിശ്വാസമെന്തെന്നുറപ്പിക്കാനും വിശദീകരിച്ചു കൊടുപ്പാനും അനേകം കൃതികൾ ഈ കാലയളവിൽ വിരചിതമായി.

പാഠം 6

# ആദിമകാല സഭാഭിന്നതകൾ

രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ക്രൈസ്തവ സഭ അഭിമുഖീകരിക്കേണ്ടിവന്ന ഏറ്റവും വലിയ പ്രശ്നം വിശ്വാസ ത്യാഗികളെ സംബന്ധിച്ചുള്ളതായിരുന്നു. ഇത് പലയിടങ്ങളിലും ഹ്രസ്വമായ സഭാ ഭിന്നതകൾക്കു കാരണമായി. പീഡകളുടെ മുമ്പിൽ പതറിപ്പോയ ബലഹീനരായ പലരും ക്രിസ്തുവിനെ തള്ളിപ്പറഞ്ഞ് വിശ്വാസം ത്യജിച്ചു. പീഡകൾ അവസാനിച്ചപ്പോൾ വീണ്ടും സഭാംഗങ്ങളായി തിരിച്ചുവരുവാൻ അവർ ആഗ്രഹിച്ചു. അവരെ സഭയിൽ ചേർക്കുവാൻ പാടില്ല എന്ന് ഒരു വിഭാഗം വാദിച്ചു. മാനുഷികപരിഗണന നൽകി ഇങ്ങനെയുള്ള വിശ്വാസത്യാഗികളെ സഭയിൽ തിരിച്ചെടുക്കണമെന്ന് വേറൊരു വിഭാഗം പറഞ്ഞു. രണ്ടു കൂട്ടരുടെയും കടുംപിടുത്തം അവസാനിച്ച് സഭ സ്വതന്ത്രമായപ്പോൾ ഇങ്ങനെ ഒരു ഭിന്നതയ്ക്ക് തുടർന്നുള്ള സാധ്യത കുറഞ്ഞുവെങ്കിലും നിലവിലുള്ള ഭിന്നതകൾ പലയിടത്തും സങ്കീർണ്ണമായി.

## ഫെലിസിസ്സിമുസ് ഭിന്നത (C. 255)

എ.ഡി 250-നോടടുത്ത് ഡേഷ്യസ് ചക്രവർത്തിയുടെ പീഡാ കാലത്തിനുശേഷം കാർത്തേജിൽ ഉണ്ടായ ഭിന്നതയാണിത്. ഡേഷ്യസ് ചക്ര

വർത്തിയുടെ പീഡനസമയത്ത് മൂന്ന് വിധത്തിലുള്ള വിശ്വാസത്യാഗികളുണ്ടായിരുന്നു.

1. സാക്രിഫിക്കാറ്റി: ഇവർ പുറജാതി ദേവന്മാർക്കു ബലിയർപ്പിക്കുകയും ബലി വസ്തു (മാംസം) ഭക്ഷിക്കുകയും ചെയ്തവർ.

2. തുറിഫിക്കാറ്റി: ഇവർ പുറജാതി ബലിപീഠങ്ങളിൽ ധൂപാർപ്പണം നടത്തിയവർ.

3. ലിബെല്ലാറ്റിസി: ഇവർ ബലിയർപ്പിക്കുകയും ഒന്നും ചെയ്തില്ല. പക്ഷേ, ഉദ്യോഗസ്ഥന്മാർക്ക് കൈക്കൂലി കൊടുത്ത് ബലിയർപ്പിച്ചു എന്ന സർട്ടിഫിക്കറ്റു കരസ്ഥമാക്കി. അങ്ങനെ പീഡയിൽ നിന്ന് രക്ഷപ്പെട്ടവർ.

ഇങ്ങനെയുള്ളവരെ സഭയിൽ തിരിച്ചുചേർക്കണമൊ എന്നതായിരുന്നു കാർത്തേജിലെ സഭയിലെ ഒരു പ്രശ്നം. ഇക്കാലത്ത് കാർത്തേജിലെ ബിഷപ്പായിരുന്നു സിപ്രിയൻ (കുപ്രാനോസ്). മാക്സിമിനൂസിന്റെ (235–237) പീഡയുടെ കാലത്ത് സിപ്രിയൻ ഒളിവിൽ പോയി അവടെയിരുന്നുകൊണ്ട് സഭയെ നയിച്ചു. വിശ്വാസത്യാഗികളെ ഉടൻ സഭയിൽ തിരിച്ചു ചേർക്കണ്ട, പീഡ അവസാനിച്ചതിനുശേഷം അവരുടെ കാര്യം പരിഗണിക്കാം എന്ന് അദ്ദേഹം പറഞ്ഞു.

അക്കാലത്ത് ശരിക്കും പീഡ ഏൽക്കുകയും തടവിൽ കിടക്കുകയും അംഗഭംഗം വരികയും ചെയ്തവരുണ്ടായിരുന്നു. ജീവിക്കുന്ന രക്തസാക്ഷികളായ ഇവരെ എല്ലായിടത്തും സഭ ബഹുമാനിച്ചിരുന്നു. ഇവരുടെ വാക്കുകൾക്കു വലിയ ആദരവും ലഭിച്ചിരുന്നു. വിശ്വാസ ത്യാഗികളിൽ ചിലർ സഭയിൽ ചേരുന്നതിനായി ഇവരുടെ ശുപാർശയുമായി വന്നു. പക്ഷേ, സിപ്രിയൻ വളരെ കർശനമായ നിലപാടു സ്വീകരിച്ചു.

കാർത്തേജിലുണ്ടായിരുന്ന ഫെലിസിസ്സിമൂസ് എന്ന ശെമ്മാശൻ സിപ്രിയന്റെ നിലപാടിനെ എതിർത്തു. അദ്ദേഹം സ്വന്തനിലയിൽ അനേകരെ സഭയിൽ ചേർത്തു. ഇത് ഒരു ചേരിതിരിവ് ഉണ്ടാക്കി. സിപ്രിയനോട് എതിരുണ്ടായിരുന്നവരെ ചേർത്ത് ഫെലിസ്സിസിമൂസ് സ്വന്തനിലയിൽ ഒരു ബിഷപ്പിനെ വാഴിച്ചു. എന്നാൽ സഭയുടെ നേതൃത്വം ഏറ്റെടുക്കുവാൻ ഇവർക്കു സാധിച്ചില്ല. അവരുടെ കൂട്ടത്തിൽപെട്ട നൊവേഷ്യൻ എന്ന പുരോഹിതനെ പട്ടമേൽക്കുവാൻ വേണ്ടി റോമിൽ വിട്ടെങ്കിലും ഫലമുണ്ടായില്ല.

പ്രശ്നം രൂക്ഷമാകുന്നതു മനസ്സിലാക്കിയ സിപ്രിയൻ ഒളിവിൽ നിന്നു കാർത്തേജിലേക്കു തിരിച്ചു വന്നു. എ.ഡി 251–ൽ അവിടെ അദ്ദേഹം ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. ഫെലിസ്സിമൂസിനെയും കൂട്ടരെയും മുടക്കി സഭയിൽ നിന്നു പുറത്താക്കി. അതേസമയം തന്നെ വിശ്വാസത്യാഗികളെ

സംബന്ധിച്ചുള്ള സ്വന്തം നിലപാടിൽ അയവു വരുത്തി. ഇക്കാലഘട്ടത്തിലാണ് വിശ്വാസത്യാഗികളെ സംബന്ധിച്ചും കാതോലിക സഭയുടെ ഐക്യത്തെ (The unity of the Catholic Church) സംബന്ധിച്ചുമുള്ള പ്രശസ്തമായ പുസ്തകങ്ങൾ സിപ്രിയൻ രചിച്ചത്.

ഫെലിസ്സിമൂസിന്റെ പേരിലുണ്ടായ ഭിന്നത അധികം താമസിയാതെ അവസാനിച്ചെങ്കിലും അതേ കാരണത്താൽ തന്നെ അതിന്റെ കൂടെയോ തുടർച്ചയായൊ ഉണ്ടായ നൊവേഷ്യൻ ഭിന്നത കുറെനാളുകൾ കൂടി നിലനിന്നു.

## നൊവേഷ്യൻ ശീശ്മ

റോമിലെ ബിഷപ്പ് കൊർന്നേലിയൂസ് വിശ്വാസ ത്യാഗികളോട് അയഞ്ഞ നിലപാടാണ് സ്വീകരിക്കുന്നതെന്ന് റോമിലുണ്ടായിരുന്ന നൊവേഷ്യൻ എന്ന പുരോഹിതൻ ആരോപിച്ചു. നൊവേഷ്യനെ വളരെയധികം ആളുകൾ പിന്താങ്ങി. അധികം താമസിയാതെ അവരുടെ എണ്ണം വർദ്ധിക്കുകയും നൊവേഷ്യൻ മെത്രാൻസ്ഥാനം പ്രാപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അനുയായികൾ പൂരിറ്റൻസ് എന്ന് അറിയപ്പെടുവാൻ തുടങ്ങി. വിശ്വാസത്യാഗികളെ ഒരു രീതിയിലും സഭയിൽ തിരിച്ചു ചേർക്കുവാൻ പാടില്ല എന്നവർ വാദിച്ചു.

പീഡിപ്പിക്കപ്പെടുമ്പോൾ വിശ്വാസം ത്യജിക്കുവാൻ നിർബന്ധിതരാകുന്ന ബലഹീനരോട് ഇത്ര കർശനമായ നിലപാടു പാടില്ല എന്ന് അലക്സാന്ത്ര്യയിലെ ദീവന്നാസ്യോസ് റോമിലെ ക്രിസ്ത്യാനികളെ ഉപദേശിച്ചു. അദ്ദേഹത്തിന്റെ അഭ്യർത്ഥന മാനിച്ചു കുറെയധികംപേർ കൊർന്നല്ല്യോസിന്റെ പക്ഷത്തേക്കു വന്നു. നൊവേഷ്യൻ അനുയായികളായ ബിഷപ്പന്മാരുടെ സംഖ്യയിൽ വലിയ കുറവൊന്നും ഇല്ലാതെ അഞ്ചാം നൂറ്റാണ്ടുവരെ റോമൻസഭയിൽ ഈ ഭിന്നത നിലനിന്നിരുന്നു. നൊവേഷ്യന്റെ കൂട്ടർ ആറാം നൂറ്റാണ്ടുവരെ ഫ്രിജിയായിലും ഉണ്ടായിരുന്നു. ഔദ്യോഗിക സഭാവിഭാഗം കർശനമായ നിലപാടു സ്വീകരിക്കുകയും പീഡകൾ അവസാനിക്കുകയും ഭിന്നതക്ക് അടിസ്ഥാനമില്ലാതാവുകയും ചെയ്തപ്പോൾ അത് അവസാനിച്ചു.

## മിലീത്തിയൻ ശീശ്മ

വിശ്വാസത്യാഗികളുടെ സഭാപ്രവേശനത്തെ സംബന്ധിച്ച് അലക്സാന്ത്ര്യയിലെ സഭയിലുണ്ടായതാണ് മിലീത്തിയൻ ശീശ്മ. അലക്സാന്ത്ര്യയിലെ ബിഷപ്പ് പീറ്റർ, വിശ്വാസത്യാഗികളോട് അയവുള്ള സമീപനമാണ് കൈക്കൊള്ളുന്നതെന്ന് ഈജിപ്റ്റിൽ ലിക്കോപോലീസിലെ ബിഷപ്പ് മിലീത്തിയൂസ് ആരോപിച്ചു. വിശ്വാസകാര്യത്തിൽ വിട്ടുവീഴ്ച

പാടില്ല എന്നു പറയുന്ന വലിയ ഒരു വിഭാഗത്തെ പീറ്ററിനും അലക്സാന്ത്ര്യയിലെ ഔദ്യോഗിക സഭാനേതൃത്വത്തിനുമെതിരായി മിലീത്തിയൂസ് സംഘടിപ്പിച്ചു.

ഡയോക്ലിഷ്യന്റെ പീഡാകാലത്ത് (303-306) പീറ്റർ തടവിലാക്കപ്പെട്ടപ്പോൾ മിലീത്തിയൂസ് ഈജിപ്റ്റിൽ ഉടനീളം ഓടിനടന്ന് അനുയായികളെ സംഘടിപ്പിക്കുകയും അനേകർക്കു പട്ടംകൊടുക്കുകയും ചെയ്തു. പീറ്റർ തടവിലിരുന്ന് മിലീത്തിയൂസിനെ മുടക്കി. ഇതിനിടെ മിലീത്തിയൂസും ബന്ധിക്കപ്പെട്ടു. അധികം താമസിയാതെ പുറത്തു വരികയും ചെയ്തു. പീറ്റർ രക്തസാക്ഷിയായി മരിച്ചു. സമാന്തരമായി ഉണ്ടായ സഭാഭരണ സംവിധാനം പിന്നേയും തുടർന്നു വന്നു.

മിലീത്തിയൂസ് ശീശ്മയെക്കുറിച്ച് നിഖ്യാസുന്നഹദോസ് (352) ചർച്ച ചെയ്യുകയും ഭിന്നത അവസാനിപ്പിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് ഈജിപ്റ്റിലെ ബിഷപ്പന്മാരുടെ പേർക്ക് സുന്നഹദോസ് ഒരു കത്തയക്കുകയും ചെയ്തു. അതുകൊണ്ട് വലിയ പ്രയോജനം ഒന്നുമുണ്ടായില്ല. ഏകദേശം ഒരു നൂറ്റാണ്ടു കൂടി മിലീത്തിയൂസ് ശീശ്മ അലക്സാന്ത്ര്യയിൽ നിലനിന്നു.

## ഡൊണാറ്റൂസ് ശീശ്മ

കാർത്തേജിൽ തന്നെ ഉണ്ടായ ഒരു സഭാഭിന്നതയാണ് ഡൊണാറ്റൂസ് ശീശ്മ. വിശ്വാസത്യാഗികളെ സഭയിൽ ചേർക്കുന്നതു സംബന്ധിച്ച് ഡയോക്ലിഷ്യന്റെ പീഡയ്ക്കുശേഷം (303-306) ഉണ്ടായ ഭിന്നതയാണിത്. കാർത്തേജിലെ ബിഷപ്പ് മെൻസൂറിയസും അദ്ദേഹത്തിന്റെ പിൻഗാമി സിസീലിയനും മറ്റും വിശ്വാസത്യാഗികളോട് അയഞ്ഞ സമീപനമാണ് സ്വീകരിക്കുന്നത് എന്നതായിരുന്നു ആരോപണം. ഡൊണാറ്റൂസ്, മജോറിനൂസ് തുടങ്ങിയവരായിരുന്നു തീവ്രവാദികളുടെ നേതാക്കന്മാർ. അവർ മുൻകൈയെടുത്ത് ഒരു സമാന്തര സഭാനേതൃനിര കെട്ടിപ്പടുത്തു. സിസിലിയന്റെ സ്ഥാനാരോഹണസമയത്ത് (311) ഡൊണാറ്റൂസ് അനൗദ്യോഗിക വിഭാഗത്തിന്റെ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു. എ.ഡി. 314-ൽ ഗോളിലെ ആർലെയിൽ കൂടിയ സുന്നഹദോസ് സിസിലിയൂസ് ആണ് യഥാർത്ഥ ബിഷപ്പെന്നും ഡൊണാറ്റൂസും അനുയായികളും വിഘടിതരാണെന്നും പ്രഖ്യാപിച്ചു.

ഡൊണാറ്റിസ്റ്റ് വിഭാഗത്തിൽ പള്ളികളും സ്വത്തുക്കളും പിടിച്ചെടുക്കാനും നേതാക്കന്മാരെ നാടുകടത്താനും എ.ഡി 317-നോടടുത്ത് കുസ്തന്തീനോസ് രാജാവ് ഉത്തരവായി. ചക്രവർത്തിയുടെ നീക്കത്തെ ആയുധമെടുത്തു ഡൊണോസ്റ്റിക്ക് വിഭാഗക്കാർ നേരിട്ടു. അത് രക്തചൊരിച്ചി

ലിനും അസമാധാനത്തിനും കാരണമായി. അതുകൊണ്ട് പ്രയോജനം ഒന്നുമുണ്ടാകുന്നില്ല എന്നു മനസ്സിലാക്കിയ ചക്രവർത്തി നാടുകടത്തിയവരെ എല്ലാം 321-നോടടുത്ത് തിരികെ വിളിച്ചു. സൗഹൃദത്തിൽ വരുവാൻ ഇരുവിഭാഗക്കാരോടും ചക്രവർത്തി അഭ്യർത്ഥിച്ചു. ഇത് ഡൊണാസ്റ്റിക്ക് വിഭാഗക്കാർക്കു കുറെക്കൂടി ശക്തിപ്രാപിക്കുവാനുള്ള അവസരം ഉണ്ടാക്കി കൊടുത്തു. ആഫ്രിക്കയിൽ അവരുടെ സംഖ്യ വർദ്ധിക്കുകയും ചെയ്തു.

കുസ്തന്തീനോസ് രാജാവിനുശേഷം കോൺസ്റ്റൻസ് ചക്രവർത്തിയും അവരെ അനുനയിപ്പിക്കുവാൻ ശ്രമിച്ച് പരാജയപ്പെട്ടു. തുടർന്നു വന്ന സംഘട്ടനങ്ങൾ സഭയ്ക്കും സാമ്രാജ്യത്തിനും തലവേദനയായി. എ.ഡി. 412-ൽ തേവോദോസ്യോസ് ചക്രവർത്തി ഡൊണാസ്റ്റിസ് കൂട്ടർക്കെതിരായി കർശന നടപടികളുമായി മുമ്പോട്ടു വന്നു. അവരുടെ പള്ളികളും സ്വത്തുക്കളും കണ്ടുകെട്ടുവാനും പിടിച്ചെടുക്കുവാനും ചക്രവർത്തി ഉത്തരവായി. ആ വിഭാഗത്തിന്റേതായി അപ്പോൾ ഉണ്ടായിരുന്ന 400 ബിഷപ്പന്മാരോടും കീഴടങ്ങുവാനും ഔദ്യോഗിക സഭാവിഭാഗത്തിൽ ചേരുവാനും ചക്രവർത്തി ആവശ്യപ്പെട്ടു.

ചക്രവർത്തിയുടെ കർശനനിലപാടിന്റെ മുമ്പിൽ ഡൊണാറ്റിസ്റ്റ് സഭാവിഭാഗം പതറി. ചക്രവർത്തിയെ അനുസരിക്കാത്തവർ നാടുകടത്തപ്പെട്ടു. ഡൊണാറ്റിസ്റ്റു സഭാവിഭാഗത്തിന്റെ ശക്തി ക്ഷയിച്ചു ഏഴാം നൂറ്റാണ്ടോടെ അവർ പരിപൂർണ്ണമായും ഇല്ലാതെയായി.

## പ്രിസ്കില്ലിയനിസം

നാലാം നൂറ്റാണ്ടിന്റെ അവസാനം സ്പെയിനിലുണ്ടായ ഒരു സഭാഭിന്നതയാണിത്. പ്രിസ്കില്ലിയൻ എന്നു പേരുള്ള ഒരു സ്പെയിൻകാരൻ മാണിക്കയിസവും, ജ്ഞാനവാദവും ചേർന്ന ചില ആശയങ്ങൾ പഠിപ്പിക്കുവാൻ തുടങ്ങി. കുറെപ്പേർ അദ്ദേഹത്തിന്റെ അനുയായികളായി.

അനാശാസ്യപ്രവർത്തനങ്ങളും, ജോതിഷവും, ക്ഷുദ്രപ്രയോഗവും ഒക്കെ ഈ വിഭാഗക്കാർ ചെയ്യുന്നുണ്ട് എന്ന ആരോപണവും ഉണ്ടായിരുന്നു. രണ്ടു ബിഷപ്പന്മാരും കുറെ പുരോഹിതന്മാരും ഇക്കൂട്ടത്തിലുണ്ടായിരുന്നു. അവരെ സഭയിൽ നിന്നു പുറത്താക്കി. ഇവരിൽ ചിലരെ ന്യായാധിപന്മാരുടെ മുമ്പാകെ വിസ്തരിച്ചു കുറ്റക്കാരെന്നു കണ്ടവർക്ക് വധശിക്ഷ വിധിക്കുകയും ചെയ്തു. അധികം താമസിയാതെ ഈ വിഭാഗം നാമാവശേഷമായി.

## ഉയിർപ്പുപെരുന്നാളാഘോഷം സംബന്ധിച്ച തർക്കം

ആദിമസഭയുടെ ആദ്യത്തേയും ഏറ്റവും പ്രധാനപ്പെട്ടതുമായ

പെരുന്നാളായിരുന്നു കർത്താവിന്റെ ഉയിർപ്പു പെരുന്നാൾ. ഈ പെരുന്നാൾ ഏതു ദിവസമാണ് ആചരിക്കേണ്ടത് എന്നതിനെക്കുറിച്ച് രണ്ടാം നൂറ്റാണ്ടിൽ ഒരു തർക്കവും ഭിന്നതയും ആരംഭിച്ചു. ക്വാർട്ടോ ഡെസിമൻ കോൺട്രവേഴ്സി എന്ന് അറിയപ്പെടുന്ന ഈ തർക്കം 325-ൽ കൂടിയ നിഖ്യാസുന്നഹദോസാണു ഒരു വിധം പരിഹരിക്കുന്നത്.

ആദിമകാലം മുതൽ കിഴക്കൻ സഭകൾ യഹൂദരുടെ നീസാൻ (March-April) മാസം പതിനാലാം തീയതി ഉയിർപ്പു പെരുന്നാളായി ആഘോഷിച്ചു വന്നു. അത് ആഴ്ചയിലെ ഏതു ദിവസമാണ് വരുന്നത് എന്നതിനെക്കുറിച്ച് അവർ ആകുലപ്പെട്ടില്ല. നീസാൻമാസം പതിനാല് എന്ന തീയതി ആയിരുന്നു അവർക്കു പ്രധാനം. അതുകൊണ്ട് അവർ ക്വാർട്ടൊസെ സിമൻസ് (14-ന്റെ ആളുകൾ) എന്ന് അറിയപ്പെട്ടു.

പതിനാലാം തീയതി ഏതു ദിവസം വന്നാലും (തിങ്കൾ, ചൊവ്വ, ബുധൻ ഇങ്ങനെ ഏതു ദിവസവും) അത് ഉയിർപ്പ് ദിവസമായി അവർ ആഘോഷിച്ചു. എന്നാൽ പാശ്ചാത്യ സഭ മുഴുവനും, ചുരുക്കം ചില കിഴക്കൻ സഭാവിഭാഗങ്ങളും നീസാൻ മാസം പതിനാലു ഞായറാഴ്ചയല്ലെങ്കിൽ അതു കഴിഞ്ഞു വരുന്ന ഞായറാഴ്ച ഉയിർപ്പു പെരുന്നാളായി ആഘോഷിച്ചു. ഈ രണ്ട് ആചാര രീതികൾ ആവശ്യമില്ലാത്ത ചിന്താക്കുഴപ്പവും, ഭിന്നതയും, തർക്കവും ക്ഷണിച്ചു വരുത്തി.

വ്യത്യസ്ത സഭാപാരമ്പര്യങ്ങളിൽപെട്ട ആളുകൾ ഒന്നിച്ചു താമസിച്ചിരുന്ന പ്രധാനപ്പെട്ട പട്ടണങ്ങളിൽ ഇതെച്ചൊല്ലി പരസ്യമായ വാഗ്വാദങ്ങളും സംഘട്ടനങ്ങളും നടന്നു. രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ഇത് കിഴക്കൻ സഭകളും പാശ്ചാത്യസഭകളും തമ്മിലുള്ള ഒരു ഭിന്നതയിലേക്കു നയിച്ചു. ഈ പ്രശ്നം ചർച്ച ചെയ്യുവാനായി എ.ഡി. 155-നോടടുത്ത് സ്മിർണായിലെ ബിഷപ്പായിരുന്ന പോളിക്കാർപ്പോസ് റോമിലേക്കു പോയി. ചർച്ചകൾ കൊണ്ടൊന്നും ഫലമുണ്ടായില്ല.

പാശ്ചാത്യസഭയുടെ രീതി പിന്തുടരാത്ത കിഴക്കരെ എല്ലാവരെയും മുടക്കുമെന്ന് എ.ഡി 195-നോടടുത്ത് റോമിലെ ബിഷപ്പ് വിക്ടർ ഭീഷണി മുഴക്കി. റോമാസഭയുടെ രീതി പിന്തുടരുവാൻ അദ്ദേഹം എല്ലാവരോടും അഭ്യർത്ഥിച്ചു. എഫേസൂസിലെ ബിഷപ്പ് പോളിക്രാറ്റസ് ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി പ്രശ്നം ചർച്ച ചെയ്തു.

സുന്നഹദോസിന്റെ പിന്തുണയോടു കൂടി അദ്ദേഹം റോമൻ രീതിയെ ചോദ്യം ചെയ്ത വിക്ടറുടെ പേർക്കെഴുതി. യോഹന്നാൻ ശ്ലീഹായുടെയും ഫീലിപ്പോസ് ശ്ലീഹായുടെയും, പോളിക്കർപ്പോസിന്റെയും മറ്റു പ്രധാന പിതാക്കന്മാരുടെയും ചെയ്തികളെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം കിഴക്കൻ രീതിയെ ന്യായീകരിച്ചു. ഉടനെതന്നെ വിക്ടർ

പോളിക്രാറ്റസിനെയും കൂട്ടരെയും മുടക്കി. പക്ഷേ, കിഴക്കർ ആ മുടക്കിനെ അവഗണിച്ചു. സഭ രണ്ടായി പിരിഞ്ഞു.

കിഴക്കർ യഹൂദന്മാരുടെ ആചാരാനുഷ്ഠാനങ്ങൾ പിന്തുടരുന്നുവെന്നും യഹൂദരീതികളോട് കടപ്പെട്ടിരിക്കുന്നുവെന്നും അമിത വിധേയത്വം പുലർത്തുന്നുവെന്നുമായിരുന്നു റോമിന്റെ ആരോപണം. ക്രൈസ്തവ സഭയിൽ എല്ലായിടത്തും ഒരേ രീതി പിന്തുടരണമെന്ന് റോം വാദിച്ചു.

എന്നാൽ ക്രൈസ്തവ ആചാരാനുഷ്ഠാനങ്ങൾ യഹൂദാചാരാനുഷ്ടാനങ്ങളുടെ തുടർച്ചയാണെന്നു കിഴക്കർ പറഞ്ഞു. അതുപോലെ ഏതു രീതിയിൽ, എങ്ങനെ പെരുന്നാളുകളും ആഘോഷങ്ങളും നോമ്പുകളും നടത്തണമെന്നു തീരുമാനിക്കുവാനുള്ള സ്വാതന്ത്ര്യം ഓരോ പ്രാദേശിക സഭകൾക്കുമുണ്ടെന്ന് പോളിക്രാറ്റസും അദ്ദേഹത്തോടു ചേർന്ന കിഴക്കരും വാദിച്ചു. അടിസ്ഥാന വിശ്വാസത്തിലുള്ള ഐക്യം പരിരക്ഷിച്ചുകൊണ്ട് ആചാരാനുഷ്ഠാനങ്ങളിൽ പ്രാദേശിക വൈവിദ്ധ്യം ഉണ്ടാകാമെന്നവർ പറഞ്ഞു. അവരുടെ സഭാകാര്യങ്ങളിൽ റോം ഇടപെടുന്നതിനെ അവർ ശക്തമായ ഭാഷയിൽ അപലപിച്ചു.

ഐറേനിയോസ് ഉൾപ്പെടെ മിതവാദികളായ പല പിതാക്കന്മാരും വിക്ടറുടെ മേൽ സമ്മർദം ചെലുത്തിയതിന്റെ ഫലമായി അദ്ദേഹം കിഴക്കരുടെ മുടക്ക് പിൻവലിച്ചു. രണ്ടു കൂട്ടരും അവരവരുടെ പതിവുപോലെ ഉയിർപ്പു പെരുന്നാളാഘോഷം തുടർന്നു വന്നു.

എ.ഡി. 325-ൽ കൂടിയ നിഖ്യാസുന്നഹദോസ് പ്രശ്നത്തിന്റെ വിവിധ വശങ്ങൾ ചർച്ച ചെയ്യുകയും പരിശോധിക്കുകയും ചെയ്തതിനുശേഷം എല്ലാ കാര്യങ്ങളിലും സഭയിൽ ഐക്യമുണ്ടാകണമെന്നതിന്റെ വെളിച്ചത്തിൽ ഒരു തീരുമാനത്തിലെത്തി. യഹൂദന്മാരുടെ പെസഹയാകുന്ന നീസാൻ മാസം പതിനാലാം തീയതി കഴിഞ്ഞ് വരുന്ന തൊട്ടടുത്ത ഞായറാഴ്ച ലോകമെമ്പാടുമുള്ള ക്രൈസ്തവർ ഉയിർപ്പുപെരുന്നാളായി ആഘോഷിക്കണമെന്ന് നിഖ്യാസുന്നഹദോസ് ആഹ്വാനം ചെയ്തു. അതോടെ രണ്ടു നൂറ്റാണ്ടെങ്കിലും പഴക്കമുണ്ടായിരുന്ന ഒരു തർക്കം പരിഹരിക്കപ്പെട്ടു.

### ഉപസംഹാരം

ആദിമ നൂറ്റാണ്ടുകളിൽ സഭയുടെ ഉപദേശങ്ങളും പാരമ്പര്യങ്ങളും പതിവുകളും രൂപപ്പെട്ടു വരികയായിരുന്നു. അനേക പരിണാമങ്ങൾ കടന്നും വളർച്ച പ്രാപിച്ചുമാണ് ഇന്നത്തെ രീതിയിലുള്ള ആചാരാനുഷ്ടാനങ്ങൾ സഭയിലുണ്ടായത്. തർക്കങ്ങൾ ഉണ്ടായപ്പോൾ ആ വക

കാര്യങ്ങളെ കുറിച്ച് കൂടുതൽ ചർച്ചകൾ നടത്തുവാനും പല കാര്യങ്ങളിലും ഐക്യരൂപമുണ്ടാക്കുവാനും അത് സഹായകമായി.

വിശ്വാസത്യാഗികളെ സംബന്ധിച്ച പ്രശ്നം പീഡാകാലത്ത് എല്ലാ സഭകളും അഭിമുഖീകരിച്ചു. വിശ്വാസത്തിലുള്ള തീവ്രത കൊണ്ടും സഭാകാര്യങ്ങളിലുള്ള താൽപര്യം കൊണ്ടുമാണ് അതിനെ സംബന്ധിച്ചുള്ള പ്രശ്നങ്ങൾ ഭിന്നതകളിലേക്ക് നയിച്ചത്.

അതിന് ആരേയും പ്രത്യേകിച്ച് കുറ്റം പറയേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. പീഡകൾ അവസാനിച്ചതോടെ ആ ഭിന്നതയ്ക്കു സാംഗത്യമില്ലാതെയായി. പക്ഷേ ആധുനിക സഭയും വിശ്വാസത്യാഗികളെ സംബന്ധിച്ചുള്ള വലിയ പ്രശ്നങ്ങൾ അഭിമുഖീകരിക്കുന്നുണ്ട്. സത്യവിശ്വാസം ത്യജിച്ചുപോകുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചു വരുന്നു. അതും അതു മൂലമുണ്ടാകുന്ന പ്രശ്നങ്ങളും വിദഗ്ദ്ധമായി കൈകാര്യം ചെയ്യുവാൻ സഭയ്ക്കു കഴിയണം.

# യൂണിറ്റ് 3

## പാഠം 1

# നിഖ്യാ സുന്നഹദോസ്

### ആമുഖം

സഭ സ്വാതന്ത്ര്യം പ്രാപിച്ചപ്പോൾ മുമ്പത്തേക്കാൾ അധികം വേദവിപരീതങ്ങൾ സഭയെ അലട്ടുവാൻ തുടങ്ങി. വേദശാസ്ത്രപരമായ വളർച്ചയ്ക്ക് ആക്കം കൂട്ടി എന്ന് ഒരു വശത്ത് പറയാമെങ്കിലും വേദവിപരീതികളോടുള്ള സമരത്തിന് സഭ വളരെയധികം വില കൊടുക്കേണ്ടി വന്നു. സഭാപിതാക്കന്മാർ പലരും കാരണം കൂടാതെ മുടക്കപ്പെടുകയും നാടുകടത്തപ്പെടുകയും ചെയ്തു. റോമാസാമ്രാജ്യത്തിലെ സഭയെയാണ് വേദവിപരീതങ്ങൾ ബാധിച്ചതെങ്കിലും അതിന്റെ പ്രത്യാഘാതങ്ങൾ റോമാസാമ്രാജ്യത്തിനു പുറത്തുമുണ്ടായി. ചക്രവർത്തിമാരുടെയും രാഷ്ട്രീയാധികാരികളുടേയും അനിയന്ത്രിതമായ ഇടപെടലുകൾ സഭയിലുണ്ടാകുന്ന വേദവിപരീതങ്ങളുടെ വളർച്ചയ്ക്കും പരാജയത്തിനും കാരണമായിത്തീർന്നുവെന്നും കാണാവുന്നതാണ്.

### അറിയൂസിന്റെ വേദവിപരീതം

നാലാം നൂറ്റാണ്ടിൽ റോമാസാമ്രാജ്യത്തിലെ സഭയിൽ ഏറ്റവുമധികം കോളിളക്കം സൃഷ്ടിച്ച പ്രശ്നമാണ് അറിയൂസിന്റെ വേദവിപരീതം. ക്രിസ്തുമതത്തിന്റെ അടിസ്ഥാനവിശ്വാസപ്രമാണം ക്രോഡീകരിക്കുവാൻ മുഖാന്തരമായിത്തീർന്നത് ഈ വേദവിപരീതമാണെന്നും പറയാം. പ്രധാനമായും ഇതിനെക്കുറിച്ച് ചർച്ച ചെയ്തു തീരുമാനിക്കുവാൻ വേണ്ടിയാണ് ഒന്നാമത്തെ സാർവ്വത്രിക സുന്നഹദോസ് എന്നറിയപ്പെടുന്ന നിഖ്യാ സുന്നഹദോസ് കൂടിയത്.

### അറിയൂസ്

അറിയൂസ് ലിബിയാ സ്വദേശി ആയിരുന്നു. എ.ഡി 270-നോടടുത്ത് ജനിച്ചു എന്നു വിശ്വസിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ വിദ്യാഭ്യാസം എവിടെയായിരുന്നു എന്ന് നിശ്ചയമില്ല. അന്ത്യോക്യയിലെ ലുസിയന്റെ വിദ്യാർത്ഥിയായിരുന്നു എന്നു പറയുന്നവരുണ്ട്. പക്ഷെ അദ്ദേഹം ലുസിയനെ നേരിട്ടു കണ്ടിട്ടുണ്ടോ എന്നു സംശയിക്കുന്നവരുമുണ്ട് (യുർഗൻസ് I.275). എന്നാൽ അറിയൂസിന്റെ ആശയങ്ങൾ പലതും ലൂസിയനിൽ നിന്ന് എടുത്തിട്ടുള്ളതാണ്. ലൂസിയനാണ് ഗുരുവെന്ന് അറിയൂസ് പറയുന്നുമുണ്ട്. കൈസറിയായിലെ യൗസേബിയോസും,

നിക്കോമെഡിയായിലെ യൗസേബിയോസും അറിയൂസിന്റെ വലിയ സുഹൃത്തുക്കളായിരുന്നു.

എ.ഡി. 311–ൽ അറിയൂസ് അലക്സാന്ത്ര്യൻ സഭയിലെ ഒരു പട്ടക്കാരനായി. അസാമാന്യ പണ്ഡിതനും, പ്രഗത്ഭനായ വാഗ്മിയും, സംഘാടകനും കവിയും, ഭക്തനും, വൈരാഗ്യമുള്ള ഒരു സന്യാസിയുമായി അദ്ദേഹം അറിയപ്പെട്ടു. മത്സരബുദ്ധിയായും അഹങ്കാരിയായും അദ്ദേഹം പലപ്പോഴും ചിത്രീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ചുരുങ്ങിയ കാലം കൊണ്ട് ജനങ്ങളുടെ വിശ്വാസവും, സ്നേഹവും ആർജ്ജിക്കുവാൻ അറിയൂസിനു സാധിച്ചു. അലക്സാന്ത്ര്യൻ സഭയിൽ അദ്ദേഹം പ്രശസ്തനായി.

## അറിയൂസിന്റെ പഠിപ്പിക്കൽ

പിതാവും പുത്രനും പ. റൂഹായും സമന്മാരാണെന്നും ഒന്നാണെന്നും ഉള്ള വിശ്വാസത്തെ അറിയൂസ് ചോദ്യം ചെയ്തു. പ. ത്രിത്വത്തിന്റെ ഏകത്വത്തിന് ഊന്നൽ കൊടുത്താൽ പിതാവും പുത്രനും പ. റൂഹായും തമ്മിലുള്ള വ്യത്യാസം ഇല്ലാതെയാകും എന്ന് അറിയൂസ് ഭയപ്പെട്ടു. ഒരിക്കൽ അലക്സാന്ത്ര്യയിലെ ബിഷപ്പ് അലക്സാണ്ടർ, പുരോഹിതന്മാരുടെ ഒരു മീറ്റിംഗിൽ, പ. ത്രിത്വത്തിന്റെ ഐക്യത്തെക്കുറിച്ചു സംസാരിച്ചപ്പോൾ പിതാവും പുത്രനും പ. റൂഹായും സമന്മരാണെന്നും മൂവരായ ദൈവം ഒന്നാണെന്നും പറഞ്ഞു. അറിയൂസ് ഇതിനെ ശക്തമായി എതിർത്തു. അലക്സാണ്ടർ സെബെല്ലിയൂസിന്റെ പഠിപ്പിക്കൽ കൊണ്ടുവരുവാൻ ശ്രമിക്കയാണെന്ന് അറിയൂസ് ആരോപിച്ചു.

അലക്സാന്ത്ര്യയിലെ ക്രിസ്ത്യാനികളിൽ ഒരു വലിയ പങ്ക് യഹൂദ ക്രിസ്ത്യാനികളായിരുന്നു. ഏകദൈവ വാദത്തിന് (മോണോതെയിസം) അവരുടെ ഇടയിൽ സ്വാഗതം ലഭ്യമായിരുന്നു. പുറജാതികളിൽ നിന്നു മതപരിവർത്തനം ചെയ്തവർക്കും ഏകദൈവവാദമായിരുന്നു കുറെക്കൂടി സ്വീകാര്യം. പിതാവും പുത്രനും പ. റൂഹായുമായ ത്രിയേക ദൈവം എന്ന ഉപദേശത്തിന്റെ പൊരുൾ ഗ്രഹിക്കുവാൻ അവർക്കു സാധിച്ചില്ല. ഈ പശ്ചാത്തലത്തിൽ അറിയൂസ് ഉന്നയിച്ച സംശയങ്ങൾക്ക് ജന പിന്തുണ ലഭ്യമായി. അറിയൂസും അലക്സാണ്ടറും തമ്മിലുള്ള അഭിപ്രായവ്യത്യാസം രൂക്ഷമായി. പിതാവ് എന്ന ഏകദൈവം മാത്രമാണ് യഥാർത്ഥ ദൈവമെന്നും, പുത്രനും, പ. റൂഹായും പിതാവിനേക്കാൾ കുറവുള്ളവരുമാണെന്ന് അറിയൂസ് പറയുന്നു. ഏക ദൈവവാദഗതി പുലർത്തിയിരുന്നവർക്ക് ഇതു സ്വീകാര്യമായി.

അറിയൂസ് പറഞ്ഞു: “പിതാവ് പുത്രനെ ജനിപ്പിച്ചതാണെങ്കിൽ ജനിച്ചവനു ഒരു ആരംഭം ഉണ്ട്. ഇതിൽ നിന്ന് പുത്രൻ ഇല്ലാതെ ഇരുന്ന

ഒരു കാലം ഉണ്ടായിരുന്നു എന്ന് വ്യക്തമാണ്." ഇത് അറിയൂസിന്റെ ഉപദേശത്തിലെ ഒരു പ്രധാന സംഗതിയായിരുന്നു. പുത്രൻ ഒരു സൃഷ്ടി യാണ്. അവൻ ഇല്ലാതിരുന്ന ഒരു കാലം ഉണ്ടായിരുന്നു.

അറിയൂസിന്റെ ചില പഠിപ്പിക്കലിന് ആധാരം ഒറിഗൻ ആയിരുന്നു. അതുകൊണ്ട് അതിന് കൂടുതൽ ആധികാരികത കൈവന്നു. അടിസ്ഥാ നവിശ്വാസപ്രമാണങ്ങൾ എന്ന ഗ്രന്ഥത്തിൽ ഒറിഗൻ എഴുതി 'ഒന്നാമ ത്തേത് ഒന്നുമില്ലായ്മയിൽ നിന്ന് എല്ലാറ്റിനേയും ഉള്ള അവസ്ഥയിലേക്കു വിളിച്ച്.... സകലത്തേയും സൃഷ്ടിക്കുകയും ക്രമീകരിക്കുകയും ചെയ്ത ഏകദൈവമുണ്ട്... രണ്ടാമത്തേക്ക് സകല സൃഷ്ടികൾക്കും മുമ്പെ പിതാ വിൽ നിന്നു ജനിച്ചവനും സകലത്തിന്റെയും സൃഷ്ടിയിൽ പിതാവിനെ ശുശ്രൂഷിച്ചവനും (ministered to the father) ... അവൻ മുഖാന്തരമാണ് എല്ലാം സൃഷ്ടിക്കപ്പെട്ടത്... അവൻ മനുഷ്യനായി... മൂന്നാമത് പരിശുദ്ധ റൂഹാ പിതാവിനോടും പുത്രനോടും മഹത്വത്തിലും സ്ഥാനത്തിലും സംസർഗ്ഗം (associated) ഉള്ളവനാണ്.....' (യുർഗൻസ് I.191). ഇത് ദൈവി കവും മനുഷ്യാവതാരം സംബന്ധിച്ചതുമായ മർമ്മങ്ങൾ വിശദീകരിക്കാ നാണ് ഒറിഗൻ എഴുതിയത്. എന്നാൽ അറിയൂസ് ഇത് സ്വന്ത നിലയിൽ വ്യാഖ്യാനിച്ച് മുമ്പോട്ടു പോയി. പിതാവിനേക്കാൾ പുത്രനും, പുത്രനേ ക്കാൾ പ. റൂഹായും കുറവുള്ളവരാണ് എന്നു വരുത്തിത്തീർത്തു.

പിതാവിന്റെ ഉൺമ അവന്റേതു മാത്രമാണ്. അവന്റെ സ്വഭാവം മറ്റാരും പങ്കുവെക്കുന്നില്ല എന്ന് അറിയൂസ് പറഞ്ഞു. പിതാവിന്റെ സ്വഭാവവും പുത്രന്റെ സ്വഭാവവും തമ്മിൽ വ്യത്യാസമുണ്ട്. പിതാവും പുത്രനും തമ്മിലുള്ള വ്യത്യാസം സ്വയംഭൂവും സൃഷ്ടിയും തമ്മിലുള്ള വ്യത്യാസ മാണ്. ആ വ്യത്യാസങ്ങൾ തന്നെ അവരുടെ ഉൺമ ഒന്നല്ല എന്നു കാണിക്കുന്നു. പുത്രന്റെ ഉൺമ പിതാവിന്റെ ഉൺമ അല്ല. പുത്രൻ ഒരു സൃഷ്ടിയായതുകൊണ്ട് അവന് ആരംഭമുണ്ട്. അവന് ആരംഭമുണ്ടെങ്കിൽ ഒരു അവസാനവും ഉണ്ട്. പിതാവ് നിത്യനാണ് എന്നു പറയുന്നതു പോലെ പുത്രൻ നിത്യനാണ് എന്നു പറയുവാൻ സാദ്ധ്യമല്ല.

പിതാവിന്റെ സ്വഭാവവും പുത്രന്റെ സ്വഭാവവും തമ്മിൽ വ്യത്യാസമു ള്ളതുകൊണ്ടും അവൻ ഒരു സൃഷ്ടിയായതുകൊണ്ടും അവൻ മാറ്റ ത്തിന് അധീനനാണ്. പാപത്തിനും മരണത്തിനും അധീനനാകാനുള്ള സാദ്ധ്യതയുമുണ്ട്. പുത്രന് പാപത്തിലേക്ക് വീഴ്ച ഉണ്ടാകാനുള്ള സാദ്ധ്യത തള്ളിക്കളയുവാനൊക്കുകയില്ല എന്ന് അറിയൂസ് പഠിപ്പിച്ചു. പുത്രൻ സൃഷ്ടിയാണെങ്കിലും മറ്റു സൃഷ്ടികളെക്കാളും, മനുഷ്യനെ ക്കാളും വ്യത്യസ്തനാണ്. വ്യത്യസ്തമായ രീതിയിലായിരുന്നു പുത്രന്റെ സൃഷ്ടി എന്നു പറയുവാനും അറിയൂസ് ശ്രദ്ധിച്ചു. പുത്രൻ സാധാരണ

മനുഷ്യനല്ല. മനുഷ്യനേക്കാൾ ഉയർന്നവനും എന്നാൽ പിതാവാം ദൈവത്തേക്കാൾ അൽപം മാത്രം താണവനുമാണ് എന്നായിരുന്നു അറിയൂസ് പഠിപ്പിച്ചത്.

അറിയൂസിന്റെ പഠിപ്പിക്കലുകൾ സ്വീകരിക്കുവാൻ സഭയ്ക്ക് സാദ്ധ്യമല്ലായിരുന്നു. യേശുക്രിസ്തു സത്യദൈവമാണ് എന്നുള്ളതായിരുന്നു ആദികാലം മുതലെ അപ്പോസ്തോന്മാർ പഠിപ്പിച്ചത്. "ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടു കൂടെ ആയിരുന്നു. സകലവും അവൻ മുഖാന്തിരം ഉളവായി.... വചനം ജഡമായി തീർന്നു കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു" (യോഹ. 1-14) എന്ന് യോഹന്നാൻ ശ്ലീഹാ എഴുതി.

മനുഷ്യരക്ഷയ്ക്കായി കന്യകയിൽ നിന്നു ജാതം ചെയ്തവൻ നിത്യനായ ദൈവത്തിന്റെ നിത്യനായ പുത്രനാണ് എന്നായിരുന്നു അപ്പോസ്തോലിക സഭയുടെ അടിസ്ഥാന വിശ്വാസപ്രമാണം. അവന് ദൈവത്വത്തിന്റെ പൂർണ്ണതയിൽ നിന്ന് എന്തെങ്കിലും കുറവുണ്ട് എന്ന് സമ്മതിച്ചു കൊടുക്കുവാൻ സഭ ഒരിക്കലും തയ്യാറായിരുന്നില്ല. ഈ അടിസ്ഥാന വിശ്വാസത്തെ ചോദ്യം ചെയ്ത എല്ലാവരേയും സഭ ശാസിച്ചിട്ടുണ്ട്. ഈ പശ്ചാത്തലത്തിൽ മുമ്പോട്ടുവന്ന അറിയൂസിന് സഭയുടെ അംഗീകാരം ലഭിച്ചില്ല. പക്ഷെ വേണ്ടുവോളം അനുയായികളെ ലഭിച്ചു. സഭയിൽ അതു വലിയ ഭിന്നതയ്ക്കു കാരണമായി.

### അറിയൂസിനെതിരെ

അറിയൂസ് വളരെ വിദഗ്ദ്ധമായ രീതിയിൽ ജനപിന്തുണ ആർജ്ജിച്ചു. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഹൃദ്യമായ പാട്ടുകളാക്കി ആളുകളെക്കൊണ്ട് പാടിപ്പിച്ചു. അനേകർ അതിൽ ആകൃഷ്ടരായി. അറിയൂസ് വളരെ വാക്സാമർത്ഥ്യമുള്ളവനായിരുന്നതുകൊണ്ട് തന്റെ ആശയങ്ങൾ അതിസമർത്ഥമായി ലേഖനങ്ങളിലൂടെയും പ്രസംഗങ്ങളിലൂടെയും പ്രചരിപ്പിച്ചു. അറിയൂസിന്റെ ലേഖനങ്ങളിലും ഗ്രന്ഥങ്ങളിലും അധികമൊന്നും ഇന്ന് ലഭ്യമല്ല. പലതും അദ്ദേഹത്തിന്റെ എതിരാളികൾ ഉദ്ധരിച്ചിരിക്കുന്ന രീതിയിൽ മാത്രം ഗ്രന്ഥശകലങ്ങളായി ലഭ്യമാണ്. അദ്ദേഹം നിക്കോമെഡിയായിലെ യൗസേബിയോസിനെഴുതിയ ലേഖനത്തിന്റെ ഭാഗങ്ങളും, അലക്സാന്ത്ര്യയിലെ അലക്സാണ്ടർക്കെഴുതിയ ലേഖനത്തിന്റെ ഭാഗങ്ങളും, 'വിരുന്നു സൽക്കാരം' (Banquet) എന്ന തലക്കെട്ടിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ഗ്രന്ഥത്തിന്റെ ഭാഗങ്ങളും (യുർഗൻസ് I.275ff) അദ്ദേഹത്തിന്റെ ആശയങ്ങൾ വെളിവാക്കുന്നവയാണ്.

ഈജിപ്റ്റിലെയും ലിബിയയിലേയും ഗ്രാമങ്ങളിലും പട്ടണങ്ങളിലും

അറിയൂസിന്റെ പഠിപ്പിക്കലുകൾ പ്രചരിച്ചു. അലക്സാന്ത്ര്യയിലെ അലക്സാണ്ടർ അറിയൂസിനെ തിരുത്തുവാൻ ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല. പ്രശ്നം രൂക്ഷമാകുകയും അറിയൂസിന്റെ പക്ഷക്കാരായ ബിഷപ്പന്മാർ മറ്റു ചിലർക്ക് പട്ടം കൊടുക്കുകയും ചെയ്തപ്പോൾ അലക്സാണ്ടർ അറിയൂസിനും, രണ്ടു ബിഷപ്പന്മാർക്കും, അഞ്ചു പുരോഹിതന്മാർക്കും ആറു ശെമ്മാശന്മാർക്കും അവരുടെ ദുരുപദേശങ്ങൾ തള്ളിക്കളയുവാൻ ആവശ്യപ്പെട്ടുകൊണ്ട് എഴുതി. അതുകൊണ്ട് ഫലമുണ്ടായില്ല. മറിച്ച് പ്രശ്നം കൂടുതൽ വഷളായി.

ബിഷപ്പ് അലക്സാണ്ടർ എ.ഡി. 321-ൽ അലക്സാന്ത്ര്യയിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. നൂറു ബിഷപ്പന്മാരോളം അതിൽ പങ്കെടുത്തു. ആ സുന്നഹദോസ് അറിയൂസിന്റെ ഉപദേശത്തെക്കുറിച്ച് വിശദമായ പഠനവും ചർച്ചയും നടത്തിയതിനുശേഷം അതിനെ ശപിച്ച് തള്ളിക്കളഞ്ഞു. അറിയൂസിനെയും അദ്ദേഹത്തോടൊപ്പം രണ്ടു ബിഷപ്പന്മാരെയും അഞ്ചു പുരോഹിതന്മാരെയും ആറു ശെമ്മാശന്മാരെയും സഭയിൽ നിന്നു പുറത്താക്കി.

അലക്സാന്ത്ര്യയിൽ നിന്നു പുറത്താക്കപ്പെട്ട അറിയൂസും അനുയായികളും കൈസര്യായിൽ എത്തി. അവിടുത്തെ ബിഷപ്പും അറിയൂസിന്റെ പഴയ സുഹൃത്തുമായിരുന്ന യൗസേബിയോസ് അറിയൂസിന് അഭയമരുളി. നിക്കോമെഡിയായിലെ യൗസേബിയോസും അറിയൂസിനെ പിന്താങ്ങി. അറിയൂസിന്റെ പക്ഷക്കാരുടെ സംഖ്യ വർദ്ധിക്കുകയും, ഉപദേശം വ്യാപകമാവുകയും ചെയ്തു. ബിഷപ്പ് അലക്സാണ്ടറും ഒരു വലിയ വിഭാഗത്തിന്റെ പിന്തുണ ആർജ്ജിച്ചു.

നിക്കോമെഡിയായിലെ യൗസേബിയോസ് ബിഥിന്യായിൽ ഒരു സുന്നഹദോസ് കൂടി അറിയൂസിനെ തിരികെ സഭയിൽ പ്രവേശിപ്പിക്കുവാൻ അലക്സാണ്ടറോടഭ്യർത്ഥിച്ചു. ആ അഭ്യർത്ഥന അലക്സാണ്ടർ നിരസിച്ചു. മാത്രമല്ല അറിയൂസിനെതിരായി പിന്തുണ അഭ്യർത്ഥിച്ചുകൊണ്ട് അദ്ദേഹം മറ്റ് ബിഷപ്പന്മാർക്ക് എഴുതുകയും ചെയ്തു. അറിയൂസിന് അനുകൂലമായും പ്രതികൂലമായും ബിഷപ്പന്മാർ അണിനിരന്നു. സഭ രണ്ടായി പിളർന്നു. എല്ലായിടത്തും ചേരിതിരിവുകൾ ദൃശ്യമായി.

ഇതിനിടെ കുസ്തന്തീനോസ് രാജാവ് നിക്കോമെഡിയായിൽ എത്തി. പ്രശ്നത്തിന്റെ ഗൗരവം അദ്ദേഹത്തിനു മനസ്സിലായി. വേദശാസ്ത്രപരമായ കാര്യങ്ങൾ രാജാവിന് വലിയ പ്രശ്നമായിരുന്നില്ല. മറിച്ച് സാമ്രാജ്യത്തിന്റെ ഐക്യം അദ്ദേഹത്തിന്റെ പ്രധാന പരിഗണനയിൽ വന്നു. ജനങ്ങൾ രണ്ടു ചേരികളായി പരസ്പരം വഴക്കടിക്കുന്നത് സാമ്രാജ്യത്തെ ദുർബ്ബലമാക്കുമെന്നും ശത്രുക്കളുടെ ആക്രമണത്തിനു വഴിതെളിക്കു

മെന്നും അദ്ദേഹം ഭയപ്പെട്ടു. മധ്യസ്ഥശ്രമങ്ങൾക്കായി അദ്ദേഹത്തിന്റെ ഉപദേഷ്ടാവ് കോർഡോവായിലെ ബിഷപ്പ് ഹോസിയസിനെ ചക്രവർത്തി നിയോഗിച്ചു.

അലക്സാന്ത്ര്യയിലെ സഭയ്ക്ക് ഹോസിയസ് വശം കൊടുത്തുവിട്ട ലേഖനത്തിൽ വഴക്കവസാനിപ്പിച്ചു സമാധാനം ഉണ്ടാക്കുവാൻ ചക്രവർത്തി ആവശ്യപ്പെട്ടു. പ്രശ്നത്തിന്റെ ഗൗരവം അദ്ദേഹത്തിനു ശരിക്കു മനസ്സിലായില്ല. യേശുക്രിസ്തു ദൈവമാണോ, സൃഷ്ടിയാണോ എന്നതിനെച്ചൊല്ലി ക്ഷിപ്രകോപികളായ ചില ബിഷപ്പന്മാർ എടുത്തു ചാടി പ്രശ്നമുണ്ടാക്കിയിരിക്കുകയാണ്. ഒരു ലാഭവുമില്ലാത്ത സമരമാണിത് എന്നാണ് ചക്രവർത്തി അഭിപ്രായപ്പെട്ടത്. ചക്രവർത്തിയുടെ അഭിപ്രായപ്രകടനങ്ങൾ പ്രശ്നം കൂടുതൽ വഷളാക്കിയതേ ഉള്ളു.

ഹോസിയസിന്റെ ദൗത്യം പരാജയപ്പെട്ടു. പ്രശ്നം പരിഹരിക്കുവാൻ എല്ലാ ബിഷപ്പന്മാരുടെയും ഒരു സുന്നഹദോസ് വിളിച്ചു കൂട്ടുവാൻ ഹോസിയസ് ചക്രവർത്തിയെ ഉപദേശിച്ചു. ഉടൻതന്നെ സുന്നഹദോസ് വിളിച്ചുകൂട്ടുവാനുള്ള അറിയിപ്പുകളും നിർദ്ദേശങ്ങളും ചക്രവർത്തി പുറപ്പെടുവിച്ചു.

## നിഖ്യാ സുന്നഹദോസ് (325)

ഒന്നാമത്തെ സാർവ്വത്രിക സുന്നഹദോസ് എന്ന് അറിയപ്പെടുന്ന നിഖ്യാ സുന്നഹദോസ് കുസ്തന്തീനോസ് ചക്രവർത്തിയാണ് വിളിച്ചുകൂട്ടിയത്. കുസ്തന്തീനോസിന്റെ ജീവിതം (Vita Constantine) എന്ന പുസ്തകത്തിൽ യൗസേബിയോസ് അക്കാലഘട്ടത്തെപ്പറ്റിയും സുന്നഹദോസിൽ ചക്രവർത്തി വഹിച്ച പങ്കിനെപ്പറ്റിയും വളരെ വിശദമായി രേഖപ്പെടുത്തുന്നുണ്ട്.

ബിഥിന്യായിലെ ഒരു പ്രധാന പട്ടണമായ നിഖ്യായിൽ വെച്ചാണ് സുന്നഹദോസ് കൂടിയത്. റോമാസാമ്രാജ്യത്തിലെ സഭകളുടെ പ്രതിനിധികളായി 318 പിതാക്കന്മാർ സുന്നഹദോസിൽ സംബന്ധിച്ചു എന്ന് പൊതുവെ വിശ്വസിക്കപ്പെടുന്നു. ഈ സംഖ്യയെ ചോദ്യം ചെയ്യുന്നവരുമുണ്ട്. സാമ്രാജ്യത്തിന്റെ കിഴക്കൻ പ്രൊവിൻസുകളിൽ നിന്നായിരുന്നു കൂടുതൽ പ്രതിനിധികൾ. റോമിലെ ബിഷപ്പിന്റെ പ്രതിനിധിയായി രണ്ട് പുരോഹിതന്മാരാണ് സംബന്ധിച്ചിരുന്നത്. സാമ്രാജ്യത്തിനു പുറത്തുള്ള സഭകളുടെ പ്രതിനിധികളും സംബന്ധിച്ചിരുന്നു എന്ന് പറയുന്നുണ്ടെങ്കിലും അത് എത്രമാത്രം വിശ്വസനീയമാണ് എന്നതിൽ സംശയമുണ്ട്.

പിതാക്കന്മാരുടെ താമസവും ഭക്ഷണവും യാത്രാചിലവുകളുമെല്ലാം ചക്രവർത്തിയാണു വഹിച്ചത്. സംബന്ധിച്ചവരിൽ ഭൂരിപക്ഷം പിതാക്ക

ന്മാരും കുസ്തന്തീനോസ് രാജാവിന്റെ കാലത്തിനു മുമ്പ് നടന്ന ക്രൈസ്തവപീഡകളിൽ പീഡിപ്പിക്കപ്പെട്ടവരായിരുന്നു. കണ്ണുപോയ വരും കാലുപോയവരും കൈ നഷ്ടപ്പെട്ടവരും പൊള്ളലേറ്റവരും മർദ്ദന മേറ്റവരുമായിരുന്നു പല പിതാക്കന്മാരും; സത്യവിശ്വാസം സംരക്ഷിക്കു ന്നതിനുള്ള തീക്ഷ്ണത അവരെ ബലഹീനതയിൽ ശക്തിപ്പെടുത്തി സുന്നഹദോസിലേക്കു നയിച്ചു. സുന്നഹദോസ് എന്നാണ് ആദ്യം സമ്മേ ളിച്ചതെന്ന് വ്യക്തമല്ല. എ.ഡി 325 ജൂൺ 19-ാം തീയതിയോ 20-ാം തീയ തിയോ ആദ്യത്തെ മീറ്റിംഗ് നടന്നുവെന്നു വിശ്വസിക്കപ്പെടുന്നു. ആഗസ്റ്റ് 25-നു സുന്നഹദോസ് അവസാനിച്ചു. സുന്നഹദോസ് ആരംഭിക്കുന്നത് യൗസേബിയോസ് വിവരിക്കുന്നു:

സുന്നഹദോസ് കൂടേണ്ട ദിവസം വന്നപ്പോൾ ഓരോ അംഗങ്ങളും കൊട്ടാരത്തിനുള്ളിൽ പ്രവേശിച്ചു.... അതിന്റെയുള്ളിൽ ഓരോരുത്തർക്കു മായി പ്രത്യേകം ഇരിപ്പിടങ്ങൾ ക്രമീകരിച്ചിരുന്നു. ക്ഷണിക്കപ്പെട്ടവർ ഓരോരുത്തരും അവരവരുടെ പദവികൾ അനുസരിച്ചുള്ള ഇരിപ്പിടങ്ങ ളിൽ ഉപവിഷ്ടരായി. സമ്മേളനത്തിൽ എല്ലാവരും ഇരുന്നു കഴിഞ്ഞ പ്പോൾ ചക്രവർത്തിയുടെ എഴുന്നെള്ളത്തു പ്രതീക്ഷിച്ചുകൊണ്ടുള്ള ഒരു വലിയ നിശബ്ദത അവിടെ മുഴുവൻ വ്യാപിച്ചു.

ഒന്നാമതായി ചക്രവർത്തിയുടെ അടുത്ത കുടുംബാംഗങ്ങളായി മൂന്നു പേർ മൂപ്പുമുറ അനുസരിച്ചു പ്രവേശിച്ചു. അദ്ദേഹത്തിന്റെ വരവിനു മുമ്പ് പ്രവേശിക്കേണ്ട മറ്റുള്ളവരും പ്രവേശിച്ചു. സാധാരണ ചക്രവർത്തിയെ അനുഗമിക്കാറുള്ള പട്ടാളക്കാരോ, അകമ്പടി സേനാനികളോ ഇവിടെ വന്നില്ല, വിശ്വാസികൾ മാത്രമേ അകത്തു പ്രവേശിച്ചുള്ളു.

അവസാനമായി ചക്രവർത്തിയുടെ വരവുൽഘോഷിക്കുന്ന അടയാള മുണ്ടായപ്പോൾ ഭക്ത്യാദരപുരസ്സരം എല്ലാവരും എഴുന്നേറ്റു. ആ സമ യത്ത് സ്വർണ്ണം കൊണ്ടും രത്നങ്ങൾകൊണ്ടും അലങ്കരിക്കപ്പെട്ട പട്ടു മേലങ്കിയും സൂര്യപ്രകാശം പോലെ തിളങ്ങുന്ന വസ്ത്രവും ധരിച്ച് അതി ശോഭിതനായ ഒരു സ്വർഗ്ഗീയദൂതനെപ്പോലെ ചക്രവർത്തി സമ്മേളന സ്ഥലത്തേക്കു വന്നു. സമ്മേളനവേദിയിലേക്ക് അദ്ദേഹം പ്രവേശിച്ച് ഒരു സ്വർണ്ണ സിംഹാസനത്തിൽ ഉപവിഷ്ടനായി. അതേ തുടർന്ന് എല്ലാവരും അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നു.

സുന്നഹദോസിൽ മൂന്ന് പ്രധാന കക്ഷികളുണ്ടായിരുന്നു. അറിയൂസും അദ്ദേഹത്തെ പിന്താങ്ങിയ നിക്കോമീദ്യായിലെ യൗസേബിയോസും അനുയായികളും ഒരു വശത്ത്. അവരെ എതിർത്ത അലക്സാന്ത്ര്യയിലെ അലക്സാണ്ടറും, അദ്ദേഹത്തിന്റെ ശെമ്മാശനായി അത്താനാസ്യോസും അവരെ പിന്തുണച്ച ഒരു വിഭാഗം ബിഷപ്പന്മാരും മറുവശത്ത്.

അറിയൂസിനെതിരെ ഓർത്തഡോക്സ് കക്ഷിയുടെ ശക്തനായ വക്താവ് അത്താനാസ്യോസ് ആയിരുന്നു. പിൽക്കാലത്തും അറിയൂസിനെതിരെ ശക്തനായ പോരാളി അത്താനാസ്യോസ് തന്നെ. ഈ രണ്ടു വിഭാഗക്കാർക്കും മദ്ധ്യേ ഉണ്ടായിരുന്ന കക്ഷിയായിരുന്നു ഭൂരിപക്ഷം. സഭാചരിത്രകാരനായ കൈസര്യായിലെ യൗസേബിയോസ് ആയിരുന്നു ഈ മിതവാദികളുടെ നേതാവ്.

സ്വർണ്ണ സിംഹാസനത്തിൽ ഉപവിഷ്ടനായിരുന്ന ചക്രവർത്തി സുന്നഹദോസ് ഉദ്ഘാടനം ചെയ്തു. സഭയിൽ സമാധാനവും ശാന്തിയും സ്ഥാപിക്കുവാൻ എല്ലാവരോടും ലത്തീൻ ഭാഷയിൽ അദ്ദേഹം ആഹ്വാനം ചെയ്തു. കോർഡോവായിലെ ബിഷപ്പ് ഹോസിയസ് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ആദ്യദിവസം മുതൽ അറിയൂസും എതിരാളികളും തമ്മിൽ ശക്തമായ വാദപ്രതിവാദങ്ങൾ നടന്നു. അറിയൂസിന്റെ വാദങ്ങൾ അദ്ദേഹം നിരത്തി. അതിന്റെ പൊള്ളത്തരങ്ങളും അതിലടങ്ങിയിരിക്കുന്ന വേദവിപരീതങ്ങളും അത്താനാസ്യോസും കൂട്ടരും തുറന്നു കാട്ടി. സത്യവിശ്വാസം വ്യാഖ്യാനിക്കുവാൻ എല്ലാവരും ശ്രമിച്ചു. അംഗീകരണത്തിനായി, നിക്കോമിഡിയായിലെ യൗസേബിയോസ് തന്നത്താൻ എഴുതിയുണ്ടാക്കിയ ഒരു വിശ്വാസപ്രമാണം മുന്നോട്ടു വച്ചു. അതു വായിച്ചു തീരുന്നതിനു മുമ്പെ ക്ഷുഭിതരായ സുന്നഹദോസംഗങ്ങൾ വേദവിപരീതമെന്നാരോപിച്ച് ആ രേഖ തുണ്ടുതുണ്ടാക്കി വലിച്ചു കീറി.

ചർച്ചകൾക്കുശേഷം കൈസറിയായിലെ യൗസേബിയോസ് അദ്ദേഹത്തിന്റെ ഇടവകയിൽ ഉപയോഗത്തിലിരുന്നതും സാധാരണ മാമോദീസായ്ക്ക് ഉപയോഗിച്ചുകൊണ്ടിരുന്നതുമായ ഒരു വിശ്വാസപ്രമാണം വായിച്ച് അംഗീകരണത്തിനായി സമർപ്പിച്ചു. അപ്പോൾ നിലവിലുള്ള വേദശാസ്ത്ര പ്രശ്നങ്ങൾ ഉണ്ടാകുന്നതിനു മുമ്പെ ഉപയോഗത്തിൽ വന്ന ഒരു വിശ്വാസപ്രമാണമായിരുന്നു അത്. അതുകൊണ്ട് പ്രത്യേക ഊന്നൽ കൊടുക്കേണ്ടവയും പരാമർശവിധേയമാക്കേണ്ടവയുമായ സംഗതികളൊന്നും അതിൽ പരാമർശിച്ചിരുന്നില്ല. അക്കാരണംകൊണ്ട് തന്നെ ഓർത്തഡോക്സ് പക്ഷക്കാരും അറിയൂസിന്റെ കൂട്ടരും ഒരുപോലെ അതു നിരാകരിച്ചു.

അത്താനാസ്യോസിന്റെ ശക്തമായ വാദങ്ങൾക്കും വ്യാഖ്യാനങ്ങൾക്കും ശേഷം, ആവശ്യമുള്ള വാക്കുകളും വാചകങ്ങളും ചേർത്ത് ഒരു വിശ്വാസപ്രമാണം ക്രോഡീകരിച്ചു. പല വാക്കുകളേയും അറിയൂസിന്റെ കൂട്ടർ ശക്തമായി എതിർത്തു. വാഗ്വാദങ്ങൾക്കു ശേഷം "ജനിച്ചവനും, സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോട് സമത്വമു

ള്ളവനും" (Homo ousion to patri) തുടങ്ങിയ വാക്കുകൾ വിശ്വാസ പ്രമാണത്തിൽ ചേർത്തു. സാരാംശത്തിൽ സമത്വമുള്ളവൻ (Homo ousion) എന്ന വാക്കു ചേർക്കുവാൻ അറിയൂസും കൂട്ടരും ഒരു കാരണ വശാലും സമ്മതിച്ചില്ല. പകരം Homoi ousion = of the like substance (പിതാവിനെപ്പോലെയുള്ളവൻ) എന്ന വാക്കാണവർ ആഗ്രഹിച്ചത്. അതു സമ്മതിച്ചു കൊടുക്കുവാൻ പിതാക്കന്മാർ പലരും തയ്യാറായെങ്കിലും വിട്ടുവീഴ്ച ചെയ്യുവാൻ അത്താനാസ്യോസ് ഒരുക്കം ആയിരുന്നില്ല. വീറോടെ പോരാടി Homo ousion (സാരാംശത്തിൽ തുല്യൻ) എന്ന വാക്ക് വിശ്വാസപ്രമാണത്തിൽ ചേർത്തതിന്റെ മുഴുവൻ ബഹുമതിയും അത്താ നാസ്യോസിന് അർഹതപ്പെട്ടതാണ്. അവസാനം ഹോസിയോസിന്റെ പ്രേരണയാൽ ചക്രവർത്തി ഇടപെട്ടു. 'സാരാംശത്തിൽ സമത്വമുള്ളവൻ' Homo ousion എന്ന വാക്ക് ചേർത്ത് വിശ്വാസപ്രമാണമുണ്ടാക്കുവാൻ അദ്ദേഹം അനുവാദം നൽകി. പ്രധാനപ്പെട്ട ആ വാക്കു ചേർത്ത് വിശ്വാ സപ്രമാണം ക്രോഡീകരിച്ചു.

## നിഖ്യാ സുന്നഹദോസ് അംഗീകരിച്ച വിശ്വാസപ്രമാണം

സർവ്വശക്തിയുള്ള പിതാവായി, കാണപ്പെടുന്നവയും കാണപ്പെടാത്ത വയുമായ സകലത്തിന്റെയും സ്രഷ്ടാവായ ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

"ദൈവപുത്രനും, ഏക ജാതനും, പിതാവിൽ നിന്ന് ജനിച്ചവനും, അതായത്, പിതാവിന്റെ സാരാംശത്തിൽ നിന്നുള്ളവനും (of the substance of the father); ദൈവത്തിൽ നിന്നുള്ള ദൈവവും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും, ജനിച്ചവനും, സൃഷ്ടി അല്ലാത്തവനും, സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവനും (of the same substance of the father); സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള സകലവും തന്നാൽ സൃഷ്ടിക്കപ്പെട്ടവനും, മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി ഇറങ്ങിവന്നവനും, ശരീര മെടുത്ത് മനുഷ്യനായി തീർന്നവനും, കഷ്ടതയനുഭവിച്ച (വനും) മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു സ്വർഗ്ഗത്തിലേക്കു കരേറിയവനും, ജീവനുള്ള വരെയും മരിച്ചുപോയവരെയും വിധിപ്പാൻ വീണ്ടും വരുന്നവനും ആയ ഏക കർത്താവായ യേശുക്രിസ്തുവിലും (ഞങ്ങൾ വിശ്വസിക്കുന്നു) പരിശുദ്ധ റൂഹായിലും (ഞങ്ങൾ വിശ്വസിക്കുന്നു). എന്നാൽ അവൻ ഇല്ലാ തിരുന്ന ഒരു കാലം ഉണ്ടായിരുന്നുവെന്നും, ഇല്ലായ്മയിൽ നിന്ന് അവൻ സൃഷ്ടിക്കപ്പെട്ടുവെന്നും (out of what did not exist) അവൻ മറ്റൊരു ഉണ്മ യിൽ നിന്നോ സാരാംശത്തിൽ നിന്നോ (hypostasis or substance) ആണെന്നോ പറയുന്നവരെയും, ദൈവപുത്രൻ സൃഷ്ടിയാണെന്നൊ,

മാറ്റത്തിനൊ പരിണാമത്തിനൊ (change or alteraration) വിധേയനാണെന്നൊ പറയുന്നവരേയും സാർവ്വത്രികസഭ ശപിക്കുന്നു" (യുർഗൻസ് I.281).

നിഖ്യാ സുന്നഹദോസിന്റേതായി ഇപ്പോൾ നമ്മൾ ഉപയോഗിക്കുന്ന വിശ്വാസപ്രമാണത്തിൽ പിൽക്കാലത്ത് പല വാക്കുകളും കൂട്ടിച്ചേർത്തു എന്നുള്ളത് സ്പഷ്ടമാണ്. ഇതിന്റെ അവസാനം ചേർത്തിരിക്കുന്ന ശാപ വചനങ്ങൾ കുസ്തന്തീനോസ്പോലീസിനെ സുന്നഹദോസാകുമ്പോഴേക്കും (381) വിട്ടുകളഞ്ഞിരുന്നു.

സുന്നഹദോസ് അംഗീകരിച്ച വിശ്വാസപ്രമാണത്തിൽ ഒപ്പുവക്കുവാൻ ചക്രവർത്തി എല്ലാവരോടും ആവശ്യപ്പെട്ടു. ഒപ്പുവെക്കുന്നതിനു വിസമ്മതിച്ച അറിയൂസിനെയും കൂടെയുണ്ടായിരുന്ന ബിഷപ്പന്മാരെയും ചക്രവർത്തി ഉടൻതന്നെ നാടുകടത്തി. അത്താനാസ്യോസും കൂട്ടരും, സമ്മർദ്ദം കൊണ്ടാണെങ്കിലും വിശ്വാസപ്രമാണം അംഗീകരിച്ചു. പക്ഷെ വേദ വിപരീതത്തെ ചൊല്ലിയുണ്ടായ തർക്കം അവിടെ അവസാനിച്ചില്ല. എന്നാൽ ക്രിസ്തുവിന്റെ ദൈവത്വത്തേയും ഏകദൈവ വിശ്വാസത്തേയും ഉറപ്പിച്ചു പ്രഖ്യാപിക്കുവാനും സുന്നഹദോസിനു സാധിച്ചു. കുസ്തന്തീനോസ് രാജാവിന്റെ കൽപന അനുസരിച്ച് അറിയൂസിന്റെ എഴുത്തുകളും ലേഖനങ്ങളുമെല്ലാം അഗ്നിക്കിരയാക്കി.

വിശ്വാസപ്രമാണം ക്രോഢീകരിച്ചതു കൂടാതെ, നിഖ്യാ സുന്നഹദോസ് ഇരുപതു കാനോനുകൾ (സഭാനിയമങ്ങൾ) പാസ്സാക്കി. അന്നത്തെക്കാലത്ത് ഉപയുക്തമായി തോന്നിയവയാണ് ഈ കാനോനുകൾ എങ്കിലും എക്കാലത്തും ഇവ പ്രസക്തങ്ങളാണ്. ഇന്നും പല പുരാതന സഭകളും ഈ നിയമങ്ങളെ പ്രധാനമായി കണക്കാക്കുന്നുമുണ്ട്.

മാമോദീസാ ഏറ്റിട്ട് വളരെ ചുരുക്ക സമയം മാത്രമായിട്ടുള്ളവരെ പൗരോഹിത്യസ്ഥാനത്തേക്കുയർത്തരുതെന്ന് രണ്ടാമത്തെ കാനോനിൽ പറയുന്നു. ഒരു പ്രൊവിൻസിലെ ബിഷപ്പന്മാർ എല്ലാവരും കൂടി വേണം പുതുതായി ഒരാളെ എപ്പിസ്കോപ്പാ സ്ഥാനത്തേക്കു തെരഞ്ഞെടുക്കേണ്ടതെന്നും മൂന്നു പേരെങ്കിലും ചേർന്ന് വാഴിക്കണമെന്നും നാലാമത്തെ കാനോനിൽ പറയുന്നു.

റോമിലെയും, അലക്സാന്ത്ര്യയിലേയും അന്ത്യോക്യയിലെയും ബിഷപ്പന്മാർക്ക് അവരുടെ ചുറ്റുമുള്ള പ്രദേശങ്ങളിൽ കൂടി (പ്രൊവിൻസുകളിൽ) മേൽനോട്ട അധികാരം (supervision) ഉണ്ടായിരിക്കണമെന്ന് ആറാം കാനോനിൽ പറയുന്നു. ഇതാണ് പിൽക്കാലത്ത് ഈ മൂന്ന് പേർക്കും പാത്രിയർക്കാസ്ഥാനമാണ് കൊടുത്തിരിക്കുന്നതെന്ന് വ്യാഖ്യാ

നിച്ചിട്ടുള്ളത്. വാസ്തവത്തിൽ ഇവരെ ആരെയും പാത്രിയർക്കീസ് എന്നു വിളിക്കുകയോ അവരുടെ അധികാരസീമ വിട്ട് ഒരു ഭൂഭാഗത്തിന്റെ അധികാരം നൽകുകയൊ ഒന്നും ചെയ്യുന്നില്ല. "അലക്സാന്ത്ര്യയിലെ ബിഷപ്പിന് ഈജിപ്റ്റിലും, ലിബിയായിലും പെന്റാപോലീസിലും ഉള്ള സഭകളുടെ മേൽനോട്ടം നൽകുന്ന പുരാതന പതിവ് നിലനിൽക്കട്ടെ. എന്തുകൊണ്ടെന്നാൽ റോമിലെ പതിവും ഇതു തന്നെ. അതുപോലെ അന്ത്യോക്യയേയും മറ്റു പ്രൊവിൻസുകളെയും സംബന്ധിച്ച്, അതതു സഭകൾക്ക് ലഭ്യമായിരിക്കുന്ന അധികാരം നിലനിൽക്കട്ടെ" എന്നാണ് നിഖ്യാ സുന്നഹദോസിന്റെ ആറാം കാനോനിൽ പറയുന്നത്. ഇതിന്റെ അടിസ്ഥാനത്തിൽ "ഭൂലോകത്തെ മുഴുവനും നാലു ഭാഗങ്ങളായി തിരിച്ചുവെന്നും പാത്രിയർക്കീസന്മാരെ നിയമിച്ചു"വെന്നും ബാർ എബ്രായയുടെ ഹൂദായ കാനോനിൽ പറയുന്നത് നിഖ്യായുടെ തീരുമാനമല്ല, മറിച്ച് ദുർവ്യഖ്യാനവുമാണ്. സമകാലീന ചരിത്രകാരന്മാരായ തിയോഡോറേറ്റും, ഗലേഷിയസും, റൂഫിനൂസും നിഖ്യായുടെ കാനോനുകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട് (യുർഗൻസ് I.282). അതിലൊന്നിലും ബാർ എബ്രായ പറയുന്ന കാര്യങ്ങൾ കാണുന്നില്ല. നിഖ്യായുടേതായി ഇരുപതു കാനോനുകളാണുള്ളത്. എന്നാൽ എട്ട്, ഒമ്പത് നൂറ്റാണ്ടുകളിൽ നിഖ്യായുടേതായി 60-80 കാനോനുകൾ സിറിയായിലും അലക്സാന്ത്ര്യയിലും മറ്റും പ്രചാരത്തിൽ വന്നു. അറബിക് കാനോൻ എന്നറിയപ്പെടുന്ന ഈ കാനോനുകൾ വ്യാജമാണ്. അതാണ് ബാർ എബ്രായ ആധാരമായി എടുത്തിരിക്കുന്നത്. രണ്ടാം നൂറ്റാണ്ടു മുതൽ സഭയിൽ തർക്കവിഷയമായിരുന്ന ഉയിർപ്പു പെരുന്നാളിന്റെ തീയതിയെക്കുറിച്ച് നിഖ്യാ സുന്നഹദോസ് നിശ്ചിതമായ ഒരു തീരുമാനമെടുത്തു. നീസാൻ മാസം 14-ാം തീയതി ഞായറാഴ്ചയായി വരുന്നപക്ഷം അന്നോ അതല്ലെങ്കിൽ അടുത്തു വരുന്ന ഞായറാഴ്ചയൊ ഉയിർപ്പു പെരുന്നാളായി ആചരിക്കണമെന്ന് സുന്നഹദോസ് ആഹ്വാനം ചെയ്തു.

ഈജിപ്റ്റിൽ നിലവിലിരുന്ന മിലീത്തിയൻ ശീശ്മ അവസാനിപ്പിക്കുവാൻ നിർദ്ദേശം നൽകിക്കൊണ്ട് അവിടുത്തെ ബിഷപ്പന്മാർക്ക് സുന്നഹദോസ് ഒരു കത്ത് കൊടുത്തു.

സത്യവിശ്വാസത്തിന്റെ ഐതിഹാസികമായ വിജയം ഘോഷിച്ചുകൊണ്ടും ചക്രവർത്തിക്ക് നന്ദിയും ഭാവുകങ്ങളും ആശംസിച്ചുകൊണ്ടും സുന്നഹദോസ് പിരിഞ്ഞു.

**ഉപസംഹാരം**

ഏകദൈവത്തിലുള്ള വിശ്വാസം മനുഷ്യഹൃദയങ്ങളിൽ ഉറപ്പിച്ചത് നിഖ്യാ സുന്നഹദോസാണ്. ഈ സുന്നഹദോസിന് അതുല്ല്യമായ സ്ഥാന

മാണ് സാർവ്വത്രിക സഭാചരിത്രത്തിലുള്ളത്. അതിശക്തമായി അലയടി ച്ചുയർന്ന അറിയൂസിന്റെ വേദവിപരീതം ശക്തമായി പ്രതിരോധിക്കുവാൻ ഈ സുന്നഹദോസിനു സാധിച്ചു.

സാമ്രാജ്യത്തിൽ ഔദ്യോഗികമായ ഒരു സ്ഥാനം കൈവന്ന ക്രിസ്തു മതം സുന്നഹദോസോടു കൂടി ഔദ്യോഗിക സംവിധാനത്തിന്റെ ഒരു ഭാഗമായി മാറി. വിശ്വാസസ്ഥാപനത്തിന് സാമ്രാജ്യത്തിന്റെ ശക്തിയും ഉപയോഗിക്കാം എന്നുള്ള നില വന്നു. സഭയുടെ താൽപര്യം സാമ്രാജ്യ ത്തിന്റെ താൽപര്യമായി മാറുകയും വിശ്വാസ സ്ഥാപനവും സംരക്ഷ ണവും ചക്രവർത്തിയുടെ ചുമതല ആവുകയും ചെയ്തു.

മാമോദീസാ ഏൽക്കുകപോലും ചെയ്തിട്ടില്ലാതിരുന്ന കുസ്തന്തീ നോസ് ചക്രവർത്തിയായിരുന്നു സുന്നഹദോസിന്റെ പ്രധാന സൂത്രധാ രകൻ. അവിശ്വാസി ആയിരുന്നതുകൊണ്ടല്ല, ചക്രവർത്തി മാമോദീസാ സ്വീകരിക്കാതെ ഇരുന്നത്. അത് അക്കാലത്തെ പതിവായിരുന്നു. "പാപ മോചനത്തിന് മാമോദീസാ ഒന്നു മാത്രമേയുള്ളു" എന്ന് വിശ്വസിച്ചിരുന്ന തുകൊണ്ട് മാമോദീസാ ഏറ്റശേഷം പാപം ചെയ്യുവാൻ പാടില്ല എന്ന് എല്ലാവരും ധരിച്ചിരുന്നു. അതുകൊണ്ട് പലരും മരിക്കുന്നതിനു തൊട്ടു മുമ്പു മാത്രം മാമോദീസാ സ്വീകരിക്കുവാൻ തയ്യാറായി. ചക്രവർത്തിയും അപ്രകാരം മരണക്കിടക്കയിൽ വെച്ചാണ് മാമോദീസാ ഏറ്റത്. പക്ഷേ ക്രൈസ്തവ മതത്തിൽ ഏറ്റവും അധികം സംഭാവനകൾ നൽകിയിട്ടുള്ള മഹാനായ ചക്രവർത്തിയാണ് കുസ്തന്തീനോസ് എന്ന കാര്യം ആർക്കും വിസ്മരിക്കുവാൻ കഴിയുകയില്ല. ചക്രവർത്തി പ്രത്യേക താൽപര്യം എടു ത്തതുകൊണ്ടാണ് സുന്നഹദോസ് വിജയിച്ചത്. സത്യവിശ്വാസ സംരക്ഷ കനായി പിതാക്കന്മാർ ചക്രവർത്തിയെ പുകഴ്ത്തി. വിശ്വാസ കാര്യങ്ങ ളിൽ രാഷ്ട്രീയാധികാര സ്ഥാനങ്ങളുടെ അനിയന്ത്രിതമായ കൈകട ത്തൽ ഉണ്ടാകുന്നതിന് സുന്നഹദോസ് ആരംഭം കുറിച്ചു എന്നും പറയാം.

### പാഠം 2

# അത്താനാസ്യോസും കപ്പദോക്യൻ പിതാക്കന്മാരും

**ആമുഖം**

അറിയൂസിനെതിരായി നിഖ്യാ സുന്നഹദോസ് തീരുമാനമെടുത്തു വെങ്കിലും സഭയിൽ അറിയൂസിന്റെ സ്വാധീനം കുറഞ്ഞില്ല. കുസ്ത ന്തീനോപോലീസ് സുന്നഹദോസ് (381) വരെയും അതിനുശേഷവും പല

യിടങ്ങളിലും അറിയോന്യ വേദവിപരീതികളുടെ നിർണ്ണായക സ്വാധീനം ഉണ്ടായിരുന്നു.

നിഖ്യാ സുന്നഹദോസിൽ പരാജിതരായ അറിയൂസും കൂട്ടരും നിശബ്ദരായിരുന്നില്ല. നിഖ്യാ വിശ്വാസപ്രമാണത്തിനെതിരെയുള്ള അവരുടെ തീവ്രസമരം തുടർന്നു. അനവധി ബിഷപ്പന്മാരും പുരോഹിതന്മാരും ജനങ്ങളും അറിയൂസിന്റെ പക്ഷം ചേർന്നു. അറിയൂസും അനുയായികളും യഹൂദന്മാരെയും പുറജാതികളെയും കൂട്ടുപിടിച്ച് സത്യവിശ്വാസത്തിനെതിരായുള്ള അവരുടെ പോരാട്ടം ശക്തമാക്കി.

ഈ അവസരത്തിൽ സത്യവിശ്വാസികൾക്ക് ധീരമായ നേതൃത്വം നൽകിയ ആളാണ് അത്താനാസ്യോസ്. അദ്ദേഹത്തിന്റെ ജീവിതാന്ത്യത്തോടെ അദ്ദേഹത്തോളം തന്നെ തീക്ഷ്ണതയിൽ കപ്പദോക്യൻ പിതാക്കന്മാർ ആ പോരാട്ടം ഏറ്റെടുത്തു. ഈ പിതാക്കന്മാരെക്കുറിച്ചുള്ള ലഘുപഠനവും അക്കാലഘട്ടത്തിൽ അറിയൂസിന്റെ മുന്നേറ്റവും അതിനെതിരായുള്ള പിതാക്കന്മാരുടെ പ്രത്യേകിച്ച് അത്താനാസ്യോസിന്റെ പോരാട്ടവും ആണ് ഈ പാഠത്തിൽ ഉൾക്കൊള്ളിക്കുന്നത്.

### അത്താനാസ്യോസ്

അറിയൂസും കൂട്ടർക്കും എതിരായ പോരാട്ടത്തിൽ സത്യവിശ്വാസികളുടെ മുന്നണി പോരാളിയായിരുന്നു അലക്സാന്ത്ര്യയിലെ മാർ അത്താനാസ്യോസ്. എ.ഡി. 295-നോടടുത്ത് അലക്സാന്ത്ര്യയിൽ തന്നെയാണ് അത്താനാസ്യോസ് ജനിച്ചത്. അവിടെത്തന്നെ പ്രാഥമിക വിദ്യാഭ്യാസവും തുടർന്ന് വേദശാസ്ത്ര വിദ്യാഭ്യാസവും നടത്തി. എ.ഡി. 319-ൽ അദ്ദേഹം ഒരു ശെമ്മാശനും, അലക്സാന്ത്ര്യയിലെ ബിഷപ്പ് അലക്സാണ്ടറുടെ സെക്രട്ടറിയുമായി. അക്കാലഘട്ടത്തിലാണ് അറിയൂസിനെതിരായ അദ്ദേഹത്തിന്റെ പോരാട്ടം ആരംഭിക്കുന്നത്. അലക്സാണ്ടറോടൊപ്പം നിഖ്യാ സുന്നഹദോസിൽ അദ്ദേഹം സംബന്ധിച്ചു.

നിഖ്യാ സുന്നഹദോസിൽ അറിയൂസിനെതിരായി വാദിച്ചു വിശ്വാസപ്രമാണം ക്രോഡീകരിക്കുന്നതിൽ പ്രധാന പങ്കു വഹിച്ചത് അത്താനാസ്യോസ് ആണ്. അലക്സാണ്ടറുടെ നിര്യാണത്തെ തുടർന്ന് എ.ഡി. 328-ൽ അദ്ദേഹം അലക്സാന്ത്ര്യായിലെ ബിഷപ്പായി. അറിയൂസിന്റെ കൂട്ടർ ആ സമയത്തു വ്യാപകമായ രീതിയിൽ വേദവിപരീതം പ്രചരിപ്പിച്ചു. ഇക്കാലഘട്ടത്തിൽ അവർക്കെതിരായി അത്താനാസ്യോസ് ശക്തമായി പ്രവർത്തിച്ചു. ആരംഭം മുതലേ അറിയൂസിന്റെയും കൂട്ടരുടെയും പ്രധാന എതിരാളി അത്താനാസ്യോസ് ആയിരുന്നു. അദ്ദേഹത്തെ ഉന്മൂലനം ചെയ്യാതെ തങ്ങൾക്കു രക്ഷയില്ലെന്നു മനസ്സിലാക്കിയ അറിയൂസ് പക്ഷക്കാർ അവരുടെ പോരാട്ടം അത്താനാസ്യോസിനെതിരെ തിരിച്ചു.

സത്യവിശ്വാസകാര്യത്തിൽ ഒരു വിട്ടുവീഴ്ചയ്ക്കും അത്താനാസ്യോസ് തയ്യാറായിരുന്നില്ല. അതിന്റെ ഫലമായി അത്താനാസ്യോസ് പീഡിപ്പിക്കപ്പെടുകയും അഞ്ചു തവണ നാടുകടത്തപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ കടുംപിടുത്തത്തെ സ്നേഹിതരും സുഹൃത്തുക്കൾ പോലും വിമർശിച്ചെങ്കിലും വിട്ടുവീഴ്ചയില്ലാത്ത നയം അദ്ദേഹം സ്വീകരിക്കുകയും അത് സത്യവിശ്വാസ സ്ഥാപനത്തിനു കാരണമാവുകയും ചെയ്തു.

അത്താനാസ്യോസിനെതിരായി അടിസ്ഥാനരഹിതമായ ദുരാരോപണങ്ങൾ ഉന്നയിച്ചതിന്റെ ഫലമായി കുസ്തന്തീനോസ് ചക്രവർത്തി അദ്ദേഹത്തെ എ.ഡി. 335–ൽ നാടുകടത്തി. ചക്രവർത്തിയുടെ സുഹൃത്തായിരുന്ന കൈസറിയായിലെ യൗസേബിയോസ് അത്താനാസ്യോസിനുവേണ്ടി ശുപാർശ ചെയ്തതനുസരിച്ച് ചക്രവർത്തി എ.ഡി. 336–ൽ അത്താനാസ്യോസിനെ തിരികെ വിളിച്ചു.

എ.ഡി. 337 മെയ് 22–ന് കുസ്തന്തീനോസ് ചക്രവർത്തി നിര്യാതനായി. റോമാസാമ്രാജ്യം അദ്ദേഹത്തിന്റെ മൂന്നു മക്കൾക്കായി വിഭജിക്കപ്പെടുകയും ഓരോരുത്തരും അതതു പ്രദേശത്തിന്റെ ചക്രവർത്തിമാരാവുകയും ചെയ്തു. അതനുസരിച്ച് കോൺസ്റ്റന്റൈൻ രണ്ടാമൻ പശ്ചിമഭാഗത്തിന്റെയും, കോൺസ്റ്റൻസ് ഇറ്റലിയുടെയും ഇല്ലിറിക്കത്തിന്റെയും, കോൺസ്റ്റാന്റിയൂസ് ഈജിപ്റ്റ്, ഏഷ്യാമൈനർ, സിറിയ തുടങ്ങിയ കിഴക്കൻ പ്രദേശങ്ങളുടെയും ചക്രവർത്തിമാരായി.

കോൺസ്റ്റന്റൈൻ രണ്ടാമൻ അത്താനാസ്യോസിനെയും നിഖ്യാവിശ്വാസപ്രമാണത്തെയും പിന്തുണച്ചു. എന്നാൽ കോൺസ്റ്റന്റിയൂസ് പരിപൂർണ്ണമായും അറിയൂസിനെ പിന്തുണച്ചു. അദ്ദേഹത്തിന്റെ ഭരണത്തിൻ കീഴിൽ സാമ്രാജ്യത്തിന്റെ കിഴക്കൻ പ്രദേശങ്ങളിലെല്ലാം അറിയോന്യപക്ഷക്കാരെക്കൊണ്ടു നിറഞ്ഞു. കടുത്ത അറിയോന്യ പക്ഷക്കാരനായിരുന്ന നിക്കോമെഡിയായിലെ യൗസേബിയോസിനെ കുസ്തന്തീനോപോലീസിലെ മെത്രാപ്പോലീത്തായായി നിയമിച്ചു.

എ.ഡി. 339–ൽ അത്താനാസ്യോസ് വീണ്ടും ദുരാരോപണവിധേയനായി നാടുകടത്തപ്പെട്ടു. എന്നാൽ റോമിലേക്കു രക്ഷപ്പെട്ട അത്താനാസ്യോസിന് അവിടുത്തെ ചക്രവർത്തി കോൺസ്റ്റന്റൈൻ രണ്ടാമൻ അഭയം നൽകി. റോമിലെ ബിഷപ്പ് ജൂലിയസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു സുന്നഹദോസ് അത്താനാസ്യോസിനെതിരായ ആരോപണങ്ങൾ കൃത്രിമമാണെന്നു പ്രഖ്യാപിച്ചു. എങ്കിലും അദ്ദേഹത്തിന് അലക്സാന്ത്രിയയിലേക്കു തിരിച്ചു പ്രവേശിക്കുവാൻ അനുവാദം ലഭിച്ചില്ല.

എ.ഡി. 340–ൽ നടന്ന യുദ്ധത്തിൽ കോൺസ്റ്റന്റൈൻ രണ്ടാമൻ കൊല്ലപ്പെടുകയും കോൺസ്റ്റൻസ് ഇറ്റലിയുടെയും ആഫ്രിക്കയുടെയും പടി

ഞ്ഞാറൻ പ്രദേശങ്ങളുടെയും ഭരണാധികാരിയാവുകയും ചെയ്തു. കോൺസ്റ്റൻസും അറിയൂസിനെതിരായി സത്യവിശ്വാസികളെ പിന്താങ്ങി.

കോൺസ്റ്റൻസും കോൺസ്റ്റാന്റിയൂസും ചേർന്ന് 343–ൽ സാർഡിക്കാ എന്ന സ്ഥലത്ത് ഒരു സുന്നഹദോസ് വിളിച്ചു കൂട്ടി. നിഖ്യാ സുന്നഹദോസിൽ അദ്ധ്യക്ഷനായിരുന്ന കോർഡാവോയിലെ ഹോസിയസ് തന്നെ ഈ സുന്നഹദോസിലും അദ്ധ്യക്ഷത വഹിച്ചു. 170 ബിഷപ്പന്മാർ സുന്നഹദോസിൽ സംബന്ധിച്ചു. തങ്ങൾക്കു ഭൂരിപക്ഷം ലഭിക്കില്ല എന്നു മനസ്സിലാക്കിയ അറിയൂസിന്റെ കൂട്ടർ സുന്നഹദോസ് ബഹിഷ്ക്കരിക്കുകയും ഫിലിപ്പോപ്പോലീസ് എന്ന സ്ഥലത്ത് ഒരു സമാന്തര സുന്നഹദോസ് കൂടുകയും ചെയ്തു. സർദിക്കായിലെ സുന്നഹദോസ് അത്താനാസ്യോസിനെതിരായ ആരോപണങ്ങൾ അസാധുവാണെന്നു പ്രഖ്യാപിച്ചപ്പോൾ ഫിലിപ്പോപോലീസിലെ സുന്നഹദോസ് സർദിക്കാ സുന്നഹദോസിന് നേതൃത്വം കൊടുത്ത എല്ലാവരെയും മുടക്കി.

കോൺസ്റ്റൻസ് രാജാവ് സർദിക്കാ സുന്നഹദോസ് തീരുമാനം അംഗീകരിക്കുകയും 346–ൽ അത്താനാസ്യോസിനെ അലക്സാന്ത്ര്യായിലേക്കു തിരികെ പ്രവേശിപ്പിക്കുകയും ചെയ്തു. ഇക്കാലഘട്ടത്തിൽ അലക്സാന്ത്ര്യയിൽ അത്താനാസ്യോസിന്റെ സ്വാധീനം വർദ്ധിച്ചു. അനേകർ സത്യവിശ്വാസത്തിലേക്കു തിരികെ വരികയും ചെയ്തു.

എ.ഡി. 350–ൽ കോൺസ്റ്റൻസ് കൊല്ലപ്പെടുകയും കോൺസ്റ്റാന്റിയൂസ് സാമ്രാജ്യത്തിന്റെ മുഴുവൻ അധിപനാകുകയും ചെയ്തു. അറിയൂസിന്റെ അനുയായികൾക്ക് അത് വമ്പിച്ച വിജയത്തിന്റെ അവസരമായി. എന്നാൽ ഈ അവസരത്തിൽ അറിയൂന്യ കക്ഷിയിൽ പരസ്പര മത്സരവും ഭിന്നതയും ഉണ്ടായി. മൂന്നു വിഭാഗങ്ങളായി അറിയൂസിന്റെ കൂട്ടർ വിഭജിക്കപ്പെട്ടു. ഒന്നാമത്തെ വിഭാഗം സെമിഏറിയൻസ് എന്നറിയപ്പെടുന്നു. അവർ കടുത്ത വേദവിപരീതത്തിൽ നിന്നു മാറുകയും അവരിൽ ചിലർ അത്താനാസ്യോസിനോട് അടുത്തു വരികയും ചെയ്തു.

രണ്ടാമത്തെ കൂട്ടർ യുസേബിയൻസ് എന്നറിയപ്പെടുന്നു. അവർക്ക് വ്യക്തമായ നിലപാടുകൾ ഒന്നുമില്ലായിരുന്നു. സത്യവിശ്വാസത്തിനും വേദവിപരീതത്തിനും മദ്ധ്യേയായിരുന്നു അവർ പലപ്പോഴും. മൂന്നാമത്തെ വിഭാഗം അനോമോയിയൻസ് എന്നറിയപ്പെടുന്നു. അവർ കടുത്ത വേദവിപരീതികളായി നിലനിൽക്കുകയും മറ്റു രണ്ടു വിഭാഗക്കാരും ആത്മാർത്ഥതയില്ലാത്തവരാണെന്ന് ആരോപിക്കുകയും ചെയ്തു. പുത്രൻ പിതാവിനോട് തുല്യനല്ലാത്തവൻ (Unlike = anomois) എന്നവർ പഠിപ്പിച്ചു.

ആദിമുതലേ അടിയുറച്ച അറിയോന്യ അനുഭാവിയായിരുന്ന കോൺസ്റ്റാന്റിയൂസ് ചക്രവർത്തി ഓർത്തഡോക്സുകാരെ അടിച്ചമർത്താൻ

തന്നെ തീരുമാനിച്ചു. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ആർൾസിലും മിലാനിലും 353-ലും 355-ലുമായി കൂടിയ സുന്നഹദോസുകൾ അത്താനാസ്യോസിനെതിരായി തീരുമാനമെടുക്കുവാൻ നിർബ്ബന്ധിക്കപ്പെട്ടു. സുന്നഹദോസ് തീരുമാനവെളിച്ചത്തിൽ എന്നു പറഞ്ഞുകൊണ്ട് ചക്രവർത്തി 356-ൽ അത്താനാസ്യോസിനെ നാടുകടത്തി. അത്താനാസ്യോസിനെ പിന്താങ്ങിയ എല്ലാ ബിഷപ്പുമാരെയും പ്രത്യേകിച്ച് റോമിലെ ലിബേറിയൂസ്, കോർഡോവായിലെ ഹോസിയസ്, പൊയിറ്റേർഡിലെ ഹിലാരി തുടങ്ങിയവരെയും ചക്രവർത്തി പുറത്താക്കി.

അത്താനാസ്യോസ് ഈജിപ്ഷ്യൻ മണലാരണ്യങ്ങളിൽ സന്യാസികളോടൊത്തു താമസിച്ച് ഗ്രന്ഥങ്ങൾ രചിക്കുകയും ജനത്തിന് സത്യവിശ്വാസ മാർഗ്ഗങ്ങൾ ഉപദേശിച്ചു കൊടുക്കുകയും ചെയ്തു.

എന്നാൽ സാമ്രാജ്യത്തിലെ സഭകളിലങ്ങോളമിങ്ങോളം വിജയഭേരി മുഴക്കി അറിയൂസിന്റെ അനുയായികൾ ഓടിനടന്നു. പള്ളികളും മെത്രാസനങ്ങളും അവർ പിടിച്ചെടുത്തു. അറിയൂസിനെ വലിയ ആഘോഷത്തോടു കൂടി കുസ്തന്തീനോപോലീസിലെ ആസ്ഥാന ദേവാലയത്തിലേക്കു കൊണ്ടുവരുവാൻ അവർ വമ്പിച്ച സന്നാഹങ്ങൾ ഒരുക്കി. എന്നാൽ ദേവാലയത്തിൽ പ്രവേശിപ്പിക്കുവാൻ ഉദ്ദേശിച്ചിരുന്നതിന്റെ തലേരാത്രി അറിയൂസ് മഹോദരരോഗം പിടിപെട്ട് ഉദരംപൊട്ടി മരിച്ചു. സത്യവിശ്വാസികൾ ഇതു ദൈവകോപമായി മനസ്സിലാക്കി. എങ്കിലും അറിയൂസിന്റെ അനുയായികളുടെ വീര്യം കുറഞ്ഞില്ല. ചക്രവർത്തിയുടെ പിന്തുണയോടെ അവർ വീണ്ടും വിജയാഘോഷം തുടർന്നു.

ജീവനെ ഭയന്നും, സ്ഥാനമാനങ്ങളിൽ ആകൃഷ്ടരായും മിക്കവാറും എല്ലാ നേതാക്കന്മാരും, പ്രബലരായ പല ബിഷപ്പുമാരും അറിയൂസിന്റെ വേദവിപരീതം സ്വീകരിച്ചു. പിതാവും പുത്രനും തുല്യരല്ല. പുത്രൻ പിതാവിനേക്കാൾ താണവനും കുറവുള്ളവനുമാണ് എന്ന് അവരോരോരുത്തരായി പ്രഖ്യാപിക്കുവാൻ തുടങ്ങി. സത്യവിശ്വാസം വിസ്മരിക്കപ്പെട്ടു.

രാജകീയ പട്ടാളക്കാരാൽ വേട്ടയാടപ്പെട്ടവനായി മരുഭൂമിയിലെ ഒരു താവളത്തിൽ നിന്ന് മറ്റൊന്നിലേക്ക് അത്താനാസ്യോസ് ഓടിയൊളിച്ചു. ഒരു മനുഷ്യൻ മാത്രം! അതെ അത്താനാസ്യോസു മാത്രം സത്യവിശ്വാസത്തിനുവേണ്ടി നിലനിന്നു. സ്നേഹത്തോടെ അദ്ദേഹത്തിന്റെ മുഖത്തെ ക്ഷീണമകറ്റുവാൻ മിസ്രേം മണലാരണ്യങ്ങളിലെ ലോകത്യാഗികളായ യോഗിവര്യന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ സ്നേഹിതരും കൂട്ടാളികളും ഒരേ സ്വരത്തിൽ അദ്ദേഹത്തോടു പറഞ്ഞു "അത്താനാസ്യോസെ! ലോകം മുഴുവൻ അങ്ങേക്കെതിരാണ്." അവരെ തിരുത്തിക്കൊണ്ട് അത്താനാസ്യോസ് പ്രതിവചിച്ചു. "അല്ല, അത്താനാസ്യോസ് ലോകത്തിനെതിരാണ്" (Athanasius Contra Mundum).

ത്രിത്വത്തിൽ രണ്ടാമനായ പുത്രൻ ഉണ്മയിൽ പിതാവിനോടു സമത്വമുള്ളവനും, അവൻ പിതാവിനോടൊപ്പം തുല്യനിത്യതയിൽ സ്ഥിതിചെയ്യുന്നവനുമാണ് എന്ന പഠിപ്പിക്കലിനു അണുവിട മാറ്റംവരുത്തുവാൻ അത്താനാസ്യോസ് തയ്യാറായില്ല. പുത്രൻ ഹോമൊ ഉസിയോൺ (Homo ousion) അഥവാ പിതാവിനോട് തുല്യൻ എന്ന വാക്കിനു പകരം ഹോമോയി ഉസിയോൺ (Homoi ousion) അഥവാ പിതാവിനെപ്പോലെ ഉള്ളവൻ എന്ന വാക്കു സ്വീകരിച്ച്, സമരം അവസാനിപ്പിക്കുവാൻ മഹാഭൂരിപക്ഷം ബിഷപ്പുമാരും തയ്യാറായി. അങ്ങനെ ചെയ്യുവാൻ അവർ അത്താനാസ്യോസിനോട് ആവശ്യപ്പെടുകയും ചെയ്തു.

ഗ്രീക്കിൽ അയോട്ട (i) എന്ന ഒരക്ഷരത്തെ ചൊല്ലിയുള്ള കലഹമാണിത് എന്ന് പല ഭാഗത്തു നിന്നും ആരോപണമുണ്ടായി. അത്താനാസ്യോസ് വിട്ടുവീഴ്ചയ്ക്കു തയ്യാറായില്ല. ഒരക്ഷരമോ വാക്കോ അല്ല രക്ഷകനായ മശിഹായുടെ ദൈവത്വമാണ് അദ്ദേഹം വലുതായി കണ്ടത്. രക്ഷയുടെ അടിസ്ഥാനവും ഉറവിടവും മുഖാന്തിരവും മനുഷ്യാവതാരം ചെയ്ത വചനമാം ദൈവമാണ്. അവൻ ദൈവത്വത്തിൽ അൽപംപോലും കുറവില്ലാത്തവനാണെന്ന് അത്താനാസ്യോസ് വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്തു. അവൻ "ദൈവത്തിന്റെ ഏകപുത്രനും... പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും, സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവനുമാണ്..." എന്നദ്ദേഹം ആവർത്തിച്ചു പ്രഖ്യാപിച്ചു. അത്താനാസ്യോസ് അനേക ഗ്രന്ഥങ്ങൾ രചിക്കുകയും, വേദപുസ്തക വ്യാഖ്യാനങ്ങൾ എഴുതുകയും ചെയ്തു. അദ്ദേഹത്തിന്റെ "വചനം ജഡമായതിനെപ്പറ്റി" എന്ന ഗ്രന്ഥം അമൂല്യമായ വേദശാസ്ത്ര സംഭാവനയാണ്.

എ.ഡി. 361-ൽ കോൺസ്റ്റന്റിയൂസ് ചക്രവർത്തി കൊല്ലപ്പെട്ടു. പുറജാതിയും ക്രിസ്തുമത വിരോധിയുമായ ജൂലിയൻ ചക്രവർത്തിയായി. ഉടനെതന്നെ അത്താനാസ്യോസിനെ അലക്സാന്ത്ര്യയിലേക്കു തിരികെ വിളിച്ചു. സമാധാന സ്ഥാപനത്തിനായി എ.ഡി. 362-ൽ അത്താനാസ്യോസ് അലക്സാന്ത്ര്യയിൽ 21 ബിഷപ്പുമാരുടെ ഒരു സുന്നഹദോസു വിളിച്ചുകൂട്ടി. കുറെയൊക്കെ അനുരഞ്ജനത്തിന് അതു വഴി ഒരുക്കി. എന്നാൽ അധികം താമസിയാതെ ജൂലിയൻ ചക്രവർത്തി അത്താനാസ്യോസിനെ വീണ്ടും നാടുകടത്തിയെങ്കിലും താമസിയാതെ അദ്ദേഹം തിരികെ വരികയും ചെയ്തു.

ജൂലിയന്റെ അകാല മരണത്തെ തുടർന്ന് ജോവിയാൻ ചക്രവർത്തിയായി. എ.ഡി. 364-ൽ വാലന്റീനിയൻ ചക്രവർത്തിയായി. അദ്ദേഹം സാമ്രാജ്യത്തെ വീണ്ടും രണ്ടായി വിഭജിച്ച് പടിഞ്ഞാറുഭാഗത്തിന്റെ അധി

കാരം ഏറ്റെടുക്കുകയും കിഴക്കുഭാഗം സ്വന്തം സഹോദരൻ വാലൻസിന്റെ (364-373) ഭരണത്തിലാക്കുകയും ചെയ്തു. വാലന്റിനിയൻ സഭാകാര്യങ്ങളിൽ അധികം ഇടപെട്ടില്ല. എന്നാൽ വാലൻസ് അറിയൂന്യ പുരോഹിതന്മാരുടെ സ്വാധീനത്തിൽ വന്നു. എ.ഡി. 365-ൽ അഞ്ചാം തവണ അത്താനാസ്യോസ് നാടുകടത്തപ്പെട്ടു. എഴുപതു വയസ്സോളം ഉണ്ടായിരുന്ന അദ്ദേഹത്തിന് പട്ടണത്തിൽ നിന്ന് അധികദൂരം പോകേണ്ടി വന്നില്ല. 366-ൽ അദ്ദേഹത്തിന് തിരികെ ആസ്ഥാനത്തു പ്രവേശിക്കുവാൻ സാധിച്ചു.

ഈ സമയമായപ്പോഴേക്കും സത്യവിശ്വാസത്തിനുവേണ്ടിയുള്ള പോരാട്ടം അത്താനാസ്യോസിൽ നിന്ന് അതിപ്രഗത്ഭന്മാരായിരുന്ന കപ്പദോക്യൻ പിതാക്കന്മാർ ഏറ്റെടുത്തു കഴിഞ്ഞിരുന്നു. സഭാനേതാക്കന്മാരിൽ അനേകർ ഭയം മൂലമോ മറ്റു കാരണങ്ങളാലോ അറിയൂന്യ വിശ്വാസം സ്വീകരിച്ചുവെങ്കിലും വിശ്വാസത്തിൽ കളങ്കമേൽക്കാത്തവരും, അപ്പോസ്തോലിക പാരമ്പര്യം കാത്തുസൂക്ഷിക്കുവാൻ ഉത്സുകരുമായ വലിയ ഒരു ജനസമൂഹം സഭയിലുണ്ടായിരുന്നു. അവരുടെ രക്ഷകനായ മശിഹാ, ദൈവത്വത്തിൽ അൽപംപോലും കുറവില്ലാത്ത സത്യദൈവത്തിൽ നിന്നുള്ള സത്യദൈവം എന്ന് അവർ വിശ്വസിച്ചു. അത്താനാസ്യോസിന്റെയും കപ്പദോക്യൻ പിതാക്കന്മാരുടെയും ശക്തിയും പിന്തുണയും പ്രചോദനവും അവരായിരുന്നു.

എ.ഡി. 366 മുതലുള്ള അത്താനാസ്യോസിന്റെ ജീവിതം സമാധാനപരമായിരുന്നു. അറിയൂന്യരുടെ ശക്തി കായികമായും വേദശാസ്ത്രപരമായും തകരുന്നത് അദ്ദേഹം കണ്ടു. അദ്ദേഹം തന്നെ അലക്സാന്ത്ര്യയിലെ തന്റെ പിൻഗാമിയായി പത്രോസിനെ മെത്രാനായി വാഴിച്ചു.

എ.ഡി. 373 മെയ് 2-നു അത്താനാസ്യോസ് നിര്യാതനായി. സത്യവിശ്വാസ സ്ഥാപകനായ അത്താനാസ്യോസിനെ ക്രൈസ്തവലോകം എന്നും നന്ദിയോടെ സ്മരിക്കേണ്ടതാണ്. 'സഭയുടെ തൂണായ' അത്താനാസ്യോസിനെ സ്മരിക്കുന്നത് സുകൃതത്തെ സ്തുതിക്കുന്നതിനു തുല്യമാണെന്നാണ് നാസിയാൻസിലെ ഗ്രീഗോറിയോസ് അഭിപ്രായപ്പെട്ടിരിക്കുന്നത്. "സഭയ്ക്കായി നൽകപ്പെട്ട ദൈവിക ദാനം" എന്ന് കൈസറിയായിലെ ബസേലിയോസ് അത്താനാസ്യോസിനെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. ഏകനായുള്ള അത്താനാസ്യോസിന്റെ വിശ്വാസപ്പോരാട്ടം അതുല്യവും ക്രൈസ്തവ ചരിത്രത്തിൽ അനേകർക്ക് എന്നും ആവേശവും പ്രചോദനവുമായിരുന്നിട്ടുണ്ട്.

## കപ്പദോക്യൻ പിതാക്കന്മാർ

അലക്സാന്ത്ര്യയിലെ അത്താനാസ്യോസിനെ തുടർന്ന് സത്യവിശ്വാസത്തിന്റെ മുന്നണിപ്പോരാളികളായി മാറിയത് കപ്പദോക്യൻ പിതാക്കന്മാർ എന്നറിയപ്പെടുന്ന മൂന്നു പേരാണ്. കൈസറിയായിലെ ബസ്സേലിയോസ്, നിസ്സായിലെ ഗ്രീഗോറിയോസ്, നാസിയാൻസിലെ ഗ്രീഗോറിയോസ് എന്നിവരായിരുന്നു അവർ.

## കൈസറിയായിലെ ബസ്സേലിയോസ്

ബസ്സേലിയോസ് എ.ഡി. 330-നോടടുത്ത് കൈസറിയായിൽ ജനിച്ചു. ഒരു സമ്പന്ന കുടുംബത്തിൽ പിറന്ന അദ്ദേഹത്തിന് സുഖസൗകര്യങ്ങളും നല്ല വിദ്യാഭ്യാസവും ലഭിച്ചു. അദ്ദേഹത്തിന്റെ വല്യമ്മ മക്രീന അതിഭക്തയായ ഒരു സ്ത്രീയായിരുന്നു. അവർ ബസ്സേലിയോസിന്റെയും അദ്ദേഹത്തിന്റെ സഹോദരങ്ങളുടെയും ജീവിതത്തെ വളരെയധികം സ്വാധീനിച്ചു. അതുപോലെ ബസ്സേലിയോസിന്റെ മൂത്ത സഹോദരി മക്രീനയും അദ്ദേഹത്തിന്റെ ആത്മീയവളർച്ചയെ സഹായിച്ചിട്ടുണ്ട്.

എ.ഡി. 357-നോടടുത്ത് ബസ്സേലിയോസ് തന്റെ സ്വത്തുക്കളെല്ലാം വിറ്റ് ദരിദ്രന്മാർക്ക് കൊടുത്തിട്ട് സന്യാസജീവിതവ്രതം സ്വീകരിച്ചു. അദ്ദേഹം കൈസറിയായിൽ ഒരു ആശ്രമം സ്ഥാപിച്ചു. അനേകർ അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ച് സന്യാസ ജീവിതത്തിന് വന്നു. അവർക്കുവേണ്ടി അദ്ദേഹം സന്യാസജീവിതത്തിന്റെ പ്രമാണങ്ങളും നിയമങ്ങളും എഴുതിയുണ്ടാക്കി. അതിനു മുമ്പേ അദ്ദേഹത്തിന്റെ മൂത്ത സഹോദരി മക്രീന സ്ത്രീകൾക്കുവേണ്ടി ഒരു സന്യാസാശ്രമം സ്ഥാപിച്ചിരുന്നു.

ദരിദ്രന്മാരുടെ ഉന്നമനവും ആതുരസേവനവും ജീവിതവ്രതമായി സ്വീകരിച്ച് ബസ്സേലിയോസ് പ്രവർത്തിച്ചു. ആശുപത്രികൾ, അനാഥശാലകൾ, തൊഴിൽശാലകൾ, വഴിയമ്പലങ്ങൾ തുടങ്ങി അനേക സ്ഥാപനങ്ങൾ അദ്ദേഹം പടുത്തുയർത്തി.

സ്വന്ത ജീവിതത്തിൽ വളരെ കർശനമായ അച്ചടക്കം പാലിച്ചിരുന്ന ആളായിരുന്നു ബസ്സേലിയോസ്. സാമൂഹ്യ സേവനത്തിന് സമയം ചിലവഴിച്ചതുപോലെ വേദശാസ്ത്ര പഠനത്തിനും വായനയ്ക്കും പുസ്തകരചനയ്ക്കും അദ്ദേഹം സമയം കണ്ടെത്തി. രാഷ്ട്രീയ സമ്മർദ്ദങ്ങൾക്കും ഭീഷണികൾക്കും മുമ്പിൽ നിന്നുകൊണ്ട് അദ്ദേഹം അറിയൂന്യർക്കെതിരായി പോരാടി. വളരെ ചുരുക്കമായേ അദ്ദേഹം ഉറങ്ങിയിരുന്നുള്ളു. ഒന്നോ രണ്ടോ അപ്പവും വെള്ളവും മാത്രമായിരുന്നു ഭക്ഷണം.

അദ്ദേഹത്തിന്റെ സ്നേഹിതനായിരുന്ന നാസിയാൻസിലെ ഗ്രീഗോറിയോസ് ബസ്സേലിയോസിനെക്കുറിച്ച് പറഞ്ഞത് "ഭാര്യയും സ്വത്തും,

ദേഹത്തു മാംസവും, രക്തവും പോലും ഇല്ലാത്തവൻ" എന്നാണ്. എ.ഡി. 364–ൽ അദ്ദേഹം ഒരു പുരോഹിതനും എ.ഡി. 370–ൽ കൈസറിയായിലെ ബിഷപ്പുമായി. വളരെ പ്രഗത്ഭനായ ഒരു ഭരണാധികാരിയായി അദ്ദേഹം തന്റെ ഇടവകയെ നയിച്ചു.

ഇക്കാലഘട്ടത്തിൽ സത്യവിശ്വാസത്തിനു വേണ്ടിയുള്ള പോരാട്ടം ശക്തമായി. അറിയൂന്യർക്കെതിരായി അദ്ദേഹം ശക്തമായി പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. അറിയൂസിന്റെ വേദവിപരീതത്തിലേക്കു ബസ്സേലിയോസിനെ തിരിക്കുവാൻ റോമാചക്രവർത്തി ആവുന്ന പണികൾ എല്ലാം നോക്കി. പക്ഷെ ബസ്സേലിയോസ് വഴങ്ങിയില്ല.

പരിശുദ്ധാത്മാവിന്റെ ദൈവത്വത്തെ ചോദ്യചെയ്ത മാസിഡോണിയനിസത്തിനെതിരായും (മക്കദോന്യ മതം) ബസ്സേലിയോസ് വളരെ എഴുതി. അദ്ദേഹത്തിന്റെ "പരിശുദ്ധാത്മാവിനെ സംബന്ധിച്ച്" എന്നുള്ള കൃതി വളരെ പ്രശസ്തമാണ്. വേദപുസ്തക വ്യാഖ്യാനങ്ങളും, വിശ്വാസപരവും, സന്യാസജീവിതത്തെ സംബന്ധിക്കുന്നതായ അനേക ഗ്രന്ഥങ്ങളും ലേഖനങ്ങളും ബസ്സേലിയോസ് രചിച്ചിട്ടുണ്ട്. മഹാനായ ബസ്സേലിയോസ് എ.ഡി. 379 ജനുവരി ഒന്നാം തീയതി നിര്യാതനായി.

### നാസിയാൻസിലെ ഗ്രീഗോറിയോസ്

ബസ്സേലിയോസിന്റെ ഉറ്റസുഹൃത്തായിരുന്നു നാസിയാൻസിലെ ഗ്രീഗോറിയോസ്. എ.ഡി. 330–നോടടുത്ത് കപ്പദോക്യയിലെ അറിയാൻസ് എന്ന സ്ഥലത്ത് ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് നാസിയാൻസിലെ ബിഷപ്പായിരുന്ന ഗ്രീഗോറിയോസ് ആയിരുന്നു. അക്കാലത്ത് വിവാഹിതരായ ബിഷപ്പന്മാരുണ്ടായിരുന്നു. കപ്പദോക്യയിലെ പ്രാരംഭ വിദ്യാഭ്യാസകാലത്തു തന്നെ അദ്ദേഹം ബസ്സേലിയോസിന്റെ ഉറ്റ സുഹൃത്തായി. ആ സൗഹൃദ്ബന്ധം ജീവിതകാലം മുഴുവൻ നിലനിൽക്കുകയും ചെയ്തു.

ആഥൻസിൽ വിദ്യാഭ്യാസത്തിനായി ബസ്സേലിയോസ് എത്തുന്നതിന് മുമ്പുതന്നെ ഗ്രീഗോറിയോസ് എത്തിയിരുന്നു. വിദ്യാഭ്യാസത്തിനു ശേഷം അദ്ദേഹം ബസ്സേലിയോസുമൊത്ത് അദ്ദേഹത്തിന്റെ ആശ്രമത്തിൽ കുറച്ചുനാൾ താമസിച്ചു. പിതാവിന്റെ നിർബന്ധത്തിനു വഴങ്ങി മുപ്പതാമത്തെ വയസ്സിൽ ഒരു പുരോഹിതനായി. അതിനുശേഷം ബസ്സേലിയോസിന്റെ നിർബന്ധത്തിനു വഴങ്ങി നാസിമാ എന്ന ഒരു ചെറിയ സ്ഥലത്തിന്റെ ബിഷപ്പായി. അവിടെ അദ്ദേഹത്തിന് ഒരു സേവനവും ചെയ്യാൻ പറ്റിയ സ്ഥലമായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം അങ്ങോട്ടു പോയില്ല. അദ്ദേഹത്തിന്റെ പിതാവു നിര്യാതനായതിനു ശേഷം രണ്ടു വർഷത്തോളം നാസിയാൻസിന്റെ മെത്രാനായി സേവനം അനുഷ്ഠിച്ചു.

ബസ്സേലിയോസിന്റെ മരണത്തോടെ സത്യവിശ്വാസം കാത്തുസൂക്ഷിക്കുന്നതിന് ഗ്രീഗോറിയോസിന്റെ സേവനം ഏറ്റം അത്യാവശ്യമായി. കുസ്തന്തീനോപോലീസിലെ വിശ്വാസികളുടെ ക്ഷണമനുസരിച്ച് എ.ഡി. 379-ൽ അദ്ദേഹം അവിടേക്കു പോയി. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലും പഠിപ്പിക്കലിലും മതിപ്പു തോന്നിയ തേവോദോസ്യോസ് ചക്രവർത്തി അദ്ദേഹത്തെ കുസ്തന്തീനോപോലീസിലെ ബിഷപ്പായി നിയമിച്ചു.

വേദശാസ്ത്രപരമായ ലേഖനങ്ങളും ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ഏറ്റവും ആകർഷകരവും വിജ്ഞാനപ്രദവും വേദവിപരീതികളുടെ വായടയ്ക്കുന്നതുമായിരുന്നു. അദ്ദേഹത്തിന്റെ അതുല്യ പാണ്ഡിത്യത്തെ ആദരിച്ചാണ് സഭാപാരമ്പര്യം അദ്ദേഹത്തിന് "ദൈവ ശാസ്ത്രജ്ഞൻ" (തെയൊലോഗോസ്) എന്ന സ്ഥാനനാമം നൽകി ആദരിക്കുന്നത്. കുസ്തന്തീനോപോലീസ് സുന്നഹദോസിൽ അദ്ദേഹം പങ്കെടുത്ത് അറിയൂന്യർക്കെതിരായും മാസിഡോണിയൻ വിശ്വാസ വിപരീതത്തിനെതിരായും പാണ്ഡിത്യത്തോടെ സംസാരിച്ചു. ആ വേദവിപരീതങ്ങളുടെ നിർമ്മാർജ്ജനത്തിന് ഗ്രീഗോറിയോസിന്റെ വേദശാസ്ത്ര സംഭാവനകൾ വിലയേറിയവയാണ്.

അദ്ദേഹം കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായതിൽ ചിലർ ക്രമപ്രശ്നം ഉന്നയിച്ചു. അലക്സാന്ത്ര്യയിൽ നിന്നു വന്ന പിതാക്കന്മാർ കുസ്തന്തീനോപോലീസിലെ (381) സുന്നഹദോസിൽ ഈ പ്രശ്നം അവതരിപ്പിച്ചു. ഒരു ബിഷപ്പ് ഒരു ഭദ്രാസനത്തിൽ നിന്ന് വേറൊരു ഭദ്രാസനത്തിലേക്കു മാറുന്നതിനെ നിഖ്യാ (325) യുടെ കാനോനുകളുടെ അടിസ്ഥാനത്തിൽ അവർ ചോദ്യം ചെയ്തു.

അൽപംപോലും അധികാരമോഹിയല്ലായിരുന്ന ഗ്രീഗോറിയോസ് തന്റെ സ്ഥാനത്തെക്കുറിച്ചു ചോദ്യം ഉണ്ടായ ഉടൻതന്നെ സ്ഥാനം ഒഴിഞ്ഞു. സ്ഥാനത്യാഗസമയത്ത് അദ്ദേഹം നടത്തിയ 'വിടവാങ്ങൽ പ്രസംഗം' സുപ്രസിദ്ധമാണ്. 381-ൽ നിര്യാതനാകുന്നതുവരെ അമൂല്യങ്ങളായ വേദശാസ്ത്ര രചനകളിൽ അദ്ദേഹം മുഴുകി.

### നിസായിലെ ഗ്രീഗോറിയോസ്

ബസ്സേലിയോസിന്റെ ഇളയസഹോദരനായിരുന്നു ഗ്രീഗോറിയോസ്. എ.ഡി. 335-ൽ ഇദ്ദേഹം ജനിച്ചു. ബസ്സേലിയോസിനെക്കുറിച്ച് അദ്ദേഹം "എന്റെ ഗുരു" എന്നാണ് പലപ്പോഴും പറഞ്ഞിട്ടുള്ളത്. ബസ്സേലിയോസിന്റെ ആശ്രമത്തിൽ കുറെക്കാലം അദ്ദേഹം താമസിച്ചു. എന്നാൽ കുറെ കഴിഞ്ഞ് ഒരു അദ്ധ്യാപകനാവുകയും വിവാഹം കഴിക്കുകയും ചെയ്തു. അതിൽ പൂർണ്ണ തൃപ്തി തോന്നാത്ത അദ്ദേഹം വീണ്ടും ആശ്രമത്തിൽ താമസമാക്കി.

വായനയിലും പഠനത്തിലും അദ്ദേഹം സമയം ചിലവഴിച്ചു. എ.ഡി. 372-ൽ ബസ്സേലിയോസ് അദ്ദേഹത്തെ നിസ്സായുടെ ബിഷപ്പായി വാഴിച്ചു. ഈ അവസരത്തിൽ അറിയൂന്യർക്കെതിരായി ശക്തമായി അദ്ദേഹം പോരാടി. അനേക വേദശാസ്ത്ര ലേഖനങ്ങളും, വേദപുസ്തക വ്യാഖ്യാനങ്ങളും, പ്രഭാഷണങ്ങളും അദ്ദേഹം രചിച്ചു. അറിയൂസിന്റെ അനുയായിയായിരുന്ന എവുനോമിയോസിനെതിരായും അപ്പൊല്ലിനേരിയസിനെതിരായും ഈടുറ്റ കൃതികൾ അദ്ദേഹം രചിച്ചു. 'പുത്രന്റെയും പരിശുദ്ധ റൂഹായുടെയും ദൈവത്വം' എന്ന ഗ്രന്ഥം അറിയൂസിന്റെയും മക്കദോന്യരുടെയും വാദമുഖങ്ങളെ ഖണ്ഡിച്ചു. തേവോദോസ്യോസ് ചക്രവർത്തിയുടെ പ്രീതിക്കു പാത്രമായ അദ്ദേഹം കുസ്തന്തീനോപോലീസിലെ സുന്നഹദോസിന്റെ നടത്തിപ്പിൽ നിർണ്ണായക സ്ഥാനം വഹിച്ചു.

സുന്നഹദോസിന്റെ പ്രാരംഭ ശുശ്രൂഷയിൽ പ്രസംഗിച്ചതും ഗ്രീഗോറിയോസായിരുന്നു. സഭയുടെ അതിശ്രേഷ്ഠനായ ഈ വേദശാസ്ത്രജ്ഞൻ എ.ഡി. 394-ൽ നിര്യാതനായി.

### ഉപസംഹാരം

അറിയൂസിന്റെ വേദവിപരീതത്തിന് അറുതി വരുത്തുവാൻ വേദശാസ്ത്ര രചനകൾ നടത്തുകയും ബിഷപ്പന്മാർ എന്ന നിലയിൽ അധികാരത്തോടെ പ്രവർത്തിക്കുകയും സത്യവിശ്വാസത്തിന്റെ വിജയത്തിലേക്ക് കുസ്തന്തീനോപ്പോലീസിൽ സമ്മേളിച്ച സുന്നഹദോസിലേക്കു നയിക്കുകയും ചെയ്ത പിതാക്കന്മാരാണ് കപ്പദോക്യൻ പിതാക്കന്മാർ. അറിയൂസിന്റെയും അപ്പൊല്ലിനേറിയസിന്റെയും, മക്കദോന്യരുടെയും വേദവിപരീതങ്ങൾക്ക് വേദശാസ്ത്രപരവും ബുദ്ധിപരവുമായ മറുപടി നൽകിയ പിതാക്കന്മാരിൽ അഗ്രഗണ്യരാണ് ഈ പിതാക്കന്മാർ. ശക്തമായ രാഷ്ട്രീയ സമ്മർദ്ദങ്ങൾക്കുപോലും അവരുടെ ലക്ഷ്യത്തിൽ നിന്ന് അവരെ പിന്മാറ്റുവാൻ കഴിഞ്ഞില്ല.

സന്യാസാശ്രമങ്ങളുടെ സ്ഥാപനത്തിനും സന്യാസിമാരുടെ അച്ചടക്കത്തിനും വളർച്ചയ്ക്കും ഈ പിതാക്കന്മാർ ചെയ്ത സേവനങ്ങൾ വിസ്മരിക്കുവാൻ കഴിയുകയില്ല. ധാരാളം ആതുരാലയങ്ങളും ആശുപത്രികളും ധർമ്മസ്ഥാപനങ്ങളും സഭയിൽ ഉണ്ടാക്കുവാൻ ഈ പിതാക്കന്മാർ മുൻകൈയെടുത്തു പ്രവർത്തിച്ചു. കപ്പദോക്യൻ പിതാക്കന്മാരുടെ ജീവിതവും പ്രവർത്തനവും സഭയുടെ ദൗത്യനിർവ്വഹണത്തിൽ ഒരു വലിയ കുതിച്ചുചാട്ടമായിരുന്നു.

സത്യവിശ്വാസ സംരക്ഷകർ എന്ന നിലയിലും, പ്രഗത്ഭരായ വേദശാസ്ത്രജ്ഞന്മാർ എന്ന നിലയിലും, ആത്മാർത്ഥതയുള്ള സാമൂഹ്യ

സേവകർ എന്ന നിലയിലും നല്ല ഭരണകർത്താക്കൾ എന്ന നിലയിലും കപ്പദോക്യൻ പിതാക്കന്മാർ എന്നും സ്മരിക്കപ്പെടും.

"ഇവർ മഹത്തര ജ്യോതിസ്സുകളായി ദിവ്യോപദേശം കൊണ്ട് അഖിലാണ്ഡത്തെ ശോഭിപ്പിച്ചു. ഇവർ ഇടയന്മാരും മൽപാന്മാരും പ. സഭയുടെ ഉത്തമ ഭടന്മാരുമായിരുന്നു. അജഞ്ചല തൂണുകളായിരുന്ന ഇവരിൽ പ. സഭ ഉറച്ചു നിന്നു. രുചികരമായ ഉപ്പായിരുന്ന ഇവർ വിജാതീയരുടെ കാര്യമില്ലായ്മയെ തീർത്തു രുചിയുണ്ടാക്കി. വാഴ്ത്തപ്പെട്ട നദികളായിരുന്ന ഇവർ ദൈവത്തിന്റെ പട്ടണമായ തിരുസഭയെ നനച്ചു സന്തോഷിപ്പിച്ചു. ഇവർ സത്യോപദേശത്തെ പ്രസംഗിച്ചു. പതിതരെ സത്യത്തിലേക്കു തിരിപ്പിച്ചു. ജ്ഞാനത്തിന്റെ ഉറവകളായ ഇവർ സൃഷ്ടിയിൽ നവസുവിശേഷം പ്രസംഗിച്ചു. ഇവർ അബദ്ധതരങ്ങളായ ഉപദേശങ്ങളോട് ശക്തിയായി പോരാടി പാപമുള്ളുകളെ സഭയിൽ നിന്നും നീക്കം ചെയ്തു. ഈ നല്ല കർഷകന്മാർ വയലിൽ നിന്നും ഞെരിഞ്ഞിലുകളും പറക്കാരകളും നശിപ്പിച്ചു. ഈ നല്ല വേലക്കാർ ഏവൻഗേലിയോന്യ സുവിശേഷം നന്നായി വ്യാപിപ്പിച്ചു. ഇവർ സ്ലീബായെ ധരിച്ച് കള്ള ആത്മാക്കൾക്കെതിരായി വിജയം നേടി. ഇവർ സുവിശേഷത്തിന്റെ ഒരുക്കമായി പാദങ്ങളിൽ ചെരുപ്പ് ധരിച്ച് ജീവകര സുവിശേഷത്തിനായി നാടുനീളെ സഞ്ചരിച്ച് തങ്ങളുടെ ദേഹത്തെ ശുഷ്കിപ്പിക്കുന്ന ദുർമോഹങ്ങളെ ത്യജിച്ചു. എല്ലാ ആഡംബരങ്ങളെയും അവർ ത്യജിച്ചിട്ട് പരിശുദ്ധാത്മ കീർത്തനങ്ങളിൽ ആസക്തിയുള്ളവരായിത്തീർന്നു. ഇവർ നിദ്രയെ ത്യജിച്ചിട്ട് രാത്രികളെ പകലായി ഗണിച്ചു. ഇവർ ലോകത്തെ വിട്ട് മോഹാദികളെ ത്യജിച്ച് കുരിശെടുത്ത് കർത്താവിനെ പിൻഗമിച്ചു. ഇവർ കുലത്തെയും കുടുംബത്തെയും വെടിഞ്ഞിട്ട് കർത്താവിൽ ജീവിക്കുന്നതിന് സന്നദ്ധരായി. ഇവർ ജീർണ്ണിക്കുന്ന വസ്ത്രങ്ങൾക്കു പകരം നശിക്കാത്ത വസ്ത്രം ലാഭിച്ചു. ഇവർ വിരുദ്ധമില്ലാത്ത പ്രതിജ്ഞയെ വിശ്വസിച്ചു. തങ്ങളുടെ ജീവനെ പരിശുദ്ധ നാഥനെ ഭരമേല്പിച്ചു. ഈ വീരപരാക്രമികൾ പകലിന്റെ ഭാരത്തേയും ഉഷ്ണത്തെയും വഹിച്ചു. ധീരനീന്തുകാരായ ഇവർ ലൗകിക ഓളങ്ങളിൽ നിന്നും ക്ഷോഭങ്ങളിൽ നിന്നും രക്ഷപെട്ടു. ശ്രവണ മാധുര്യമുള്ള കിന്നരങ്ങളായ ഇവർ തങ്ങളുടെ കണ്ഠങ്ങൾ കൊണ്ട് മഹത്തരമായ ഗാനം പാടി. ഇവർ ക്രിസ്തുവിന്റെ നാമത്തിൽ ശരിയായി പ്രസംഗിക്കുകയും അജ്ഞാതരായ ജാതികളെ പ്രകാശിപ്പിക്കുകയും ചെയ്തു. തങ്ങളുടെ നാവിൽ അവനെ വഹിച്ചുകൊണ്ട് എല്ലാ ജനതയുടെയും മുമ്പിൽ പോരാട്ടം ചെയ്തു. ഇവർ തങ്ങളുടെ ശരീരങ്ങളെ സന്യാസനം പരിശീലിപ്പിക്കുകയും തറയിലെ ശയനം ഇഷ്ടപ്പെടുകയും ചെയ്തു. ഇവർ സന്തോഷത്തോടെ അവനെ ഏറ്റുപറയുകയും വിജാതീയ രാജാക്കന്മാരുടെ മുമ്പിൽ ആദരിക്കപ്പെടുകയും

ചെയ്തു. ഇവർ ആത്മദാനങ്ങൾ കൊണ്ട് നിറഞ്ഞിട്ടു ദുരാത്മാക്കൾക്കെതിരായി ആളുകളെ നിരത്തി. ഇവർ ദിവ്യോപദേശദീപം കൊളുത്തിയിട്ട് അന്ധകാരത്തിന്റെ മൂടൽമഞ്ഞിനെ ഉന്മൂലം ചെയ്തു.

മാർ ബസേലിയോസ് ഉൽകൃഷ്ടവും വിസ്മയനീയവുമായ ജീവിതത്തിന് യുക്തമായ ഉപദേശത്തെ വികസിപ്പിച്ചു. മാർ ഗ്രീഗോറിയോസ് പരിശുദ്ധ ത്രിത്വത്തിന്റെ ഇഷ്ടനായിരുന്നു."

(മാർ ബസ്സേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും ഓർമ്മ ദിവസത്തെ പ്രുമിയോനിൽ നിന്ന്)

## പാഠം 3

# കുസ്തന്തീനോപോലീസ് സുന്നഹദോസ് (എ.ഡി. 381)

### ആമുഖം

അറിയൂസിന്റെ വേദവിപരീതത്തെ ഉന്മൂലനം ചെയ്യുവാൻ ആവശ്യമായ ശക്തമായ നിലപാടുകൾ എടുത്ത സുന്നഹദോസാണ് രണ്ടാം സാർവ്വത്രിക സുന്നഹദോസ് എന്നറിയപ്പെടുന്ന കുസ്തന്തീനോപോലീസിലെ സുന്നഹദോസ്. അറിയൂസിന്റെ വേദവിപരീതത്തിൽ നിന്ന് ഉത്ഭവിച്ചുവന്ന മക്കദോന്യ വേദവിപരീതത്തിനും, അക്കാലത്തുണ്ടായ അപ്പൊല്ലിനേറിയോസിന്റെ വേദവിപരീതത്തിനും എതിരായി കുസ്തന്തീനോപോലീസ് സുന്നഹദോസ് തീരുമാനം എടുത്തു. നിഖ്യാ വിശ്വാസ പ്രമാണം പരിഷ്ക്കരിക്കുന്നതും അടിവരയിട്ട് ഉറപ്പിക്കുന്നതും കുസ്തന്തീനോപോലീസ് സുന്നഹദോസിൽ വച്ചാണ്.

### മക്കദോന്യമതം (മാസിഡോണിയനിസം)

അറിയൂസ് മശിഹായുടെ ദൈവത്വത്തെ നിഷേധിച്ചുവെങ്കിൽ അറിയൂസിന്റെ അനുഗാമിയായിരുന്ന മാസിഡോണിയസ് പരിശുദ്ധാത്മാവിന്റെ ദൈവത്വത്തെ നിഷേധിച്ചു. പിതാവിനെക്കാളും പുത്രനെക്കാളും വ്യത്യസ്തനും കുറവുള്ളവനുമാണ് പരിശുദ്ധറൂഹാ എന്ന് മാസിഡോണിയസ് പഠിപ്പിച്ചു.

എ.ഡി. 341 മുതൽ 360 വരെ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായിരുന്നു ഇദ്ദേഹം. കടുത്ത അറിയൂന്യ പക്ഷവാദിയായിരുന്ന ഇദ്ദേഹം അറിയൂസ് ദൈവപുത്രനെക്കുറിച്ച് പറഞ്ഞ വേദവിപരീതമൊക്കെ പരിശുദ്ധാത്മാവിനെക്കുറിച്ചും പറഞ്ഞു. പരിശുദ്ധാത്മാവിന്

ദൈവദൂതന്മാരെപ്പോലെയുള്ള സ്ഥാനം മാത്രമേ ഉള്ളുവെന്നും, ആത്മാവ് ക്രിസ്തുവിന്റെ സൃഷ്ടിയാണെന്നും മാസിഡോണിയസും അനുയായികളും പഠിപ്പിച്ചു. ഇവരെ മാസിഡോണിയൻസ് (മക്കദോന്യ മതം) എന്നും, പരിശുദ്ധാത്മ വിരോധികൾ എന്ന് അർത്ഥം വരുന്ന "പ്നൂമാറ്റൊമാഖിയൻസ്" എന്നും വിളിക്കുന്നു.

അറിയൂസിന്റെ അനുയായിയായിരുന്ന എവ്ണോമിയൂസ് എന്ന കടുത്ത വേദവിപരീതി പുത്രന്റേയും പരിശുദ്ധാത്മാവിന്റേയും ദൈവത്വത്തെ നിഷേധിച്ചു.

കപ്പദോക്യൻ പിതാക്കന്മാരിൽ മുമ്പനായ കൈസര്യായിലെ ബസ്സേലിയോസ് പരിശുദ്ധാത്മാവിനെ സംബന്ധിച്ചുള്ള ഈടുറ്റ ഗ്രന്ഥമെഴുതിയത് മാസിഡോണിയൻ വേദവിപരീതത്തെ നേരിടുവാൻ വേണ്ടിയാണ്. അത്താനാസ്യോസിന്റെ അദ്ധ്യക്ഷതയിൽ എ.ഡി. 362-ൽ അലക്സാന്ത്ര്യയിൽ കൂടിയ ഒരു സുന്നഹദോസ് മാസിഡോണിയസിന്റെ പഠിപ്പിക്കലിനെ ശപിച്ചു പുറംതള്ളി. റോമിലെ ബിഷപ്പ് ഡമാസൂസ് അലക്സാന്ത്ര്യൻ സുന്നഹദോസ് തീരുമാനം അംഗീകരിച്ചു.

കുസ്തന്തീനോപോലീസിലെ സുന്നഹദോസ് മാസിഡോണിയസിനെയും എവ്ണോമിയോസിനെയും ശപിച്ചു പുറംതള്ളി.

## അപ്പൊല്ലിനേറിയനിസം

ലവോദോക്യയിലെ ബിഷപ്പായിരുന്ന അപ്പൊല്ലിനേറിയോസ് അത്താനാസ്യോസിന്റെ അനുയായിയും അറിയൂസിന്റെ കടുത്ത വിരോധിയും ആയിരുന്നു. അറിയൂസിനെതിരായി ദൈവപുത്രന്റെ ദൈവത്വത്തിന് ഊന്നൽ കൊടുത്ത് അദ്ദേഹം വീറോടെ പ്രസംഗിക്കുകയും ചെയ്തു. എന്നാൽ അത് മശിഹായുടെ പൂർണ്ണ മനുഷ്യത്വത്തെ നിഷേധിക്കുന്നതിലേക്ക് അപ്പൊല്ലിനേറിയോസിനെ കൊണ്ടെത്തിച്ചു.

മനുഷ്യൻ ആത്മാവും, മനസ്സും, ശരീരവും ചേർന്നതാണ്. ഇതിൽ മനസ്സാണ് മനുഷ്യനെ നിയന്ത്രിക്കുന്ന ഘടകം എന്ന് അലക്സാന്ത്ര്യയിലെ ചില തത്വശാസ്ത്രജ്ഞന്മാർ പഠിപ്പിച്ചിരുന്നു. യേശുക്രിസ്തുവിന് വീഴ്ചയ്ക്കും പാപം ചെയ്യുന്നതിനും സാദ്ധ്യതയുണ്ടായിരുന്നുവെന്ന് അറിയൂസ് പഠിപ്പിച്ചു. യേശുക്രിസ്തുവിന് വീഴ്ചയും പാപവും ഉണ്ടാവുകയില്ല എന്നു പറയുവാൻ അപ്പൊല്ലിനേറിയസ് ആഗ്രഹിച്ചു. അതുപോലെ ദൈവത്വവും മനുഷ്യത്വവും ക്രിസ്തുവിൽ പൂർണ്ണമായി യോജിച്ചിരുന്നുവെന്നും പഠിപ്പിക്കുവാൻ അലക്സാന്ത്ര്യൻ പാരമ്പര്യത്തിൽപെട്ട അപ്പൊല്ലിനേറിയസ് ശ്രമിച്ചു. ഈ രണ്ടു കാര്യങ്ങൾക്കും ഊന്നൽ കൊടുത്തുകൊണ്ട് അപ്പൊല്ലിനേറിയസ് ഒരു പുതിയ ആശയം മുമ്പോട്ടു വച്ചു.

യേശുക്രിസ്തുവെന്ന മനുഷ്യനിലെ മനസ്സിന്റെ സ്ഥാനത്ത് (Rational Soul) ദൈവവചനം (Logos) വന്നു വസിച്ചു എന്ന് അപ്പൊല്ലിനേറിയസ് പറഞ്ഞു. അപ്പോൾ ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും പൂർണ്ണ യോജിപ്പിവിടെ ഉണ്ടായി. മനുഷ്യനെ നിയന്ത്രിക്കുന്ന ശക്തി മനസ്സാണ്. യേശുക്രിസ്തുവിൽ ആ മനസ്സ് ദൈവവചനമാണ്. വചനത്താൽ പൂർണ്ണമായി നിയന്ത്രിക്കപ്പെട്ട യേശു പാപത്തിനും വീഴ്ചയ്ക്കും അതീതനാണ്. ഇതായിരുന്നു അപ്പൊല്ലിനേറിയസ് കണ്ടുപിടിച്ച സിദ്ധാന്തം. പക്ഷേ, അതു കേട്ടപ്പോൾ തന്നെ പിതാക്കന്മാർ പറഞ്ഞു, ഇത് യേശുക്രിസ്തുവിലെ പൂർണ്ണ മനുഷ്യത്വത്തെ നിഷേധിക്കലാണെന്ന്. മനസ്സ് (Rational Soul) ഇല്ലാത്ത മനുഷ്യനാണ് കർത്താവെന്നു വരും. അത് സഭയുടെ പഠിപ്പിക്കലിനും പാരമ്പര്യത്തിനും എതിരാണ്.

അപ്പൊല്ലിനേറിയസിന്റെ ഉപദേശം മനുഷ്യന്റെ രക്ഷാസിദ്ധാന്തത്തെ തന്നെ ബാധിക്കുമെന്ന് നാസിയാൻസിലെ ഗ്രീഗോറിയോസ് പറഞ്ഞു. യേശുക്രിസ്തു പൂർണ്ണ മനുഷ്യസ്വഭാവം സ്വീകരിച്ചില്ലായെങ്കിൽ മനുഷ്യസ്വഭാവം പൂർണ്ണമായും രക്ഷപെട്ടിട്ടില്ല. മനുഷ്യനിൽ യേശു തന്റേതാക്കിത്തീർക്കാത്തത് രക്ഷ പ്രാപിച്ചിട്ടില്ല. 'മനസ്സില്ലാത്ത' മനുഷ്യനെയാണ് കർത്താവ് സ്വീകരിച്ചതെങ്കിൽ മനുഷ്യനിൽ മനസ്സൊഴികെ ബാക്കിയുള്ളതു മാത്രമേ രക്ഷ പ്രാപിച്ചിട്ടുള്ളു എന്നാണ് അപ്പൊല്ലിനേറിയസ് തെളിയിക്കുന്നതെന്ന് ഗ്രീഗോറിയോസ് വാദിച്ചു.

പിതാക്കന്മാർ എതിർത്തപ്പോൾ അപ്പൊല്ലിനേറിയസും അനുയായികളും ചേർന്ന് അവരുടേതായ സഭ സംഘടിപ്പിച്ചു. എ.ഡി. 362-ൽ അലക്സാന്ത്ര്യയിൽ കൂടിയ ഒരു സുന്നഹദോസ് അപ്പൊല്ലിനേറിയസിന്റെ പഠിപ്പിക്കലിനെ നിരോധിച്ചു. റോം 377-ലും, അന്ത്യോക്യ 378-ലും അപ്പൊല്ലിനേറിയസിനെതിരായ തീരുമാനം എടുത്തു. കുസ്തന്തീനോപോലീസിലെ 381-ലെ സുന്നഹദോസ് അപ്പൊല്ലിനേറിയനിസം പൂർണ്ണമായി ശപിച്ചു പുറംതള്ളി.

## കുസ്തന്തീനോപോലീസ് സുന്നഹദോസ് (381)

നിഖ്യാ സുന്നഹദോസ് തീരുമാനങ്ങളെ അരക്കിട്ടുറപ്പിക്കുന്നതായിരുന്നു കുസ്തന്തീനോപോലീസ് സുന്നഹദോസ് തീരുമാനങ്ങൾ. അറിയൂസിന്റെയും അപ്പൊല്ലിനേറിയസിന്റെയും, മാസിഡോണിയസിന്റെയും വേദവിപരീതങ്ങളെ നിർമ്മാർജ്ജനം ചെയ്യുവാൻ തേവോദോസ്യോസ് ചക്രവർത്തിയാണ് സുന്നഹദോസ് വിളിച്ചു കൂട്ടിയത്. എ.ഡി. 381 മെയ് മാസമാണ് കുസ്തന്തീനോപോലീസിൽ സുന്നഹദോസ് കൂടുന്നത്. 150 പിതാക്കന്മാർ സുന്നഹദോസിൽ സംബന്ധിച്ചുവെന്നാണ് പറയപ്പെടുന്നത്. തീരുമാനങ്ങളിൽ 148 പേർ ഒപ്പിട്ടിട്ടുണ്ട്. അതിൽ പത്തു പേർ പുരോഹിതന്മാരും ഒരാൾ ശെമ്മാശനും ആണ്.

മാസിഡോണിയസിന്റെ അനുഭാവികളായ 36 ബിഷപ്പന്മാർ കുസ്തന്തീനോപോലീസിൽ എത്തി. നിഖ്യാവിശ്വാസപ്രമാണം സ്വീകരിക്കുവാൻ സാദ്ധ്യമല്ല എന്നവർ പറഞ്ഞതുകൊണ്ട് അവരെ സുന്നഹദോസിൽ സംബന്ധിക്കുവാൻ അനുവദിച്ചില്ല. അതുകൊണ്ട് സുന്നഹദോസ് തുടങ്ങുന്നതിനു മുമ്പേ അവർ സ്ഥലംവിട്ടു.

അന്ത്യോക്യയിലെ മെത്രാപ്പോലീത്താ മെലിത്തിയൂസിന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസ് ആരംഭിച്ചു. എന്നാൽ സുന്നഹദോസ് വേളയിൽ അദ്ദേഹം നിര്യാതനായി. അതെ തുടർന്ന് നാസിയാൻസിലെ ഗ്രീഗോറിയോസ് സുന്നഹദോസ് അദ്ധ്യക്ഷനായി. ഈജിപ്റ്റിൽ നിന്നും വന്ന ബിഷപ്പന്മാർ നാസിയാൻസിലെ ഗ്രീഗോറിയോസ് കുസ്തന്തീനോപോലീസിലെ ബിഷപ്പായിരിക്കുന്നതിനെ എതിർത്തു.

നിഖ്യായുടെയും മറ്റു പല പ്രാദേശിക സുന്നഹദോസുകളുടെയും കാനോനുകൾ ഒരു ഭദ്രാസനത്തിലെ ബിഷപ്പ് അവിടെനിന്ന് വേറൊരിടത്തേക്ക് സ്ഥലംമാറുന്നതിനെ നിരോധിച്ചിട്ടുണ്ട് എന്നായിരുന്നു അവരുടെ വാദം. ഗ്രീഗോറിയോസ് സാസിമായിലെ ബിഷപ്പായിട്ടായിരുന്നു ആദ്യം വാഴിക്കപ്പെട്ടത്. അവിടെനിന്നാണ് ചക്രവർത്തി അദ്ദേഹത്തെ കുസ്തന്തീനോപോലീസിലേക്കു മാറ്റി നിയമിച്ചത്. തർക്കത്തിനു നിൽക്കാതെ ഗ്രീഗോറിയോസ് സ്ഥാനത്യാഗം ചെയ്ത് നാസിയാൻസിലേക്ക് തിരികെ പോയി. അദ്ദേഹത്തിന്റെ സ്ഥാനത്ത് നെക്റ്റാറിയൂസ് എന്ന ഒരു അയ്മേനി കുസ്തന്തീനോപോലീസിലെ ബിഷപ്പായി തിരഞ്ഞെടുക്കപ്പെട്ടു.

സുന്നഹദോസ് നിഖ്യാവിശ്വാസപ്രമാണം അൽപസ്വൽപം പരിഷ്ക്കാരങ്ങളോടെ വീണ്ടും സ്ഥിരപ്പെടുത്തി. അതിനോടു ചേർന്ന് പരിശുദ്ധാത്മാവിനെ സംബന്ധിച്ച "സകലത്തേയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും നിബിയന്മാർ മുഖാന്തരം സംസാരിച്ചവനുമായ വിശുദ്ധ റൂഹായിലും ഞങ്ങൾ വിശ്വസിക്കുന്നു" എന്ന ഭാഗം കൂടി കൂട്ടിച്ചേർത്തു.

കുസ്തന്തീനോപോലീസ് സുന്നഹദോസ് ഏഴു കാനോനുകൾ ക്രോഡീകരിച്ചു എന്ന് പറയുന്നുണ്ട്. എങ്കിലും അതിൽ നാലെണ്ണം മാത്രമേ സുന്നഹദോസിന്റേതായുള്ളു എന്നാണ് പണ്ഡിതാഭിപ്രായം (യുർഗൻസ് 1.399). ഒന്നാമത്തെ കാനോൻ എല്ലാ വേദവിപരീതങ്ങളെയും നിരാകരിക്കുകയും ശപിക്കുകയും ചെയ്യുന്നു. രണ്ടാം കാനോൻ ബിഷപ്പന്മാരുടെ അധികാരത്തെ സംബന്ധിച്ചുള്ളതാണ്.

കുസ്തന്തീനോപോലീസിലെ ബിഷപ്പിന് പ്രത്യേക സ്ഥാനം (പാത്രിയർക്കാസ്ഥാനം) കൊടുത്തുകൊണ്ട് മൂന്നാമത്തെ കാനോൻ പറയുന്നു:

"കുസ്തന്തീനോപോലീസിലെ ബിഷപ്പിന് റോമിലെ ബിഷപ്പിനു ശേഷം ബഹുമതിയിൽ ഒന്നാം സ്ഥാനം ഉണ്ടായിരിക്കണം, എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിന്റെ പട്ടണം പുതിയ റോം ആകുന്നു." രാഷ്ട്രീയ കാരണങ്ങൾ കൊണ്ടാണ് കുസ്തന്തീനോപോലീസിന് ബഹുമതി സ്ഥാനം ലഭിച്ചതെന്ന് ഇതിൽ നിന്നും വ്യക്തമാണ്. ആ കാനോൻ അതേപടി അംഗീകരിക്കുന്നതിന് റോം വിമുഖത കാണിച്ചു.

ഈ കാനോൻ മൂലം നിഖ്യാസുന്നഹദോസിന്റെ കാനോൻ അനുസരിച്ച് രണ്ടും മൂന്നും സ്ഥാനത്തായിരുന്ന അലക്സാന്ത്ര്യയും അന്ത്യോക്യയും യഥാക്രമം മൂന്നും നാലും സ്ഥാനത്തേക്കു തള്ളപ്പെട്ടതിനാൽ അവർക്കും ഈ തീരുമാനം സ്വീകരിക്കുന്നതിന് പ്രയാസം ഉണ്ടായി. ഇത് അലക്സാന്ത്ര്യയും കുസ്തന്തീനോപോലീസും തമ്മിൽ അന്തമില്ലാത്ത വൈരാഗ്യത്തിനു കാരണമായിത്തീർന്നു. അടുത്ത രണ്ടു മൂന്ന് നൂറ്റാണ്ടുകളിലുണ്ടായ പല വേദശാസ്ത്ര സംവാദങ്ങളുടെയും സഭാഭിന്നതകളുടെയും പിന്നിൽ ഇക്കാരണവും ഉണ്ടായിരുന്നു.

കുസ്തന്തീനോപോലീസിലെ ഒരു വിമത ബിഷപ്പായിരുന്ന മാക്സിമൂസിനെ സംബന്ധിച്ചുള്ളതാണ് നാലാം കാനോൻ.

തേവോദോസ്യോസ് ചക്രവർത്തി സുന്നഹദോസിന്റെ എല്ലാ തീരുമാനങ്ങളും സ്വീകരിച്ച് അംഗീകരിച്ചു. 383-ൽ ചക്രവർത്തി പുറപ്പെടുവിച്ച വിജ്ഞാപനങ്ങളനുസരിച്ച് അറിയൂന്യ അനുഭാവികൾക്ക് പ്രവർത്തിക്കുവാൻ വയ്യാത്ത നിലയിലായി. അവരെ അടിച്ചമർത്തുവാൻ ചക്രവർത്തി കല്പനകൾ പുറപ്പെടുവിച്ചു. അറിയൂന്യ വിശ്വാസം അതോടെ നാമാവശേഷമായി. എ.ഡി. 381-ൽ മിലാനിലെ ബിഷപ്പ് അംബ്രോസിന്റെ അദ്ധ്യക്ഷതയിൽ അക്യുലിയായിൽ കൂടിയ സുന്നഹദോസും അറിയൂന്യ വേദവിപരീതത്തിനെതിരായി ശക്തമായ തീരുമാനങ്ങളെടുത്തിരുന്നു.

സത്യവിശ്വാസ സ്ഥാപനത്തിന് തന്നാലാവതെല്ലാം ചെയ്യുവാൻ തേവോദോസ്യോസ് ചക്രവർത്തി പ്രതിജ്ഞാബദ്ധനായിരുന്നു. സത്യവിശ്വാസിയായ ഒരു ബിഷപ്പിൽ നിന്ന് മാമോദീസാ ഏറ്റ ആദ്യത്തെ റോമാചക്രവർത്തിയും അദ്ദേഹം തന്നെയായിരുന്നു. അദ്ദേഹത്തിനു മുമ്പുണ്ടായിരുന്നവരൊക്കെ വേദവിപരീതികളിൽ നിന്നായിരുന്നു മാമോദീസാ സ്വീകരിച്ചിരുന്നത്.

എ.ഡി. 387-ൽ പാശ്ചാത്യ സാമ്രാജ്യത്തിന്റെ ചക്രവർത്തി മാക്സിമൂസിനെ പരാജയപ്പെടുത്തി തേവോദോസ്യോസ് റോമിന്റെയും അധിപനായി. അതോടെ സാമ്രാജ്യം മുഴുവൻ സത്യവിശ്വാസം വ്യാപിച്ചു. ചക്രവർത്തി റോമൻ സെനറ്റിന്റെ യോഗം വിളിച്ചു കൂട്ടി. ക്രിസ്തുവിനോ ജൂപ്പിറ്ററിനോ വേണ്ടി വോട്ടു ചെയ്യുവാൻ അവരോട് ആവശ്യപ്പെട്ടു. മഹാ

ഭൂരിപക്ഷം സെനറ്റർമാരും ക്രിസ്തുവിനുവേണ്ടി വോട്ടു ചെയ്തു. ക്രിസ്ത്യാനികളാണ് ഭൂരിപക്ഷം എന്നു മനസ്സിലായപ്പോൾ പുറജാതി ക്ഷേത്രങ്ങൾ അടച്ചിടുവാനോ നശിപ്പിക്കുവാനോ ചക്രവർത്തി ഉത്തര വായി. ക്ഷേത്രങ്ങളിൽ ബലിയർപ്പിക്കുന്നതും, ഉത്സവങ്ങൾ നടത്തു ന്നതും, അതിൽ സംബന്ധിക്കുന്നതും ചക്രവർത്തി നിരോധിച്ചു.

ക്രിസ്ത്യാനികൾക്ക് പുതിയ ആവേശം നൽകുന്നതായിരുന്നു ചക്ര വർത്തിയുടെ പ്രഖ്യാപനങ്ങൾ എല്ലാം. ക്രിസ്ത്യാനികൾക്കെതിരെ പുറ ജാതികൾ ഉന്നയിച്ച ആരോപണങ്ങളെല്ലാം പുറജാതിക്കാർക്കെതിരെ ക്രിസ്ത്യാനികൾ ഉന്നയിക്കുവാനും അവരുപയോഗിച്ച ആയുധങ്ങളെല്ലാം തിരിച്ചുപയോഗിക്കുവാനും തുടങ്ങി. തീവ്രവാദികളായ ക്രൈസ്തവ സന്യാസിമാരും, ജനങ്ങളും ചേർന്ന് അനേക ക്ഷേത്രങ്ങൾ നശിപ്പിച്ചു. പിതാവും പുത്രനും പ. റൂഹായുമായ ത്രിയേക ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായ സത്യവിശ്വാസം സാമ്രാജ്യമെങ്ങും സ്ഥിരപ്രതിഷ്ഠ നേടി.

**ഉപസംഹാരം**

നാലാം നൂറ്റാണ്ടിലെ സഭാചരിത്രം അപഗ്രഥിക്കുമ്പോൾ ഏതാനും കാര്യങ്ങൾ പ്രത്യേകം ശ്രദ്ധ ആകർഷിക്കുന്നുണ്ട്. ഒന്നാമത് ചക്രവർത്തി മാർ ക്രിസ്തുമതത്തെ അംഗീകരിച്ചു. അതിന് സാമ്രാജ്യത്തിൽ ഔദ്യോ ഗികസ്ഥാനം ലഭിച്ചു. അനേകർ ക്രിസ്തുമതം സ്വീകരിച്ചു. രണ്ടാമത് ചക്രവർത്തിമാരുടെതന്നെ അധികാരത്താലും പ്രത്യേക താൽപര്യ ത്താലും സത്യവിശ്വാസം സ്ഥാപിതമായി. സാമ്രാജ്യത്തിന്റെ ഔദ്യോ ഗിക വിശ്വാസ നിലപാടിനെതിരായി നിൽക്കുന്നത് കുറ്റകരമായി അവർ പ്രഖ്യാപിച്ചു. മൂന്നാമത് ആവശ്യമുള്ളതും ഇല്ലാത്തതുമായ എല്ലാ സഭാ കാര്യങ്ങളിലും ചക്രവർത്തിമാർ തലയിടുന്നതും അവർ സുന്നഹദോസ് തീരുമാനങ്ങളെ നിയന്ത്രിക്കുന്നതും ഒരു പതിവായി. വേദശാസ്ത്ര പശ്ചാ ത്തലമില്ലാത്തവരും രാഷ്ട്രീയ ലക്ഷ്യം മാത്രമുള്ളവരും മാമോദീസാ മുങ്ങിയിട്ടില്ലാത്തവർ പോലുമായ ചക്രവർത്തിമാർ സഭാകാര്യങ്ങളിൽ ഇടപെടുകയും സുന്നഹദോസുകളിൽ സംബന്ധിച്ച് അവയെ നിയന്ത്രി ക്കുകയും ചെയ്തു.

നാലാമത്, ചക്രവർത്തിമാരെ പ്രീണിപ്പിക്കുവാൻ വേണ്ടിയോ, അവരെ ഭയപ്പെട്ടിട്ടോ പല ബിഷപ്പന്മാരും സത്യവിശ്വാസം സ്വീകരിക്കുകയോ തിരസ്കരിക്കുകയോ ചെയ്തു.

അഞ്ചാമത്, സഭാന്തരീക്ഷത്തിലുണ്ടായ കലഹങ്ങളും വാദകോലാ ഹലങ്ങളും സഭയുടെ ആത്മീയ വളർച്ചയെ പ്രതികൂലമായി ബാധിച്ചു.

അനേകർ സഭാവിശ്വാസം ഉപേക്ഷിക്കുവാൻ ഇതു കാരണമായി. എതിരാളികളെ പരാജയപ്പെടുത്തുവാൻ പല ആത്മീയ നേതാക്കന്മാരും പാത്രിയർക്കീസന്മാരും ഹീനവും കുൽസിതവുമായ മാർഗ്ഗങ്ങൾ പോലും സ്വീകരിച്ചു.

സത്യവിശ്വാസത്തിൽ അടിയുറച്ചു നിന്നുകൊണ്ട് യഥാർത്ഥ ക്രിസ്തീയ ജീവിതം നയിച്ച അനേകായിരം വിശ്വാസികളും അവർക്കു ധീരമായ നേതൃത്വം നൽകിയ പരിശുദ്ധന്മാരായ പിതാക്കന്മാരും അപ്പോസ്തോലിക പൈതൃകം തലമുറകളിലേക്കു കൈമാറി.

സത്യവിശ്വാസ സ്ഥാപനം മൂലമുണ്ടായ സഭാന്തരീക്ഷത്തിലെ സമാധാനം അധികകാലം നീണ്ടുനിന്നില്ല. അടുത്ത നൂറ്റാണ്ടിൽ ക്രിസ്തുശാസ്ത്രപരമായ പുതിയ സംവാദങ്ങളിലേക്കും തർക്കങ്ങളിലേക്കും സഭ വഴുതിവീണു. ഇതുവരെയുണ്ടായ വേദശാസ്ത്ര തർക്കങ്ങൾ പരിഹരിക്കുവാനും അടിച്ചമർത്തുവാനും സാധിച്ചു. എന്നാൽ അഞ്ചാം നൂറ്റാണ്ടിലുണ്ടായ തർക്കങ്ങൾ സഭയെ ഭിന്നതയിലേക്കു നയിച്ചു. ആ ഭിന്നതകൾ ഇന്നും തുടരുന്നു. അഞ്ചാം നൂറ്റാണ്ടിലെ രണ്ടു പ്രമുഖ ക്രിസ്തുശാസ്ത്ര സംവാദങ്ങളാണ് അടുത്ത പാഠങ്ങളിൽ പ്രതിപാദിക്കുന്നത്.

### പാഠം 4

## അന്ത്യോക്യൻ അലക്സാന്ത്ര്യൻ വേദശാസ്ത്ര വിദ്യാലയങ്ങൾ

**ആമുഖം**

നാലും അഞ്ചും നൂറ്റാണ്ടിലുണ്ടായ ക്രിസ്തുശാസ്ത്ര സംവാദങ്ങൾ അന്ത്യോക്യൻ, അലക്സാന്ത്ര്യൻ സ്കൂളുകളുടെ നിലപാടുകളെ അടിസ്ഥാനമാക്കിയായിരുന്നു. അഞ്ചാം നൂറ്റാണ്ടായപ്പോഴേക്കും ഈ സ്കൂളുകൾ വളരെ വ്യക്തവും വ്യത്യസ്തവുമായ ക്രിസ്തുശാസ്ത്ര നിലപാടുകൾ സ്വീകരിച്ചു കഴിഞ്ഞിരുന്നു. അതിന്റെ കൂടെ രാഷ്ട്രീയവും സാമൂഹ്യവുമായ വ്യത്യസ്ത നിലപാടുകളും, പാത്രിയർക്കാ സ്ഥാനങ്ങൾ തമ്മിലുള്ള പരസ്പര മത്സരങ്ങളും സ്വാർത്ഥതയും സഭാസംവാദങ്ങൾക്ക് ആക്കം കൂട്ടി. അന്ത്യോക്യൻ, അലക്സാന്ത്ര്യൻ സ്കൂളുകളുടെ സ്വാധീനം നൂറ്റാണ്ടുകളോളം സഭയിൽ നിലനിൽക്കുകയും സഭാഭിന്നതകളിലേക്കു നയിക്കുകയും ചെയ്തു. എഫേസൂസ് (431), കുസ്തന്തീനോപോലീസ് (448), എഫേസൂസ് (449), കൽക്കദൂനാ (451) തുടങ്ങിയ

സുന്നഹദോസുകൾ അന്ത്യോക്യൻ, അലക്സാന്ത്ര്യൻ വേദശാസ്ത്ര വിദ്യാലയങ്ങളുടെ സംവാദത്തിന്റെ പശ്ചാത്തലത്തിൽ കൂടിയവയാണ്.

## അലക്സാന്ത്ര്യൻ വേദശാസ്ത്ര വിദ്യാലയം

ബി.സി. 332–നോടടുത്ത് മഹാനായ അലക്സാണ്ടർ ചക്രവർത്തി പണികഴിപ്പിച്ച മനോഹരമായ പട്ടണമാണ് അലക്സാന്ത്ര്യ. പിൽക്കാലത്ത് അത് റോമാസാമ്രാജ്യത്തിലെ അതിപ്രധാനമായ പട്ടണമായി മാറി. അലക്സാന്ത്ര്യ ഒരു വിജ്ഞാനകേന്ദ്രമായിരുന്നു. അലക്സാന്ത്ര്യയിലെ വിദ്യാലയങ്ങളും വിശ്വവിഖ്യാതമായ ഗ്രന്ഥശാലകളും, തത്വശാസ്ത്ര വിദ്യാലയങ്ങളും അലക്സാന്ത്ര്യയുടെ പ്രശസ്തി വർദ്ധിപ്പിച്ചു. അലക്സാന്ത്ര്യ ലോകത്തിന്റെ പല ഭാഗത്തു നിന്നുമുള്ള വിജ്ഞാനദാഹികളെ ആകർഷിച്ചു. അത് വലിയ ഒരു വാണിജ്യകേന്ദ്രമായിരുന്നതുകൊണ്ട് വളരെയധികം യഹൂദന്മാർ അലക്സാന്ത്ര്യയിലും സമീപപ്രദേശങ്ങളിലും വന്നു താമസിച്ചിരുന്നു. അലക്സാന്ത്ര്യയിൽ സ്ഥിരതാമസമാക്കിയ യഹൂദന്മാരും ഉണ്ടായിരുന്നു. അവരുടെ ആവശ്യത്തിനു വേണ്ടി ബി.സി. 270–നോടടുത്ത് എബ്രായ പഴയനിയമം ഗ്രീക്കുഭാഷയിലേക്കു വിവർത്തനം ചെയ്തിരുന്നു (സെപ്റ്റുജിന്റ്).

വി. മർക്കോസ് ഏവൻഗേലിസ്താ അലക്സാന്ത്ര്യയിൽ സുവിശേഷം അറിയിച്ച് അവിടെ സഭ സ്ഥാപിച്ചുവെന്ന് വിശ്വസിക്കപ്പെടുന്നു (യൗസേബിയോസ് സഭാചരിത്രം, II. XVI). ആ സഭ അവിടെ വളരെ ശക്തമായി വളരുകയും രണ്ടാം നൂറ്റാണ്ടോടെ വളരെ കരുത്താർജ്ജിക്കുകയും ചെയ്തു. അലക്സാന്ത്ര്യയിൽ വിജാതീയർക്കും തത്വശാസ്ത്രജ്ഞർക്കുമുണ്ടായിരുന്നതുപോലെ അവിടുത്തെ സഭയും ഒരു വേദശാസ്ത്ര വിദ്യാലയം ആരംഭിച്ചു. അലക്സാന്ത്ര്യയിലെ കാറ്റക്കെറ്റിക്കൽ (വിശ്വാസപഠന) സ്കൂൾ എന്ന് ഇത് അറിയപ്പെടുവാൻ തുടങ്ങി. പന്റേനിയൂസ് (180) ആണ് ഇതിന്റെ അറിയപ്പെടുന്ന ആദ്യത്തെ അധിപൻ. അലക്സാന്ത്ര്യയിലെ ക്ലിമ്മീസിന്റെയും ഒറിഗന്റെയും കാലത്ത് ഈ വിദ്യാലയം അതിന്റെ കീർത്തിയുടെ പാരമ്യത്തിലെത്തി.

അത്താനാസിയോസ്, ഒറിഗൻ, ക്ലിമ്മീസ്, കപ്പദോക്യൻ പിതാക്കന്മാർ, അപ്പൊല്ലനേറിയസ്, കൂറിലോസ് തുടങ്ങിയവർ ഈ സ്കൂളിലെ പ്രശസ്തരായ വേദശാസ്ത്രജ്ഞന്മാരാണ്. പ്ലേറ്റോണിക് ഫിലോസഫിയും അതിന്റെ ആഖ്യാനരീതികളും ഉപയോഗിച്ച് ഇവർ വേദശാസ്ത്ര വ്യാഖ്യാനങ്ങൾ നടത്തി.

വേദപുസ്തകം ദൃഷ്ടാന്തപരമായും (അല്ലിഗോറിക്കലായി) ആദ്ധ്യാത്മികമായും ഇവർ വ്യാഖ്യാനിച്ചു. വേദപുസ്തകത്തിലെ മിക്കവാറും

എല്ലാ പ്രസ്താവനകൾക്കും ഒരു ആന്തരിക അർത്ഥമുണ്ടെന്ന് ഒറിഗൻ പറഞ്ഞിരുന്നു. ആക്ഷരീക അർത്ഥത്തേക്കാൾ വേദപുസ്തക പ്രസ്താവനകളുടെ ആന്തരീക അർത്ഥത്തിനും വ്യാഖ്യാനങ്ങൾക്കും ഇവർ പ്രാധാന്യം കൊടുത്തു. സാധാരണക്കാരായ ആളുകൾ വേദപുസ്തകത്തിന്റെ ആക്ഷരീക അർത്ഥം കാണുമ്പോൾ ആത്മികമായി വളർന്നവർ ആന്തരീകവും ആദ്ധ്യാത്മികവുമായ അർത്ഥങ്ങൾ മനസ്സിലാക്കുന്നുവെന്ന് അലക്സാന്ത്ര്യൻ പാരമ്പര്യത്തിലുള്ള ഒറിഗനെപ്പോലുള്ള പിതാക്കന്മാർ പഠിപ്പിച്ചു. അതേസമയം സഭയുടെ പൊതു പാരമ്പര്യത്തിൽ നിന്ന് ഓരോരുത്തരും മനോധർമ്മമനുസരിച്ച് വേദപുസ്തകം വ്യാഖ്യാനിക്കുന്നത് അലക്സാന്ത്ര്യൻ പിതാക്കന്മാർ എതിർക്കുകയും ചെയ്തു.

യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണ് എന്ന് അലക്സാന്ത്ര്യൻ വേദശാസ്ത്രജ്ഞന്മാർ പറഞ്ഞു. യേശുക്രിസ്തുവിന്റെ വ്യക്തിത്വത്തിലെ നിയന്ത്രണശക്തി ദൈവവചനം (ലോഗോസ്) ആണ് എന്നും അവർ പറഞ്ഞു. വ്യാഖ്യാനാതീതമായ നിലയിൽ ദൈവവചനം മനുഷ്യത്വവുമായി ചേർന്ന് രണ്ടും ഒന്നായിത്തീർന്നു. മനുഷ്യാവതാരത്തിൽ പൂർണ്ണ മനുഷ്യത്വവുമായി ദൈവവചനം ഒന്നു ചേർന്നു. അതേസമയം തന്നെ ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും പ്രത്യേകതകൾ ഇല്ലാതാവുകയോ ഒന്നു മറ്റൊന്നാവുകയോ മൂന്നാമത് ഒന്നുണ്ടാവുകയോ ചെയ്തില്ല. ദൈവത്വവും മനുഷ്യത്വവുമായുള്ള യോജിപ്പ് സ്വാഭാവികവും യഥാർത്ഥവും ആന്തരീകവുമായിരുന്നു എന്നവർ പറഞ്ഞു.

യേശുക്രിസ്തു ദൈവവുമായി നിരന്തര സംസർഗ്ഗത്തിൽ കഴിഞ്ഞ ഒരു മനുഷ്യനായിരുന്നു എന്ന ആശയത്തെ അലക്സാന്ത്ര്യൻ പിതാക്കന്മാർ പൂർണ്ണമായി തള്ളിക്കളഞ്ഞു. മനുഷ്യാവതാര സമയത്ത്, വചനിപ്പുണ്ടായ അതേസമയത്തുതന്നെ, അൽപംപോലും സമയവ്യത്യാസമില്ലാതെ, ദൈവത്വവും മനുഷ്യത്വവും ഒന്നുചേരുകയും, കന്യകയുടെ ഉദരത്തിൽ ശിശു രൂപപ്പെടുകയും മനുഷ്യാവതാരം സംഭവിക്കുകയും ചെയ്തു. എല്ലാം ഒന്നിച്ചു നടന്ന സംഭവങ്ങളാണ്. ഒന്ന് മറ്റൊന്നിനു മുമ്പോ പിമ്പോ അല്ല നടന്നത്. ദൈവത്വവുമായി ചേരുന്നതിനു മുമ്പെ കന്യകയുടെ ഉദരത്തിൽ മനുഷ്യശരീരം ഒരിക്കലും രൂപപ്പെട്ടിരുന്നില്ല എന്ന് അവർ ഊന്നിപ്പറഞ്ഞു. അവളിൽ നിന്നുരുവായത് ദൈവവും മനുഷ്യനും ഒന്നുചേർന്ന ക്രിസ്തുവാണ്. അതുകൊണ്ട് അവൾ "ദൈവമാതാവാണ്" എന്ന് എക്കാലവും അലക്സാന്ത്ര്യൻ പാരമ്പര്യം ഉദ്ഘോഷിച്ചു.

യേശുക്രിസ്തുവിലെ സ്വഭാവങ്ങൾ അവയുടെ പ്രത്യേകതകൾ

സൂക്ഷിച്ചു എന്നു പറയുന്നതിലുപരി സ്വഭാവങ്ങളുടെ യോജിപ്പിനാണ് അലക്സാന്ത്ര്യൻ പിതാക്കന്മാർ ഊന്നൽ കൊടുത്തത്. രണ്ടു സ്വഭാവങ്ങൾ മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിൽ ഒന്നായി ചേർന്നു എന്നവർ പറഞ്ഞു. അതുമൂലം അവർ ഒരു സ്വഭാവത്തെ അവഗണിക്കുകയോ അവനിൽ ഒരു സ്വഭാവമെ ഉള്ളു എന്നു പറയുകയോ അല്ല ചെയ്തത്. എന്നാൽ അവരുടെ എതിരാളികൾ അവരെ തെറ്റിദ്ധരിച്ച് ഏകസ്വഭാവവാദികൾ (മോണോഫിസൈറ്റ്സ്) എന്നു വിളിച്ചു.

അലക്സാന്ത്ര്യയിലെ ഒരു വേദശാസ്ത്രജ്ഞനായിരുന്നു ലവോദോക്യയിലെ അപ്പൊല്ലിനേറിയസ്. ദൈവപുത്രനിലെ സ്വഭാവങ്ങളുടെ യോജിപ്പ് ഊന്നിപ്പറയുവാൻ വേണ്ടി യേശുക്രിസ്തു എന്ന വ്യക്തിയിൽ മനുഷ്യന്റെ 'മനസ്സ്' (Rational Soul) ഇല്ല എന്നു പറഞ്ഞു. ആ സ്ഥാനത്തേക്കാണ് മനുഷ്യാവതാരത്തിൽ വചനം (ലോഗോസ്) വന്നത് എന്നദ്ദേഹം പഠിപ്പിച്ചു. പക്ഷേ, അലക്സാന്ത്ര്യൻ പാരമ്പര്യം അപ്പൊല്ലിനേറിയസിന്റെ ഈ പഠിപ്പിക്കലിനെ നിരാകരിക്കുകയും അദ്ദേഹത്തെ വേദവിപരീതിയായി ശപിച്ച് തള്ളിക്കളയുകയും ചെയ്തു. ദൈവപുത്രനിലെ പൂർണ്ണ മനുഷ്യത്വത്തെയാണ് അപ്പൊല്ലിനേറിയസ് ഉപയോഗിച്ചതായ 'ഒരു സ്വഭാവം' എന്ന പദം അലക്സാന്ത്ര്യാക്കാർ ഉപയോഗിച്ചപ്പോൾ അപ്പൊല്ലിനേറിയസിന്റെ പഠിപ്പിക്കലാണ് അതെന്ന് അവരുടെ എതിരാളികൾ തെറ്റിദ്ധരിച്ചു.

എന്നാൽ ദൈവപുത്രനിലെ മനുഷ്യത്വത്തിന് ഒരു കുറവുമുണ്ടായിരുന്നില്ല. അവൻ പൂർണ്ണ മനുഷ്യനാണ് എന്ന് അലക്സാന്ത്ര്യാക്കാർ പറഞ്ഞു. 'പാപം ഒഴികെ അവൻ പൂർണ്ണമായി നമ്മിൽ ഒരുവനെപ്പോലെയാണ്' എന്നായിരുന്നു അലക്സാന്ത്ര്യൻ പഠിപ്പിക്കൽ. അതുപോലെ യോജിപ്പിനുശേഷം 'രണ്ടു സ്വഭാവം' എന്നു പറയുവാനും അവർ മടിച്ചു. പരിപൂർണ്ണ യോജിപ്പിന് ഊന്നൽ കൊടുത്തതുകൊണ്ടാണ് അപ്രകാരം പറഞ്ഞത്. കാര്യങ്ങൾ വിശദീകരിക്കുവാൻ അപ്പൊല്ലിനേറിയൻ വൃത്തങ്ങളിൽ ഉപയോഗിച്ചിരുന്ന വാക്കുകളും വാചകങ്ങളും അവർ ഉപയോഗിച്ചു. അതും അനാവശ്യമായ തെറ്റിദ്ധാരണകൾക്കു വഴി ഒരുക്കി.

മനുഷ്യാവതാരത്തിനുശേഷവും വചനമാം ദൈവം അവന്റെ പ്രത്യേകതകൾക്കൊന്നും ഒരു വ്യത്യാസവും കൂടാതെ നിലകൊണ്ടു എന്ന് അലക്സാന്ത്ര്യയിലെ കൂറിലോസ് പറഞ്ഞു. ജഡത്തിനു പുറത്തായിരുന്നത് ജഡധാരണം ചെയ്തു. ശരീരം ഇല്ലാതിരുന്നവന് ശരീരം ഉണ്ടായി എന്ന വ്യത്യാസം മാത്രം. അവനെ പിന്നെ രണ്ടു സ്വഭാവങ്ങളായി വേർതിരിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് 'ജഡധാരണത്തിനുശേഷം രണ്ടു സ്വഭാവങ്ങൾ' എന്നു പറയുവാൻ കഴിയുകയില്ല എന്ന് കൂറിലോസ്

പറഞ്ഞു. 'ജഡധാരണം ചെയ്ത വചനമാം ദൈവത്തിന്റെ ഏക സ്വഭാവം' എന്ന പ്രയോഗമായിരുന്നു കൂറിലോസ് കൂടുതൽ ഉപയോഗിച്ചത്.

അത്താനാസ്യോസിൽ നിന്നാണ് ഈ ആശയങ്ങൾ താൻ സ്വീകരിച്ചിരിക്കുന്നതെന്ന് കൂറിലോസ് അവകാശപ്പെട്ടെങ്കിലും ഇതിന് അപ്പൊല്ലിനേറിയോസിന്റെ പഠിപ്പിക്കലുമായി സാമ്യമുണ്ടെന്ന് അന്ത്യോക്യൻ സ്കൂളിലെ വേദശാസ്ത്രജ്ഞന്മാർ ആരോപിച്ചു.

## അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യം

റോമാ സാമ്രാജ്യത്തിലെ പ്രധാനപ്പെട്ട ഒരു പട്ടണമായിരുന്നു സിറിയായുടെ തലസ്ഥാനമായിരുന്ന കിഴക്കൻ അന്ത്യോക്യ. മനോഹരമായിരുന്ന ഈ പട്ടണം ഒരു വ്യാപാരകേന്ദ്രമായിരുന്നതിനു പുറമെ രാഷ്ട്രീയമായും പ്രാധാന്യമുണ്ടായിരുന്ന സ്ഥലമായിരുന്നു. അന്ത്യോക്യയിലും വളരെയധികം യഹൂദന്മാർ താമസിക്കുന്നുണ്ടായിരുന്നു. അന്ത്യോക്യയിൽ വച്ചാണ് ആദ്യമായി ക്രിസ്തുവിന്റെ അനുയായികളെ ക്രിസ്ത്യാനികൾ എന്നു വിളിക്കുവാൻ തുടങ്ങിയത്. അന്ത്യോക്യയിൽ നിന്നാണ് പൗലോസും ബർന്നബാസും സുവിശേഷപ്രചരണത്തിനായി അയയ്ക്കപ്പെട്ടത്. യെറുശലേം നശിപ്പിക്കപ്പെട്ടതോടെ അതിനടുത്ത പ്രദേശമായ അന്ത്യോക്യയ്ക്ക് സഭാപരമായി പ്രാധാന്യം ഉണ്ടായി. അന്ത്യോക്യയിൽ ആരംഭകാലം മുതലെ സഭയുണ്ടായിരുന്നു. പത്രോസ് ആണ് അന്ത്യോക്യയിലെ സഭാസ്ഥാപകനായി അറിയപ്പെടുന്നത്.

എ.ഡി. 312-നോടടുത്ത് രക്തസാക്ഷിയായി മരിച്ച അന്ത്യോക്യയിലെ ഒരു പണ്ഡിതനായ പുരോഹിതൻ ആയിരുന്ന ലൂസിയാൻ ആണ് അന്ത്യോക്യൻ വേദശാസ്ത്ര വിദ്യാലയം സ്ഥാപിച്ചത്. അദ്ദേഹം ഒരു വേദപുസ്തക പണ്ഡിതനായിരുന്നു. അദ്ദേഹം ഗ്രീക്കു പഴയനിയമമായിരുന്ന സെപ്റ്റിജന്റിന്റെ ഒരു പരിഷ്കരിച്ച പതിപ്പുണ്ടാക്കി.

അന്ത്യോക്യയിലെ ഒസ്താത്തിയോസ്, അറിയൂസ്, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്, മോപ്സുവെസ്റ്റിയായിലെ തിയോഡോർ, സൈറസിലെ തിയോഡോറെറ്റ്, തർസൂസിലെ ഡിയൊഡോർ, നെസ്തോറിയൂസ് തുടങ്ങിയവർ ഈ വിദ്യാലയത്തിലെ പ്രശസ്തരായ വേദശാസ്ത്രജ്ഞന്മാരാണ്.

അന്ത്യോക്യൻ വേദശാസ്ത്രജ്ഞന്മാർ വേദപുസ്തകത്തെ ആക്ഷരീകമായി (ലിറ്ററലായി - literal) വ്യാഖ്യാനിച്ചു. വേദപുസ്തക വിവരണങ്ങൾ വസ്തുനിഷ്ഠമായി ഇവർ മനസ്സിലാക്കുകയും ആക്ഷരീകമായി മാത്രം അതിനെ കാണുകയും ചെയ്തു. വിവരണങ്ങൾക്ക് വ്യാഖ്യാനം

കൊടുക്കാതെ പലപ്പോഴും അത് ആക്ഷരീകമായി അതേപടി സ്വീകരിച്ചു. അല്ലിഗോറിക്കൻ രീതിയെ ഇവർ നിരാകരിച്ചെങ്കിലും റ്റിപ്പോളജിക്കൽ വ്യാഖ്യാനം ഇവർക്കു സ്വീകാര്യമായിരുന്നു. പഴയനിയമ സംഭവങ്ങളിൽ പലതും പുതിയനിയമ സംഭവങ്ങളുടെ നിഴൽ ആയിരുന്നു എന്ന് പറഞ്ഞ് വ്യാഖ്യാനിക്കുന്ന രീതിയാണ് റ്റിപ്പോളജിക്കൽ രീതി. രണ്ടും ചരിത്രസംഭ വങ്ങളാണ്. ഉദാഹരണത്തിന് ഇസഹാക്ക് ബലിയർപ്പിക്കുവാൻ കൊണ്ടു പോകപ്പെട്ടപ്പോൾ ബലിക്കുള്ള വിറകും എടുത്തു. ഇത് മരക്കുരിശു ചുമ ന്നുപോയ ക്രിസ്തുവിനെ ദൃഷ്ടാന്തീകരിക്കുകയായിരുന്നു. രണ്ടും ചരി ത്രസംഭവങ്ങൾ. പുതിയനിയമ സംഭവം, പഴയനിയമ സംഭവത്തിന്റെ വെളിച്ചത്തിൽ വ്യാഖ്യാനിക്കുകയായിരുന്നു റ്റിപ്പോളജിക്കൽ വ്യാഖ്യാനം. എന്നാൽ അല്ലിഗോറിക്കൽ രീതിയിലുള്ള വ്യാഖ്യാനത്തിൽ, വ്യാഖ്യാനം ഏതു രീതിയിലുമാകാമായിരുന്നു. അന്ത്യോക്യൻ വേശാസ്ത്രജ്ഞന്മാർ ആ രീതിയെ എതിർത്തു.

യേശുക്രിസ്തുവിന്റെ ഈ ലോകവ്യാപാരത്തിനും ചരിത്രത്തിൽ യേശുവിനുള്ള സ്ഥാനത്തിനും അവന്റെ മനുഷ്യസ്വഭാവത്തിനും അന്ത്യോ ക്യൻ വേദശാസ്ത്രജ്ഞന്മാർ പ്രാധാന്യം നൽകി. പഴയപുതിയ നിയമ ചരിത്ര യാഥാർത്ഥ്യങ്ങളോടു ബന്ധപ്പെട്ട് യേശുക്രിസ്തുവിന്റെ ഈ ലോകവ്യാപാരത്തെയും വേദപുസ്തകത്തെയും വ്യാഖ്യാനിക്കണമെന്ന് അവർ പറഞ്ഞു.

പ്ലേറ്റോയെക്കാൾ കൂടുതൽ അരിസ്റ്റോട്ടിലിന്റെ ഫിലോസഫിയെയാണ് അന്ത്യോക്യക്കാർ ആശ്രയിച്ചത്. "രണ്ടാം ആദം" എന്ന ആശയവും ഏഷ്യാമൈനറിലെ പാരമ്പര്യങ്ങളും അന്ത്യോക്യൻ വേദശാസ്ത്രജ്ഞ ന്മാരുടെ ചിന്തയെ സ്വാധീനിച്ചു.

യേശുക്രിസ്തുവിലെ സ്വഭാവങ്ങളുടെ ഐക്യത്തെക്കുറിച്ചു പറയു ന്നതിനേക്കാളുപരി അവ ഓരോന്നും അവയുടെ പ്രത്യേകതകൾ കാത്തു സൂക്ഷിച്ചു എന്നു പറയുവാനാണ് അന്ത്യോക്യക്കാർ ആഗ്രഹിച്ചത്. ദൈവ സ്വഭാവവും മനുഷ്യസ്വഭാവവും ഒന്നായി എന്നു പറയുന്നതിനേക്കാൾ ദൈവവും മനുഷ്യനും ഒന്നായി എന്നു പറയുവാനാണ് അവർ ശ്രമിച്ചത്.

ദൈവത്വവുമായി ചേരുന്നതിന് മുമ്പുതന്നെ യേശുക്രിസ്തുവിലെ മനു ഷ്യൻ രൂപപ്പെട്ടു എന്ന് ഈ ചിന്തയുടെ അടിസ്ഥാനത്തിൽ വ്യാഖ്യാ നിക്കാം എന്നതായിരുന്നു ഈ വ്യാഖ്യാനരീതിയുടെ വലിയ ബലഹീനത. ഈ രീതി പിന്തുടർന്നതുകൊണ്ട് അന്ത്യോക്യൻ വേദശാസ്ത്രജ്ഞർ സമോസോട്ടായിലെ പൗലോസ് പഠിപ്പിച്ചതുപോലെ അഡോപ്ഷനിസം (ദത്തെടുക്കൽ വാദം) പഠിപ്പിക്കുന്നവരാണ് എന്ന ആരോപണമുണ്ടായി.

യേശുക്രിസ്തുവിന്റെ ഈ ലോകവ്യാപാരത്തിലെ പല പ്രവർത്തികളും ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും എന്നുള്ള രീതിയിൽ ഇവർ വേർതിരിച്ചു. “യേശുവോ ജ്ഞാനത്തിലും, വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു” (ലൂക്കോസ് 2:52) എന്ന ഭാഗം വ്യാഖ്യാനിച്ചപ്പോൾ അന്ത്യോക്യൻ വേദശാസ്ത്രജ്ഞനായ തർസൂസിലെ ഡിയോഡോർ പറഞ്ഞത്, ക്രിസ്തുവിലെ ദൈവസ്വഭാവത്തിനു വളരേണ്ട ആവശ്യമില്ല, വളർന്നത് അവനിലെ മനുഷ്യനാണ് എന്നാണ്. ശക്തിയിലും, ജ്ഞാനത്തിലും, വളർച്ചയിലും പൂർണ്ണനായ ദൈവത്തിന് വളരേണ്ട ആവശ്യമുണ്ടോ എന്നാണ് ഡിയോഡോർ ചോദിച്ചത്.

അതുപോലെ ക്രിസ്തുവിന്റെ ഓരോ പ്രവർത്തികളെയും അവർ വേർതിരിച്ചു. കടലിന്മേൽ നടന്നത് ദൈവം; കപ്പലിലുറങ്ങിയത് മനുഷ്യൻ; ലാസറിന്റെ കല്ലറക്കൽ നിന്നു കരഞ്ഞത് മനുഷ്യൻ, ‘ലാസറെ പുറത്തു വരിക’ എന്നു പറഞ്ഞ് അവനെ ഉയിർപ്പിച്ചത് ദൈവം; അഞ്ചപ്പം കൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ചത് ദൈവം, ‘എനിക്കു ദാഹിക്കുന്നു’ എന്നു പറഞ്ഞത് മനുഷ്യൻ. ഇതായിരുന്നു അന്ത്യോക്യൻ വേദശാസ്ത്രജ്ഞന്മാരുടെ ആഖ്യാനരീതി.

കന്യക ക്രിസ്തുവിലെ മനുഷ്യത്വത്തിന്റെ മാത്രം മാതാവാണ്. അതുകൊണ്ട് അവളെ ദൈവമാതാവെന്നു വിളിക്കുവാൻ പറ്റില്ല എന്ന് അന്ത്യോക്യക്കാർ വാദിച്ചു. മനുഷ്യൻ മാത്രമെ കുരിശിൽ മരിച്ചുള്ളു എന്നു അന്ത്യോക്യയിലെ ഒസ്താത്തിയോസ് പറഞ്ഞു. ദൈവം മനുഷ്യനിൽ അധിവസിക്കുക എന്ന നിലയിലാണ് ക്രിസ്തുവിലെ സ്വഭാവങ്ങളുടെ ഐക്യത്തെ അദ്ദേഹം കണ്ടത്. ക്രിസ്തുവിന്റെ ശരീരം വചനമാം ദൈവത്തിന്റെ ആലയം, ഭവനം, സമാഗമന കൂടാരം, വസ്ത്രം എന്നുള്ള നിലയിലൊക്കെയാണ് ഒസ്താത്തിയോസ് വ്യാഖ്യാനിച്ചത്.

ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും യോജിപ്പ് യഥാർത്ഥവും ആന്തരികവും ആണ് എന്നു പറയുവാൻ ഒസ്താത്തിയോസ് ആഗ്രഹിച്ചില്ല.

അന്ത്യോക്യൻ പാരമ്പര്യത്തിലെ ഏറ്റവും പ്രഗത്ഭനായ വേദശാസ്ത്രജ്ഞൻ മോപ്സുവെസ്റ്റിയായിലെ തിയോഡോർ ആയിരുന്നു. “നെസ്തോറിയനിസത്തിന്റെ പിതാവ്” എന്ന് അദ്ദേഹത്തെ വിളിക്കാറുണ്ട്. തിയോഡോറിനെ സംബന്ധിച്ചിടത്തോളം യേശുവിലെ ‘ദൈവത്വം’ എന്നു പറയുന്നത് ‘ദൈവപുത്രനും’, ‘മനുഷ്യത്വം’ എന്നു പറയുന്നത് ‘ദൈവം സ്വീകരിച്ച മനുഷ്യനും’ (assumed man) ആയിരുന്നു. ക്രിസ്തുവിലെ സ്വഭാവങ്ങൾ അവയുടെ പ്രത്യേകതകൾ കാത്തുസൂക്ഷിച്ചു എന്നും

ഐക്യം ബാഹ്യമായിരുന്നുവെന്നും തിയോഡോർ പറഞ്ഞു. മനുഷ്യാവതാരം മൂലം ദൈവപുത്രന് കുറവൊന്നും സംഭവിച്ചില്ല. എന്നാൽ മനുഷ്യൻ ഉയർത്തപ്പെട്ടു. തിയോഡോറിനെ സംബന്ധിച്ചിടത്തോളം മനുഷ്യാവതാരം എന്നത് കന്യകയുടെ ഉദരത്തിൽ രൂപീകരിക്കപ്പെട്ട പ്രത്യേക മനുഷ്യനിൽ ദൈവം വന്നു താമസിക്കുക അല്ലെങ്കിൽ ദൈവത്വം കുടികൊള്ളുക എന്നതായിരുന്നു.

“ദൈവം മനുഷ്യനായി തീർന്നു” എന്നത് “ദൈവം ഒരു മനുഷ്യനിലേക്കു വന്നു” എന്നാണ് എന്ന് തിയോഡോർ പറഞ്ഞു (സള്ളിവാൻ 229). മനുഷ്യൻ ദൈവത്വത്തിന്റെ സ്വാഭാവികപുത്രൻ അല്ല എന്നതുപോലെ കന്യകയിൽ നിന്നുരുവായത് ദൈവവും അല്ല എന്നതായിരുന്നു തിയോഡോറിന്റെ വാദം.

കന്യക ദൈവമാതാവാണോ മനുഷ്യന്റെ മാതാവാണോ എന്നു ചോദിച്ചാൽ രണ്ടും ആണെന്നു പറയാം എന്നു തിയോഡോർ അഭിപ്രായപ്പെട്ടു. സ്വാഭാവിക മാതാവ് എന്നുള്ള നിലയിൽ മനുഷ്യന്റെയും അവൾ വഹിച്ച മനുഷ്യനിൽ ദൈവം കുടികൊണ്ടിരുന്നു എന്നുള്ളതിനാൽ ദൈവത്തിന്റെയും മാതാവാണു മറിയം എന്നു തിയോഡോർ സമർത്ഥിച്ചു (സ്വറ്റെ 310). ദൈവം ക്രൂശിക്കപ്പെട്ടോ എന്നു ചോദിച്ചാലും ഇതേ രീതിയിലുള്ള ഉത്തരം കൊടുക്കാം എന്നു തിയോഡോർ പറഞ്ഞു. മനുഷ്യൻ യഥാർത്ഥത്തിൽ ക്രൂശിക്കപ്പെട്ടു. എന്നാൽ ആ മനുഷ്യനിൽ ദൈവം കുടികൊണ്ടിരുന്നതുകൊണ്ട് ദൈവവും ക്രൂശിക്കപ്പെട്ടു എന്നു പറയാം എന്നതായിരുന്നു തിയോഡോറിന്റെ അഭിപ്രായം (നോറിസ് 215).

ഈ അഭിപ്രായ പ്രകടനങ്ങളിലെല്ലാം സ്വഭാവങ്ങളുടെ വേർതിരിവ് വ്യക്തമായി കാണാം. അതുപോലെ ‘രണ്ടു പുത്രന്മാർ’ (സ്വാഭാവിക പുത്രനും, ദത്തെടുത്ത പുത്രനും) എന്ന ആശയവും തിയോഡോറിൽ ആരോപിക്കപ്പെടാം. വചനമാം ദൈവം യഥാർത്ഥ പുത്രനും, വചനം അവനിൽ വസിച്ചതുകൊണ്ട് മനുഷ്യൻ ദത്തെടുക്കപ്പെട്ട പുത്രനും എന്നതായിരുന്നു തിയോഡോറിന്റെ ഉപദേശം.

സ്വഭാവങ്ങളുടെ യോജിപ്പിനു മുമ്പുതന്നെ കന്യകയുടെ ഉദരത്തിൽ ക്രിസ്തുവിന്റെ മനുഷ്യത്വം രൂപപ്പെട്ടു എന്ന് അന്ത്യോക്യക്കാർ പഠിപ്പിക്കുന്നു എന്നതായിരുന്നു അലക്സാന്ത്ര്യക്കാരുടെ പ്രധാന ആരോപണം. യോജിപ്പിനു മുമ്പുതന്നെ മനുഷ്യത്വം രൂപപ്പെട്ടു എന്നുള്ള നിഗമനത്തിലാണ് കന്യകയെ ദൈവമാതാവ് എന്നു വിളിക്കുവാൻ അന്ത്യോക്യക്കാർ വിമുഖത കാട്ടിയത്. യോജിപ്പിനു മുമ്പെ മനുഷ്യത്വം രൂപപ്പെട്ടെങ്കിലും അതും ദൈവത്വവും കന്യകയുടെ ഉദരത്തിൽ അൽപം പോലും സമയവ്യത്യാസമില്ലാതെയാണ് ഉണ്ടായതെന്നും അന്ത്യോക്യൻ വേദശാസ്ത്രജ്ഞന്മാർ വ്യാഖ്യാനിച്ചു.

അന്ത്യോക്യക്കാർ ക്രിസ്തുവിന്റെ പ്രവർത്തികളെ ദൈവത്വത്തിന്റേത്, മനുഷ്യത്വത്തിന്റേത് എന്ന വിധം തരംതിരിച്ചു എന്നായിരുന്നു അവർക്കെതിരെ ഉണ്ടായിരുന്ന പ്രധാന ആരോപണം. 'സ്വഭാവം' എന്നു പറഞ്ഞപ്പോൾ അന്ത്യോക്യക്കാർ അത് 'ദൈവം', 'മനുഷ്യൻ' എന്ന രീതിയിൽ വ്യക്തികളായി കണ്ടു. എന്നാൽ 'ദൈവത്വം' 'മനുഷ്യത്വം' എന്ന നിലയിൽ മനസ്സിലാക്കുവാനാണ് അലക്സാന്ത്ര്യക്കാർ ആഗ്രഹിച്ചത്.

## അന്ത്യോക്യൻ അലക്സാന്ത്ര്യൻ സംവാദം

ആരംഭകാലം മുതലെ അന്ത്യോക്യൻ അലക്സാന്ത്ര്യൻ സ്കൂളുകൾ തമ്മിൽ ശത്രുതയിലായിരുന്നു. വേദശാസ്ത്രപരമായും വേദപുസ്തക വ്യാഖ്യാനത്തിലും വ്യത്യസ്ത നിലപാടുകൾ അവർ സ്വീകരിച്ചിരുന്നതായിരുന്നു ഇവരുടെ ശത്രുതയ്ക്കു പ്രധാന കാരണം. അതോടൊപ്പം തന്നെ സാമൂഹികവും സാംസ്കാരികവും രാഷ്ട്രീയവുമായ മറ്റു പല കാരണങ്ങളും അവരുടെ ഭിന്നതയ്ക്ക് ആക്കം കൂട്ടി.

എ.ഡി. 325-ലെ നിഖ്യാ സുന്നഹദോസ് റോമിനും അലക്സാന്ത്ര്യയ്ക്കും അന്ത്യോക്യയ്ക്കും പാത്രിയർക്കാ (മുൻഗണനാ) സ്ഥാനം നൽകി. മുമ്പുതന്നെ ഈ പ്രദേശങ്ങളിലെ സഭയും ബിഷപ്പന്മാരും രാഷ്ട്രീയവും അല്ലാത്തതുമായ കാരണങ്ങളാൽ മുമ്പന്തിയിലായിരുന്നു നിന്നിരുന്നത്. കുസ്തന്തീനോസ് രാജാവ് കുസ്തന്തീനോപോലീസിനെ സാമ്രാജ്യത്തിന്റെ പുതിയ തലസ്ഥാനമാക്കി വളർത്തിക്കൊണ്ടു വന്നതോടെ രാഷ്ട്രീയ പ്രാധാന്യമുള്ള പട്ടണമായി കുസ്തന്തീനോപോലീസ് വളർന്നു.

381-ലെ കുസ്തന്തീനോപോലീസിലെ സുന്നഹദോസിൽ വച്ച് രാഷ്ട്രീയ കാരണങ്ങളാൽ കുസ്തന്തീനോപോലീസിനെ ഒരു പാത്രിയർക്കാ സ്ഥാനമായി ഉയർത്തി. തന്നെയുമല്ല കുസ്തന്തീനോപോലീസിന് റോമിനു ശേഷം അലക്സാന്ത്ര്യയ്ക്കു കൊടുത്തുവന്നിരുന്ന പദവി നൽകി. തന്മൂലം അലക്സാന്ത്ര്യ മൂന്നാം സ്ഥാനത്തേക്കും അന്ത്യോക്യ നാലാം സ്ഥാനത്തേക്കും താഴ്ത്തപ്പെട്ടു. ചക്രവർത്തിമാർ തലസ്ഥാനമായ കുസ്തന്തീനോപോലീസിനും അവിടുത്തെ സഭയ്ക്കും മറ്റ് സഭകളെക്കാൾ സ്ഥാനമാനങ്ങൾ കൽപിച്ചു കൊടുക്കുവാൻ തുടങ്ങി. ഇതോടെ അലക്സാന്ത്ര്യൻ പാത്രിയർക്കീസും കുസ്തന്തീനോപോലീസ് പാത്രിയർക്കീസും തമ്മിൽ മത്സരമായി.

381-ലെ സുന്നഹദോസിൽ തന്നെ ഈ മത്സരം ദൃശ്യമായിരുന്നു. അക്കാലത്ത് സാസിമായിലെ ബിഷപ്പായിരുന്ന നാസിയാൻസിലെ ഗ്രീഗോറിയോസിനെ ചക്രവർത്തി കുസ്തന്തീനോപോലീസിലെ മെത്രാപ്പോലീ

ത്തായായി നിയമിച്ചു. സുന്നഹദോസിൽ വച്ച് അലക്സാന്ത്ര്യൻ പക്ഷക്കാരായ ബിഷപ്പന്മാർ ഈ നിയമനത്തെ ചോദ്യം ചെയ്തു. ഒരു മെത്രാസനത്തിലെ ബിഷപ്പ് മറ്റൊന്നിലേക്ക് മാറിക്കൂടാ എന്ന നിഖ്യാ സുന്നഹദോസിന്റെ തീരുമാനത്തിന്റെ അടിസ്ഥാനത്തിലാണ് അവർ അതിനെ എതിർത്തത് എന്നു പറയാമെങ്കിലും അതിന്റെ പിന്നിൽ അലക്സാന്ത്ര്യക്കാർക്ക് കുസ്തന്തീനോപോലീസിനോടുള്ള പകയായിരുന്നു ഉണ്ടായിരുന്നത് എന്നു വ്യക്തമാണ്.

അന്ത്യോക്യൻ വേദശാസ്ത്ര വിദ്യാലയത്തിൽ പരിശീലനം നേടിയവരും അതിന്റെ വക്താക്കളുമായിരുന്നു കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസന്മാരായി പിന്നീട് നിയമിതരായത് എന്നതും അലക്സാന്ത്ര്യക്കാർക്ക് അവരോടുള്ള എതിർപ്പിന് ആക്കം കൂട്ടി.

അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യത്തിൽ പ്രാവീണ്യം നേടിയ ആളും അന്ത്യോക്യയിലെ തന്നെ ഒരു പുരോഹിതനുമായിരുന്ന സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് എ.ഡി. 398–ൽ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായി നിയമിതനായി. ആരംഭകാലം മുതൽ തന്നെ അലക്സാന്ത്ര്യക്കാർ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ നഖശിഖാന്തം എതിർത്തു.

ഇതിനിടെ ഈവാനിയോസ് രാജ്ഞിയുടെയും സമൂഹത്തിലെ ഉന്നതന്മാരുടെയും അധാർമ്മികതയ്ക്കും അനീതിക്കും എതിരായി പ്രസംഗിച്ചു. എല്ലാവരുടെയും എതിർപ്പ് ഈവാനിയോസിനു നേരെ തിരിഞ്ഞു. അലക്സാന്ത്ര്യയിലെ പാത്രിയർക്കീസ് തെയോഫിലോസ്, ഈവാനിയോസിന്റെ എതിരാളികളുടെ നേതൃത്വം ഏറ്റെടുത്തു. രണ്ടു പാത്രിയർക്കീസന്മാരും തമ്മിൽ അതിരൂക്ഷമായ വാഗ്വാദങ്ങൾ നടന്നു.

ചക്രവർത്തിനിയുടെ ഒത്താശയോടുകൂടി തെയോഫിലോസ് കുസ്തന്തീനോപോലീസിൽ വന്ന് ഈവാനിയോസിന്റെ എതിരാളികളെ ഒന്നിച്ചുകൂട്ടി. എ.ഡി. 403–ൽ പട്ടണത്തിനു സമീപം 'ഓക്ക്' എന്ന എസ്റ്റേറ്റിൽ വച്ച് തെയോഫിലോസിന്റെ അദ്ധ്യക്ഷതയിൽ ഒരു സുന്നഹദോസ് കൂടി ഈവാനിയോസിനെ സ്ഥാനഭ്രഷ്ടനാക്കി. ചക്രവർത്തി അദ്ദേഹത്തെ നാടുകടത്തി. ആ ദിവസം രാത്രി രാജപട്ടണത്തിൽ പ്രകൃതിക്ഷോഭവും പല അനർത്ഥ സംഭവങ്ങളുമുണ്ടായതിനാൽ ഈവാനിയോസിനെ തിരിച്ചു വിളിച്ചു. വമ്പിച്ച ജനപിന്തുണയുണ്ടായിരുന്ന ഈവാനിയോസിന്റെ മുടക്കിൽ പട്ടണം മുഴുവൻ ഇളകി മറിഞ്ഞിരുന്നു. ഈവാനിയോസ് കൂടുതൽ ശക്തമായി പ്രസംഗിക്കുകയും പ്രവർത്തിക്കുകയും ചെയ്തതിനാൽ അദ്ദേഹത്തെ വീണ്ടും സ്ഥാനഭ്രഷ്ടനാക്കി. നാടുകടത്തപ്പെട്ട ഈവാനിയോസ് എ.ഡി. 407–ൽ നിര്യാതനായി.

കുസ്തന്തീനോപോലീസ്, സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നതു കൊണ്ട് അന്ത്യോക്യയിൽ നിന്നും അലക്സാന്ത്ര്യയിൽ നിന്നുമുള്ള ആളുകളും വേദശാസ്ത്രജ്ഞന്മാരും അവിടെ താമസിക്കുന്നുണ്ടായിരുന്നു. അവർ തമ്മിൽ കൂടെക്കൂടെ വേദശാസ്ത്ര വിഷയങ്ങളിൽ വാഗ്വാദങ്ങളും നടന്നിരുന്നു. രണ്ടു പാരമ്പര്യങ്ങളും തമ്മിലുള്ള ഏറ്റുമുട്ടലിന്റെ പ്രധാന വേദിയായി കുസ്തന്തീനോപോലീസ് മാറി.

എ.ഡി. 412-ൽ അലക്സാന്ത്ര്യയിലെ തെയോഫിലോസ് നിര്യാതനാവുകയും അദ്ദേഹത്തിന്റെ അനന്തരവൻ പ്രസിദ്ധനായ മാർ കൂറിലോസ് അലക്സാന്ത്ര്യയിലെ പാത്രിയർക്കാസ്ഥാനത്ത് അവരോധിതനാവുകയും ചെയ്തു. അന്ത്യോക്യൻ പാരമ്പര്യത്തോടും കുസ്തന്തീനോപോലീസിനോടുമുണ്ടായിരുന്ന അദ്ദേഹത്തിന്റെ നിലപാട് വളരെ കർക്കശമായിരുന്നു.

എ.ഡി. 428-ൽ ഏപ്രിൽ 10-നു അന്ത്യോക്യൻ പാരമ്പര്യത്തിലെ പ്രഗത്ഭനായ ഒരു വേദശാസ്ത്രജ്ഞനായിരുന്ന നെസ്തോറിയോസ്, തേവോദോസ്യോസ് ചക്രവർത്തിയുടെ പ്രത്യേക താൽപര്യപ്രകാരം കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായി ഉയർത്തപ്പെട്ടു. അത് അന്ത്യോക്യൻ, അലക്സാന്ത്ര്യൻ സ്കൂളുകൾ തമ്മിലുള്ള കൂടുതൽ സംഘട്ടനത്തിനു വഴി തെളിച്ചു.

### ഉപസംഹാരം

അന്ത്യോക്യൻ, അലക്സാന്ത്ര്യൻ വേദശാസ്ത്ര വിദ്യാലയങ്ങൾ പ്രഗത്ഭന്മാരായ അനേക വേദശാസ്ത്രജ്ഞന്മാരെ സംഭാവന ചെയ്തിട്ടുണ്ട്. മുൻവിധികൾ കൂടാതെ നിരീക്ഷിച്ചാൽ രണ്ടു പാരമ്പര്യങ്ങളും ഒരുപോലെ ക്രൈസ്തവസഭയുടെ വേദശാസ്ത്ര വളർച്ചയ്ക്കു കാരണമായിട്ടുണ്ട് എന്നു മനസ്സിലാക്കുവാൻ സാധിക്കും.

പരസ്പരം മനസ്സിലാക്കിയും ആദരിച്ചും മുന്നോട്ടുപോകുവാൻ രണ്ടു പാരമ്പര്യങ്ങൾക്കും ആരംഭം മുതലെ സാധിച്ചില്ല എന്നതാണ് അവയുടെ പരാജയം. അവയെ പരസ്പര പൂരകങ്ങളായി കാണുവാൻ രണ്ടു വിഭാഗത്തിൽപെട്ട ആളുകൾക്കും ഭരണാധികാരികൾക്കും സാധിച്ചില്ല. തൽഫലമായി സംവാദങ്ങൾ സംഘട്ടനങ്ങളിലേക്കു നയിച്ചു.

വേദശാസ്ത്രപരമല്ലാത്ത കാരണങ്ങളും, ഭരണാധികാരികളുടെ അമിതമായ ഇടപെടലുകളും ആ സംഘട്ടനങ്ങൾക്ക് ആക്കം കൂട്ടി. രണ്ടു പാരമ്പര്യങ്ങളും തമ്മിലുള്ള മത്സരം അന്തിമമായി സഭയുടെ പിളർപ്പിനു കാരണമായിത്തീർന്നു. ഈ രണ്ടു പാരമ്പര്യങ്ങളെയും കേന്ദ്രീകരിച്ചാണ് സഭയുടെ ക്രിസ്തുശാസ്ത്രപരമായ വളർച്ചയുണ്ടായത്. അതുതന്നെയാണ് ഈ പാരമ്പര്യങ്ങളുടെ മേന്മയും.

യേശുക്രിസ്തു ആരെന്നുള്ള ചോദ്യത്തിന് ഇവരുടെ നിലപാടുകൾ ഈ വിധം സംഗ്രഹിക്കാം.

(1) യേശുക്രിസ്തു പൂർണ്ണ ദൈവവും, പൂർണ്ണ മനുഷ്യനും ആയിരുന്നു എന്നാണ് ഇരുകൂട്ടരും വിശ്വസിച്ച് ഏറ്റു പറഞ്ഞിരുന്നത്.

(2) പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്ന ക്രിസ്തു "മനുഷ്യാവതാരം ചെയ്തവനായ ദൈവത്തിന്റെ ഒരു സ്വഭാവം" ധരിച്ചിരുന്നതായി അലക്സാന്ത്ര്യർ ഊന്നി പറഞ്ഞു വന്നിരുന്നുവെങ്കിൽ അതേപോലെയല്ലെങ്കിലും, യേശുക്രിസ്തുവിൽ ആന്തരീകമായി ദൈവത്വം, മനുഷ്യത്വം എന്നീ രണ്ടു ആളത്തങ്ങൾ ഒരുമിച്ചു ചേർന്നു ഏക ക്രിസ്തുവായി പ്രവർത്തിച്ചിരുന്നു എന്ന് അന്ത്യോക്യരും ഊന്നി പറഞ്ഞു പരത്തിയിരുന്നു. യേശുക്രിസ്തുവിൽ ഒരു സ്വഭാവവും ഒരു ആളത്വവുമാണെന്നു അലക്സാന്ത്ര്യർ പറഞ്ഞപ്പോൾ അതു രണ്ടു ആളത്തങ്ങൾ ഒരു പ്രോസ്ചോണിൽ സ്ഥിതി ചെയ്തിരുന്നുവെന്ന് അന്ത്യോക്യർ പറഞ്ഞു.

**പാഠം 5**

# എഫേസൂസ് സുന്നഹദോസ് (431)

## ആമുഖം

കന്യകമറിയാമിനെ ദൈവമാതാവ് എന്നു വിളിക്കുന്നത് ചോദ്യം ചെയ്ത നെസ്തോറിയൂസിന്റെ വേദവിപരീതത്തെ ശപിച്ചു തള്ളി എന്നതാണ് എഫേസൂസ് സുന്നഹദോസിന്റെ മേന്മയായി കണക്കാക്കപ്പെടുന്നത്. ആ സുന്നഹദോസ് നടത്തിയ രീതിയെക്കുറിച്ച് അക്കാലം മുതലെ ആക്ഷേപം ഉണ്ടായിട്ടുണ്ട്. എങ്കിലും സഭാപാരമ്പര്യത്തിൽ അത് മൂന്നാം സാർവ്വത്രിക സുന്നഹദോസായി അംഗീകരിക്കപ്പെടുകയും ഉന്നതമായ സ്ഥാനം അലങ്കരിക്കുകയും ചെയ്യുന്നു.

## നെസ്തോറിയോസും വേദവിപരീതവും

അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യത്തിൽ വളർന്നുവന്ന ഒരു വേദശാസ്ത്രജ്ഞനായിരുന്നു നെസ്തോറിയോസ്. അദ്ദേഹം അന്ത്യോക്യൻ സഭയിലെ ഒരു പുരോഹിതനായി. ആ അവസരത്തിൽ തേവോദോസ്യോസ് ചക്രവർത്തി സാമ്രാജ്യത്തിന്റെ തലസ്ഥാനമായ കുസ്തന്തീ

നോപോലീസിലെ പാത്രിയർക്കീസാകുവാൻ നെസ്തോറിയോസിനെ ക്ഷണിച്ചു. അദ്ദേഹത്തിന്റെ പാണ്ഡിത്യവും പ്രാഗത്ഭ്യവും കണ്ട് പ്രത്യേക താൽപര്യം തോന്നിയതുകൊണ്ടാണ് ചക്രവർത്തി അപ്രകാരം ചെയ്തത്.

എ.ഡി. 428 ഏപ്രിൽ 10-നു നെസ്തോറിയോസ് കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായി. അദ്ദേഹം കുസ്തന്തീനോപോലീസിൽ ആഗതനായപ്പോൾ, കന്യകമറിയാമിനെ ദൈവമാതാവ് (തെയോട്ടോക്കസ്) എന്നു വിളിക്കാമോ എന്നതിനെച്ചൊല്ലി അന്ത്യോക്യൻ, അലക്സാന്ത്ര്യൻ പാരമ്പര്യക്കാർ തമ്മിൽ അവിടെ വാദപ്രതിവാദങ്ങൾ നടന്നുകൊണ്ടിരിക്കുകയായിരുന്നു എന്നാണ് നെസ്തോറിയോസ് തന്നെ രേഖപ്പെടുത്തിയിരിക്കുന്നത്.

കന്യകയെ 'ദൈവമാതാവ്' എന്നു നിശ്ചയമായും വിളിക്കണമെന്ന് അലക്സാന്ത്ര്യൻ പാരമ്പര്യക്കാർ പറഞ്ഞു. എന്നാൽ അവളെ മനുഷ്യന്റെ മാതാവ് എന്നു വിളിച്ചാൽ മതി എന്ന് അന്ത്യോക്യൻ പക്ഷക്കാർ വാദിച്ചു. ഇതിനിടെ പാത്രിയർക്കീസിന്റെ ചാപ്ലയിൻ ആയിരുന്ന അനസ്തോസ് ഒരു പ്രസംഗമദ്ധ്യേ ഇപ്രകാരം പറഞ്ഞു. "മറിയം കേവലം ഒരു സ്ത്രീ മാത്രമായിരുന്നതിനാൽ ഒരുത്തരും മറിയാമിനെ ദൈവമാതാവെന്നു വിളിച്ചു കൂടാ. തന്നെയുമല്ല ദൈവം ഒരു സ്ത്രീയിൽ നിന്നു ജനിക്കുക എന്നത് അസാദ്ധ്യമാണ്." അനസ്തോസിന്റെ ഈ പ്രസംഗം തലസ്ഥാനനഗരിയിൽ വലിയ കോളിളക്കമുണ്ടാക്കി. പരാതിയുമായി രണ്ടു കൂട്ടരും പാത്രിയർക്കീസിന്റെ അടുക്കൽ എത്തി. പാത്രിയർക്കീസ് അന്ത്യോക്യൻ പാരമ്പര്യത്തിൽ ഉറച്ചുനിൽക്കുകയും തന്റെ ചാപ്ലയിനെ ന്യായീകരിക്കുകയും ചെയ്തു.

സംഘർഷത്തിൽ നിന്ന ആളുകളോട് കന്യകയെ "ദൈവമാതാവെന്നു" വിളിക്കേണ്ട, "മനുഷ്യന്റെ മാതാവെന്നും" വിളിക്കേണ്ട 'ക്രിസ്തുവിന്റെ മാതാവ്' എന്നു വിളിച്ചാൽ മതി എന്നു പാത്രിയർക്കീസ് പറഞ്ഞു. വലിയ കുഴപ്പമില്ലാത്ത ഒരു അനുരഞ്ജനവാക്ക് എന്നുള്ള രീതിയിലാണ് നെസ്തോറിയോസ് അത് നിർദ്ദേശിച്ചത്. എന്നാൽ അതു സ്വീകരിക്കുവാൻ അലക്സാന്ത്ര്യൻ പക്ഷക്കാർ തയ്യാറായില്ല. രംഗം കൂടുതൽ വഷളായി. വാസ്തവത്തിൽ വിശേഷണങ്ങളോടു കൂടി നെസ്തോറിയോസിന്റെ ഗുരുക്കന്മാർ 'ദൈവമാതാവ്' എന്ന വാക്ക് ഉപയോഗിക്കുവാൻ തയ്യാറായിരുന്നു. അതേ നിലപാടായിരുന്നു നെസ്തോറിന്റേതും. എന്നാൽ ക്രിസ്തുശാസ്ത്രപരമായ അവരുടെ വാദഗതികളായിരുന്നു യഥാർത്ഥ പ്രശ്നം. അതിന്റെ വെളിച്ചത്തിലാണ് കന്യകയുടെ സ്ഥാനം ചോദ്യം ചെയ്യപ്പെട്ടത്.

അലക്സാന്ത്ര്യയിലെ അലക്സാണ്ടറും അത്താനാസ്യോസും,

അപ്പൊല്ലിനേറിയസും കപ്പദോക്യൻ പിതാക്കന്മാരും ഉപയോഗിച്ചിരുന്ന വാക്കാണ് 'ദൈവമാതാവ്' എന്നുള്ളത്. അലക്സാന്ത്ര്യൻ പാരമ്പര്യത്തിൽ ആ വാക്ക് വളരെ പരിചിതവുമായിരുന്നു. ആദ്യമൊക്കെ അതുപയോഗിക്കുന്നതിൽ നെസ്തോറിയോസിനും വലിയ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. "നിർമ്മല വിശ്വാസത്തോടു കൂടി 'ദൈവമാതാവ്' എന്ന പദം ഉപയോഗിച്ചാൽ അതിനു നിങ്ങളെ അധിക്ഷേപിക്കുന്നത് എന്റെ സ്വഭാവമല്ല" എന്ന് നെസ്തോറിയോസ് ഒരിക്കൽ പറഞ്ഞു.

430-നോടടുത്ത് ഒരു പ്രസംഗത്തിൽ നെസ്തോറിയോസ് പറഞ്ഞു "നിങ്ങളിൽ ആർക്കെങ്കിലും ദൈവമാതാവ് എന്ന പ്രയോഗത്തിൽ താൽപര്യമുണ്ടെങ്കിൽ എനിക്ക് അതിനോട് യാതൊരു എതിർപ്പുമില്ല എന്നു ഞാൻ നേരത്തെ തന്നെ സൂചിപ്പിച്ചിട്ടുണ്ട്. എന്നാൽ ഒരു കാര്യം മാത്രമെ എനിക്കു പറയുവാനുള്ളു: കന്യകയെ ഒരിക്കലും ഒരു ദേവി ആക്കരുത്." നെസ്തോറിയോസ് പറഞ്ഞ കാര്യങ്ങൾ ഉടൻതന്നെ അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ അടുക്കൽ എത്തി. സത്യവിശ്വാസം ചോദ്യം ചെയ്യപ്പെടുന്നത് അനുവദിച്ചു കൊടുക്കുവാൻ കൂറിലോസ് ഒരിക്കലും തയ്യാറായിരുന്നില്ല. 'ദൈവമാതാവ്' എന്ന വാക്ക് നിർബന്ധമായും ഉപയോഗിച്ചിരിക്കണം എന്നുപദേശിച്ചുകൊണ്ട് കൂറിലോസ് നെസ്തോറിയോസിന്റെ പേർക്കെഴുതി. തന്റെ പിതാക്കന്മാരുടെ പാരമ്പര്യത്തിൽ ആ പദപ്രയോഗം ഇല്ല എന്ന നെസ്തോറിയോസിന്റെ നിലപാട് കൂറിലോസിനെ കൂടുതൽ ചൊടിപ്പിച്ചു.

ദൈവമാതാവ് എന്ന പദത്തിന്റെ പ്രാധാന്യം വ്യക്തമാക്കിക്കൊണ്ട് കുസ്തന്തീനോപോലീസിൽ താമസിച്ചിരുന്ന അലക്സാന്ത്ര്യക്കാരായ സന്യാസിമാരുടെ പേർക്ക് കൂറിലോസ് എഴുതി. നെസ്തോറിയോസും കൂറിലോസും അന്യോന്യം കത്തുകളെഴുതി. രണ്ടുപേരും അവരവരുടെ നിലപാട് കർക്കശമാക്കി. ലളിതമായിരുന്ന വേദശാസ്ത്ര സംവാദം രൂക്ഷമായി. ദൈവത്തിന് ഒരു മാതാവുണ്ടാവുക സാദ്ധ്യമല്ല എന്ന് നെസ്തോറിയോസ് വാദിച്ചു. സൃഷ്ടിക്കപ്പെട്ട യാതൊന്നിനും ദൈവത്വത്തിന്റെ മാതാവാകുവാൻ കഴിയുകയില്ല. മറിയം ഒരു മനുഷ്യനെയാണു വഹിച്ചത് എന്നു നെസ്തോറിയോസ് പറഞ്ഞു. ഒമ്പതു മാസം ഒരു സ്ത്രീയുടെ ഗർഭപാത്രത്തിൽ ദൈവത്വം വഹിക്കപ്പെടുവാൻ കഴിയുകയില്ല. ദൈവം കീറ്റുശീലകളാൽ ചുറ്റപ്പെടുകയോ കഷ്ടതയനുഭവിക്കുകയോ മരിക്കുകയോ, അടക്കപ്പെടുകയോ ചെയ്തില്ല എന്ന് അദ്ദേഹം വാദിച്ചു. ക്രിസ്തുവിലെ സ്വഭാവങ്ങളെ വേർതിരിച്ചു കാണുന്ന അന്ത്യോക്യൻ പാരമ്പര്യത്തിൽ അടിയുറച്ചു നിന്നതുകൊണ്ടാണ് അദ്ദേഹം അങ്ങനെ പറഞ്ഞത്.

കന്യകയെ ദൈവമാതാവ് എന്നു വിളിക്കുന്നതിന്റെ പിന്നിൽ പുത്രൻ

ഒരു സൃഷ്ടിയാണെന്ന അറിയൂസിന്റെ വേദവിപരീതവും, അവന്റെ മനുഷ്യത്വം പൂർണ്ണമല്ല എന്നു പറയുന്ന അപ്പൊല്ലിനേറിയൂസിന്റെ പഠിപ്പിക്കലുമാണ് നെസ്തോറിയോസ് കണ്ടത്. നെസ്തോറിയോസ് എന്തെങ്കിലും പുതിയ കാര്യങ്ങൾ പഠിപ്പിക്കുകയല്ല ചെയ്തത്. അന്ത്യോക്യൻ പാരമ്പര്യത്തിൽ നിന്നും തന്റെ പിതാക്കന്മാരിൽ നിന്നും ഗുരുക്കന്മാരിൽ നിന്നും പഠിച്ചതിനോട് പൂർണ്ണ വിശ്വസ്തത പുലർത്തി അദ്ദേഹം അത് ഏറ്റു പറഞ്ഞു.

എന്നാൽ 'രണ്ടു പുത്രന്മാരെന്ന' വാദവും സമോസോട്ടായിലെ പൗലോസിന്റെ തിരസ്ക്കരിക്കപ്പെട്ട വേദവിപരീതമായ അഡോപ്ഷനിസവുമാണ് അലക്സാന്ത്ര്യക്കാർ നെസ്തോറിയോസിന്റെ പഠിപ്പിക്കലിൽ കണ്ടത്. മുന്നമെ തന്നെ കുസ്തന്തീനോപോലീസിന്റെ വളർച്ചയിൽ അസൂയാലുവായിരുന്ന റോമിലെ ബിഷപ്പ് സെലിസ്റ്റിയൻ 430-ൽ റോമിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി നെസ്തോറിയോസിന്റെ പഠിപ്പിക്കലിനെ ശപിച്ചു തള്ളി.

അന്ത്യോക്യയിലെ ബിഷപ്പ് ജോൺ, 'ദൈവമാതാവ്' എന്ന പദം സ്വീകരിച്ച് കൂറിലോസുമായി രമ്യതയിൽ വരുവാൻ തന്റെ സുഹൃത്തായിരുന്ന നെസ്തോറിയോസിനെ ഉപദേശിച്ചു. കൂറിലോസ് റോമിന്റെ ഒത്താശയോടുകൂടി അലക്സാന്ത്ര്യയിൽ ഒരു സുന്നഹദോസു കൂടി. പന്ത്രണ്ടു ശാപവാചകങ്ങൾ എഴുതി അതിൽ ഒപ്പിട്ടു സ്വീകരിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് ഒരു കത്ത് നെസ്തോറിയോസിന്റെ പേർക്കയച്ചു. അതു സ്വീകരിച്ചില്ലായെങ്കിൽ മുടക്കുമെന്ന ഭീഷണിയും മുഴക്കി. എന്നാൽ ശാപവാചകങ്ങൾ അപ്പൊല്ലനേറിയോസിന്റെ ഉപദേശങ്ങളിൽ നിന്നെടുത്തതാണ് എന്നാരോപിച്ചുകൊണ്ട് നെസ്തോറിയോസും അനുയായികളും അത് നിരാകരിച്ചു.

സാമ്രാജ്യത്തിലുണ്ടായിവന്ന പുതിയ വേദശാസ്ത്ര കലഹത്തിൽ തേവോദോസ്യോസ് രണ്ടാമൻ ചക്രവർത്തി ഇടപെട്ടു. ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി പ്രശ്നം ചർച്ച ചെയ്തു തീരുമാനിക്കുവാൻ ചക്രവർത്തിയുടെ സുഹൃത്തായിരുന്ന നെസ്തോറിയൂസ് തന്നെ ചക്രവർത്തിയെ ഉപദേശിച്ചു.

## എഫേസൂസ് സുന്നഹദോസ് (431)

സഭാതലത്തിലുണ്ടായിരിക്കുന്ന പുതിയ സംഭവവികാസങ്ങളെക്കുറിച്ചു ചർച്ച ചെയ്യുവാൻ എ.ഡി. 431 ജൂൺ 7-നു (പെന്തിക്കോസ്തിനാൾ) എഫേസൂസിൽ ഒരു സുന്നഹദോസ് കൂടുന്നതാണെന്നും അതിൽ ബന്ധപ്പെട്ട എല്ലാവരും വന്നു സംബന്ധിക്കേണ്ടതാണെന്നും കാണിച്ചുകൊണ്ട്

ചക്രവർത്തി വിളംബരം പുറപ്പെടുവിച്ചു. അതിനോട് ചേർന്ന് എല്ലാവരും സുന്നഹദോസിൽ സംബന്ധിക്കണമെന്നാവശ്യപ്പെട്ട് പടിഞ്ഞാറൻ ഭാഗങ്ങളുടെ റോമൻ ചക്രവർത്തി വാലന്റീനിയൻ മൂന്നാമനും ഒരു വിജ്ഞാപനം പുറപ്പെടുവിച്ചു.

അലക്സാന്ത്ര്യയിലെ കൂറിലോസും അദ്ദേഹത്തോടൊപ്പം അമ്പത് ബിഷപ്പന്മാരും വലിയ ഒരു സംഘം സന്യാസിമാരും നിർദ്ദിഷ്ട സമയത്തിനു മുമ്പുതന്നെ എഫേസൂസിൽ എത്തിച്ചേർന്നു. അന്ത്യോക്യക്കാരും, റോമിൽ നിന്നുള്ളവരും സമയത്തിന് എത്തിച്ചേർന്നില്ല. കുസ്തന്തീനോപോലീസിന് അടുത്തായിരുന്നു എഫേസൂസ് എന്നതിനാൽ അവിടെയുള്ളവർക്ക് സംബന്ധിക്കുവാൻ പ്രയാസം വരുമായിരുന്നില്ല.

എത്രയുംവേഗം സുന്നഹദോസ് കൂടുവാൻ കൂറിലോസ് ധൃതി കാട്ടി. തങ്ങൾ അന്ത്യോക്യയിൽ നിന്ന് പുറപ്പെട്ട് എഫേസൂസിലേക്കുള്ള വഴിയിലാണ് ഉടൻതന്നെ എത്തിക്കൊള്ളാം. അഞ്ചാറു ദിവസങ്ങൾ കൂടി കഴിഞ്ഞേ സുന്നഹദോസ് കൂടാവൂ എന്നാവശ്യപ്പെട്ടുകൊണ്ട് അന്ത്യോക്യൻ പാത്രിയർക്കീസ് യോഹന്നാൻ എഫേസോസിലേക്ക് കത്തയച്ചു. ജൂൺ 20-നു മുമ്പ് ആ കത്ത് എഫേസൂസിൽ എത്തുകയും ചെയ്തു എന്ന് വ്യക്തമാണ്. അവർ വരുന്നതുവരെ കാത്തിരിക്കണം എന്നാവശ്യപ്പെട്ടുകൊണ്ട് ജൂൺ 21-ാം തീയതി 68 ബിഷപ്പന്മാർ ഒന്നിച്ച് ഒരു നിവേദനം നൽകി. റോമിൽ നിന്നും അന്ത്യോക്യയിൽ നിന്നുമുള്ള പ്രതിനിധികൾ എത്തിച്ചേർന്നതിനു ശേഷം മാത്രമെ സുന്നഹദോസ് കൂടാവൂ എന്ന് ചക്രവർത്തിയുടെ പ്രതിനിധി കാൻഡിയൻ മുകളിൽ നിന്നുള്ള ഉത്തരവിൻപ്രകാരം കൂറിലോസിനോടാവശ്യപ്പെട്ടു.

എന്നാൽ ലഭ്യമായിരിക്കുന്ന സുവർണ്ണാവസരം കൈവിട്ടുകളയുവാൻ കൂറിലോസ് ഒരുക്കമായിരുന്നില്ല. 198 ബിഷപ്പന്മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസു കൂടി. എഫേസൂസിൽ സന്നിഹിതനായിരുന്ന നെസ്തോറിയൂസ് സുന്നഹദോസിൽ സംബന്ധിച്ചില്ല. കൂറിലോസിന്റെ അനുയായികൾ മാത്രമായി കൂടിയ ഒരു യോഗമായിരുന്നു അതെന്നു വളരെ വ്യക്തമാണ്.

കൂറിലോസും നെസ്തോറിയോസും തമ്മിൽ നടന്ന ചർച്ചകളും കൈമാറിയ കത്തുകളും സുന്നഹദോസിൽ വായിച്ചു. കൂറിലോസും എഫേസൂസിലെ ബിഷപ്പ് മെമ്നോനും ചേർന്ന് നെസ്തോറിയൂസിനെതിരായി കുറ്റപത്രം തയ്യാറാക്കി. സുന്നഹദോസിൽ ഹാജരായി ആരോപണങ്ങൾക്കു മറുപടി പറയുവാൻ നെസ്തോറിയൂസിനോടാവശ്യപ്പെട്ടെങ്കിലും അദ്ദേഹം അതിനു തയ്യാറായില്ല. ജൂൺ 22-നു നെസ്തോറിയോസിനെ ശപിക്കപ്പെട്ട വേദവിപരീതിയായി കണ്ട് സഭയിൽ നിന്ന്

മുടക്കി പുറംതള്ളി. സുന്നഹദോസ് ഇപ്രകാരം പ്രഖ്യാപിച്ചു. "ദൈവ കൃപയാൽ, പുണ്യവാന്മാരും ക്രിസ്തുവിൽ സ്നേഹിതരുമായ രാജാ ക്കന്മാരുടെ താൽപര്യപ്രകാരം എഫേസൂസിൽ കൂടിയ പരിശുദ്ധ സുന്ന ഹദോസ് പുതിയ യൂദായായ നെസ്തോറിയൂസിനോട് (പറയുന്നത്) ദൈവികമല്ലാത്ത താങ്കളുടെ പഠിപ്പിക്കൽ മൂലവും സഭയുടെ കാനോനു കളെ അനുസരിക്കാത്തതു മൂലവും ഈ ജൂൺ മാസം 22-നു സഭയുടെ പ്രമാണങ്ങൾ അനുസരിച്ച് താങ്കൾ പരിശുദ്ധ സുന്നഹദോസിനാൽ ശപി ക്കപ്പെടുകയും സഭയുടെ എല്ലാ സ്ഥാനങ്ങളിൽ നിന്നും നിഷ്കാസിത നാവുകയും ചെയ്തിരിക്കുന്നുവെന്ന് അറിഞ്ഞുകൊള്ളുക."

കൂറിലോസ് നെസ്തോറിയൂസിന്റെ പേർക്കെഴുതിയ കത്തുകളെല്ലാം വിശ്വാസരേഖകളായി സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. സുന്നഹദോസിന്റെ പരിപൂർണ്ണ നിയന്ത്രണം കൂറിലോസിന്റെ കൈയിലാ യിരുന്നു. സുന്നഹദോസ് വിളിച്ചു കൂട്ടിയതും അതിൽ അദ്ധ്യക്ഷത വഹി ച്ചതും വാദിയും ന്യായാധിപനും വിധി പ്രഖ്യാപിച്ചവനും, അലക്സാ ന്ത്ര്യയിലെ ബിഷപ്പും റോമിലെ ബിഷപ്പിന്റെ അധികാരം കൈകാര്യം ചെയ്തവനും എല്ലാം കൂറിലോസ് തന്നെ ആയിരുന്നുവെന്നാണ് നെസ് തോറിയോസ് ആരോപിച്ചത്.

അന്ത്യോക്യയിലെ ബിഷപ്പുമാർ ജൂൺ 26-നു എത്തിച്ചേർന്നു. അന്നു തന്നെ അവർ നെസ്തോറിയോസിനെയും ഉൾപ്പെടുത്തി അന്ത്യോക്യ പാത്രിയർക്കീസ് യോഹന്നാന്റെ അദ്ധ്യക്ഷതയിൽ ഒരു സുന്നഹദോസു കൂടി കൂറിലോസിനെയും എഫേസൂസിലെ മെമ്നോനെയും മുടക്കി. ആ സുന്നഹദോസിൽ രാജാവിന്റെ പ്രതിനിധിയായ കാൻഡിയനും സംബ ന്ധിച്ചിരുന്നു.

എല്ലാറ്റിനും ഒടുവിൽ ജൂലൈ പത്തിനു റോമൻ പ്രതിനിധികൾ എത്തിച്ചേർന്നു. അവർ കൂറിലോസിന്റെ സുന്നഹദോസിൽ ചേർന്നു. നെസ്തോറിയൂസിനെ കൂടാതെ അന്ത്യോക്യയിലെ യോഹന്നാൻ ഉൾ പ്പെടെ നെസ്തോറിയോസിന്റെ അനുയായികളായ 35 പേരെക്കൂടി കൂറി ലോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് മുടക്കി.

പരസ്പരമുള്ള മുടക്കുകൾ പൂർത്തിയാക്കി എല്ലാവരും രാജാവിന്റെ അടുക്കൽ റിപ്പോർട്ടു സമർപ്പിച്ചു. കൂറിലോസിനെയും, നെസ്തോറിയൂ സിനെയും, മെമ്നോനെയും യോഹന്നാനെയും എല്ലാം അറസ്റ്റു ചെയ്ത് ജയിലിലടയ്ക്കുവാൻ രാജാവു കൽപിച്ചു. എല്ലാവരും ബന്ധിതരായി ജയി ലിൽ അടയ്ക്കപ്പെട്ടു. അധികം താമസിയാതെ കൂറിലോസ് അവിടെ നിന്നും രക്ഷപ്പെട്ട് അലക്സാന്ത്ര്യയിൽ എത്തി.

രാജാവിന്റെ നിർദ്ദേശപ്രകാരം രണ്ടു വിഭാഗത്തിൽ നിന്നുമുള്ള എട്ടു ബിഷപ്പന്മാർ വീതം കൽക്കദൂനായിൽ ഒന്നിച്ചുകൂടി "ദൈവമാതാവ്" എന്ന പദം ഉപയോഗിക്കുന്നതിനെ സംബന്ധിച്ച് ഒരു ധാരണയിൽ എത്തിച്ചേർന്നു. അതോടെ ഇരുവിഭാഗത്തിലുംപെട്ട എല്ലാ ബിഷപ്പന്മാർക്കും അവരവരുടെ ആസ്ഥാനങ്ങളിലേക്കു പോകുവാൻ സാധിച്ചു.

കൂറിലോസും അന്ത്യോക്യയിലെ യോഹന്നാനും തമ്മിൽ കത്തുകൾ മുഖേന ചർച്ചകൾ നടത്തി ഒരു ഒത്തുതീർപ്പ് ഉണ്ടാക്കി. അതിന്റെ അടിസ്ഥാനത്തിൽ 433-ൽ പരസ്പരം യോജിച്ചു യോഹന്നാനും നെസ്തോറിയൂസിനെ തള്ളിപ്പറഞ്ഞു.

പിന്തുണ നഷ്ടപ്പെട്ട നെസ്തോറിയൂസിനെ രാജാവ് സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തി. ആദ്യം അന്ത്യോക്യയിലേക്കും അവിടെനിന്ന് ഈജിപ്ഷ്യൻ മണലാരണ്യങ്ങളിലേക്കും ഓടിക്കപ്പെട്ട നെസ്തൂറിയൂസ് എ.ഡി. 450-ഓടെ മരിച്ചു എന്നു വിശ്വസിക്കപ്പെടുന്നു. താൻ വിശ്വസിച്ചതും പഠിച്ചതുമായ കാര്യങ്ങളോട് വിശ്വസ്തത പുലർത്തിനിന്ന ഒരു മനുഷ്യന് ഉണ്ടായ ദാരുണമായ അന്ത്യം എന്നേ നെസ്തോറിയൂസിന്റെ ജീവിതാന്ത്യത്തെക്കുറിച്ചു പറയുവാൻ സാധിക്കുകയുള്ളു.

നെസ്തോറിയൂസ് മരിക്കുന്നതിനു മുമ്പ് ക്രിസ്തുശാസ്ത്ര സംബന്ധമായി ഉണ്ടായ പുതിയ സംവാദങ്ങളെക്കുറിച്ച് അദ്ദേഹം അറിഞ്ഞിരുന്നു. നാടുകടത്തപ്പെട്ട സമയത്ത് സ്വയം നീതീകരിച്ചും തന്റെ നിലപാടു വ്യക്തമാക്കിയും "ഹെറാക്ലൈഡ്സിന്റെ പുസ്തകം" എന്ന പേരിൽ അദ്ദേഹം ഒരു അപ്പോളജി എഴുതി. ആധുനിക കാലത്ത് അത് 1910-ൽ മാത്രമാണ് കണ്ടുകിട്ടിയത്. അതുവരെ നടന്ന പഠനങ്ങളെല്ലാം നെസ്തോറിയൂസിനെ കടുത്ത വേദവിപരീതിയായി ചിത്രീകരിച്ചിട്ടുണ്ട്. എന്നാൽ "ഹെറാക്ലൈഡ്സിന്റെ പുസ്തകം" വായിച്ചാൽ നെസ്തോറിയോസ് ഒരു വേദവിപരീതിയായിരുന്നുവെന്നു തോന്നുകയില്ല.

കൽക്കദൂനാ സുന്നഹദോസിന്റെ തീരുമാനങ്ങൾ നെസ്തോറിയൂസിന് അംഗീകരിക്കാവുന്നവയായിരുന്നു എന്ന് വ്യക്തമാണ്. ആ സുന്നഹദോസിനു മുമ്പ് റോമിലെ ബിഷപ്പ് ലിയൊ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് ഫ്ളേവിയന്റെ പേർക്കെഴുതിയ "റ്റോം ഓഫ് ലിയൊ" എന്നറിയപ്പെടുന്ന വേദശാസ്ത്രലേഖനം (എ.ഡി. 449) നെസ്തോറിയൂസ് കണ്ടതായി വിശ്വസിക്കപ്പെടുന്നു. ആ ലേഖനം കടുത്ത വേദവിപരീതമാണ് എന്നാരോപിച്ച് അലക്സാന്ത്ര്യയിലെയും യെറുശലേമിലെയും ബിഷപ്പന്മാർ നിരാകരിച്ചിരുന്നു. എന്നാൽ താൻ പറയുന്ന ആശയങ്ങൾ തന്നെയാണ് അതിലുള്ളതെന്ന് നെസ്തോറിയൂസ് അവകാശപ്പെട്ടു.

താൻ പറഞ്ഞ കാര്യങ്ങൾ തന്നെയാണ് ലിയൊ പറയുന്നതെന്ന് ഹെറാക്ലേഡ്സിന്റെ പുസ്തകത്തിൽ അദ്ദേഹം എഴുതി. ലിയൊയുടെ റ്റോം കൽക്കദുനാ സുന്നഹദോസ് വിശ്വാസരേഖയായി സ്വീകരിച്ചു. കൽക്കദൂനാ സുന്നഹദോസിൽ നെസ്തോറിയൂസ് സംബന്ധിച്ചിരുന്നെങ്കിൽ ഒരുപക്ഷെ അദ്ദേഹത്തെ സത്യവിശ്വാസിയായി പ്രഖ്യാപിച്ചേനെ. കൂറിലോസിന്റെ കടുംപിടുത്തമാണ് പ്രശ്നങ്ങൾ വഷളാക്കിയതെന്നും നെസ്തോറിയോസിനെ പുറത്താക്കുവാൻ ഇടയാക്കിയതെന്നും ആരോപണമുണ്ട്.

അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ എഫേസൂസിൽ കൂടിയ സമ്മേളനമാണ് പിൽക്കാലത്ത് മൂന്നാം സാർവ്വത്രിക സുന്നഹദോസായി അറിയപ്പെടുന്നത്. നെസ്തോറിയൂസിനെ വേദവിപരീതി എന്നു പ്രഖ്യാപിച്ചതിലുപരി സത്യവിശ്വാസം എന്താണെന്നു വ്യക്തമാക്കിയതാണ് സുന്നഹദോസിന്റെ ശ്രേഷ്ഠത. അതിനു മുൻകൈ എടുത്തയാൾ അലക്സാന്ത്ര്യായിലെ കൂറിലോസ്.

കന്യക ദൈവത്തെ പ്രസവിച്ചില്ല എന്നു പറയുന്നത് വ്യാജമാണ്. അവളിൽ നിന്നുരുവായവൻ യഥാർത്ഥ ദൈവവും പൂർണ്ണ മനുഷ്യനുമാണ്. ദൈവത്തിൽ നിന്നു വേർപെട്ട ഒരു മനുഷ്യശരീരം ക്രിസ്തുവിനില്ല. അവന്റെ ആളത്വങ്ങളെ വിഭജിക്കുവാൻ സാദ്ധ്യമല്ല. മനുഷ്യാവതാരത്തിൽ ദൈവത്വം ഒരു മനുഷ്യനുമായി ചേരുകയല്ല, പ്രത്യുത മനുഷ്യത്വവും ദൈവത്വവും ഒന്നുചേർന്ന് ദൈവം മനുഷ്യനായി അവതരിക്കുകയായിരുന്നു. തന്മൂലം പാപത്തിൽ പതിച്ചുപോയ മനുഷ്യരാശി രക്ഷ പ്രാപിക്കുകയാണുണ്ടായത്. ഈ വിശ്വാസ യാഥാർത്ഥ്യങ്ങളെ അരക്കിട്ടുറപ്പിച്ച മഹാനാണ് അലക്സാന്ത്ര്യയിലെ കൂറിലോസ്.

കൂറിലോസിന്റെ കർക്കശ സ്വഭാവം മൂലം എതിരാളികൾക്ക് അദ്ദേഹം ക്രൂരനായ ശത്രുവായിരുന്നു. എന്നാൽ അലക്സാന്ത്ര്യയിൽ അദ്ദേഹം എന്നും ആരാധ്യനായ ഗുരുവാണ്. "നമ്മുടെ കർത്താവേശു മശിഹായുടെ മനുഷ്യാവതാരത്തെക്കുറിച്ച് സ്പഷ്ടമായി തെളിയിച്ചവനും സത്യവാനും ഉന്നതഗോപുരവുമായ പ്രസിദ്ധനായ മാർ കൂറിലോസ്" എന്നാണ് സുറിയാനി പാരമ്പര്യത്തിൽ അദ്ദേഹത്തെ പ്രകീർത്തിച്ചിരിക്കുന്നത്. സത്യവിശ്വാസ സംരക്ഷണത്തിന് കൂറിലോസിന്റെ ജീവിതവും സേവനവും പരിശുദ്ധ സഭയ്ക്ക് ആവശ്യമായിരുന്നു. അതുകൊണ്ട് തന്നെ സഭ എന്നും അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു.

**ഉപസംഹാരം**

എഫേസൂസ് സുന്നഹദോസ് നടത്തിയ രീതി ന്യായീകരിക്കുവാൻ സാധിക്കുകയില്ല. എന്നാൽ ആ സുന്നഹദോസിൽ സ്വീകരിക്കപ്പെട്ട വേദ

ശാസ്ത്ര നിലപാട് നിർണ്ണായകമായിരുന്നു. നെസ്തോറിയോസ് വേദ വിപരീതം പഠിപ്പിച്ചോ ഇല്ലയോ എന്നതല്ല പ്രശ്നം. അദ്ദേഹത്തിന്റെ മേൽ ആരോപിക്കപ്പെട്ട വേദവിപരീതത്തെ ശപിക്കുവാനും പുറന്തള്ളുവാനും സുന്നഹദോസു മൂലം സാധിച്ചു. അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പ ര്യത്തിൽപ്പെട്ട ചില പിതാക്കന്മാരുടെ ഉപദേശങ്ങളിലെങ്കിലും അന്തർലീന മായി കടന്നിരുന്ന വേദവിപരീതത്തെ ആണ് കൂറിലോസിന്റെ അദ്ധ്യ ക്ഷതയിൽ ചേർന്ന എഫേസൂസ് സുന്നഹദോസ് ശപിച്ചു തള്ളിയത്. അതിന് സഭയുടെ വേദശാസ്ത്ര, ക്രിസ്തുശാസ്ത്ര വളർച്ചയിൽ പ്രധാ നപ്പെട്ട സ്ഥാനം തന്നെയുണ്ട്. കന്യക യഥാർത്ഥത്തിൽ ദൈവമാതാവു തന്നെയാണ് എന്ന് സംശയത്തിനിട നൽകാതെ സുന്നഹദോസ് വ്യക്ത മായി പ്രഖ്യാപിക്കുകയും ചെയ്തു.

എഫേസൂസ് സുന്നഹദോസിനു ശേഷം കൂടിയിട്ടുള്ള ഒരു സുന്നഹ ദോസിനും എഫേസൂസിനോടും അതിനു മുമ്പുണ്ടായ രണ്ടു സാർവ്വ ത്രിക സുന്നഹദോസുകളോടും തുല്യമായ സ്ഥാനം ലഭിച്ചിട്ടില്ല. അതു കൊണ്ടു തന്നെ സഭാപാരമ്പര്യത്തിൽ ഈ മൂന്ന് സാർവ്വത്രിക സുന്ന ഹദോസുകളും ഏറ്റം മുമ്പിൽ നിൽക്കുന്നു. സഭയുടെ അടിസ്ഥാന വിശ്വാസത്തെ സംബന്ധിച്ചുള്ള മിക്കവാറും എല്ലാ കാര്യങ്ങളും വിശദീ കരിക്കുവാനും വ്യക്തമാക്കുവാനും ഈ സുന്നഹദോസുകൾക്കു കഴിഞ്ഞു എന്നും വിശ്വസിക്കപ്പെടുന്നു.

## പാഠം 6

# എഫേസൂസിനു ശേഷം

### ആമുഖം

431-ൽ കൂടിയ എഫേസൂസ് സുന്നഹദോസിന് അന്നുണ്ടായിരുന്ന ക്രിസ്തുശാസ്ത്ര സംബന്ധമായ പ്രശ്നങ്ങൾ രമ്യമായി പരിഹരിക്കു വാൻ സാധിച്ചില്ല. അഭിപ്രായവ്യത്യാസങ്ങൾ തുടരുകയും സഭാകേന്ദ്ര ങ്ങളിൽ അതിനെപ്പറ്റിയുള്ള ചർച്ചകളും വാദപ്രതിവാദങ്ങളും നടക്കു കയും ചെയ്തു. ഒരു തരത്തിൽ അലക്സാന്ത്ര്യൻ വേദശാസ്ത്ര പാര മ്പര്യമാണ് എഫേസൂസ് സുന്നഹദോസിലൂടെ വിജയം നേടിയത്. അത് അതേപോലെ അംഗീകരിച്ചു കൊടുക്കുവാൻ അന്ത്യോക്യൻ വേദ ശാസ്ത്രജ്ഞന്മാർ തയ്യാറായില്ല. ഇതേ തുടർന്നുണ്ടായ വാദപ്രതിവാദ ങ്ങളാണ് 451-ലെ കൽക്കദൂനാ സുന്നഹദോസിലേക്കു നയിക്കുന്നത്.

എഫേസൂസ് (431) സുന്നഹദോസിനും കൽക്കദൂനാ സുന്നഹദോ

സിനും (451) ഇടയ്ക്കുള്ള കാലഘട്ടമാണ് ഈ പാഠത്തിൽ പരാമർശന വിധേയമാക്കുന്നത്.

അലക്സാന്ത്ര്യയിലെ കൂറിലോസും അന്ത്യോക്യയിലെ യോഹന്നാനും ചേർന്ന് ഒപ്പുവെയ്ക്കുന്ന ഐക്യരേഖ (433) കുസ്തന്തീനോപോലീസിലും (448) എഫേസൂസിലും (449) നടന്ന സുന്നഹദോസുകൾ തുടങ്ങിയവയാണ് ഈ കാലഘട്ടത്തിൽ പ്രത്യേക പരിഗണന അർഹിക്കുന്ന വിഷയങ്ങൾ.

**ഐക്യരേഖ (433)**

എഫേസൂസിൽ വച്ചു ഭിന്നിച്ചു പിരിഞ്ഞ അന്ത്യോക്യയിലെ യോഹന്നാനും അലക്സാന്ത്ര്യയിലെ കൂറിലോസും പല കൂടിയാലോചനകൾക്കു ശേഷം അടുത്തു വന്നു. അന്ത്യോക്യക്കാർ ക്രിസ്തുശാസ്ത്ര സംബന്ധമായി തയ്യാറാക്കിയ ഒരു പ്രമാണരേഖ യോഹന്നാൻ തന്റെ പ്രത്യേക പ്രതിനിധിയായ എമേസായിലെ പൗലോസ് വശം കൂറിലോസിന്റെ അടുക്കലേക്കു കൊടുത്തുവിട്ടു. അന്ത്യോക്യൻ പാരമ്പര്യത്തോട് ചായ്‌വ് പുലർത്തുന്നതായിരുന്നു. ആ രേഖ എങ്കിലും, അലക്സാന്ത്ര്യക്കാർക്കും അനുയോജ്യമായ രീതിയിൽ അത് വ്യാഖ്യാനിക്കുവാൻ സാദ്ധ്യമായിരുന്നു. കൂറിലോസ് അതു സ്വീകരിക്കുകയും അതിലെ ആശയങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് ഒരു മറുപടി രേഖ തയ്യാറാക്കി യോഹന്നാനു കൊടുത്തുവിടുകയും ചെയ്തു. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ചു പരാമർശിക്കുമ്പോൾ രണ്ടുപേരും ഇപ്രകാരം പറയുന്നു: “പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായ ദൈവത്തിന്റെ ഏക ജാതനായ നമ്മുടെ കർത്താവേശു മശിഹാ... നമ്മൾക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി... കന്യകയിൽ നിന്നു ജാതനായി... എന്ന് ഞങ്ങൾ ഏറ്റു പറയുന്നു... രണ്ടു സ്വഭാവങ്ങളിൽ നിന്ന് ഒരു ഐക്യമുണ്ടായി. ഇക്കാരണത്താൽ, ഒരു ക്രിസ്തുവും, ഒരു പുത്രനും, ഒരു കർത്താവും എന്ന് ഞങ്ങൾ ഏറ്റുപറയുന്നു...

കൂടിക്കുഴയാതെയുള്ള... ഈ ഐക്യത്തിന്റെ വെളിച്ചത്തിൽ കന്യക ദൈവമാതാവാണെന്നു ഞങ്ങൾ ഏറ്റുപറയുന്നു. എന്തുകൊണ്ടെന്നാൽ ദൈവപുത്രൻ മനുഷ്യാവതാരം ചെയ്ത് മനുഷ്യനാവുകയും, ജഡധാരണത്തിന്റെ ആരംഭത്തിൽ തന്നെ അവളിൽ നിന്നെടുത്ത ആലയത്തെ തന്നോട് ഒന്നാക്കി തീർക്കുകയും ചെയ്തു” (സ്റ്റീവൻസൺ, കൗൺസിൽസ്..., പുറം 291).

ഈ രേഖ പരസ്പരം സ്വീകരിക്കുകയും, യോഹന്നാൻ നെസ്തോറിയോസിനെ തള്ളിപ്പറയുകയും ചെയ്തതോടെ കൂറിലോസും യോഹ

ന്നാനും തമ്മിൽ 433-ൽ പരസ്പരം യോജിച്ചു. കൂറിലോസ് നെസ്തോറിയോസിനെഴുതിയതും എഫേസൂസിൽ വച്ച് അംഗീകരിക്കപ്പെട്ടതുമായ പന്ത്രണ്ടു ശാപവചസ്സുകളെ (അനാത്തമാ) അന്ത്യോക്യക്കാർ സ്വീകരിച്ചില്ലെങ്കിലും കൂറിലോസിന്റെ നിലപാടിനെ അവർ അംഗീകരിച്ചു. അതോടെ എഫേസൂസിൽ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തെ അന്ത്യോക്യക്കാരും അംഗീകരിച്ചു. മൂന്നാം സാർവ്വത്രിക സുന്നഹദോസ് എന്ന സ്ഥാനം ലഭിക്കുകയും ചെയ്തു.

കുറെനാൾ സഭാതലത്തിൽ ശാന്തത ഉണ്ടായി. വാസ്തവത്തിൽ 433-ലെ ഐക്യം അടിസ്ഥാനപരമായ വ്യത്യാസങ്ങളെ ദുരീകരിക്കുകയോ സംശയാതീതമായി ഇരു വിഭാഗത്തിന്റെയും നിലപാടുകൾ വ്യക്തമാക്കുകയോ ഇരുവിഭാഗത്തെയും ഐക്യപ്പെടുത്തുകയോ ചെയ്തില്ല. അതുകൊണ്ട് അതിന് ദീർഘായുസ്സുണ്ടായില്ല. രണ്ടു കൂട്ടരും അവരവർക്കനുകൂലമായ രീതിയിൽ ഐക്യരേഖയെ വ്യാഖ്യാനിച്ചു.

## കുസ്തന്തീനോപോലീസ് സുന്നഹദോസ് (448) (ഹോം സിനഡ്)

എ.ഡി. 442-ൽ അന്ത്യോക്യയിലെ യോഹന്നാൻ നിര്യാതനായി. അദ്ദേഹത്തിന്റെ അനന്തരവൻ ഡോമനസ് തികഞ്ഞ അന്ത്യോക്യൻ പക്ഷവാദിയും അന്ത്യോക്യൻ പാരമ്പര്യത്തിന്റെ പ്രഗത്ഭനായ വക്താവ് സൈറസിലെ തിയോഡോറേറ്റിന്റെ ശിഷ്യനുമായിരുന്നു. തന്മൂലം, കൂറിലോസിനോടും അലക്സാന്ത്ര്യൻ പാരമ്പര്യത്തോടും അദ്ദേഹം കടുത്ത എതിർപ്പു വച്ചു പുലർത്തിയിരുന്നു.

എ.ഡി. 444-ൽ അലക്സാന്ത്ര്യയിലെ കൂറിലോസ് നിര്യാതനായി. അദ്ദേഹത്തിന്റെ പിൻഗാമിയായി ദിയസ്കോറോസ് അധികാരമേറ്റു. തികഞ്ഞ അലക്സാന്ത്ര്യൻ പക്ഷവാദിയും കൂറിലോസിനോട് പൂർണ്ണ യോജിപ്പ് പുലർത്തിയിരുന്ന ആളുമായിരുന്നു ദിയസ്കോറോസ്. നെസ്തോറിയോസിന്റെ പേർക്ക് കൂറിലോസ് എഴുതി അയച്ച ശാപവചസ്സുകളെ (അനാത്തമാ) അദ്ദേഹം കാര്യമായെടുത്തു. 433-ലെ ഐക്യം പൂർണ്ണമായും അലക്സാന്ത്ര്യൻ പാരമ്പര്യ വെളിച്ചത്തിൽ ദിയസ്കോറോസ് വ്യാഖ്യാനിച്ചു.

കൂറിലോസിന്റെ പ്രശസ്തമായ "ജഡധാരണം ചെയ്ത വചനമാം ദൈവത്തിന്റെ ഏക സ്വഭാവം" എന്ന സൂത്രവാക്യത്തിന് വളരെയധികം പ്രാധാന്യം കൊടുത്ത് ക്രിസ്തുവിന്റെ സ്വഭാവങ്ങളെയും മനുഷ്യാവതാരത്തെയും ദിയസ്കോറോസ് വ്യാഖ്യാനിച്ചു. അക്കാലത്തെ എല്ലാ സഭാനേതാക്കന്മാരെയും പോലെ അദ്ദേഹത്തിനു ലഭ്യമായിരുന്ന എല്ലാ സൗകര്യങ്ങളുമുപയോഗിച്ച് എതിരാളികളെ അടിച്ചമർത്തുവാനും താൻ വിശ്വ

സിച്ചിരുന്ന അലക്സാന്ത്ര്യൻ പാരമ്പര്യത്തെ അരക്കിട്ടുറപ്പിക്കുവാനും ദീയസ്കോറോസും പരമാവധി ശ്രമിച്ചു.

എ.ഡി. 446-ൽ ഫ്ളേവിയൻ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായി സ്ഥാനമേറ്റു. വേദശാസ്ത്രപരമായും ക്രിസ്തുശാസ്ത്രപരമായും അന്ത്യോക്യൻ പാരമ്പര്യത്തോട് അനുഭാവം പുലർത്തിയിരുന്ന ആളായിരുന്നു ഫ്ളേവിയൻ എന്ന് അദ്ദേഹത്തിന്റെ ചെയ്തികൾ വെളിവാക്കുന്നു. കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായിരുന്നതുകൊണ്ട് സ്വാഭാവികമായും അലക്സാന്ത്ര്യൻ നിലപാടിനെയും അവിടുത്തെ പാത്രിയർക്കീസിനെയും ഫ്ളേവിയൻ എതിർത്തു.

കുസ്തന്തീനോപോലീസിൽ തന്നെ ഉണ്ടായിരുന്ന അലക്സാന്ത്ര്യൻ പക്ഷക്കാർ ഫ്ളേവിയനെ എതിർത്തിരുന്നു. ലിയൊ ആയിരുന്നു റോമിലെ ബിഷപ്പ് (440-461). ലിയൊ അലക്സാന്ത്ര്യയിലെ പാത്രിയർക്കാ സ്ഥാനത്തിന്റെ ഉയർച്ചയിൽ അസൂയാലുവായിരുന്നു. ലിയൊ റോമിന് മറ്റേതു പാത്രിയർക്കാ സ്ഥാനത്തേക്കാളും മുൻഗണനയും പ്രാമാണ്യവും ഉണ്ടാകണമെന്ന് ആഗ്രഹിച്ചു. ആ ആഗ്രഹനിവൃത്തിക്കായി എന്തു മാർഗ്ഗവും ഉപയോഗിച്ച് മറ്റു പാത്രിയർക്കാ സ്ഥാനങ്ങളെ അടിച്ചമർത്താൻ ലിയൊയ്ക്ക് മടിയുണ്ടായിരുന്നില്ല.

സഭാനേതൃത്വങ്ങൾ മാറിയപ്പോൾ, പാത്രിയർക്കാ സ്ഥാനങ്ങളും, അന്ത്യോക്യൻ, അലക്സാന്ത്ര്യൻ പാരമ്പര്യങ്ങളും തമ്മിലുള്ള സംഘട്ടനവും മറനീക്കി പുറത്തുവന്നു. പലയിടങ്ങളിലും പ്രത്യേകിച്ചു തലസ്ഥാന നഗരിയിൽ ഇരു വിഭാഗങ്ങളും തമ്മിലുള്ള സംവാദങ്ങളും വാഗ്വാദങ്ങളും നടന്നു.

ഇരുവിഭാഗത്തിലുംപെട്ട വളരെയധികം സന്യാസിമാർ കുസ്തന്തീനോപോലീസിലുണ്ടായിരുന്നു. അവരിൽ അലക്സാന്ത്ര്യക്കാരനായ എവുത്തിക്കൂസ് ഒരു സന്യാസാശ്രമത്തിന്റെ അധിപനും, വയോധികനും, വളരെ പ്രശസ്തനും, രാജകൊട്ടാരത്തിൽ സ്വാധീനമുള്ള ആളുമായിരുന്നു. തെവോദോസ്യോസ് ചക്രവർത്തിയുടെ പ്രധാന പരിചാരകൻ ക്രീസാഫിയൂസിന്റെ തലതൊട്ടപ്പനായിരുന്നു എവുത്തിക്കൂസ്. അലക്സാന്ത്ര്യൻ പാരമ്പര്യത്തെക്കുറിച്ച് എരിവുള്ളവനായിരുന്ന അദ്ദേഹം ദീയസ്കോറോസിന്റെ ഉറ്റ സ്നേഹിതനുമായിരുന്നു. നെസ്തോറിയൻ വേദവിപരീതം വച്ചുപൊറുപ്പിക്കുവാൻ ദീയസ്കോറോസും എവുത്തിക്കൂസും തയ്യാറായിരുന്നില്ല.

എവുത്തിക്കൂസ് വേദവിപരീതം പഠിപ്പിക്കുന്നുവെന്ന് അന്ത്യോക്യൻ പക്ഷവാദിയും, ഡോറിലയത്തെ ബിഷപ്പുമായിരുന്ന യൗസേബിയൂസ് കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് ഫ്ളേവിയന്റെ സന്നിധി

യിൽ പരാതി ബോധിപ്പിച്ചു. കുസ്തന്തീനോപോലീസിനടുത്തുള്ള ഡോറിലയത്തെ ബിഷപ്പായിരുന്ന യൗസേബിയൂസ് മിക്കവാറും ദിവസങ്ങളിൽ പട്ടണത്തിൽ എത്തുമായിരുന്നു. അങ്ങനെ വരുന്ന സന്ദർഭങ്ങളിൽ എവുത്തിക്കൂസുമായി സംസാരിക്കുന്നതിനും വേദശാസ്ത്ര സംവാദങ്ങളിൽ ഏർപ്പെടുന്നതിനും അവസരങ്ങളുണ്ടായിരുന്നു. ആ സംഭാഷണങ്ങളുടെ വെളിച്ചത്തിലാണ് എവുത്തിക്കൂസിനെതിരായി ആരോപണമുന്നയിച്ചത്.

എ.ഡി. 448 നവംബർ എട്ടാം തീയതി പാത്രിയർക്കീസ് അദ്ദേഹത്തിന്റെ അരമനയിൽ സാധാരണ കൂടാറുള്ള സുന്നഹദോസിൽ സന്നിഹിതനായിരിക്കുമ്പോൾ യൗസേബിയൂസ് പരാതിയുമായി വന്നു. അലക്സാന്ത്ര്യൻ, അന്ത്യോക്യൻ സംവാദങ്ങളിൽ ആവശ്യമില്ലാതെ ഇടപെടുവാൻ പോയാലുണ്ടാകുന്ന പ്രത്യാഘാതങ്ങളെക്കുറിച്ച് തികച്ചും ബോധവാനായിരുന്ന പാത്രിയർക്കീസ്, എവുത്തിക്കൂസിനെ സ്വകാര്യമായി കണ്ട് പ്രശ്നം പരിഹരിക്കുവാൻ യൗസേബിയൂസിനെ ഉപദേശിച്ചെങ്കിലും അതു ചെവിക്കൊള്ളുവാൻ അദ്ദേഹം തയ്യാറായില്ല. തന്നെ എതിർക്കുന്നവരെ എങ്ങനെയെങ്കിലും അടിച്ചമർത്തണമെന്ന് വളരെ നിർബന്ധമുള്ള ഒരു മതതീവ്രവാദിയായിരുന്നു യൗസേബിയൂസ്. അന്ത്യോക്യൻ പക്ഷത്തോടുള്ള താൽപര്യത്തെക്കാൾ വ്യക്തിപരമായ അഹന്തയായിരുന്നു അദ്ദേഹത്തെ നയിച്ചിരുന്നത്.

യൗസേബിയൂസിന്റെ നിർബന്ധത്തിനു വഴങ്ങിയ പാത്രിയർക്കീസ്, സുന്നഹദോസിൽ ഹാജരായി സമാധാനം ബോധിപ്പിക്കുവാൻ എവുത്തിക്കൂസിനോട് ആവശ്യപ്പെട്ടു. നവംബർ എട്ടു മുതൽ 22 വരെ നീണ്ടു നിന്ന സുന്നഹദോസിൽ 32 ബിഷപ്പന്മാർ സന്നിഹിതരായിരുന്നു. രാജാവിന്റെ പ്രതിനിധിയായി ഫ്ളോറന്റിയൂസും സുന്നഹദോസിൽ സംബന്ധിച്ചു. പാത്രിയർക്കീസിന്റെ കൽപന അനുസരിച്ച് സുന്നഹദോസിൽ വന്നു സംബന്ധിക്കുവാൻ മൂന്നു തവണ വിളിച്ചെങ്കിലും എവുത്തിക്കൂസ് തയ്യാറായില്ല (VCS. 18). രോഗിയാണ് എന്ന കാരണം പറഞ്ഞ് അദ്ദേഹം ഒഴിഞ്ഞു.

അവസാനം പട്ടാളക്കാരുടെ അകമ്പടിയോടുകൂടി എവുത്തിക്കൂസ് സുന്നഹദോസിൽ ഹാജരാക്കപ്പെട്ടു. അദ്ദേഹത്തിന് വലിയ വേദശാസ്ത്ര ജ്ഞാനം ഒന്നുമുണ്ടായിരുന്നില്ല. അതുകൊണ്ട് സുന്നഹദോസിൽ വച്ച് എല്ലാ ചോദ്യങ്ങൾക്കും വ്യക്തമായ ഉത്തരം നൽകുവാൻ അദ്ദേഹം വിസമ്മതിച്ചു. എവുത്തിക്കൂസിന്റെ വിസ്താരത്തിൽ അന്ത്യോക്യൻ ചായ്വുള്ള നിലപാടാണ് സുന്നഹദോസ് സ്വീകരിച്ചതെന്ന് വ്യക്തമാണ് (VCS. 22). എഫേസൂസ് സുന്നഹദോസും (431) അലക്സാന്ത്ര്യയിലെ കൂറിലോ

സിന്റെ നിലപാടും, 433-ലെ ഐക്യരേഖയും അടിസ്ഥാനമായി സ്വീക രിച്ചെങ്കിലും കൂറിലോസിന്റെ ശാപവചസ്സുകളും കൂടെ പരിഗണിക്കുവാൻ സുന്നഹദോസ് തയ്യാറായില്ല.

'മശിഹാ തമ്പുരാൻ സാരാംശത്തിൽ മനുഷ്യനോട് (നമ്മോട്) സമ ത്വമുള്ളവൻ' എന്നു പറയുവാൻ എവുത്തിക്കൂസ് വിസമ്മതിച്ചു എന്നു ള്ളതായിരുന്നു അദ്ദേഹത്തിനെതിരായി ഉന്നയിച്ച പ്രധാനപ്പെട്ട ഒരാരോ പണം. കർത്താവ് നമ്മോട് ഒന്നായിരിക്കുന്നു (സമത്വമുള്ളവനാണ്) എന്നു പറഞ്ഞാൽ അതു വേദവിപരീതമാകുമോ എന്നു സംശയിച്ച എവു ത്തിക്കൂസ് കന്യകമറിയം നമ്മോട് സാരാംശത്തിൽ സമത്വമുള്ളവളാ ണെന്നും, അവളിൽ നിന്ന് നമ്മുടെ കർത്താവ് മനുഷ്യാവതാരം ചെയ്തു വെന്നും പ്രസ്താവിച്ചു. ഈ പ്രസ്താവന അതേപടി സ്വീകരിക്കുവാൻ സുന്നഹദോസ് തയ്യാറായില്ല.

തിരിച്ചും മറിച്ചും ചോദ്യം ചെയ്തപ്പോൾ എഴുതി തയ്യാറാക്കിയ ഒരു വിശ്വാസപ്രഖ്യാപനം അദ്ദേഹം മുന്നോട്ടു നീട്ടി. തന്റെ നിലപാട് ഇതി ലെഴുതിയിട്ടുണ്ടെന്നും അതു സ്വീകരിക്കുവാൻ തയ്യാറാകണമെന്നും സുന്നഹദോസിനോട് അഭ്യർത്ഥിച്ചു. അത് സ്വീകരിക്കപ്പെടുകയോ, വായി ക്കാൻ അനുവദിക്കുകയോ ഉണ്ടായില്ല.

പിതാവിനെയും പുത്രനെയും പരിശുദ്ധറൂഹായേയും താൻ ആരാ ധിക്കുന്നുവെന്നും, പുത്രൻ നമ്മുടെ രക്ഷയ്ക്കു വേണ്ടി പൂർണ്ണ മനുഷ്യ നായി കന്യകയിൽ നിന്നു ജാതം ചെയ്തുവെന്നും പ്രായംകൊണ്ട് ക്ഷീണിതനായ ആ സന്യാസിശ്രേഷ്ഠൻ പറഞ്ഞുവെങ്കിലും മുൻവിധി യോടു കൂടിയിരുന്ന സുന്നഹദോസ് അതൊന്നും സ്വീകരിക്കുവാൻ തയ്യാ റല്ലായിരുന്നു.

ദൈവപുത്രന്റെ ശരീരം മനുഷ്യന്റെ ശരീരമല്ല ദൈവത്തിന്റെ ശരീര മാണെന്നു (VCC. 21) താൻ കരുതുന്നുവെന്നും അവൻ കന്യകയിൽ നിന്ന് ശരീരം സ്വീകരിച്ച് മനുഷ്യാവതാരം ചെയ്തുവെന്നും തന്മൂലം ആ ശരീരം സാരാംശത്തിൽ നമ്മോട് (മനുഷ്യനോട്) സമത്വമുള്ളതാണെന്നും ചോദ്യം ചെയ്യലിന്റെ ഇടയിൽ വളരെ പ്രയാസപ്പെട്ട് എവുത്തിക്കൂസ് പറ ഞ്ഞുവച്ചു. 'അവൻ എന്റെ നാഥനും കർത്താവും രാജാവുമാണ്. അവൻ ദൈവപുത്രനാണ്. അവന്റെ സ്വഭാവങ്ങൾ പരിശോധനയ്ക്ക് വിധേയമാ ക്കുവാൻ എനിക്കു ധൈര്യമില്ല' എന്ന് എവുത്തിക്കൂസ് വികാരവിവശ നായി പറഞ്ഞു.

നമ്മുടെ കർത്താവ് സാരാംശത്തിൽ നമ്മോട് സമത്വമുള്ളവനും, 'യോജിപ്പിനുശേഷം രണ്ടു സ്വഭാവങ്ങളായി' അവൻ അറിയപ്പെടുകയും ചെയ്യുന്നുണ്ടോ എന്ന് ചക്രവർത്തിയുടെ പ്രതിനിധി ഫ്ളോറന്റിയൂസ്

ചോദിച്ചു. ഉടനെതന്നെ എവുത്തിക്കൂസ് മറുപടി പറഞ്ഞു. “നമ്മുടെ കർത്താവ് യോജിപ്പിനു മുമ്പ് ഇരു സ്വഭാവങ്ങളിൽ നിന്ന് ആയിരുന്നു എന്നാൽ, യോജിപ്പിനു ശേഷം ഏകസ്വഭാവം എന്ന് ഞാൻ പറയുന്നു.” ദൈവത്തോടുള്ള ഭക്തിയും ഭയവും കൊണ്ടാണ് ‘അവൻ സാരാംശത്തിൽ നമ്മോടു സമത്വമുള്ളവൻ’ എന്ന പ്രയോഗം ഒഴിവാക്കുവാൻ എവുത്തിക്കൂസ് ശ്രമിച്ചത്. അല്ലാതെ കന്യകയിൽ നിന്നുള്ള ജനനമോ മനുഷ്യാവതാരമോ ഒന്നും എവുത്തിക്കൂസ് ചോദ്യം ചെയ്തില്ല.

ദൈവപുത്രന്റെ മനുഷ്യത്വം ജഡധാരണത്തോടും മനുഷ്യാവതാരത്തോടും ബന്ധപ്പെട്ടാണിരിക്കുന്നത് എന്ന് എവുത്തിക്കൂസ് ഉറച്ചു വിശ്വസിച്ചു. സാരാംശത്തിൽ നമ്മോടു സമത്വമുള്ളവനെന്നു പറഞ്ഞാൽ അത് അന്ത്യോക്യൻ വേദവിപരീതമായ “രണ്ടു പുത്രന്മാർ” (The doctrine of two sons) എന്ന ആശയമാകുമോ എന്നും എവുത്തിക്കൂസ് ഭയപ്പെട്ടു (VCS. 21). അറിവില്ലാതെ വല്ലതും സമ്മതിച്ചു കഴിഞ്ഞാൽ അത് സ്വന്തം പാത്രിയർക്കീസ് ദീയസ്കോറോസിന്റെ അപ്രീതിക്കു കാരണമായിത്തീരുമോ എന്നും എവുത്തിക്കൂസിന് ആശങ്കയുണ്ടായിരുന്നു.

‘‘അവൻ സാരാംശത്തിൽ നമ്മോടു സമത്വമുള്ളവനാണെന്നും’’ “യോജിപ്പിനുശേഷവും ഇരുസ്വഭാവങ്ങളിൽ” അറിയപ്പെടുന്നുവെന്ന് ഏറ്റു പറയണമെന്നും സുന്നഹദോസ് എവുത്തിക്കൂസിനോടാവശ്യപ്പെട്ടു. അനുഗൃഹീതനായ കൂറിലോസും വിശുദ്ധനായ അത്താനാസ്യോസും പരിശുദ്ധ പിതാക്കന്മാരും യോജിപ്പിനു മുമ്പ് (അവൻ) “രണ്ടു സ്വഭാവങ്ങളിൽ നിന്ന്” എന്നു പറയുന്നു എങ്കിലും യോജിപ്പിനും മനുഷ്യാവതാരത്തിനും ശേഷം ‘ഇരുസ്വഭാവം’ എന്നു പറയാതെ ‘ഏക സ്വഭാവം’ എന്നാണവർ പറയുന്നത് എന്ന് എവുത്തിക്കൂസ് പ്രഖ്യാപിച്ചു. “യോജിപ്പിനു ശേഷം ഏകസ്വഭാവം’ എന്നു കേട്ട ഉടനെ എവുത്തിക്കൂസ് മിശിഹാ തമ്പുരാന്റെ മനുഷ്യത്വത്തെ നിരസിക്കുകയാണ് എന്ന് എതിരാളികൾ ഏകസ്വരത്തിൽ പറഞ്ഞു. അത് അപ്പൊല്ലിനേറിയസിന്റെ വേദവിപരീതമാണ് എന്ന് അവർ ആരോപിച്ചു. സുന്നഹദോസ് പ്രക്ഷുബ്ദമായി. എഴുന്നേറ്റു നിന്ന പിതാക്കന്മാർ ‘എവുത്തിക്കൂസിനെ ശപിച്ചു തള്ളുക’ എന്ന് ആക്രോശിച്ചു.

വാലന്റീനിയൂസിന്റെയും അപ്പൊല്ലിനേറിയസിന്റെയും അനുയായിയാണ് എവുത്തിക്കൂസ് എന്നു പറഞ്ഞുകൊണ്ട് സുന്നഹദോസ് അദ്ധ്യക്ഷനായ ഫ്ളേവിയൻ എവുത്തിക്കൂസിനെ ശപിച്ചു പുറന്തള്ളിയിരിക്കുന്നുവെന്നു പ്രഖ്യാപിച്ചു. മുപ്പതു ബിഷപ്പന്മാരും 23 സന്യാസിശ്രേഷ്ഠന്മാരും സുന്നഹദോസ് തീരുമാനത്തിൽ ഒപ്പുവച്ചു (VCS 22). വളരെ നിസ്സാരമായിരുന്ന ഒരു പ്രാദേശിക പ്രശ്നവും ആവശ്യമില്ലാത്ത ഒരു തർക്കവും ആകമാന സഭാന്തരീക്ഷത്തിലേക്കു വലിച്ചിഴയ്ക്കപ്പെട്ടു. അതു

കൈകാര്യം ചെയ്തവരുടെ പിടിപ്പുകേടോ സ്ഥാപിത താൽപര്യമോ ആണ് അതിനു കാരണം.

## എഫേസൂസിലെ രണ്ടാം സുന്നഹദോസ്

എവുത്തിക്കൂസിന്റെ മുടക്ക് ദൂരവ്യാപകങ്ങളായ പ്രത്യാഘാതങ്ങളാണുണ്ടാക്കിയത്. സുന്നഹദോസ് തീരുമാനത്തിനെതിരായി ചക്രവർത്തിയുടെ അടുത്തും, റോമിലെ പോപ്പിന്റെ അടുത്തും അലക്സാന്ത്ര്യയിലെ പാത്രിയർക്കീസിന്റെ അടുത്തും, യെറുശലേമിലും, തെസ്സലോനിക്യയിലും ഉള്ള സഭാദ്ധ്യക്ഷന്മാരുടെ അടുക്കലും എവുത്തിക്കൂസ് പരാതി സമർപ്പിച്ചു.

ഫ്‌ളേവിയന്റെ അദ്ധ്യക്ഷതയിൽ കുസ്തന്തീനോപോലീസിൽ ചേർന്ന സുന്നഹദോസിന്റെ വേദശാസ്ത്രപരമായ നിലപാട് നിഖ്യായിലും കുസ്തന്തീനോപോലീസിലും എഫേസൂസിലും വെച്ചു കൂടിയ സുന്നഹദോസികളുടെ അംഗീകരിക്കപ്പെട്ട നിലപാടുകളിൽ നിന്ന് വ്യതിചലിക്കുന്നതാണ് എന്നായിരുന്നു എവുത്തിക്കൂസ് ആരോപിച്ചത്. അലക്സാന്ത്ര്യൻ പാരമ്പര്യത്തിൽ ഉള്ള ആളുകൾക്ക് ആ ആരോപണത്തിൽ കഴമ്പുണ്ട് എന്ന് ബോദ്ധ്യമുണ്ടായിരുന്നു.

എവുത്തിക്കൂസ് ചക്രവർത്തിക്കു സമർപ്പിച്ച നിവേദനത്തിന് ഉടൻ അനുകൂലമായ പ്രതികരണമുണ്ടായി. രാജകൊട്ടാരത്തിലും അധികാര കേന്ദ്രങ്ങളിലും എവുത്തിക്കൂസിനുണ്ടായിരുന്ന സ്വാധീനത്തിന്റെ ഫലമായാണ് ഉടനെ ഇങ്ങനെ ഒരു അനുകൂല പ്രതികരണമുണ്ടായത്. എന്തെങ്കിലും ക്രമക്കേടുകൾ നടന്നിട്ടുണ്ടോ എന്നറിയുവാൻ വേണ്ടി സുന്നഹദോസിന്റെ മിനിറ്റ്സ് പരിശോധിക്കുവാൻ ചക്രവർത്തി ഉത്തരവായി.

ഒരു വിശ്വാസപ്രഖ്യാപനം എഴുതി സമർപ്പിക്കുവാൻ ചക്രവർത്തി ഫ്‌ളേവിയനോട് ആവശ്യപ്പെട്ടു. എഫേസൂസിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടുവാൻ ചക്രവർത്തി തീരുമാനിച്ചു. ആഗസ്റ്റ് ഒന്നാം തീയതി എഫേസൂസിൽ കൂടുന്ന സുന്നഹദോസിൽ സംബന്ധിച്ച് പ്രശ്നം ചർച്ച ചെയ്യുവാനും, തീരുമാനമെടുക്കുവാനും ചക്രവർത്തി അലക്സാന്ത്ര്യയിലെ പാത്രിയർക്കീസ് ദീയസ്കോറോസിനോട് ആവശ്യപ്പെട്ടു. പത്തു മെത്രാപ്പോലീത്തന്മാരുടെ പേർക്കും പത്തു ബിഷപ്പന്മാരുടെ പേർക്കും, സുന്നഹദോസിൽ സംബന്ധിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് ചക്രവർത്തി എഴുതി.

എവുത്തിക്കൂസ് റോമിലെ പോപ്പ് ലിയൊയുടെ പക്കൽ സമർപ്പിച്ച നിവേദനത്തിനും ഫലമുണ്ടായി. സുന്നഹദോസ് മിനിറ്റ്സ് ആവശ്യപ്പെട്ടുകൊണ്ട് ലിയൊ ഫ്‌ളേവിയന്റെ പേർക്കെഴുതി. അതിനുശേഷം ഒരു

വേദശാസ്ത്ര പ്രബന്ധം തയ്യാറാക്കി ലിയൊ ഫ്ളേവിയന്റെ പേർക്കയച്ചു കൊടുത്തു. അതിന്റെ കോപ്പി അധികം താമസിയാതെ കിഴക്കൻ സഭകളിൽ എല്ലാം എത്തിച്ചേർന്നു. ലിയൊയുടെ തൂംസാ (പുസ്തകം, Tom of Leo) എന്ന പേരിലറിയപ്പെടുന്ന ഈ ലേഖനം പിന്നീട് പ്രശസ്തമാകുന്നുണ്ട്.

അന്ത്യോക്യൻ, അലക്സാന്ത്ര്യൻ പക്ഷക്കാരെല്ലാം അവരുടെ നിലപാടുകളിലെ കാർക്കശ്യം ഉപേക്ഷിച്ച് ലിയൊയുടെ ലേഖനം സ്വീകരിച്ച് നിശബ്ദരായിക്കൊള്ളുക. എല്ലാ ക്രിസ്തുശാസ്ത്ര പ്രശ്നങ്ങൾക്കുമുള്ള ഉത്തരം ലേഖനത്തിലുണ്ട് എന്നായിരുന്നു ലിയൊയുടെ അഭിപ്രായം. അത് അതുവരെ അംഗീകരിക്കപ്പെട്ടിരിക്കുന്ന വേദശാസ്ത്രങ്ങളോട് നീതി പുലർത്തുന്നതല്ല എന്നായിരുന്നു ലിയൊയുടെ പ്രബന്ധത്തെപ്പറ്റി അലക്സാന്ത്ര്യക്കാർക്കുള്ള ആക്ഷേപം.

ചക്രവർത്തിയുടെ ഉത്തരവനുസരിച്ച് എഫേസൂസ് സുന്നഹദോസിൽ സംബന്ധിക്കുവാൻ ലിയൊ മൂന്ന് പ്രതിനിധികളെ അയച്ചു. അതിൽ ഒരാൾ വഴിയിൽ വച്ച് മരിച്ചുപോയി. ശേഷിച്ചവരായ ബിഷപ്പ് ജൂലിയസും ഹിലാരി ശെമ്മാശനും എഫേസൂസിലെത്തിച്ചേർന്നു.

സുന്നഹദോസിൽ അദ്ധ്യക്ഷത വഹിച്ച് തീരുമാനങ്ങൾ എടുക്കുവാൻ ചക്രവർത്തി ദീയസ്കോറോസിനോട് ആവശ്യപ്പെട്ടു. യെറുശലേമിലെ ജൂവനൈലും, കൈസറിയായിലെ തലസ്സിയൂസും സുന്നഹദോസിന്റെ വൈസ്പ്രസിഡന്റന്മാരായിരിക്കണമെന്നും ചക്രവർത്തി നിർദ്ദേശിച്ചു. പ്രധാന നേതാക്കന്മാരുടെ പേർക്കും സുന്നഹദോസിനെ അഭിസംബോധന ചെയ്തുകൊണ്ടും പ്രത്യേകം പ്രത്യേകം എഴുത്തുകൾ ചക്രവർത്തി അയച്ചു.

ഗവണ്മെന്റ് ഉദ്യോഗസ്ഥന്മാരായ എൽപിഡിയൂസിനെയും യൗലോഗിയൂസിനെയും സുന്നഹദോസിൽ രാജാവിന്റെ ഔദ്യോഗിക കമ്മീഷണർമാരായി നിയമിച്ചുകൊണ്ട് ചക്രവർത്തി ഉത്തരവായി. ചുരുക്കത്തിൽ സുന്നഹദോസ് വിളിച്ചുകൂട്ടിയതും അതെങ്ങനെയൊക്കെ നടക്കണമെന്നും എല്ലാ നിർദ്ദേശങ്ങളും നൽകിയതും തേവോദോസ്യോസ് ചക്രവർത്തി തന്നെയാണ്.

എ.ഡി. 449 ആഗസ്റ്റ് 8-നു അലക്സാന്ത്ര്യയിലെ പാത്രിയർക്കീസ് ദീയസ്കോറോസിന്റെ അദ്ധ്യക്ഷതയിൽ എഫേസൂസിലെ രണ്ടാം സുന്നഹദോസ് ആരംഭിച്ചു. ഏകദേശം 150-ഓളം പിതാക്കന്മാർ സുന്നഹദോസിൽ സംബന്ധിച്ചു. ഔപചാരിക നടപടികൾക്കു ശേഷം സുന്നഹദോസിന്റെ നടപടികൾ ആരംഭിച്ചു. നിഖ്യായിലും (325) എഫേസൂസിലും (431) ഒന്നിച്ചു കൂടിയ പിതാക്കന്മാർ സത്യവിശ്വാസം സ്ഥാപിച്ചുവെന്നും

അതിന് അൽപംപോലും മാറ്റം വരുത്തിക്കൂടാ എന്നും സുന്നഹദോസ് ആദ്യമെ തന്നെ പ്രഖ്യാപിച്ചു.

സുന്നഹദോസിന്റെ നടപടികളിൽ ചക്രവർത്തി നിയമിച്ച കമ്മീഷണർമാർ വളരെ സ്വാധീനം ചെലുത്തിയിരുന്നുവെന്നു കാണാം (VCS 30). വിശ്വാസപ്രഖ്യാപനങ്ങൾ ഒക്കെ കഴിഞ്ഞതിനുശേഷം എവുത്തിക്കൂസിനെ വിളിച്ചു. അദ്ദേഹത്തിന്റെ അപേക്ഷ കേട്ടു.

കുസ്തന്തീനോപോലീസിൽ (448) വച്ചുതന്നെ അന്യായമായി ന്യായം വിധിക്കുകയായിരുന്നു എന്ന് എവുത്തിക്കൂസ് ബോധിപ്പിച്ചു. നിഖ്യാ എഫേസൂസ് തീരുമാനങ്ങളെ സ്വീകരിക്കുന്നതായും കൂറിലോസിനോടും സത്യവിശ്വാസികളായ മറ്റെല്ലാ പിതാക്കന്മാരോടും കൂറുപുലർത്തുന്നതായും, അപ്പൊല്ലിനേറിയസ്, നെസ്തോറിയൂസ്, വാലന്റീനിയസ് തുടങ്ങി എല്ലാ വേദവിപരീതികളേയും ശപിക്കുന്നതായും എവുത്തിക്കൂസ് പ്രഖ്യാപിച്ചു.

നമ്മുടെ കർത്താവേശു മശിഹാ പൂർണ്ണ മനുഷ്യനാണെന്നും തന്റെ മനുഷ്യശരീരം കന്യകയിൽ നിന്ന് എടുത്തതാണെന്നും എവുത്തിക്കൂസ് പ്രസ്താവിച്ചു. ദിയസ്കോറോസ് ആവശ്യപ്പെട്ടതനുസരിച്ച് കുസ്തന്തീനോപോലീസ് (448) സുന്നഹദോസിന്റെ മിനിറ്റ്സ് വായിച്ച് സുന്നഹദോസ് ശ്രവിച്ചു. അവസാനം എവുത്തിക്കൂസിനെക്കുറിച്ചുള്ള തീരുമാനം എന്താണെന്നു പറയുവാൻ സുന്നഹദോസിനോട് ദീയസ്കോറോസ് ആവശ്യപ്പെട്ടു.

എവുത്തിക്കൂസ് സത്യവിശ്വാസിയാണെന്ന് പറഞ്ഞ് യെറുശലേമിലെ ജൂവനൈലും അന്ത്യോക്യയിലെ ഡോമ്നസും, എഫേസൂസിലെ സ്തേപ്പാനോസും, കൈസറിയായിലെ തലാസ്സിയൂസും, അൻകൈറായിലെ യൗസേബിയൂസും, സിസിക്കത്തിലെ ഡയോഗനേസും മറ്റ് അഞ്ചു പേരും പ്രസംഗിച്ചു. എവുത്തിക്കൂസിന്റെ മുടക്കഴിച്ച് സ്വീകരിക്കുന്നതിന് അനുകൂലമായി 111 പേർ വോട്ടു ചെയ്തു. എവുത്തിക്കൂസിനെ സത്യവിശ്വാസിയായി സഭാഗാത്രത്തിലേക്കു വീണ്ടും സ്വീകരിച്ചു. എവുത്തിക്കൂസിനോടു കൂടി പുറത്താക്കിയ സന്യാസിമാരെയും പുരോഹിതന്മാരെയും അവരുടെ പ്രത്യേക അപേക്ഷപ്രകാരം മുടക്കു മാറ്റി തിരികെ സ്വീകരിച്ചു.

448-ലെ സുന്നഹദോസിന്റെ മിനിറ്റ്സിന്റെ പശ്ചാത്തലത്തിൽ നിഖ്യാ (325) എഫേസൂസ് (431) സുന്നഹദോസുകളുടെ സത്യവിശ്വാസത്തിൽ നിന്ന് ഫ്ളേവിയനും, യൗസേബിയൂസും വ്യതിചലിച്ചിരിക്കുന്നതായി സുന്നഹദോസിനു ബോദ്ധ്യമായി. അതിന്റെ അടിസ്ഥാനത്തിൽ അവരെ മുടക്കണമെന്ന് ജുവനൈൽ, ഡോമ്നസ്, തലാസ്സിയൂസ്, യൗസേബി

യൂസ്, സ്തേപ്പാനോസ് എന്നിവർ ആവശ്യപ്പെട്ടു. അവരോടു കൂടി മറ്റ് 89 പേരും യൗസേബിയൂസിനെയും ഫ്ളേവിയനെയും മുടക്കണമെന്ന് ആവശ്യപ്പെട്ടു. അതിന്റെ അടിസ്ഥാനത്തിൽ ഫ്ളേവിയനെയും യൗസേബിയൂസിനെയും അവരോടുകൂടി കർശനമായ അന്ത്യോക്യൻ വേദശാസ്ത്ര നിലപാടു വച്ചുപുലർത്തിയിരുന്ന സൈറസിലെ തിയോഡോറേറ്റ്, എഡേസ്സായിലെ ഇബ്ബാസ് തുടങ്ങിയവരെയും സുന്നഹദോസ് മുടക്കി.

സുന്നഹദോസ് ആരംഭിച്ചപ്പോൾ തന്നെ റോമിൽ നിന്നെത്തിയ പ്രതിനിധികൾ പോപ്പിന്റെ ഒരു എഴുത്തു കൊണ്ടുവന്നിട്ടുണ്ടെന്നും അത് സുന്നഹദോസിൽ വായിക്കണമെന്നും ആവശ്യപ്പെട്ടു. 'ലിയൊയുടെ റ്റോം' എന്നറിയപ്പെട്ടിരുന്ന പ്രബന്ധമായിരുന്നു അത്. സുന്നഹദോസ് കൂടുന്ന സമയത്ത് അത് എല്ലായിടത്തും പ്രചാരത്തിലുണ്ടായിരുന്നതും അതിന്റെ ഉള്ളടക്കം എല്ലാവർക്കും അറിവുള്ളതുമായിരുന്നു. അത് നെസ്തോറിയൻ വേദവിപരീതം ഉൾക്കൊള്ളുന്നു എന്നായിരുന്നു അലക്സാന്ത്ര്യൻ പക്ഷക്കാരായ പിതാക്കന്മാരുടെ ആരോപണം.

യെറുശലേമിൽ റ്റോം ലഭിച്ച ഉടനെ തന്നെ അവിടുത്തെ ബിഷപ്പ് ജുവനെൽ പുരോഹിതന്മാരുടെയും, മഹാപുരോഹിതന്മാരുടെയും സന്യാസിമാരുടെയും മീറ്റിംഗ് വിളിച്ചു കൂട്ടി. റ്റോം വായിച്ചു കേട്ട് അവരെല്ലാം അത് നെസ്തോറിയൻ വേദവിപരീതമാണെന്ന് ആരോപിച്ചു. ഇതുതന്നെയായിരുന്നു അലക്സാന്ത്ര്യയിലും മറ്റ് കിഴക്കൻ സഭകളിലും റ്റോമിനെക്കുറിച്ചുള്ള അഭിപ്രായം. മരിക്കുന്നതിന് മുമ്പ് നെസ്തോറിയോസ് റ്റോം കണ്ടിരുന്നു. 'ഞാൻ പറയുന്ന കാര്യങ്ങളാണല്ലോ ഇതിൽ പറഞ്ഞിരിക്കുന്നത്. റോമിലെ ബിഷപ്പ് പറയുന്നത് ഞാൻ പറഞ്ഞ കാര്യങ്ങൾ തന്നെയാണ്. റ്റോമുമായി ഞാൻ പൂർണ്ണമായി യോജിക്കുന്നു' എന്നായിരുന്നു റ്റോമിനെക്കുറിച്ച് നെസ്തോറിയോസിന്റെ അഭിപ്രായവും.

ഈ അഭിപ്രായങ്ങളിൽ നിന്ന് അന്ത്യോക്യക്കാർ സ്വീകരിക്കുവാൻ തയ്യാറായതിന്റെയും വെളിച്ചത്തിൽ ശക്തമായ അന്ത്യോക്യൻ വേദശാസ്ത്ര നിലപാടായിരുന്നു റ്റോമിലേതെന്ന് വ്യക്തമാണ്. അലക്സാന്ത്ര്യക്കാർ അതു നിരാകരിച്ചതിന്റെയും കാരണങ്ങൾ വ്യക്തമാണല്ലോ. 449-ലെ സുന്നഹദോസിൽ റ്റോം വായിക്കണമെന്ന് റോമൻ പ്രതിനിധികൾ ആവശ്യപ്പെട്ടപ്പോൾ മഹാഭൂരിപക്ഷം പിതാക്കന്മാരും അതു വേദവിപരീതമാണ്, അതു വായിക്കുവാൻ പാടില്ല എന്ന് ഉറക്കെ വിളിച്ചു പറഞ്ഞു. അതു വായിച്ചിരുന്നെങ്കിൽ ഒരു പക്ഷെ അതിനെ വേദവിപരീതമായും അതിന്റെ രചയിതാവിനെ വേദവിപരീതിയായും പ്രഖ്യാപിച്ചേനെ. ഏതായാലും പിതാക്കന്മാരുടെ എതിർപ്പു കൊണ്ട് റ്റോം എഫേസൂസ് (449) സുന്നഹദോസിൽ വായിച്ചില്ല.

സുന്നഹദോസ് പര്യവസാനിച്ച ഉടൻതന്നെ എല്ലാവരും സുന്നഹദോസ് അനുസരിച്ച് നടക്കണമെന്ന് ചക്രവർത്തി ഉത്തരവായി. സുന്നഹദോസിൽ തന്റെ ലേഖനം വായിക്കാതിരുന്നത് വലിയ അപമാനമായി ലിയൊയ്ക്ക് തോന്നി. സുന്നഹദോസ് അംഗീകരിക്കുവാൻ അദ്ദേഹം തയ്യാറായില്ല. അത് “കള്ളന്മാരുടെ സമ്മേളനം” (ലാട്രോസിനിയം) ആണ് എന്ന് വിളിച്ച് പറഞ്ഞ് ലിയൊ അതിനെ പുറംതള്ളി.

അക്കാലത്തു നടന്നിട്ടുള്ള മിക്കവാറും എല്ലാ സുന്നഹദോസുകളും ഇപ്രകാരം ഒരു വിഭാഗത്തിന്റെ മാത്രം താൽപര്യത്തിലാണ് നടന്നിട്ടുള്ളത്. യാതൊരു പ്രതിപക്ഷ ബഹുമാനവുമില്ലാതെയാണ് പിതാക്കന്മാർ പെരുമാറിയിട്ടുള്ളത്. എഫേസൂസ് (431), കുസ്തന്തീനോപോലീസ് (448), എഫേസൂസ് (449), കൽക്കദൂനാ (451) തുടങ്ങിയ എല്ലാ സുന്നഹദോസുകളുടെയും നടപടിക്രമങ്ങൾ ഒരുപോലെയായിരുന്നു. അതിലൊന്നിനെ കള്ളന്മാരുടെ സമ്മേളനം എന്നു വിളിക്കാമെങ്കിൽ മറ്റെല്ലാറ്റിനും ആ പേര് അനുയോജ്യമായിരിക്കും.

സുന്നഹദോസിനെ എതിർത്ത ആളുകൾക്ക് സുന്നഹദോസ് കള്ളന്മാരുടെ സമ്മേളനമാണ്. സുന്നഹദോസ് ലിയൊയുടെ ലേഖനം വായിച്ചില്ല എന്നുള്ളതായിരുന്നു ലിയൊയുടെ പരാതി. പാപ്പായുടെ താൽപര്യത്തിനു വില കൽപിക്കാത്ത സമ്മേളനം പാപ്പായെ സംബന്ധിച്ചിടത്തോളം ഒരു സുന്നഹദോസല്ല, കള്ളന്മാരുടെ സമ്മേളനം ആണ് എന്നത് ബാലിശമായ ആരോപണമാണ്. സുന്നഹദോസിൽ ചില അവസരങ്ങളിൽ കയ്യാങ്കളി വരെ നടന്നതു അതിന്റെ ഫലമാണെന്നു പറയുന്നു. ഫ്ളെവിയൻ അധികം താമസിയാതെ നിര്യാതനായി.

അലക്സാന്ത്ര്യൻ പക്ഷത്തിന്റെ പൂർണ്ണ വിജയമായിരുന്നു 449-ലെ സുന്നഹദോസ്. ചക്രവർത്തിയാണ് ആ സുന്നഹദോസ് വിളിച്ചു കൂട്ടിയത്. പിതാക്കന്മാർ ഒന്നിച്ചു ചേർന്നാണ് തീരുമാനമെടുത്തത്. പക്ഷേ, തന്നെ അവഗണിച്ച ദീയസ്കോറോസിനെ വെറുതെ വിടാൻ ലിയൊ തയ്യാറല്ലായിരുന്നു. തോറ്റുകൊടുക്കുവാൻ അന്ത്യോക്യൻ പക്ഷക്കാരും ഒരുക്കമായിരുന്നില്ല. ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി ദീയസ്കോറോസിനെ ശിക്ഷിക്കുവാൻ തന്നെ അവർ കരുനീക്കി. എല്ലാവരും ഒന്നിച്ചു ചേർന്നു ചെയ്ത പ്രവർത്തിയാണെങ്കിലും ദീയസ്ക്കോറോസിനെ ഒറ്റപ്പെടുത്തി ശിക്ഷിക്കുക എന്ന തന്ത്രമാണ് റോം മെനഞ്ഞത്.

ഉടൻ തന്നെ റോമിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടണമെന്ന് ലിയൊ ആവശ്യപ്പെട്ടെങ്കിലും ചക്രവർത്തി അതിനു തയ്യാറായില്ല. ദീയസ്ക്കോറോസിന്റെ നല്ല കാലവും ലിയൊയുടെ കഷ്ടകാലവും അധികം നീണ്ടു നിന്നില്ല. സുന്നഹദോസ് അവസാനിച്ച് ഒരു വർഷം തികയുന്നതിനു മുമ്പ്

450 ജൂലൈ 28-ന് കുതിരപ്പുറത്തുനിന്നു വീണു തേവോദോസ്യോസ് ചക്രവർത്തി നിര്യാതനായി. ചക്രവർത്തിയുടെ സഹോദരി പുൾക്കേരിയ നിയന്ത്രണം ഏറ്റെടുത്തു. അവർക്കു താൽപര്യമുണ്ടായിരുന്ന മാർസിയൻ എന്ന സൈന്യാധിപൻ ചക്രവർത്തിയാവുകയും ചെയ്തു.

ലിയൊയുടെ ഇംഗിതമനുസരിച്ച് സഭാകാര്യങ്ങളെല്ലാം നടത്താൻ പുൾക്കേരിയായും മാർസിയനും പ്രതിജ്ഞാബദ്ധരായിരുന്നു. അധികാരമേറ്റ ഉടൻതന്നെ മാർസിയോൺ പുൾക്കേരിയയെ വിവാഹം കഴിച്ചു. അതിനു മുമ്പുതന്നെ പുൾക്കേരിയ തേവോദോസ്യോസിന്റെ പരിചാരകനും സഭാകാര്യങ്ങളിൽ അദ്ദേഹത്തെ സ്വാധീനിച്ച ആളുമായ ക്രീസാഫിയൂസിനെ കൊല്ലിപ്പിച്ചു. എവുത്തിക്കൂസിനെയും അനുയായികളെയും നാടുകടത്തി.

അലക്സാന്ത്ര്യയെ ഇടിച്ചു താഴ്ത്തി റോമിനെ ഉയർത്തുവാൻ പുൾക്കേരിയ ദൃഢനിശ്ചയം ചെയ്തു. അതോടൊപ്പം തന്നെ സ്വന്തം തലസ്ഥാനമായ കുസ്തന്തീനോപോലീസിലെ പാത്രിയർക്കാ സ്ഥാനത്തേയും ഉയർത്തണമെന്ന മോഹവും പുൾക്കേരിയായ്ക്കുണ്ടായിരുന്നു.

തന്റെ അധികാരം സ്ഥാപിക്കുവാൻ നോക്കിപ്പാർത്തിരുന്ന ലിയൊ കിട്ടിയ അവസരം തക്കത്തിനുപയോഗിച്ചു. ദീയസ്ക്കോറോസിന്റെയും ജൂവനൈലിന്റെയും ബെറിത്തൂസിലെ ഒസ്താത്തിയോസിന്റെയും പേരുകൾ തുബ്ദേനിൽ നിന്നു നീക്കിക്കളയാനും ലിയൊ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് അനത്തോലിയോസിനോട് ആവശ്യപ്പെടുകയും അതുവഴി അവരെ സ്വന്ത അധികാരത്തിന്റെ വെളിച്ചത്തിൽ മുടക്കുകയും ചെയ്തു.

**ഉപസംഹാരം**

എഫേസൂസ് (431) സുന്നഹദോസിനു ശേഷവും തുടർന്നും പുതിയതായി ഉണ്ടായതുമായ പ്രശ്നങ്ങളാണ് കൽക്കദൂനാ സുന്നഹദോസിലേക്കു നയിക്കുന്നത്. അന്ത്യോക്യൻ, അലക്സാന്ത്ര്യൻ വേദശാസ്ത്ര പാരമ്പര്യങ്ങൾ തമ്മിലുള്ള സംവാദങ്ങളും സംഘട്ടനങ്ങളും നടക്കുമ്പോൾ എപ്പോഴും രാഷ്ട്രീയ പിന്തുണയുള്ള കക്ഷി വിജയിക്കുന്നതായാണ് കാണുന്നത്.

ഒരു വേദശാസ്ത്രജ്ഞനല്ലാതിരുന്ന എവുത്തിക്കൂസ് അന്യായമായി ക്രിസ്തുശാസ്ത്ര സംവാദത്തിലേക്കു വലിച്ചിഴയ്ക്കപ്പെടുകയാണുണ്ടായത്. ഇരു പാരമ്പര്യങ്ങളുടെയും കർക്കശമായ നിലപാടുകൾ പ്രശ്നം കൂടുതൽ രൂക്ഷമാക്കി.

സംവാദത്തിന്റെ അവസാനഘട്ടമാകുമ്പോഴേക്കും വേദശാസ്ത്ര പ്രശ്നങ്ങൾ രണ്ടാം സ്ഥാനത്തേക്കു തള്ളപ്പെടുകയും പാത്രിയർക്കീസന്മാർ തമ്മിലുള്ള സ്പർദ്ധയും അവരുടെ അധികാരമോഹവും ഒന്നാം സ്ഥാനം കരസ്ഥമാക്കുകയും ചെയ്തു. വളരെക്കാലം മുമ്പുതന്നെ അംഗീകാരം ലഭ്യമായിത്തീർന്ന അലക്സാന്ത്ര്യൻ പാത്രിയർക്കാസ്ഥാനത്തിന്റെ വളർച്ച എങ്ങനെയെങ്കിലും നിയന്ത്രിക്കണം, റോമിന്റെ അധികാരം എല്ലായിടവും അംഗീകരിക്കപ്പെടണം എന്ന പ്രധാന ലക്ഷ്യം മുൻനിർത്തിയാണ് റോമിലെ ബിഷപ്പ് ലിയൊ കരുക്കൾ നീക്കിയത്. അത് കൽക്കദൂനാസുന്നഹദോസിൽ വിജയം കൈവരിക്കുകയും ചെയ്തു.

# യൂണിറ്റ് 4

## പാഠം 1

# കൽക്കദൂനാ സുന്നഹദോസ് (451)

**ആമുഖം**

ആദിമ സഭാചരിത്രത്തിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ഒരു സുന്നഹദോസാണ് എ.ഡി. 451–ൽ കൽക്കദൂനായിൽ കൂടിയ സുന്നഹദോസ്. റോമൻ കത്തോലിക്കാ സഭാപാരമ്പര്യവും, ഗ്രീക്കു സഭാപാരമ്പര്യവും ഈ സുന്നഹദോസിനെ നാലാമത്തെ സാർവ്വത്രിക സുന്നഹദോസായി സ്വീകരിക്കുന്നു. എന്നാൽ അലക്സാന്ത്ര്യ, അന്ത്യോക്യ, അർമ്മീനിയാ, എത്യോപ്യ തുടങ്ങിയ ഇടങ്ങളിലെ പുരാതന സഭകൾ ഈ സുന്നഹദോസിനെ അംഗീകരിക്കുന്നില്ല.

ക്രിസ്തുശാസ്ത്രം സംബന്ധിച്ച് അതുവരെ അംഗീകരിക്കപ്പെട്ടിട്ടുള്ള നിഖ്യാ (325), കുസ്തന്തീനോപോലീസ് (381), എഫേസൂസ് (431) പാരമ്പര്യത്തിൽ നിന്ന് വ്യത്യസ്തമായ നിലപാടാണ് കൽക്കദൂനാ സുന്നഹദോസ് സ്വീകരിച്ചത് എന്ന് സുന്നഹദോസിനെ തിരസ്ക്കരിച്ച സഭകൾ ആരോപിക്കുന്നു.

സുന്നഹദോസ് നടപടികൾ പൂർണ്ണമായും റോമിലെ ബിഷപ്പ് ലിയൊയുടെ താൽപര്യപ്രകാരമാണ് നിയന്ത്രിക്കപ്പെട്ടത്. പ്രശസ്തിയിലേക്കുയർന്ന അതിപുരാതന പാത്രിയർക്കാസ്ഥാനമായ അലക്സാന്ത്ര്യയെ നിയന്ത്രിക്കുകയോ നശിപ്പിക്കുകയോ ചെയ്യുക എന്നത് മാത്രമായിരുന്നു ലിയൊയുടെയും കൂട്ടരുടെയും ലക്ഷ്യമെന്ന് നിഷ്പക്ഷമായി സുന്നഹദോസ് നടപടികൾ പരിശോധിക്കുന്നവർക്കു ബോദ്ധ്യമാവും. റോമിന്റെ ഇംഗിതത്തിന് കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസും കൂട്ടരും പൂർണ്ണമായി വഴങ്ങിക്കൊടുത്തു.

ആരെ കൂട്ടുപിടിച്ചാണെങ്കിലും അലക്സാന്ത്ര്യയെ തറപറ്റിക്കുക എന്നതു മാത്രമായിരുന്നു കുസ്തന്തീനോപോലീസിന്റെയും ലക്ഷ്യം. ക്രിസ്തീയമല്ലാത്തതും ഒരിക്കലും ഭൂഷണമല്ലാത്തതുമായ തന്ത്രങ്ങൾ ഉപയോഗിച്ചാണ് റോമൻ പ്രതിനിധികൾ സുന്നഹദോസിൽ വിജയം കൈവരിക്കുന്നത്. റോമാചക്രവർത്തി മാർസിയനും ചക്രവർത്തിനി പുൾക്കേറിയായും നീതി നടത്തുന്നതിനേക്കാളുപരി റോമിന്റെയും കുസ്തന്തീനോപോലീസിന്റെയും താൽപര്യങ്ങളും സ്വന്ത താൽപര്യങ്ങളും സംരക്ഷിക്കുവാൻ വേണ്ടി സാമ്രാജ്യശക്തി വിനിയോഗിച്ചു.

## കൽക്കദൂനാ സുന്നഹദോസ്

വേദശാസ്ത്ര പ്രശ്നങ്ങൾ ചർച്ച ചെയ്യുവാൻ നിഖ്യായിൽ ഒരു സുന്നഹദോസ് കൂടുന്നതാണ് എന്നു കാണിച്ചുകൊണ്ട് 451 മെയ് 17-നു ചക്രവർത്തി വിളംബരം പുറപ്പെടുവിച്ചു. സുന്നഹദോസിൽ സംബന്ധിക്കേണ്ട പ്രതിനിധികൾ സെപ്റ്റംബർ ഒന്നാം തീയതി നിഖ്യായിൽ എത്തിച്ചേർന്നപ്പോൾ കൽക്കദൂനായിലേക്കു പോകുവാൻ അവരോട് ആവശ്യപ്പെട്ടു. കുസ്തന്തീനോപോലീസിൽ നിന്ന് രണ്ടു മൈൽ അധികം ദൂരമില്ലാത്ത ഒരു പ്രദേശമായിരുന്നു കൽക്കദൂൻ. തലസ്ഥാനനഗരിയിൽ ഇരുന്നുകൊണ്ട് തന്നെ സുന്നഹദോസിന്റെ എല്ലാ നടപടികളെയും നിയന്ത്രിക്കുവാൻ വേണ്ടിയാണ് കൽക്കദൂനായിൽ സുന്നഹദോസ് കൂടുവാൻ ചക്രവർത്തി ആവശ്യപ്പെട്ടത്.

അഞ്ഞൂറോളം പ്രതിനിധികൾ സുന്നഹദോസിൽ സംബന്ധിച്ചു. സുന്നഹദോസിന്റെ വിവിധ യോഗങ്ങളിൽ അദ്ധ്യക്ഷത വഹിക്കുവാനായി 18 ഉന്നത സർക്കാർ ഉദ്യോഗസ്ഥന്മാരെ ചക്രവർത്തി മുന്നമെ തന്നെ തെരഞ്ഞെടുത്തു നിയമിച്ചിരുന്നു. ഒക്ടോബർ 8-നു കൽക്കദൂനായിൽ വി. യൗഫേമിയായുടെ നാമത്തിലുള്ള ദേവാലയത്തിൽ സുന്നഹദോസ് ആരംഭിച്ചു.

സുന്നഹദോസ് ആരംഭിച്ച ഉടനെതന്നെ റോമൻ പ്രതിനിധികൾ എഴുന്നേറ്റു നിന്നുകൊണ്ട് ദീയസ്ക്കോറോസിനെ സുന്നഹദോസിൽ നിന്നും പുറത്താക്കണം എന്നാവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ മേലുള്ള കുറ്റം എന്താണ് എന്ന് കമ്മീഷണർമാർ ചോദിച്ചപ്പോൾ റോമിലെ ബിഷപ്പിനെതിരായി അദ്ദേഹം നിലകൊള്ളുകയും, റോമിന്റെ അപ്പോസ്തോലിക അധികാരം പിടിച്ചെടുക്കുവാൻ ശ്രമിക്കുകയും ചെയ്തു എന്ന് അവർ പറഞ്ഞു. അദ്ദേഹം സ്വന്തം നിലയിൽ എഫേസൂസിൽ (449) സുന്നഹദോസ് കൂടി സത്യവിശ്വാസം ഭേദപ്പെടുത്തി എന്ന് അവരും ഡോറിലയത്തിലെ യൗസേബിയൂസും ആരോപിച്ചു.

വസ്തുതകളുടെ യാഥാർത്ഥ്യം അറിയുവാൻ 449-ലെ സുന്നഹദോസിന്റെ മിനിറ്റ്സ് വായിക്കുവാൻ ദീയസ്ക്കോറോസ് ആവശ്യപ്പെട്ടു. ഉടനെതന്നെ മിനിറ്റ്സ് കൊണ്ടുവന്നു വായിച്ചു. ഇതനുസരിച്ച് താൻ കുറ്റക്കാരനല്ലല്ലോ എന്ന് ദീയസ്ക്കോറോസ് പറഞ്ഞു. ഉടനെ ഇതല്ല യഥാർത്ഥത്തിൽ നടന്നത്, തങ്ങളുടെ കൈയിൽ നിന്നെല്ലാം വെള്ള കടലാസിൽ ഒപ്പിട്ടു വാങ്ങിച്ചശേഷം ദീയസ്ക്കോറോസ് സ്വന്ത നിലയിൽ മിനിറ്റ്സ് എഴുതിച്ചേർത്തതാണെന്നുള്ള ഒരു കള്ളക്കഥ യൗസേബിയൂസും എഫേസൂസിലെ സ്തേഫാനോസും മറ്റും ചേർന്ന് പറഞ്ഞു.

ദീയസ്ക്കോറോസ് അവരുടെ വാദമുഖങ്ങളെയെല്ലാം ഖണ്ഡിച്ചെങ്കിലും ആരും ഒരു ഉത്തരവും പറഞ്ഞില്ല. ദീയസ്ക്കോറോസിനെ പ്രതിസ്ഥാനത്തു നിർത്തുവാൻ സുന്നഹദോസ് തീരുമാനിച്ചു. പിന്നീട് അദ്ദേഹത്തെ തടവിലാക്കുകയും ചെയ്തു. എഫേസൂസിലെ മിനിറ്റ്സിന്റെ അടിസ്ഥാനത്തിൽ എവുത്തിക്കൂസിന്റെയും ഫ്ളേവിയന്റെയും യൗസേബിയൂസിന്റെയും കാര്യങ്ങൾ സുന്നഹദോസ് ചർച്ച ചെയ്തു. എവുത്തിക്കൂസ് പറഞ്ഞിട്ടില്ലാത്ത കാര്യങ്ങളൊക്കെ അദ്ദേഹത്തിന്റെ മേൽ ആരോപിച്ചു. ഫ്ളേവിയനും യൗസേബിയൂസും വേദവിപരീതികളല്ല എന്നും വാദിച്ചു. മുൻവിധിയോടെ കൂടിയ കൽക്കദൂന സുന്നഹദോസ് ന്യായാന്യായങ്ങളൊന്നും ശ്രദ്ധിക്കുവാൻ തയ്യാറായിരുന്നില്ല എന്ന് അതിന്റെ നടപടിക്രമങ്ങളിൽ നിന്ന് വളരെ വ്യക്തമാണ് (വി. സി. ശമുവേൽ, 54).

ക്രിസ്തുശാസ്ത്ര സംബന്ധമായ നിലപാടു ചർച്ച ചെയ്തപ്പോൾ 'സാരാംശത്തിൽ നമ്മോടു സമത്വമുള്ള കർത്താവിന്റെ മനുഷ്യശരീരത്തെ അവഗണിക്കുവാൻ വേണ്ടി ഏകസ്വഭാവമെന്നോ ദൈവപുത്രനെ വിഭജിക്കുവാൻ വേണ്ടി ഇരുസ്വഭാവമെന്നോ പറയുന്നവൻ ശപിക്കപ്പെട്ടവൻ' എന്ന് അലക്സാന്ത്ര്യൻ വേദശാസ്ത്രജ്ഞന്മാർ വ്യക്തമാക്കി. എന്നിട്ടും യഥാർത്ഥത്തിലുള്ള അടിസ്ഥാന പ്രശ്നം എന്താണെന്നു മനസ്സിലാക്കുവാനോ അതു കൈകാര്യം ചെയ്യുവാനോ സുന്നഹദോസിന്റെ നടത്തിപ്പുകാർ തയ്യാറല്ലായിരുന്നു.

തന്റെ അധികാരത്തെ ചോദ്യം ചെയ്ത ദീയസ്ക്കോറോസിനെ സഭയിൽ നിന്നു പുറത്താക്കുക എന്നതായിരുന്നു റോമിലെ ബിഷപ്പ് ലിയൊയുടെ പ്രധാന ഉദ്ദേശ്യം. എതിരാളികളെ അമർച്ച ചെയ്യുവാൻ സഭാചരിത്രത്തിൽ ഹീനതന്ത്രങ്ങൾ ഉപയോഗിച്ചിട്ടുള്ള പിതാക്കന്മാരുടെ മുൻനിരയിൽ തന്നെയാണ് ലിയൊ എന്നതിന് ഒരു സംശയവുമില്ല. കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസും, സാമ്രാജ്യാധിപതികളും ലിയൊയുടെ ഇംഗിതത്തിന് വഴങ്ങി. വ്യക്തിബന്ധങ്ങൾക്കും, വ്യക്തികൾക്കും, സ്ഥാനമാനങ്ങൾക്കും, അധികാരത്തിനും അതീതമായി നിന്നുകൊണ്ട് സഭയെക്കുറിച്ചുള്ള ദർശനം ഉൾക്കൊള്ളുവാനോ മറ്റെന്തിനേക്കാളുപരി സഭയുടെ ഐക്യം പ്രധാനമായി കാണുവാനോ കൽക്കദൂനാ സുന്നഹദോസിന്റെ നടത്തിപ്പുകാർക്കു കഴിഞ്ഞില്ല.

സുന്നഹദോസ് എവുത്തിക്കൂസിനെ വേദവിപരീതിയായി വിധിച്ച് സഭയിൽ നിന്ന് പുറത്താക്കി. ഫ്ളേവിയൻ, യൗസേബിയൂസ് തുടങ്ങി 449-ലെ സുന്നഹദോസ് മുടക്കിയ എല്ലാവരെയും സത്യവിശ്വാസികളായി തിരികെ സഭയിൽ സ്വീകരിച്ചു.

449-ലെ സുന്നഹദോസിന്റെ തീരുമാനങ്ങൾക്ക് അലക്സാന്ത്ര്യയിലെ

ദീയസ്ക്കോറോസ്, യെറുശലേമിലെ ജൂവനൈൽ, കൈസറിയായിലെ തലാസ്സിയൂസ്, അൻകൈറായിലെ യൗസേബിയോസ്, സെലൂഷ്യായിലെ ബസ്സേലിയോസ്, ബെറീത്തൂസിലെ ഒസ്താത്തിയോസ് എന്നിവരെല്ലാം ഉത്തരവാദികളാണെന്നും ആകയാൽ അവരെയെല്ലാം മുടക്കണമെന്നും കമ്മീഷണർമാർ തീരുമാനിച്ചു. റോമൻ പ്രതിനിധികളും ഡോറിലയത്തെ യൗസേബിയൂസും ഇത് അതുപോലെ നടപ്പാക്കുവാൻ ആഗ്രഹിച്ചില്ല. 449-ലെ സുന്നഹദോസ് നടപടികൾക്ക് ദീയസ്ക്കോറോസ് മാത്രമാണ് ഉത്തരവാദി എന്നാരോപിച്ച് അദ്ദേഹത്തെ ഒറ്റപ്പെടുത്തി മുടക്കുവാനാണ് അവർ ആഗ്രഹിച്ചത്. പിതാക്കന്മാരുടെ ഉന്നതമായ ഈ പ്രതികാരവാഞ്ഛ പരിശുദ്ധമോ പൈശാചികമോ എന്നു വിധിക്കുവാൻ ആധുനിക മനുഷ്യർക്ക് അധികം ആലോചനയുടെ ആവശ്യമില്ല. അവരുടെ ആഗ്രഹ നിവർത്തിക്കു വേണ്ടി അവർ ആസൂത്രണം ചെയ്ത തന്ത്രങ്ങളാണ് പിന്നീട് കൽക്കദൂനായിൽ അരങ്ങേറിയത് എന്ന് വളരെ വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും.

ഒക്ടോബർ 8-നു ചേർന്ന സുന്നഹദോസിന്റെ ആദ്യത്തെ ഔപചാരികയോഗം എവുത്തിക്കൂസിന്റെ മുടക്ക്, ഫ്ളേവിയൻ തുടങ്ങിയവരുടെ മുടക്കുതീർക്കൽ എന്നിവയ്ക്കു ശേഷം അവസാനിച്ചു. ഒക്ടോബർ 10-നു ചേർന്ന യോഗം ലിയൊയുടെ (ലേഖനം) റ്റോം പരിഗണനയ്ക്കെടുത്തു. ഉടനെതന്നെ പാലസ്തീനിലേയും ഇല്ലിരിക്കത്തിലേയും ബിഷപ്പന്മാർ വേദശാസ്ത്രപരമായി അതിലെ ചില കാര്യങ്ങളോട് വിയോജിപ്പു പ്രകടിപ്പിച്ചു. അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ ശാപവചസ്സുകളോടും നെസ്തോറിയോസിന്റെ പേർക്കുള്ള അദ്ദേഹത്തിന്റെ മൂന്നാമത്തെ എഴുത്തിനോടും അതു താരതമ്യപ്പെടുത്തണമെന്ന് അവരിലൊരാൾ ആവശ്യപ്പെട്ടു.

റോമിലെ ബിഷപ്പിന്റെ ലേഖനം അതേപടി അംഗീകരിക്കണമെന്നല്ലാതെ അത് ആരെങ്കിലും ചോദ്യം ചെയ്യണമെന്നോ ചർച്ചയ്ക്ക് വിധേയമാക്കണമെന്നോ അദ്ദേഹമോ അദ്ദേഹത്തിന്റെ അനുയായികളോ ആഗ്രഹിച്ചിരുന്നില്ല. തന്മൂലം ഉണ്ടായ ഒരു അസന്നിഗ്ദ്ധാവസ്ഥ തരണം ചെയ്യുവാൻ സുന്നഹദോസ് യോഗം അഞ്ചു ദിവസത്തേക്ക് മാറ്റിവെച്ചിരിക്കുന്നുവെന്ന് കമ്മീഷണർമാർ അറിയിച്ചു. പ്രതിനിധികളിൽ ആർക്കെങ്കിലും റോമിലെ ബിഷപ്പിന്റെ ലേഖനത്തെക്കുറിച്ച് (Tome of Leo) എന്തെങ്കിലും സംശയം ഉണ്ടെങ്കിൽ കുസ്തന്തീനോപോലീസിലെ അനാറ്റാലിയോസുമായി സംസാരിച്ച് അതു പരിഹരിക്കണമെന്ന് കമ്മീഷണർമാർ നിർദ്ദേശിച്ചു.

## ദീയസ്ക്കോറോസിനെ മുടക്കുവാൻ പ്രത്യേക യോഗം

ഒരു പ്രത്യേക യോഗം ചേർന്നാണ് ദീയസ്ക്കോറോസിനെ മുടക്കുന്നത്. കമ്മീഷണർമാർ പ്രഖ്യാപിച്ച അഞ്ചു ദിവസത്തെ ഇടവേള റോമൻ പ്രതിനിധികൾ ശരിയായി ഉപയോഗിച്ചു. റോമൻ പ്രതിനിധി സംഘത്തിന്റെ തലവൻ പസ്ക്കാസിനൂസിന്റെ അദ്ധ്യക്ഷതയിൽ ഒക്ടോബർ പതിമൂന്നിനു ഒരു പ്രത്യേക യോഗം നടന്നു (ശമുവേൽ 59). ഗവണ്മെന്റ് കമ്മീഷണർമാരോ കുറ്റം വിധിക്കപ്പെട്ട അഞ്ചു ബിഷപ്പന്മാരോ അവരെ പിന്തുണയ്ക്കുന്നവരോ ആ യോഗത്തിൽ സംബന്ധിച്ചില്ല.

കമ്മീഷണർമാരായിരുന്നു സാധാരണ സുന്നഹദോസ് യോഗങ്ങളിലെല്ലാം അദ്ധ്യക്ഷത വഹിച്ചിരുന്നത്. ആകെയുണ്ടായിരുന്ന പ്രതിനിധികളിൽ 200-നടുത്ത് ആളുകളെ ഈ പ്രത്യേക യോഗത്തിൽ സംബന്ധിച്ചിരുന്നുള്ളു (അതായത് പകുതിയിൽ താഴെ). സുന്നഹദോസിന്റെ സാധാരണയോഗങ്ങൾ രക്തസാക്ഷിയായ യൗഫേമിയയുടെ നാമത്തിലുള്ള ദേവാലയത്തിലായിരുന്നു കൂടിയിരുന്നത്. എന്നാൽ ഈ യോഗം ദേവാലയത്തിന്റെ ഒരു വശത്തുണ്ടായിരുന്ന ചെറിയ ചാപ്പലിൽ വെച്ചാണു നടത്തിയത്.

ദീയസ്ക്കോറോസിനെ കുറ്റം വിധിക്കരുത് എന്ന് പറയുന്ന വലിയ ഒരു വിഭാഗം ആളുകൾ കൽക്കദൂനായിൽ ഉണ്ടായിരുന്നു. അവരെ ഒഴിവാക്കുവാൻ വളരെ തന്ത്രപൂർവ്വമാണ് റോമൻ പ്രതിനിധികൾ ഇങ്ങനെ ഒരു യോഗം ക്രമീകരിച്ചത്. സാധാരണ സുന്നഹദോസ് യോഗങ്ങളിൽ പുലർത്താറുള്ള സാമാന്യമര്യാദ ഒന്നും ഈ യോഗത്തിൽ പുലർത്തിയിരുന്നില്ല എന്നു നടപടികൾ വ്യക്തമാക്കുന്നു. നേരായ മാർഗ്ഗത്തിലൂടെ ന്യായമായി കൂടിയ ഒരു യോഗമായിരുന്നു ഇത് എന്നു പറയുവാൻ വയ്യ. ചക്രവർത്തി ന്യായമായി വിളിച്ചുകൂട്ടിയ 449-ലെ എഫേസൂസ് സുന്നഹദോസിനെ ലിയൊ 'കള്ളന്മാരുടെ സമ്മേളനം' എന്നു വിളിച്ചെങ്കിൽ ഇതിനെ 'പെരുങ്കള്ളന്മാരുടെ സമ്മേളനം' എന്നല്ലെ വിളിയ്ക്കേണ്ടത് എന്ന ന്യായമായ ഒരു ചോദ്യം ഉന്നയിക്കപ്പെടാം.

യോഗം ആരംഭിച്ചു കഴിഞ്ഞ ഉടനെതന്നെ ദീയസ്കോറോസിന് എതിരായ പരാതിയുമായി ഡോറിലയത്തെ യൗസേബിയൂസ് എഴുന്നേറ്റു. എഴുതി തയ്യാറാക്കിയിരുന്ന പരാതിയിൽ ദീയസ്കോറോസിനെതിരായി നാല് ആരോപണങ്ങളാണ് ഉന്നയിച്ചിരുന്നത്.

ഒന്നാമത്, ദീയസ്ക്കോറോസ് എവുത്തിക്കൂസിന്റെ വേദവിപരീതം പിന്തുടരുന്നു. രണ്ടാമത്, 449-ലെ സുന്നഹദോസിലൂടെ ആ വേദവിപരീതം സഭയിൽ അടിച്ചേൽപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചു. മൂന്നാമത്,

യൗസേബിയൂസിനെയും ഫ്ളേവിയനേയും പുറത്താക്കി. നാലാമത്, ഈ പ്രവർത്തനങ്ങളാൽ സഭയുടെ വിശ്വാസവും കാനോനും ലംഘിച്ചു. ലിയൊയുടെ ലേഖനം ആദരിക്കുകയും വായിക്കുകയും ചെയ്തില്ല എന്ന് റോമൻ പ്രതിനിധികളും ആരോപിച്ചു.

സുന്നഹദോസിൽ വന്ന് ആരോപണങ്ങൾക്ക് മറുപടി പറയുവാൻ ദീയസ്ക്കോറോസിനോട് മൂന്നു തവണ ആവശ്യപ്പെട്ടു. ഗവണ്മെന്റ് അനുവാദമില്ലാതെ കമ്മീഷണർമാരും, എല്ലാ പ്രതിനിധികളും തന്നോടുകൂടി കുറ്റം വിധിക്കപ്പെട്ട എല്ലാവരും സന്നിഹിതരാകാത്ത ഒരു യോഗത്തിൽ താൻ സംബന്ധിക്കുകയില്ലായെന്ന് ദീയസ്ക്കോറോസ് പറഞ്ഞു. മൂന്നു തവണയും യോഗം തെരഞ്ഞെടുത്ത പ്രത്യേക പ്രതിനിധികൾ ദീയസ്ക്കോറോസിനെ സമീപിക്കുകയും ആരോപണങ്ങളെക്കുറിച്ച് അറിയിക്കുകയും ചെയ്തു. അതെല്ലാം അദ്ദേഹം നിഷേധിച്ചു.

ഇതിനിടെ ദീയസ്ക്കോറോസ് തങ്ങളെ അകാരണമായി പീഡിപ്പിച്ചു എന്ന് ആരോപിച്ചുകൊണ്ട് അലക്സാന്ത്ര്യയിൽ നിന്ന് ഒരു പുരോഹിതനും, രണ്ടു ശെമ്മാശന്മാരും, ഒരു അയ്മേനിയും പരാതിയുമായി വന്നു. അതിന് എന്തെങ്കിലും അടിസ്ഥാനമുണ്ടായിരുന്നുവെന്ന് വിശ്വസിക്കുവാൻ പ്രയാസമാണ് (VCS, 62). ആരോപണങ്ങളും ദീയസ്ക്കോറോസിനെ മൂന്നു തവണ സന്ദർശിച്ച പ്രതിനിധികൾ കൊടുത്ത റിപ്പോർട്ടുകളും ചർച്ച ചെയ്തതിനു ശേഷം റോമൻ പ്രതിനിധികളിൽ തുടങ്ങി ഓരോരുത്തരും അവരവരുടെ അഭിപ്രായം പറഞ്ഞു.

എവുത്തിക്കൂസിനെ സ്വീകരിക്കുകയും, ലിയൊയെ അവഗണിക്കുകയും ലിയൊയുടെ ലേഖനത്തെ അനാദരിക്കുകയും ചെയ്തതിനാൽ റോമിലെ ആർച്ച് ബിഷപ്പ് ലിയൊ അദ്ദേഹത്തിന്റെ പ്രതിനിധികളിൽ കൂടിയും ഈ സുന്നഹദോസിൽ കൂടിയും അലക്സാന്ത്ര്യയിലെ ദീയസ്ക്കോറോസിനെ മഹാപുരോഹിതസ്ഥാനത്തു നിന്നും പുരോഹിതനടുത്ത എല്ലാ അധികാരാവകാശങ്ങളിൽ നിന്നും സ്ഥാനബഹുമാനങ്ങളിൽ നിന്നും മുടക്കിയിരിക്കുന്നതായി റോമൻ പ്രതിനിധികൾ പ്രഖ്യാപിച്ചു.

അതേ തുടർന്ന് കുസ്തന്തീനോപോലീസിലെ അനറ്റോലിയൂസും അദ്ദേഹത്തോട് ചേർന്ന് മറ്റ് 99 പേരും ദീയസ്ക്കോറോസിന് എതിരായി വോട്ടു ചെയ്തു. അതിന്റെ അടിസ്ഥാനത്തിൽ ഈ പ്രത്യേക യോഗം ദീയസ്ക്കോറോസിനോട് ഇപ്രകാരം പ്രഖ്യാപിച്ചു. “ദിവ്യമായ കാനോനുകളോടുള്ള അനാദരവിന്റെ അടിസ്ഥാനത്തിലും, താങ്കളെ ബോധ്യപ്പെടുത്തിയിട്ടുള്ള മറ്റ് കുറ്റങ്ങളുടെ വെളിച്ചത്തിലും, പരിശുദ്ധവും ദിവ്യവുമായ ഈ സുന്നഹദോസ് പരിശുദ്ധ കാനോനുകളുടെ അടിസ്ഥാന

ത്തിൽ നടത്തിയിട്ടുള്ള മൂന്നാമത്തെ അഭ്യർത്ഥന എങ്കിലും മാനിച്ച് താങ്കൾക്കെതിരായി ഉന്നയിച്ച ആരോപണങ്ങൾക്ക് മറുപടി പറയാതെ ഇരുന്നതിനാലും, ഈ ഒക്ടോബർ മാസം പതിമൂന്നാം തീയതി, പരിശുദ്ധവും സാർവ്വത്രികവുമായ സുന്നഹദോസിനാൽ താങ്കളുടെ എപ്പിസ്കോപ്പാ സ്ഥാനത്തുനിന്ന് താങ്കൾ നീക്കപ്പെട്ടിരിക്കുകയും, എല്ലാ പൗരോഹിത്യ സ്ഥാനത്തുനിന്നും പുറന്തള്ളപ്പെടുകയും ചെയ്തിരിക്കുന്നു എന്ന് അറിഞ്ഞുകൊള്ളുക." വിധിയുടെ പകർപ്പ് ദീയസ്ക്കോറോസിനും നൽകി.

പ്രത്യേകമായി കൂടിയ ഈ യോഗത്തിന്റെ തീരുമാനം 17-നു കൂടിയ കൽക്കദൂനാ സുന്നഹദോസിന്റെ ഔദ്യോഗിക സമ്മേളനം വളരെ വാഗ്വാദങ്ങൾക്കുശേഷം അംഗീകരിച്ചു.

ദീയസ്ക്കോറോസിന് എതിരായി ഉന്നയിച്ച ആരോപണങ്ങളൊന്നും അന്നത്തെ പ്രത്യേക ചരിത്ര വേദശാസ്ത്ര സാഹചര്യത്തിൽ നിലനിൽപ്പുള്ളതല്ല എന്ന് ഫാ. ഡോ. വി. സി. ശമുവേൽ ശക്തിയുക്തം തെളിയിച്ചിട്ടുണ്ട് (VCS, 66). ദീയസ്ക്കോറോസ് കാനോനുകളെ അനുസരിച്ചില്ല എന്നു പറയുന്നതിന്റെ അടിസ്ഥാനം പ്രത്യേക യോഗത്തിൽ വിസ്തരിക്കാൻ വിളിച്ചപ്പോൾ അദ്ദേഹം വരാൻ വിസമ്മതിച്ചു എന്നതാണ്.

മുൻവിധിയോടു കൂടിയുള്ള ആ യോഗത്തിൽ തനിക്ക് നീതി ലഭിക്കുകയില്ല എന്ന് അദ്ദേഹത്തിന് ഉറപ്പുണ്ടായിരുന്നു. അതുകൊണ്ടാണ് ഗവണ്മെന്റ് കമ്മീഷണർമാർ പങ്കെടുക്കാത്ത യോഗത്തിലേക്ക് താനില്ല എന്നദ്ദേഹം പറഞ്ഞത്. 'താങ്കൾ ചെയ്തിട്ടുള്ള മറ്റ് കുറ്റങ്ങളുടെ അടിസ്ഥാനത്തിൽ താങ്കളെ വിധിച്ചിരിക്കുന്നു' എന്ന പ്രസ്താവന സാമാന്യ രീതിക്കു ചേർന്നതല്ല. റോമിലെ പാപ്പായോടൊപ്പമോ അതിനെക്കാൾ ഉന്നതമോ ആയ സ്ഥാനം വഹിച്ചിരുന്ന സഭയിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു പാത്രിയർക്കീസിനെ മുടക്കുമ്പോൾ അദ്ദേഹത്തിനെതിരായി ഉന്നയിച്ചിരിക്കുന്ന കുറ്റങ്ങൾ എന്തൊക്കെയാണെന്നു വ്യക്തമാക്കുവാനുള്ള സാമാന്യമര്യാദപോലും പാപ്പായുടെ പ്രതിനിധികൾ കാണിച്ചില്ല എന്നത് ഏറ്റവും ലജ്ജാകരമാണ്.

സമോസോട്ടായിലെ പൗലോസിനെയും, നെസ്തോറിയോസിനെയും ഒക്കെ അവരുടെ അസാന്നിദ്ധ്യത്തിൽ വിധിച്ചിട്ടുണ്ട്. എന്നാൽ അവരുടെ ഒക്കെ മേൽ ആരോപിക്കപ്പെട്ട കുറ്റം എന്താണെന്ന് സംശയാതീതമായി തെളിയിക്കുവാൻ അവരെ വിധിച്ച സുന്നഹദോസുകൾക്ക് കഴിഞ്ഞിട്ടുണ്ട്. ആ പരിഗണന പോലും അലക്സാന്ത്ര്യയിലെ പാത്രിയർക്കീസിനു നൽകിയില്ല എന്നത് ഏറ്റവും വലിയ തെറ്റാണ്. വ്യക്തിപരമായ എന്തെങ്കിലും ആരോപണങ്ങളല്ലാതെ വിശ്വാസ സംബന്ധമായി ദീയസ്ക്കോറോസിന്റെ

ഭാഗത്തുനിന്നു വന്നിട്ടുള്ള വീഴ്ചയെന്താണെന്നു ചൂണ്ടിക്കാണിക്കുവാൻ സുന്നഹദോസിനു സാധിച്ചില്ല.

കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് അനാറ്റോലിയൂസ് പറഞ്ഞത്, വിശ്വാസപരമായി എന്തിന്റെയെങ്കിലും അടിസ്ഥാനത്തിലല്ല പിന്നെയോ റോമിലെ ബിഷപ്പിനെ മുടക്കി എന്നതിന്റെ പേരിലും കൽക്കദൂനായിലെ പ്രത്യേക യോഗത്തിലേക്കു വിളിച്ചിട്ടു വന്നില്ല എന്നതിന്റെ പേരിലുമാണ് ദീയസ്ക്കോറോസിനെ മുടക്കിയത് എന്നാണ് (VCS, 69). റോമിലെ ബിഷപ്പിന്റെ പേർക്ക് അനാറ്റോലിയൂസ് എഴുതിയത്: സഭയിൽ സമാധാനം ഉണ്ടാകുന്നതിനു വേണ്ടിയാണ് ദീയസ്ക്കോറോസിനെ മുടക്കിയത് എന്നാണ്. സഭയിൽ സമാധാനം എന്നത് ലിയൊയുടെ ലേഖനം സ്വീകരിക്കുക എന്നതിനെ ആശ്രയിച്ചാണിരുന്നത്! സുന്നഹദോസ് കൂടുന്നതിന് ആറു മാസം മുമ്പുതന്നെ ലിയൊ ദീയസ്ക്കോറോസിനെ മുടക്കിയിരുന്നു. ആ മുടക്ക് അംഗീകരിക്കുക മാത്രമാണ് വാസ്തവത്തിൽ സുന്നഹദോസ് ചെയ്തത്.

## മറ്റ് തീരുമാനങ്ങൾ

ഒക്ടോബർ 17-നു സുന്നഹദോസിന്റെ പതിവുസമ്മേളനം ആരംഭിച്ചു. റോമിലെ ബിഷപ്പ് ലിയൊയുടെ ലേഖനം എല്ലാവരും സ്വീകരിക്കുന്നുണ്ടോ എന്ന് കമ്മീഷണർ ചോദിച്ചു. ലിയൊയുടെ ലേഖനം നിഖ്യാ, കുസ്തന്തീനോപോലീസ്, എഫേസൂസ് സുന്നഹദോസുകളോട് നീതി പുലർത്തുന്നതാണെന്നും, നെസ്തോറിയോസിനെയും എവുത്തിക്കൂസിനെയും നിരാകരിക്കുന്നതാണെന്നും റോമൻ പ്രതിനിധികൾ പ്രസ്താവിച്ചു. “ഞങ്ങൾ എല്ലാവരും അത് വിശ്വസിക്കുന്നു”വെന്ന് സമ്മേളനം ഏറ്റുപറഞ്ഞു.

നിഖ്യായുടെയും കുസ്തന്തീനോപോലീസിന്റെയും വിശ്വാസപ്രമാണങ്ങളോടും ലിയൊയുടെ ലേഖനത്തോടും വിധേയത്വവും വിശ്വാസവും പ്രഖ്യാപിക്കുന്നുവെന്ന് ഓരോരുത്തരായി മുന്നോട്ടുവന്ന് വേദപുസ്തകം തൊട്ട് സത്യം ചെയ്യുവാൻ കമ്മീഷണർമാർ പ്രതിനിധികളോടാവശ്യപ്പെട്ടു. 150-ൽപ്പരം പിതാക്കന്മാർ അപ്രകാരം ചെയ്തു.

മറ്റുള്ളവരും അതു സ്വീകരിക്കുവാൻ തയ്യാറാണോ എന്നു ചോദിച്ചപ്പോൾ അതെ എന്നവർ പറയുകയും ലിയൊയുടെ ലേഖനം വിശ്വാസപ്രമാണ രേഖയായി സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. ഇതിനിടെ ദീയസ്ക്കോറോസിന്റെ കൂടെ കുറ്റം വിധിക്കപ്പെട്ട പിതാക്കന്മാരും ക്ഷമ പറയുകയും ലിയൊയുടെ ലേഖനം അംഗീകരിക്കുകയും ചെയ്തു. അതോടെ അവരെ എല്ലാവരെയും കുറ്റവിമുക്തരാക്കി.

വളരെയധികം ചർച്ചകൾക്കും വാദപ്രതിവാദങ്ങൾക്കും എതിർപ്പുകൾക്കും ശേഷം അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യത്തോട് നീതി പുലർത്തുന്നതും, അലക്സാന്ത്ര്യൻ പാരമ്പര്യത്തെ അവഗണിക്കുന്നതും "ഇരു സ്വഭാവങ്ങളിൽ" എന്നുള്ള വാക്യം ഉൾക്കൊള്ളുന്നതുമായ ഒരു വിശ്വാസപ്രമാണ രേഖയും സുന്നഹദോസ് അംഗീകരിച്ചു. കൽക്കദൂനിയൻ വിശ്വാസ നിർവചനം എന്നറിയപ്പെടുന്ന ഈ രേഖയിൽ അലക്സാന്ത്ര്യയിലെ കൂറിലോസ് നെസ്തോറിയോസിനയച്ച ലേഖനങ്ങളും ലിയൊയുടെ ലേഖനവും സത്യവിശ്വാസത്തിന്റെ അംഗീകരിക്കപ്പെട്ട പ്രമാണങ്ങളായി കണക്കാക്കപ്പെടുന്നു.

നെസ്തോറിയോസിന്റെ മേലും, എവുത്തിക്കൂസിന്റെ മേലും ആരോപിക്കപ്പെട്ട വേദവിപരീതങ്ങളെ ഈ രേഖ നിരാകരിക്കുന്നു. മനുഷ്യാവതാരം മൂലം 'രണ്ടു പുത്രന്മാർ' ആയി എന്നു പറയുന്നതിനെയും (Doctrine of two sons) സ്വഭാവങ്ങൾ കൂടികലർന്നു എന്നു പറയുന്നതിനെയും മനുഷ്യാവതാരത്തിനു മുമ്പ് രണ്ട് സ്വഭാവമെന്നും യോജിപ്പിനു ശേഷം പുതിയ ഒരു സ്വഭാവം രൂപീകൃതമായി എന്നു പറയുന്നതിനെയും ഈ പ്രമാണരേഖ നിരാകരിക്കുന്നു.

നമ്മുടെ രക്ഷകനായ യേശുക്രിസ്തു നമുക്ക്, ദൈവത്തിന്റെ ഏകപുത്രനും, ദൈവത്വത്തിലും മനുഷ്യത്വത്തിലും പൂർണ്ണനും, സത്യദൈവവും, യഥാർത്ഥ മനുഷ്യനും, ഏകക്രിസ്തുവും, ഏകജാതനും, പുത്രനും, രാജാവും... കൂട്ടിക്കുഴച്ചിലോ, വ്യത്യാസമോ, വിഭജനമോ, വേർതിരിവോ ഇല്ലാതെ രണ്ടു സ്വഭാവങ്ങളിൽ അംഗീകരിക്കപ്പെട്ടവനും ആകുന്നു. അവൻ ദൈവമെന്ന നിലയിൽ പിതാവാം ദൈവത്തോടും, മനുഷ്യനെന്ന നിലയിൽ നമ്മോടും സാരാംശത്തിൽ സമത്വമുള്ളവനാണ്. നമ്മുടെ രക്ഷയ്ക്കു വേണ്ടി ദൈവമാതാവായ കന്യകമറിയാമിൽ നിന്ന് അവൻ ജാതം ചെയ്തു എന്നും ഈ രേഖയിൽ പറയുന്നു.

സ്വഭാവങ്ങളുടെ ഐക്യത്തിനു ശേഷവും യേശുക്രിസ്തു രണ്ടു സ്വഭാവങ്ങളിൽ അറിയപ്പെടുന്നു എന്ന പ്രയോഗം നെസ്തോറിയൻ വേദവിപരീതമായാണ് അലക്സാന്ത്ര്യക്കാർ മനസ്സിലാക്കിയിരുന്നത്. അത് കൽക്കദൂൻ നിർവ്വചനത്തിലും വിശ്വാസപ്രഖ്യാപനത്തിലും ചേർത്തതാണ് സുന്നഹദോസിനോടുള്ള അലക്സാന്ത്ര്യക്കാരുടെ മുഖ്യ എതിർപ്പിനു കാരണം. അതുവരെ നിലവിലുണ്ടായിരുന്ന സഭാപാരമ്പര്യത്തോടും പിതാക്കന്മാരുടെ ഉപദേശത്തോടും ചേർന്നുപോകുന്നതല്ല ഈ പ്രയോഗം എന്ന് ആ വിഭാഗത്തിന്റെ നേതാക്കൾ സുന്നഹദോസിലും അതിനുശേഷം പ്രധാനമായും മാബൂഗിലെ പീലക്സിനോസും അന്ത്യോക്യയിലെ സേവേറിയോസും വാദിച്ചു.

പുതിയൊരു നിർവചനമോ പ്രമാണമോ ഉണ്ടാക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല എന്നതായിരുന്നു അവരുടെ അഭിപ്രായം. നെസ്തോറിയൂസിനുപോലും സ്വീകരിക്കുവാനും അംഗീകരിക്കുവാനും വിരോധമില്ലാതിരുന്ന ലിയൊയുടെ ലേഖനം സ്വീകരിച്ചതുമൂലം സുന്നഹദോസ് സത്യവിശ്വാസത്തിൽ നിന്നും തെറ്റിപ്പോയി എന്നതായിരുന്നു അലക്സാന്ത്ര്യൻ പക്ഷത്തിന്റെ നിലപാട്.

തികഞ്ഞ അന്ത്യോക്യൻ പക്ഷക്കാരും നെസ്തോറിയോസിനെ അനുകൂലിച്ചിരുന്നവരുമായ സൈറസിലെ തിയോഡോറേറ്റിനെയും എഡേസ്സായിലെ ഇബ്ബാസിനെയും അവർ വേദവിപരീതികൾ ആണ് എന്ന കാരണത്താൽ തന്നെ വ്യക്തമായ തെളിവുകളുടെ അടിസ്ഥാനത്തിൽ 449-ലെ എഫേസൂസ് സുന്നഹദോസ് മുടക്കിയിരുന്നു. അവരെ തിരികെ സഭയിൽ സ്വീകരിച്ചത് കൽക്കദൂനാ സുന്നഹദോസിനെതിരായ ഏറ്റവും വലിയ ഒരു ആരോപണമായിരുന്നു. 553-ൽ കുസ്തന്തീനോപോലീസിൽ കൂടിയ സുന്നഹദോസ് അവരെ വീണ്ടും മുടക്കിയതിൽ നിന്ന് കൽക്കദൂനാ വിരുദ്ധരുടെ നിലപാട് ശരിയായിരുന്നു എന്ന് തെളിയുകയും ചെയ്തു.

സഭാഭരണ സംബന്ധമായി ചില കാനോനുകളും കൽക്കദൂനാ സുന്നഹദോസ് പാസ്സാക്കി. കുസ്തന്തീനോപോലീസ് പാത്രിയർക്കീസിന് റോമിലെ ബിഷപ്പിന് തുല്യമായ എല്ലാ അധികാരാവകാശങ്ങളും സ്ഥാനവും നൽകുന്നതായിരുന്നു സുന്നഹദോസിന്റെ 9-ഉം 17-ഉം കാനോനുകൾ. അവ അംഗീകരിക്കുവാൻ ബിഷപ്പ് ലിയൊ തയ്യാറായതുമില്ല. കൽക്കദൂനാ സുന്നഹദോസിന്റെ 28-ാം കാനോൻ നിയമവിരുദ്ധമാണ് എന്ന് അദ്ദേഹം പ്രഖ്യാപിച്ചു.

യെറുശലേമിന് പാത്രിയർക്കാ സ്ഥാനം നൽകി എന്നതാണ് സുന്നഹദോസിന്റെ പ്രധാനപ്പെട്ട മറ്റൊരു തീരുമാനം. സുന്നഹദോസിനു മുമ്പ് യെറുശലേമിലെ ബിഷപ്പ് ജൂവനൈൽ ലിയൊയുടെ ലേഖനത്തെ എതിർത്തിരുന്നു. ദീയസ്ക്കോറോസിന്റെ കൂടെയായിരുന്നു ജൂവനൈൽ ആദ്യം നിലയുറപ്പിച്ചിരുന്നത്. എന്നാൽ കൽക്കദൂനാ സുന്നഹദോസിൽ വച്ച് അദ്ദേഹം നിലപാടു മാറ്റി. ലിയൊയെയും അദ്ദേഹത്തിന്റെ ലേഖനത്തെയും പിന്താങ്ങി. അതിന്റെ പ്രതിഫലമായാണ് യെറുശലേമിന് പാത്രിയർക്കാ സ്ഥാനം ലഭിച്ചത് എന്ന ആരോപണവും അസ്ഥാനത്തല്ല (VCS, 92).

**ഉപസംഹാരം**

ക്രിസ്തുശാസ്ത്ര സംബന്ധമായി നിലവിലുണ്ടായിരുന്ന പ്രശ്നം പരി

ഹരിക്കുവാൻ കൽക്കദൂനാ സുന്നഹദോസിനു സാധിച്ചില്ല. അലക്സാന്ത്ര്യൻ പാരമ്പര്യത്തെ അവഗണിച്ച് അന്ത്യോക്യൻ പാരമ്പര്യത്തിന് ഊന്നൽ കൊടുക്കുന്ന നിലപാടായിരുന്നു സുന്നഹദോസിന്റേത്. സുന്നഹദോസ് നെസ്തോറിയൻ വേദവിപരീതം സ്വീകരിച്ചു എന്നതായിരുന്നു സുന്നഹദോസിനെ നിരാകരിച്ചവരുടെ പ്രധാന ആരോപണം.

സുന്നഹദോസ് ഒരു വിശ്വാസരേഖയായി അംഗീകരിച്ച റോമിലെ ലിയൊയുടെ ലേഖനം സ്വീകരിക്കുന്നതിന് തനിക്കു വിരോധമില്ല എന്ന് നെസ്തോറിയോസ് വ്യക്തമാക്കിയിരുന്നല്ലോ. ആ അടിസ്ഥാനത്തിൽ തന്നെ സുന്നഹദോസിനെ നിരാകരിച്ചവരുടെ ആരോപണത്തിൽ കഴമ്പുണ്ടായിരുന്നു എന്നു മനസ്സിലാക്കാം.

അലക്സാന്ത്ര്യയിലെ പാത്രിയർക്കീസിനെ സുന്നഹദോസ് കൈകാര്യം ചെയ്തത് ഏറ്റവും ഹീനമായ രീതിയിലായിരുന്നുവെന്ന് സുന്നഹദോസ് നടപടികൾ തന്നെ വ്യക്തമാക്കുന്നു. റോമിലെ ബിഷപ്പിനെപ്പോലെയോ അതിനെക്കാൾ ഉന്നതമായതോ ആയ ഒരു സ്ഥാനം സഭയിൽ അലങ്കരിച്ചിരുന്ന വ്യക്തിയെ വിസ്തരിച്ചു കുറ്റക്കാരനെന്നു വിധിച്ചപ്പോൾ സുന്നഹദോസിൽ സംബന്ധിച്ച പിതാക്കന്മാർക്ക് അൽപം കൂടിയെങ്കിലും മാന്യത കാണിക്കാമായിരുന്നു. അത് അവർ ചെയ്തില്ല. രണ്ടാം എഫേസൂസ് സുന്നഹദോസിന് (449) 'കള്ളന്മാരുടെ സമ്മേളനം' എന്ന പേര് റോമിലെ ലിയൊ നൽകിയെങ്കിൽ അതിൽ നിന്ന് അധികം വ്യത്യസ്തമല്ലാത്ത ഒരു പേരു തന്നെയാണ് കൽക്കദൂനാ സുന്നഹദോസും അർഹിക്കുന്നത്.

### പാഠം 2

## കൽക്കദൂനാ സുന്നദോസിനുശേഷം

**ആമുഖം**

സഭയിൽ സമാധാനം ഉണ്ടാക്കുവാൻ വേണ്ടിയാണ് ദീയസ്ക്കോറോസിനെ മുടക്കിയതെന്ന് കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായിരുന്ന അനാറ്റോലിയോസ് റോമിലെ ബിഷപ്പായിരുന്ന ലിയൊയുടെ പേർക്ക് കൽക്കദൂനാ സുന്നഹദോസിനു ശേഷം എഴുതി. എന്നാൽ അദ്ദേഹം പ്രതീക്ഷിച്ച സമാധാനം സഭയിൽ ഉണ്ടായില്ല എന്നു മാത്രമല്ല വലിയ കോളിളക്കവും പ്രക്ഷോഭവും രക്തരൂക്ഷിതമായ സമരവും വിഭജനവുമാണ് കൽക്കദൂനാ സുന്നഹദോസിനുശേഷം കിഴക്കൻ സഭകളിലുണ്ടായത്.

കൽക്കദൂനാ സുന്നഹദോസ് നെസ്തോറിയൻ വേദവിപരീതം സ്വീകരിച്ചു, അലക്സാന്ത്ര്യയിലെ പാത്രിയർക്കീസിനെ അന്യായമായി മുടക്കി എന്നിവയായിരുന്നു സുന്നഹദോസിന് എതിരെ ഉണ്ടായ പ്രധാന ആരോപണങ്ങൾ. അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ ഉപദേശം പിന്തുടരുന്നുവെന്ന് സുന്നഹദോസിനെ അംഗീകരിച്ചവർ അവകാശപ്പെട്ടുവെങ്കിലും അതു സമ്മതിച്ചുകൊടുക്കുവാൻ സുന്നഹദോസിനെ എതിർത്തവർ തയ്യാറായില്ല.

റോമൻ സഭയും ഗ്രീക്കു ഭരണകൂടവും (ബൈസാന്റിയൻ) ചേർന്ന് റോമൻ സഭയുടെയും സാമ്രാജ്യത്തിന്റെയും അധികാരം കിഴക്കൻ സഭകളുടെമേൽ അടിച്ചേൽപ്പിക്കുവാൻ നടത്തിയ ഒരു സംരംഭമായിട്ടാണ് സുന്നഹദോസിനെ കിഴക്കൻ സഭകൾ വീക്ഷിച്ചത്. അതുകൊണ്ട് സുന്നഹദോസിനോടുള്ള എതിർപ്പ് ഒരു ദേശീയ പ്രക്ഷോഭമായിത്തന്നെ വളർത്തിയെടുക്കുവാൻ കിഴക്കൻ സഭകൾക്കു കഴിഞ്ഞു. സുന്നഹദോസിനു ശേഷം ഒരു നൂറ്റാണ്ടിനകം ഒരിക്കലും യോജിപ്പിക്കുവാൻ വയ്യാത്തതിൻ വണ്ണം കിഴക്കൻ (ഓറിയന്റൽ) സഭകൾ ഗ്രീക്ക്, റോമാ സഭകളുമായും; അതിനുശേഷം 11-ാം നൂറ്റാണ്ടിൽ ഗ്രീക്ക്, റോമൻ സഭകളും തമ്മിൽ പിരിഞ്ഞു.

## ചക്രവർത്തിയുടെ വിളംബരവും എതിർപ്പും

എ.ഡി. 451 നവംബർ ഒന്നാം തീയതി കൽക്കദൂനാ സുന്നഹദോസ് പര്യവസാനിച്ചു. സുന്നഹദോസ് തീരുമാനങ്ങൾ എല്ലാവരും അനുസരിക്കണമെന്ന് ചക്രവർത്തി വിളംബരം പുറപ്പെടുവിച്ചു. അനുസരിക്കാത്തവരെ അവരുടെ സ്ഥാനമാനങ്ങൾ അനുസരിച്ചു ശിക്ഷിക്കുമെന്നും ചക്രവർത്തി പറഞ്ഞു.

'സുന്നഹദോസിനെ സ്വീകരിക്കാത്തത് ഗവണ്മെന്റ് ഉദ്യോഗസ്ഥനാണെങ്കിൽ അയാളെ ജോലിയിൽ നിന്ന് പിരിച്ചുവിടും, സാധാരണക്കാരാണെങ്കിൽ അവരെ പട്ടണത്തിൽ നിന്നു പുറത്താക്കും, പുരോഹിതന്മാരെ മുടക്കും, കൽക്കദൂനാ വിരുദ്ധന്മാരുടെ പള്ളികളും സ്വത്തുക്കളും പിടിച്ചെടുക്കും' എന്നെല്ലാം ചക്രവർത്തി പ്രഖ്യാപിച്ചു. "അവർ പള്ളികളോ ആശ്രമങ്ങളോ പണിയരുത്, രാത്രിയിലാകട്ടെ പകലാകട്ടെ അവർ ഒന്നിച്ചു കൂടുവാൻ പാടില്ല; 'അവരുടെ നീചമായ ആരാധനയ്ക്കായി' അവർ ഒരു വ്യക്തികളുടെയും ഭവനത്തിൽ ഒന്നിച്ചു കൂടരുത്; അങ്ങനെ ചെയ്താൽ അവരെ നാടുകടത്തുകയും അവരുടെ കൃതികൾ തീയിലിട്ടു ചുടുകയും ചെയ്യും.' ഇങ്ങനെയായിരുന്നു രാജാവിന്റെ കൽപന.

സുന്നഹദോസ് തീരുമാനങ്ങളും ദീയസ്ക്കോറോസിന്റെ മുടക്കും അറിഞ്ഞതോടെ കിഴക്കൻ സഭകളെല്ലാം ഒറ്റക്കെട്ടായി സുന്നഹദോസിനെ

എതിർക്കുവാൻ അണിനിരന്നു. വേദശാസ്ത്രപരവും, സാമൂഹ്യവും, രാഷ്ട്രീയവുമായ കാരണങ്ങൾ ആ എതിർപ്പിന്റെ പിന്നിൽ ഉണ്ടായിരുന്നു.

എല്ലാ മാർഗ്ഗങ്ങളുമുപയോഗിച്ച് സുന്നഹദോസ് തീരുമാനങ്ങൾ അടിച്ചേൽപ്പിക്കുവാൻ തന്നെ ചക്രവർത്തിയും റോമാ പാപ്പായും, കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസും സുന്നഹദോസിനെ അനുകൂലിച്ചവരും പരിശ്രമിച്ചു. അതു രക്തരൂക്ഷിതമായ വിപ്ലവങ്ങളിലേക്കു നയിച്ചു. ആദ്യത്തെ 20–25 വർഷങ്ങളിൽ ചക്രവർത്തിമാർ സുന്നഹദോസിനെ അനുകൂലിച്ചെങ്കിലും അതിനുശേഷം സ്ഥിതിയിൽ മാറ്റമുണ്ടായി. സുന്നഹദോസിനെ എതിർക്കുന്നവർ കൂടുതൽ ശക്തിപ്രാപിച്ചു. എ.ഡി. 536 ആകുമ്പോഴേക്കും സഭ വ്യക്തമായും രണ്ടായി പിരിഞ്ഞു (VCS, 91).

യെറുശലേമിലും, പാലസ്തീനിലും, അന്ത്യോക്യയിലും, അലക്സാന്ത്ര്യയിലും നടന്ന രക്തരൂക്ഷിത സംഘട്ടനങ്ങളിൽ അനേകായിരങ്ങൾ കൊല്ലപ്പെട്ടു. യെറുശലേമിലെ ബിഷപ്പായിരുന്ന ജൂവനൈൽ ഒരു വലിയ അലക്സാന്ത്ര്യൻ പക്ഷക്കാരനായിരുന്നു. അവിടുത്തെ സഭ മുഴുവനും അപ്രകാരമായിരുന്നു. സുന്നഹദോസിനെ അംഗീകരിച്ച് ലിയൊയുടെ ലേഖനവും സ്വീകരിച്ച് പാത്രിയർക്കാസ്ഥാനവും പ്രാപിച്ചു തിരിച്ചു വന്ന ജൂവനൈലിനെ യെറുശലേമിലേക്കു പ്രവേശിക്കുവാൻ ജനങ്ങൾ അനുവദിച്ചില്ല.

അവിടെയുണ്ടായിരുന്ന പുരോഹിതന്മാരും, മഹാപുരോഹിതന്മാരും സന്യാസിമാരും സംഘം ചേർന്ന് ജൂവനൈലിനെ സ്ഥാനഭ്രഷ്ടനാക്കി. തേവോദോസ്യോസിനെ യെറുശലേമിലെ ബിഷപ്പായി അവർ അഭിഷേകം ചെയ്തു. ജൂവനൈൽ കുസ്തന്തീനോപോലീസിലേക്കു തിരികെ പോയി. തേവോദോസ്യോസ് വിശ്വാസികളെ കൽക്കദൂന് എതിരായി ഭംഗിയായി സംഘടിപ്പിച്ചു. അവരുടെ സംഖ്യ വർദ്ധിച്ചു.

453-ൽ ജൂവനൈൽ വലിയ ഒരു സംഘം സൈനികരുമായി തിരികെ വന്നു. ഇതിനിടെ സുന്നഹദോസിനെ അംഗീകരിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ചക്രവർത്തിയും ചക്രവർത്തിനിയും റോമാ പാപ്പായും മറ്റു ബന്ധപ്പെട്ടവരും യെരുശലേമിലെയും പാലസ്തീനിലേയും വിശ്വാസികൾക്കെഴുതി. ജൂവനൈൽ വഞ്ചകനാണ് എന്നു പറഞ്ഞ് ജനങ്ങൾ അദ്ദേഹത്തെ സ്വീകരിക്കുവാൻ തയ്യാറായില്ല. അനേകായിരങ്ങളെ കൊല ചെയ്ത് രക്തപ്പുഴ ഒഴുക്കിയതിനു ശേഷം മാത്രമാണ് പട്ടാള അകമ്പടിയോടു കൂടി ജൂവനൈലിന് യെറുശലേമിൽ പ്രവേശിക്കുവാൻ സാധിച്ചത്.

ജനങ്ങളുടെ പ്രതിഷേധം അമർച്ച ചെയ്യുവാൻ സൈന്യം കിണഞ്ഞു ശ്രമിച്ചു. ഈജിപ്റ്റിലേക്കു രക്ഷപെടാൻ ശ്രമിച്ച തേവോദോസ്യോസിനെ

അവർ തടവിലാക്കി. മാർസിയോന്റെ കാലശേഷം ലിയൊ ഒന്നാമൻ ചക്രവർത്തിയായപ്പോൾ 457-ൽ തേവോദോസ്യോസിനെ തടവിൽ നിന്നു വിമുക്തനാക്കി എങ്കിലും അധികം താമസിയാതെ അദ്ദേഹം നിര്യാതനായി.

വമ്പിച്ച പട്ടാള അകമ്പടിയോടെ താമസിച്ചിരുന്ന ജൂവനെൽ ജനങ്ങളെ സമാധാനപ്പെടുത്തുവാനും അവരുമായി രമ്യതയിൽ ആകുവാനും ശ്രമിച്ചെങ്കിലും പരാജയപ്പെട്ടു. യെറുശലേമിലുണ്ടായിരുന്ന വലിയ സംഘം സന്യാസിമാർ അദ്ദേഹവുമായുള്ള എല്ലാ ബന്ധവും വിച്ഛേദിച്ചു. എ.ഡി. 458-ൽ ജൂവനെൽ നിര്യാതനായി. 490-നോടുകൂടി കൽക്കദൂനാ വിഭാഗം ഇവിടെ ശക്തി പ്രാപിക്കുവാൻ തുടങ്ങി.

അലക്സാന്ത്ര്യയിലും ഈജിപ്റ്റിലും സുന്നഹദോസിനോടുള്ള എതിർപ്പ് ശക്തമായിരുന്നു. പട്ടണത്തിലുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരും കുസ്തന്തീനോപോലീസിൽ നിന്നു അലക്സാന്ത്ര്യയിലും മറ്റും വന്നു താമസിക്കുന്നവരുമായിരുന്നു അവിടെ സുന്നഹദോസിനെ അനുകൂലിച്ചിരുന്നവർ.

ചക്രവർത്തിയുടെ കൽപനയനുസരിച്ച് അവർ ഒന്നിച്ചു കൂടി പ്രൊട്ടേറിയൂസ് എന്നയാളെ ദീയസ്ക്കോറോസിനു പകരം പാത്രിയർക്കീസായി തിരഞ്ഞെടുത്തു വാഴിച്ചു. പ്രൊട്ടേറിയൂസ് ദീയസ്ക്കോറോസിന്റെ അർക്കദിയാക്കോൻ ആയിരുന്നു എങ്കിലും മഹാഭൂരിപക്ഷം ജനങ്ങളും പുരോഹിതന്മാരും ദീയസ്ക്കോറോസിനോടൊപ്പം തന്നെയായിരുന്നു. ദീയസ്ക്കോറോസ് സ്ഥാനഭ്രഷ്ടനായി നാടുകടത്തപ്പെട്ടെങ്കിലും ഈജിപ്റ്റിലെ സഭ ഒന്നടങ്കം അദ്ദേഹത്തെ തന്നെ പാത്രിയർക്കീസായി പരിഗണിച്ചു പ്രവർത്തിച്ചു.

ദീയസ്ക്കോറോസിനു പകരം ഒരാളെ തെരഞ്ഞെടുക്കുവാൻ പോലും അവർ തയ്യാറായില്ല. എ.ഡി. 454 സെപ്റ്റംബർ 4-നു ദീയസ്ക്കോറോസ് നിര്യാതനായി.

എന്നിട്ടും പ്രൊട്ടേറിയൂസിനെ സ്വീകരിക്കുവാൻ ജനം തയ്യാറായില്ല. അവർ ദീയസ്ക്കോറോസിന് ഒരു പിൻഗാമിയെ വാഴിക്കുവാൻ ആഗ്രഹിച്ചെങ്കിലും മാർസിയോൺ ചക്രവർത്തി അതു തടഞ്ഞു. 457-ൽ മാർസിയോൺ നിര്യാതനായതിനുശേഷം അവർ തിമോത്തി ഔറേലിയൂസിനെ പിൻഗാമിയായി വാഴിച്ചു. അധികാരികളും പ്രൊട്ടേറിയൂസും അതിനെ ശക്തമായി എതിർത്തു.

തെരുവുകളിൽ രക്തരൂക്ഷിതമായ സംഘട്ടനങ്ങൾ നടന്നു. മഹാഭൂരിപക്ഷമുണ്ടായിരുന്ന കൽക്കദൂനാ വിരുദ്ധരുടെ കൈയിൽ നിന്ന് പള്ളികളും സ്ഥാപനങ്ങളും അധികാരികൾ പിടിച്ചെടുത്ത് വളരെ ചെറിയ

ന്യൂനപക്ഷമായിരുന്ന സുന്നഹദോസ് അനുഭാവികൾക്കു നൽകി. പള്ളിയിൽ നടന്ന സംഘട്ടനത്തിനിടയിൽ പ്രൊട്ടേറിയൂസ് കൊല്ലപ്പെട്ടു. അദ്ദേഹത്തിന്റെ മൃതദേഹം പട്ടണത്തിലൂടെ വലിച്ചിഴച്ചു കൊണ്ടുപോയി തീയിലിട്ടു ദഹിപ്പിച്ചു. തിമോത്തി ഔറേലിയൂസ് വിജയശ്രീലാളിതനായി ജനങ്ങളെ നയിച്ചു. അധികാരികളുടെ എതിർപ്പ് കൂടിക്കൂടി വന്നു.

ഒരു പുതിയ സുന്നഹദോസ് വിളിച്ചു കൂട്ടി പ്രശ്നം പരിഹരിക്കുവാൻ തിമൊത്തി അന്നത്തെ ചക്രവർത്തി ലിയൊയെ ഉപദേശിച്ചു. പക്ഷെ പോപ്പ് ലിയൊ എതിർത്തു നിന്നതിനാൽ പുതിയ സുന്നഹദോസ് കൂടുവാൻ സാധിച്ചില്ല. 459-ൽ തിമൊത്തി നാടുകടത്തപ്പെട്ടു. അദ്ദേഹത്തിന്റെ എതിരാളികൾ തിമൊത്തി സലോഫാസിയോലൂസിനെ പ്രൊട്ടേറിയൂസിന്റെ പിൻഗാമിയായി വാഴിച്ചു. അദ്ദേഹം സമാധാനകാംക്ഷിയായിരുന്നെങ്കിലും ജനം കൽക്കദൂനാ സുന്നഹദോസ് അനുഭാവികളോടു ചേരുവാൻ കൂട്ടാക്കിയില്ല. നാടുകടത്തപ്പെട്ടവനായി തിമൊത്തി നെസ്തോറിയൻ വേദവിപരീതത്തിനും എവുത്തിക്കൂസിന്റെ മേൽ ആരോപിക്കപ്പെട്ട വിശ്വാസവിപരീതങ്ങൾക്കും എതിരായി ശക്തിയുക്തം എഴുതി. കൽക്കദൂനാ വിരുദ്ധരുടെ വേദശാസ്ത്രപരമായ നിലപാട് വേദവിപരീതമല്ല എന്ന് അദ്ദേഹം വാദിച്ചു. മാർസിയന്റെ പിൻഗാമിയായിരുന്ന ബസിലിസ്ക്കൂസിന്റെ ഭരണകാലത്ത് എ.ഡി. 475-ന്റെ അവസാനം തിമൊത്തി അലക്സാന്ത്ര്യയിലേക്കു തിരിച്ചു വന്ന് സഭയ്ക്കു നേതൃത്വം നൽകി. അദ്ദേഹം തിരിച്ചു വന്നപ്പോൾ ദീയസ്ക്കോറോസിന്റെ തിരുശേഷിപ്പുകളെയും കൂടെ കൊണ്ടുവന്ന് പട്ടണത്തിൽ പാത്രിയർക്കീസന്മാരുടെ വിശ്രമ സ്ഥലത്തോട് ചേർത്ത് സംസ്കരിച്ചു.

**ഐക്യശ്രമങ്ങൾ**

പ്രശ്നങ്ങൾ രമ്യതയിൽ പരിഹരിച്ച് സാമ്രാജ്യത്തിൽ സമാധാനമുണ്ടാക്കണമെന്ന് റോമാചക്രവർത്തിമാർ ആഗ്രഹിച്ചു. തിമൊത്തിയുമായും ഇരുപക്ഷത്തിലേയും മറ്റ് പ്രധാനികളുമായി ആലോചിച്ചതിന്റെ വെളിച്ചത്തിൽ എൻസൈക്ലിക്കൽ എന്നറിയപ്പെടുന്ന ഒരു ഐക്യരേഖ ബസിലിക്കൂസ് ചക്രവർത്തി പ്രസിദ്ധീകരിച്ചു. നെസ്തോറിയോസിന്റെയും എവുത്തിക്കൂസിന്റെയും ഉൾപ്പെടെ എല്ലാ വേദവിപരീതങ്ങളെയും ശപിച്ചു തള്ളിയ എൻസൈക്ലിക്കൽ അലക്സാന്ത്ര്യൻ പക്ഷത്തോട് മമത പുലർത്തുന്നതായിരുന്നു.

നിഖ്യാ (325), കുസ്തന്തീനോപോലീസ് (381), എഫേസൂസ് (431) സുന്നഹദോസുകളേയും അവയുടെ വിശ്വാസ പ്രഖ്യാപനങ്ങളെയും വിലമതിച്ച എൻസൈക്ലിക്കൽ കൽക്കദൂനാ സുന്നഹദോസിനേയും ലിയൊയുടെ ലേഖനത്തെയും തള്ളിക്കളഞ്ഞു. അക്കാരണം കൊണ്ടുതന്നെ

റോമും കുസ്തന്തീനോപോലീസും അതിനെ അംഗീകരിച്ചില്ല. എന്നാൽ അലക്സന്ത്ര്യ, അന്ത്യോക്യ, യെറുശലേം, എഫേസൂസ് തുടങ്ങിയ സ്ഥലങ്ങളിലെ സഭാതലവന്മാരും, എഴുനൂറിലധികം ബിഷപ്പന്മാരും അതിനെ സ്വീകരിച്ചു പക്ഷെ അതുകൊണ്ടും സഭയിൽ സമാധാനം ഉണ്ടായില്ല.

എ.ഡി. 477 ജൂലൈ 31-നു തിമൊത്തി ഔറേലിയൂസ് നിര്യാതനായി. പീറ്റർ മൊൻഗസ് അദ്ദേഹത്തിന്റെ പിൻഗാമിയായി എ.ഡി. 470 വരെ അന്ത്യോക്യയിലും സിറിയയിലും കൽക്കദൂനാ വിരുദ്ധർക്ക് ശക്തിപ്രാപിക്കുവാൻ സാധിച്ചില്ല. എന്നാൽ അതിനുശേഷം അവർ സഭാനേതൃത്വം കരസ്ഥമാക്കി.

എ.ഡി. 476 ആഗസ്റ്റിൽ ബസിലിസ്ക്കൂസിനെ നിഷ്ക്കാസിതനാക്കി സൈനൊ ചക്രവർത്തിപദം ഏറ്റെടുത്തു. സഭായോജിപ്പിനുവേണ്ടി എ.ഡി. 482 ജൂലൈയിൽ ഹെനോട്ടിക്കോൺ (ഐക്യത്തിന്റെ ഉപകരണം) എന്ന ഒരു പ്രമാണരേഖ സൈനൊ പുറപ്പെടുവിച്ചു. നെസ്തോറിയോസിന്റെയും എവുത്തിക്കൂസിന്റെയും വിശ്വാസ വിപരീതങ്ങളെയും ശപിച്ചു തള്ളിയ ഹെനോട്ടിക്കോൺ അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ പ്രസിദ്ധങ്ങളായ ശാപവചസ്സുകളെയും പ്രമാണരേഖയായി സ്വീകരിച്ചു. കൽക്കദൂനാ സുന്നഹദോസിനെയൊ, ലിയൊയുടെ ലേഖനത്തെയൊ ഹെനോട്ടിക്കോൺ നിഷേധിക്കുന്നില്ല.

പൊതുവെ രണ്ടു കൂട്ടർക്കും സ്വീകാര്യമായ രീതിയിലായിരുന്നു അതിന്റെ ക്രോഡീകരണം. അന്നത്തെ സാഹചര്യത്തിൽ സമാധാനമുണ്ടാകണമെങ്കിൽ എല്ലാവർക്കും അതു സ്വീകരിക്കാമായിരുന്നു. അലക്സാന്ത്ര്യയിലെ പീറ്റർ മൊൺഗസും കുസ്തന്തീനോപോലീസിലെ അക്കാക്കിയൂസും ഹെനൊട്ടിക്കോൺ അംഗീകരിച്ച് പരസ്പര സ്വീകരണകൽപനകൾ കൈമാറി. 484-ൽ അന്ത്യോക്യയിലെ പീറ്ററും യെറുശലേമിലെ മാർട്ടീറിയൂസും ഹൈനോട്ടിക്കോണിൽ ഒപ്പുവച്ചു. അതോടെ കിഴക്കൻ സഭകൾ മുഴുവനും ഒന്നായി ഐക്യത്തിലേക്കു വന്നു.

എന്നാൽ ഹെനോട്ടിക്കോൺ അംഗീകരിച്ച് സമാധാനമുണ്ടാക്കുവാൻ റോം തയ്യാറായില്ല. സഭായോജിപ്പിന് എല്ലാവരും റോം പറയുന്നത് അംഗീകരിക്കുക എന്ന കടുംപിടുത്തമായിരുന്നു റോമിലെ ബിഷപ്പന്മാരുടെ നയം. 484 ജൂലൈ 28-ന് റോമിലെ പാപ്പാ ഫെലിക്സ് മൂന്നാമന്റെ അദ്ധ്യക്ഷതയിൽ 27 ബിഷപ്പന്മാരുടെ സുന്നഹദോസ് കൂടി കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് അക്കാക്കിയോസിനെ മുടക്കി. അതോടെ പ്രശ്നം കൂടുതൽ രൂക്ഷമായി. ഹെനോട്ടിക്കോണിലെ വിശദാംശങ്ങൾ ചർച്ച ചെയ്തപ്പോൾ കടുത്ത അലക്സാന്ത്ര്യൻ പക്ഷക്കാരും അതിനെ എതിർത്തു. അതിനെച്ചൊല്ലി കൽക്കദൂനാ വിരുദ്ധപക്ഷത്തും ഭിന്നതകൾ ഉളവായി.

എ.ഡി. 491–ൽ സൈനൊ ചക്രവർത്തി നിര്യാതനായപ്പോൾ അയാളുടെ വിധവയെ വിവാഹം കഴിച്ച അനസ്തേസിയസ് ചക്രവർത്തിയായി. ഹൈനോട്ടിക്കോന്റെ അടിസ്ഥാനത്തിൽ സമാധാനം ഉണ്ടാക്കുവാൻ അനസ്തേസിയസും ശ്രമിച്ചു. പക്ഷേ, പ്രയോജനം ഒന്നുമുണ്ടായില്ല. അനസ്തേസിയസിന്റെ നിലപാട് കൽക്കദൂനാ വിരുദ്ധർക്ക് സഹായകരമായിരുന്നതിനാൽ അവർ കൂടുതൽ ശക്തിപ്പെട്ടു. അക്കൂട്ടത്തിൽപ്പെട്ട അന്ത്യോഖ്യയിലെ സേവേറിയോസിനെ പോലെയുള്ളവരായിരുന്നു അനസ്തേസിയസിന്റെ മതവിഷയങ്ങളുടെ പ്രധാന ഉപദേഷ്ടാക്കൾ.

സേവേറിയോസിന്റെ നിലപാട് വേദവിപരീതമാണെന്ന് പ്രഖ്യാപിച്ച് റോം അതിനെ ശപിച്ചു തള്ളി. സുന്നഹദോസ് സമാപിച്ചിട്ട് 50 വർഷം കഴിഞ്ഞെങ്കിലും രക്തരൂക്ഷിതമായ സംഘട്ടനങ്ങൾ കിഴക്കൻ സഭകളിൽ തുടർന്നുകൊണ്ടിരുന്നു. ഇടയ്ക്കൊക്കെ പല പ്രാദേശിക സുന്നഹദോസുകൾ കൂടുകയും ചക്രവർത്തിമാർ ആത്മാർത്ഥമായി ഐക്യത്തിനായി ശ്രമിക്കുകയും ചെയ്തെങ്കിലും ഒരു അവസാനവുമില്ലാതെ സഭാഭിന്നത തുടർന്നു. രണ്ടു കൂട്ടരും ഒരുപോലെ ശക്തിയാർജ്ജിച്ചു നിലകൊണ്ടു.

എ.ഡി. 518 ജൂലൈ 8–നു അനസ്താസിയൂസ് നിര്യാതനായി. അടുത്ത ദിവസം തന്നെ ഒരു സാധാരണ പട്ടാളക്കാരനായിരുന്ന ജസ്റ്റിൻ ചക്രവർത്തിയായി. കൽക്കദൂനാ വിരുദ്ധരെ അദ്ദേഹം നിഷ്കരുണം പീഡിപ്പിച്ചു. കപ്പദോക്യയിലും സിറിയയിലും മറ്റുമായി അമ്പതിലധികം ബിഷപ്പന്മാരെ നാടുകടത്തുകയോ കാണാതാവുകയോ ചെയ്തു. രാഷ്ട്രീയ കാരണങ്ങളാൽ ഈജിപ്റ്റിൽ വലിയ പീഡ ഉണ്ടായില്ല.

ചക്രവർത്തിയും ചക്രവർത്തിനിയും ചേർന്ന് എല്ലാവരേയും കൊണ്ട് കൽക്കദൂനാ സുന്നഹദോസ് സ്വീകരിപ്പിക്കുവാനുള്ള തീവ്രശ്രമം നടത്തി. അതോടെ സുന്നഹദോസ് അനുഭാവികൾ കൂടുതൽ ശക്തി പ്രാപിക്കുവാൻ തുടങ്ങി. കൽക്കദൂനാ വിരുദ്ധരുടെ ഇടയിൽ പല കാര്യങ്ങളെ ച്ചൊല്ലി ഭിന്നതകളുമുണ്ടായി. അത് ആ വിഭാഗത്തിന്റെ ശക്തി കുറയുവാൻ കാരണമായി.

എ.ഡി. 527 ആഗസ്റ്റിൻ ജസ്റ്റിൻ ചക്രവർത്തി നിര്യാതനായപ്പോൾ അദ്ദേഹത്തിന്റെ അനന്തിരവൻ ജസ്റ്റീനിയൻ ചക്രവർത്തിയായി സ്ഥാനമേറ്റു. വിദ്യാസമ്പന്നനായിരുന്ന പുതിയ ചക്രവർത്തി വളരെ കർക്കശ സ്വഭാവക്കാരനായിരുന്നു. എങ്ങനെയെങ്കിലും സഭാവഴക്ക് അവസാനിപ്പിക്കണമെന്ന് അദ്ദേഹം ആത്മാർത്ഥമായി ആഗ്രഹിച്ചു. വളരെ സമർത്ഥനായിരുന്ന ചക്രവർത്തി ഒളിവിൽ പോയിരുന്ന കൽക്കദൂനാ വിരുദ്ധരെ എല്ലാം ഒരു ചർച്ചയ്ക്കു വേണ്ടി തലസ്ഥാനത്തേക്കു ക്ഷണിച്ചു.

സന്യാസിശ്രേഷ്ഠന്മാരും ബിഷപ്പന്മാരുമുൾപ്പെടെ അഞ്ഞൂറിലധികം പേർ ചർച്ചാസമ്മേളനത്തിൽ വന്നു സംബന്ധിച്ചു. കൽക്കദൂനാ സുന്നഹദോസോ ലിയൊയുടെ ലേഖനമോ സ്വീകരിക്കുവാൻ തയ്യാറല്ലായെന്ന് അവർ വ്യക്തമാക്കി. ചർച്ച പരാജയപ്പെട്ടു.

ആ സമയത്ത് കൽക്കദൂനാ വിരുദ്ധരുടെ പ്രധാന നേതാവായിരുന്നു അന്ത്യോക്യയിലെ സേവേറിയോസ്. ജസ്റ്റീനിയന്റെ ഭാര്യ തെയോഡോറാ ചക്രവർത്തിനി കൽക്കദൂനാ വിരുദ്ധർക്ക് വളരെ ശക്തമായ പിന്തുണ കൊടുത്തു. ആ വിഭാഗത്തിന് അതുമൂലം അഭൂതപൂർവ്വമായ വളർച്ചയുണ്ടായി. രാജ്ഞിയുടെ പ്രത്യേക താൽപര്യപ്രകാരം ചക്രവർത്തി സേവേറിയോസിനെ കുസ്തന്തീനോപോലീസിലേക്ക് ക്ഷണിച്ചു.

തലസ്ഥാനത്ത് തങ്ങളുടെ നില ഭദ്രമാക്കുവാനും രാജ്ഞിയുടെ പിന്തുണയോടെ പല ഭാഗങ്ങളിലും സഭയെ സുശക്തമാക്കുവാനും കൽക്കദൂനാ വിരുദ്ധർക്ക് ഇതുമൂലം അവസരം ലഭിച്ചു. കൽക്കദൂനാ വിരുദ്ധരുടെ ഈ ഉയർച്ച സുന്നഹദോസ് അനുകൂലികളെയും പ്രത്യേകിച്ച് റോമിലെ ബിഷപ്പിനെയും അസ്വസ്ഥരാക്കി.

ഈ അവസരത്തിൽ സാമ്രാജ്യത്തിന്റെ പടിഞ്ഞാറുഭാഗത്ത് ശത്രുക്കളുടെ അക്രമഭീഷണി ഉണ്ടാകുവാൻ തുടങ്ങി. അതിനെ നേരിടുവാൻ ചക്രവർത്തിക്ക് പോപ്പിന്റെയും മറ്റും പിന്തുണ ആവശ്യമായിരുന്നു. 536 മാർച്ചിൽ പോപ്പ് അഗാപെറ്റൂസ് കുസ്തന്തീനോപോലീസിൽ വന്നപ്പോൾ വളരെ ആഘോഷത്തോടു കൂടി ചക്രവർത്തി അദ്ദേഹത്തെ സ്വീകരിച്ചു. കൽക്കദൂനാ സുന്നഹദോസിനെ എതിർക്കുന്നവർ ആരായിരുന്നാലും അവർ വേദവിപരീതികളാണ് എന്ന് പോപ്പ് പ്രഖ്യാപിച്ചു. അതോടെ കൽക്കദൂനാ വിരുദ്ധരുമായുള്ള എല്ലാ സമ്പർക്കവും ചക്രവർത്തി ഉപേക്ഷിച്ചു.

കൽക്കദൂനാ സുന്നഹദോസിനു വിരുദ്ധമായ നിലപാടുകളെ എല്ലാം നിരോധിച്ചുകൊണ്ട് 536 ആഗസ്റ്റ് 6-നു ജസ്റ്റിനിയൻ ചക്രവർത്തി ഒരു വിളംബരം പുറപ്പെടുവിച്ചു. സുന്നഹദോസിനെ എതിർത്തുകൊണ്ടുള്ള എഴുത്തുകൾ എല്ലാം (പ്രത്യേകിച്ച് അന്ത്യോക്യയിലെ സേവേറിയോസിന്റെ ലേഖനങ്ങൾ) ദഹിപ്പിക്കുവാൻ ചക്രവർത്തി ഉത്തരവായി. അതോടെ പിന്നീട് അനുരഞ്ജനം അസാദ്ധ്യമാകുംവിധം സഭ രണ്ടായി പിളർന്നു. അലക്സാന്ത്ര്യയിലും, അന്ത്യോക്യയിലും, സിറിയയിലും, പാലസ്തീനിലും, അർമ്മീനിയായിലും വളരെ ശക്തമായി കൽക്കദൂനാ വിരുദ്ധ സഭകൾ സംഘടിതമായി. റോമിലും കുസ്തന്തീനോപോലീസിലും സുന്നഹദോസിനെ സ്വീകരിക്കുന്ന സഭകളും വളരെ ശക്തമായി.

## കുസ്തന്തീനോപോലീസ് സുന്നഹദോസ് (553)

കൽക്കദൂനാ സുന്നഹദോസിനെ എതിർത്തവരുമായി ജസ്റ്റീനിയൻ ചക്രവർത്തി നല്ല ബന്ധം പുലർത്തിയിരുന്നതിനാൽ അവരുടെ വേദ ശാസ്ത്രപരമായ നിലപാടു മനസ്സിലാക്കുവാൻ അദ്ദേഹത്തിനു വേണ്ടു വോളം അവസരം ലഭിച്ചു. കൽക്കദൂനാ സുന്നഹദോസിനോടുള്ള അവ രുടെ എതിർപ്പ് രാഷ്ട്രീയവും സാമൂഹ്യപരവുമെന്നതിനെക്കാളും ദീയ സ്ക്കോറോസിനെ മുടക്കി എന്നതിനേക്കാളും ഉപരി വേദശാസ്ത്രപര മായ കാരണങ്ങളാലാണെന്ന് അദ്ദേഹത്തിനു ശരിക്കും ബോധ്യമായി.

അതിന്റെ വെളിച്ചത്തിൽ എ.ഡി. 544–ൽ സ്വന്തം അധികാരം ഉപയോ ഗിച്ച് അന്ത്യോക്യൻ വേദശാസ്ത്ര വിദ്യാലയത്തിന്റെ അനിഷേധ്യ ഗുരു ക്കന്മാരായിരുന്ന മോപ്സ്വെസ്റ്റിയായിലെ തിയോഡോറിനെയും, അദ്ദേ ഹത്തിന്റെ എഴുത്തുകളെയും, അലക്സാന്ത്ര്യയിലെ കൂറിലോസിനെ വിമർശിച്ചുകൊണ്ടുള്ള സൈറസിലെ തിയോഡോറേറ്റിന്റെ എഴുത്തുക ളെയും, പേർഷ്യയിലെ മാറിയുടെ പേർക്ക് എഡേസ്സായിലെ ഇബ്ബാസ് എഴുതിയ ലേഖനത്തെയും ശപിച്ചുകൊണ്ടും നിരോധിച്ചുകൊണ്ടും ഒരു വിളംബരം പുറപ്പെടുവിച്ചു. ഇവരെ 449–ലെ സുന്നഹദോസ് മുടക്കിയി രുന്നു. എന്നാൽ തിയോഡോറേറ്റിനേയും ഇബ്ബാസിനെയും 451–ലെ സുന്ന ഹദോസ് സ്വീകരിക്കുകയും ചെയ്തിരുന്നു.

ചക്രവർത്തിയുടെ വിളംബരത്തോട് റോമിലെ പോപ്പ് അതൃപ്തി പ്രക ടിപ്പിച്ചു. അതു നേരിടുവാനും തന്റെ ഉത്തരവിന് നിയമപ്രാബല്യം ലഭി ക്കുവാനുമായി ജസ്റ്റീനിയൻ കുസ്തന്തീനോപോലീസിൽ 553–ൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. കൽക്കദൂനാ പക്ഷക്കാർ ഇതിനെ അഞ്ചാ മത്തെ സാർവ്വത്രിക സുന്നഹദോസ് ആയി കണക്കാക്കുന്നു.

മൂന്ന് പ്രധാന തീരുമാനങ്ങളാണ് സുന്നഹദോസ് എടുത്തത്. ഒന്നാ മത് കൽക്കദൂനാ സുന്നഹദോസിനെ നാലാമത്തെ സാർവ്വത്രിക സുന്ന ഹദോസ് ആയി അംഗീകരിച്ചു. രണ്ടാമത് മോപ്സുവെസ്റ്റിയായിലെ തിയോഡോറിനെയും, സൈറസിലെ തിയോഡോറേറ്റിനേയും എഡേസ്സാ യിലെ ഇബ്ബാസിനെയും മുടക്കി. മൂന്നാമത് പതിനാലു ശാപവചസ്സുകൾ അംഗീകരിച്ചു. നാല് പൊതു സുന്നഹദോസുകളോടും ഈ സുന്നഹ ദോസ് അനുഭാവം പ്രകടിപ്പിച്ചു. സത്യവിശ്വാസം പിന്തുടരുന്നുവെന്ന് അവ കാശപ്പെട്ടു.

മോപ്സുവെസ്റ്റിയായിലെ തിയോഡോറിനെ വളരെ അപകടകാരി യായ വേദവിപരീതിയായാണ് 553–ലെ സുന്നഹദോസ് ചിത്രീകരിച്ചിരി ക്കുന്നത്. അദ്ദേഹം അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യത്തിലെ

ഏറ്റവും ആരാധ്യനായ നേതാവായിരുന്നു. നെസ്തോറിയനിസത്തിന്റെ പിതാവ് എന്നാണ് അദ്ദേഹത്തെ വേദശാസ്ത്രജ്ഞന്മാർ വിശേഷിപ്പിച്ചിട്ടുള്ളത്. എ.ഡി. 428-ൽ അദ്ദേഹം നിര്യാതനായി. അദ്ദേഹം വേദവിപരീതിയാണ് എന്ന് അലക്സാന്ത്ര്യൻ വേദശാസ്ത്രജ്ഞന്മാർ പറഞ്ഞിരുന്നെങ്കിലും അദ്ദേഹത്തെപ്പറ്റി കൽക്കദൂനാ സുന്നഹദോസ് ഒന്നും പറഞ്ഞില്ല.

തിയോഡോറേറ്റിനെയും ഇബ്ബാസിനെയും 553-ലെ സുന്നഹദോസ് മുടക്കിയ അതേ കാരണത്തിന്റെ പേരിൽ 449-ലെ സുന്നഹദോസ് മുടക്കിയിരുന്നു. ആ മുടക്ക് മാറ്റിയിട്ടാണ് 451-ലെ സുന്നഹദോസ് അവരെ സത്യവിശ്വാസികളായി സ്വീകരിച്ചത്. അവരെ സംബന്ധിച്ച് 449-ലെ സുന്നഹദോസ് നിലപാടു ശരിയും 451-ലേതിന്റെ നിലപാട് തെറ്റുമായിരുന്നുവെന്ന് 553-ലെ സുന്നഹദോസ് സമ്മതിച്ചു.

തിയോഡോറേറ്റിന്റെയും ഇബ്ബാസിന്റെയും വേദശാസ്ത്ര നിലപാടിനെക്കുറിച്ച് കൽക്കദൂനാ സുന്നഹദോസിൽ സംബന്ധിച്ച ഭൂരിപക്ഷം പിതാക്കന്മാർക്കും അറിയാമായിരുന്നു. എന്നിട്ടും 449-ലെ അവരുടെ മുടക്ക് അംഗീകരിക്കുവാൻ ദീയസ്ക്കോറോസിനോടുള്ള പകയാൽ മാത്രം നിയന്ത്രിതരായ കൽക്കദൂനാ സുന്നഹദോസിലെ പിതാക്കന്മാർക്കു കഴിഞ്ഞില്ല. ഇവർക്കെതിരായി 553-ലെ സുന്നഹദോസ് പരിഗണിച്ച എല്ലാ തെളിവുകളും രേഖകളും 449-ലെയും 451-ലെയും സുന്നഹദോസുകൾ പരിഗണിക്കുകയും ചെയ്തിരുന്നു.

553-ലെ സുന്നഹദോസ് തിയോഡോറേറ്റിനെയും ഇബ്ബാസിനെയും മുടക്കിയെങ്കിലും അവരെ സ്വീകരിച്ച കൽക്കദൂനാ സുന്നഹദോസിനെ പരിശുദ്ധ സുന്നഹദോസായി പ്രഖ്യാപിക്കുകയും ചെയ്തു. ഇതിന്റെ വെളിച്ചത്തിൽ അവസരവാദപരമായ നിലപാടുകളാണ് ഈ പരിശുദ്ധ സുന്നഹദോസുകൾക്കും പിതാക്കന്മാർക്കും ഉണ്ടായിരുന്നതെന്ന് ആരെങ്കിലും ആരോപിച്ചാൽ അതു നിഷേധിക്കുവാൻ അൽപം പ്രയാസമാണ്.

ഈ കാലയളവിൽ ജീവിച്ചു പ്രവർത്തിച്ചിരുന്ന കൽക്കദൂനാ വിരുദ്ധരായ മൂന്ന് പ്രധാനപ്പെട്ട സഭാപിതാക്കന്മാരെപ്പറ്റി ചില കാര്യങ്ങൾ ഇവിടെ പരാമർശിക്കുന്നു.

### അന്ത്യോക്യയിലെ മാർ സേവേറിയോസ്

എ.ഡി. 460-നോടടുത്ത് സൊസോപ്പോലീസിൽ (തുർക്കി) ബിഷപ്പ് സേവേറിയോസിന്റെ മകനായി ഇദ്ദേഹം ജനിച്ചു. ബാല്യം മുതൽ സഭാകാര്യങ്ങളിൽ താൽപര്യമുണ്ടായിരുന്ന ഇദ്ദേഹം വിദ്യാഭ്യാസത്തിലും മുൻപന്തിയിലായിരുന്നു. വേദശാസ്ത്രവിഷയങ്ങളിൽ അഗാധ

പാണ്ഡിത്യം നേടി. അലക്സാന്ത്ര്യൻ വേദശാസ്ത്ര നിലപാടിനെ അദ്ദേഹം പിന്താങ്ങി. കൽക്കദൂനാ സുന്നഹദോസിനെയും അതിന്റെ വേദ ശാസ്ത്ര നിലപാടിനെയും ശക്തിയുക്തം എതിർത്തു.

അന്ത്യോക്യൻ സഭയിൽ കൽക്കദൂനാ സുന്നഹദോസിനെ നിരാകരി ക്കുന്ന വിഭാഗത്തിന്റെ മെത്രാപ്പോലീത്തായായി. എ.ഡി. 512 മുതൽ 538–ൽ നിര്യാതനാകുന്നതുവരെ സേവേറിയോസ് ഈജിപ്റ്റിലെ ഒരു സന്യാസാശ്രമത്തിലാണ് താമസിച്ചത്. ഇക്കാലഘട്ടത്തിൽ കൽക്കദൂനാ സുന്നഹദോസിന്റെ വേദശാസ്ത്ര നിലപാടിനെതിരായി അദ്ദേഹം ധാരാളം കൃതികൾ രചിച്ചു. കൽക്കദൂനാ സുന്നഹദോസിനെ എതിർക്കുന്നവർ എവുത്തിക്കൂസിന്റെ അനുയായികളാണ് എന്ന ആരോപണം സുന്നഹ ദോസ് അനുഭാവികൾ പ്രചരിപ്പിച്ചു. സേവേറിയോസ് അതിനെതിരായി എഴുതി.

സത്യവിശ്വാസത്തിന്റെ നെടുംതൂണായി അറിയപ്പെട്ടിരുന്ന അലക്സാ ന്ത്ര്യയിലെ കൂറിലോസിന്റെ നിലപാടിൽ നിന്ന് കൽക്കദോന്യ വിരുദ്ധർ അൽപംപോലും മാറിയിട്ടില്ല എന്നു കാര്യകാരണസഹിതം തെളിയിക്കു വാൻ സേവേറിയോസിനു സാധിച്ചു. കൽക്കദൂനാ സുന്നഹദോസിന്റെ നിലപാട് നെസ്തോറിയോസിന്റെ ആശയങ്ങളോട് സാമ്യമുള്ളതാണെന്ന് സേവേറിയോസ് വാദിച്ചു.

സേവേറിയോസിന്റെ വേദശാസ്ത്ര പാണ്ഡിത്യം കൽക്കദൂനാ സുന്ന ഹദോസ് അനുഭാവികൾക്ക് വലിയ വെല്ലുവിളിയായിരുന്നു. കൽക്കദൂനാ സുന്നഹദോസിനെ എതിർത്തവരുടെ വേദശാസ്ത്രാടിസ്ഥാനം സദൃഢ മാക്കുവാൻ സേവേറിയോസിന്റെ ജീവിതവും പഠനവും മൂലം സാധിച്ചു.

ഇത്രമാത്രം അഗാധപണ്ഡിതനായ പിതാവ് സുറിയാനി പാരമ്പര്യ ത്തിൽ വേറെയില്ല. “സുറിയാനിക്കാരുടെ കിരീടവും, ദൈവത്തിന്റെ വിശുദ്ധ സഭ മുഴുവന്റെയും വിവേകമുള്ള വായും, തൂണും മല്പാനും, പുഷ്പങ്ങൾ കൊണ്ടുനിറഞ്ഞ മേച്ചിൽസ്ഥലവും, മറിയം സംശയം കൂടാതെ ദൈവമാതാവെന്ന് എല്ലായ്പ്പോഴും പ്രസംഗിച്ചവനുമായ ഞങ്ങ ളുടെ പാത്രിയർക്കീസ് മാർ സേവേറിയോസ്” എന്നുൽഘോഷിച്ചു കൊണ്ട് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽപ്പെട്ടവർ ആരാധനയിൽ അദ്ദേഹത്തെ അനുസ്മരിക്കുന്നു.

### മാബൂഗിലെ ഫീലക്സിനോസ്

പേർഷ്യയിലെ തഹാലിൽ എ.ഡി. 450–നോടടുത്ത കാലത്ത് ജനിച്ച് വേദശാസ്ത്ര പഠനം പൂർത്തിയാക്കിയ ഇദ്ദേഹം കൽക്കദൂനാ സുന്നഹ ദോസിന്റെ വേദശാസ്ത്ര നിലപാടിനെ ശക്തിയുക്തം എതിർത്തു. കൽക്ക

ദൂനാ സുന്നഹദോസ് നെസ്തോറിയൻ വിശ്വാസം സ്വീകരിക്കുകയും ഉറപ്പിക്കുകയും ചെയ്തിരിക്കുകയാണെന്ന് ഫീലക്സിനോസ് സമർത്ഥിച്ചു. 'മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ ഏക സ്വഭാവം' എന്നുള്ള അലക്സാന്ത്ര്യയിലെ കൂറിലോസിന്റെ പഠിപ്പിക്കലിന് കൂടുതൽ പ്രാധാന്യം നൽകി അദ്ദേഹം പ്രചരിപ്പിച്ചു.

ദൈവസ്വഭാവത്തിന്റെയും മനുഷ്യസ്വഭാവത്തിന്റെയും പരിപൂർണ്ണ ഐക്യമാണ് ക്രിസ്തുവിന്റെ ആളത്വത്തിലുള്ളതെന്നും, തന്മൂലം കന്യക ദൈവപ്രസവിത്രി ആണെന്നും ക്രിസ്തുവിലെ സ്വഭാവങ്ങൾ വേർതിരിക്കാൻ സാദ്ധ്യമല്ലെന്നും മാർ ഫീലക്സിനോസ് തെളിയിച്ചു. എ.ഡി. 485-ൽ അന്ത്യോക്യയിലെ പാത്രിയർക്കീസായിരുന്ന 'നിറവുള്ളവനായ പീറ്റർ ദി ഫൂള്ളർ' ഫീലക്സിനോസിനെ മാബൂഗിലെ മെത്രാപ്പോലീത്തായായി നിയമിച്ചു.

പുതിയനിയമത്തിന്റെ സുറിയാനി പരിഭാഷ, വേദശാസ്ത്രപരമായ ഗ്രന്ഥങ്ങൾ, മനുഷ്യാവതാരത്തെക്കുറിച്ചുള്ള പഠിപ്പിക്കൽ, ക്രിസ്തീയ ജീവിതത്തെക്കുറിച്ചുള്ള പ്രസംഗങ്ങൾ തുടങ്ങി അനേക ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള ഇദ്ദേഹം മനോഹരങ്ങളായ പല പ്രാർത്ഥനകളും ചമച്ചിട്ടുണ്ട്.

സത്യവിശ്വാസത്തിനു വേണ്ടി പോരാടുകയും കൽക്കദൂനാ സുന്നഹദോസിനെ എതിർക്കുകയും ചെയ്തതുകൊണ്ട് ഇദ്ദേഹത്തിന് വളരെ പീഡകൾ ഏൽക്കേണ്ടി വന്നു. കൽക്കദൂനാ സുന്നഹദോസിനെ സ്വീകരിച്ചവരും ഭരണാധികാരികളും ചേർന്ന് എ.ഡി. 523-ൽ പുകപ്പുരയിലിട്ട് ഇദ്ദേഹത്തെ പുകച്ചു കൊല്ലുകയായിരുന്നു.

### യാക്കോബ് ബുർദാന

സിറിയായിലെ തെല്ലാ നഗരത്തിൽ ഒരു കുലീന കുടുംബത്തിൽ യാക്കോബ് ജനിച്ചു. വിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം സന്യാസവൃത്തി സ്വീകരിച്ചു. 528-ൽ അദ്ദേഹം കുസ്തന്തീനോപോലീസിൽ താമസമാക്കി. അക്കാലത്ത് കൽക്കദൂനാ വിരുദ്ധർ ക്രൂരമായ പീഡകൾക്കു വിധേയരായി. അക്കൂട്ടത്തിൽപ്പെട്ട വൈദികരെയും നേതാക്കന്മാരെയും രാഷ്ട്രീയാധികാരികൾ നാടുകടത്തി. തന്മൂലം അവരുടെയിടയിൽ പുരോഹിതന്മാരുടെയും മഹാപുരോഹിതന്മാരുടെയും സംഖ്യ ഗണ്യമായി കുറഞ്ഞു. ഈ സ്ഥിതിവിശേഷത്തെ നേരിടുവാൻ ജസ്റ്റീനിയൻ ചക്രവർത്തിയുടെ ഭാര്യയായ തേയോഡോറാ ചക്രവർത്തിനിയും കൽക്കദൂനാ വിരുദ്ധരും കൂടിയാലോചിച്ച് യാക്കോബിനെ മെത്രാനാക്കുവാൻ തീരുമാനിച്ചു.

അക്കാലത്തു നടന്ന സഭാവഴക്കിൽ ജസ്റ്റിനിയൻ ചക്രവർത്തി

ഔദ്യോഗികമായി കൽക്കദൂനാ സുന്നഹദോസിനെ അംഗീകരിച്ചിരുന്നെങ്കിലും തെയോഡോറാ ചക്രവർത്തിനി ശക്തയായ കൽക്കദൂൻ വിരുദ്ധയായിരുന്നു. കൽക്കദൂനാ വിരുദ്ധ നേതാക്കൾക്ക് വേണ്ട എല്ലാ സഹായങ്ങളും അവർ ചെയ്തുകൊടുത്തിരുന്നു. ആ മഹതിയുടെ പ്രവർത്തനവും സഹായങ്ങളും കൊണ്ടാണ് കൽക്കദൂനാ വിരുദ്ധർക്ക് കൂടുതൽ ശക്തിയാർജ്ജിക്കുവാൻ സാധിച്ചത്. അന്ത്യോക്യയിലെ സേവേറിയോസിനെയും മറ്റും പീഡകളിൽ തെയോഡോറാ അകമഴിഞ്ഞ് സഹായിച്ചിട്ടുണ്ട്. അവരുടെ കൊട്ടാരങ്ങളിലാണ് കൽക്കദൂനാ വിരുദ്ധനേതാക്കന്മാരും ബിഷപ്പന്മാരും സംരക്ഷിക്കപ്പെട്ടത്.

കൽക്കദൂനാ വിരുദ്ധവിഭാഗത്തിന്റെ ദയനീയസ്ഥിതി മനസ്സിലാക്കിയ യാക്കോബ് മെത്രാൻസ്ഥാനം സ്വീകരിക്കുവാൻ തയ്യാറായി. തെയോഡോറാ ചക്രവർത്തിനിയുടെ പ്രത്യേക സംരക്ഷണയിൽ അന്നു കുസ്തന്തീനോപോലീസിൽ താമസിച്ചിരുന്ന അലക്സാന്ത്ര്യയിലെ തേവോദോസ്യോസ് പാത്രിയർക്കീസ് മറ്റു ബിഷപ്പന്മാരോട് ചേർന്ന് എ.ഡി. 541-നോടടുത്ത് യാക്കോബിനെ എഡേസ്സായിലെ മെത്രാനായും സഭയിലെവിടെയും പട്ടക്കാരെയും മേൽപട്ടക്കാരെയും വാഴിക്കുവാൻ അധികാരമുള്ള മേൽപട്ടക്കാരനായും വാഴിച്ചു.

അതിനുശേഷം വേഷപ്രച്ഛന്നനായി പൗരസ്ത്യ ദേശങ്ങളിലെല്ലാം സഞ്ചരിച്ച യാക്കോബ് വിശ്വാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുകയും അനേക പുരോഹിതന്മാരെയും മഹാപുരോഹിതന്മാരെയും പട്ടം കെട്ടുകയും ചെയ്തു. കുതിരയുടെ മേൽ ഇടുന്ന ചാക്കുകൊണ്ടുള്ള വസ്ത്രം ധരിച്ചു നടന്നതിനാൽ അദ്ദേഹത്തെ ചാക്കുവസ്ത്രം ധരിച്ചവൻ എന്നർത്ഥമുള്ള "ബുർദ്ദാന" എന്നു വിളിച്ചിരുന്നു.

സിറിയാ, പാലസ്തീൻ, ഈജിപ്റ്റ്, മെസപ്പൊത്തോമിയ, ആദിയായ പൗരസ്ത്യനാടുകളിലെല്ലാം അദ്ദേഹം സഞ്ചരിച്ചു. അവിടെയെല്ലാം പട്ടക്കാരെയും മേൽപട്ടക്കാരെയും വാഴിച്ചു. അന്ത്യോക്യയിലെ പാത്രിയർക്കീസന്മാരായ സേർഗിയസ്, പൗലോസ് എന്നിവരെ വാഴിക്കുന്നതിൽ പ്രധാന കാർമ്മികനായിരുന്നു യാക്കോബ് ബുർദ്ദാന. പുരോഹിതന്മാരും മഹാപുരോഹിതന്മാരുമായി ഒരു ലക്ഷത്തിലധികം പേർക്ക് യാക്കോബ് ബുർദ്ദാന പട്ടം കൊടുത്തുവെന്നാണ് സുറിയാനിക്കാരൻ മിഖായേൽ എന്ന ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്നത്. ഇദ്ദേഹത്തിന്റെ പ്രവർത്തനം ഒന്നുകൊണ്ട് മാത്രമാണ് ആർക്കും നശിപ്പിക്കുവാൻ സാധിക്കാത്തവണ്ണം പൗരസ്ത്യ നാടുകളിൽ കൽക്കദൂനാ വിരുദ്ധ സഭകൾ ശക്തി പ്രാപിച്ചത്. ഇദ്ദേഹത്തിന്റെ പേരിൽ നിന്നാണ് കൽക്കദൂനാ വിരുദ്ധ സഭകൾക്ക്, പ്രത്യേകിച്ച് സുറിയാനി സഭയ്ക്ക്, യാക്കോബായ സഭ എന്ന പേരു സിദ്ധിച്ചത്.

വാസ്തവത്തിൽ യാക്കോബായക്കാർ എന്ന പേർ അന്ത്യോഖ്യൻ സഭയിലെ തന്നെ കൽക്കദൂനാ വിരുദ്ധരുടെ ഇടയിൽ ഉടലെടുത്തതാണ്. യാക്കോബ് ബുർദ്ദാന, പൗലോസ് എന്നയാളിനെ 564-ൽ അന്ത്യോക്യ പാത്രിയർക്കീസായി വാഴിച്ചു. 570-നു ശേഷം അന്ത്യോക്യൻ സഭയിലെ ആഭ്യന്തര വഴക്കു മൂലം പൗലോസും യാക്കോബ് ബുർദ്ദാനയും തമ്മിൽ പിണങ്ങി. ആ പിണക്കം അന്ത്യോക്യൻ സഭയെ ബാധിക്കുകയും സഭ പൗലോസിന്റെ പക്ഷമെന്നും യാക്കോബിന്റെ പക്ഷമെന്നും രണ്ടായി പിരിയുകയും ചെയ്തു. പിരിച്ചിലുണ്ടായപ്പോൾ പൗലോസിന്റെ പക്ഷക്കാർ യാക്കോബിന്റെ പക്ഷക്കാരെ 'യാക്കോബായക്കാർ' എന്നു കളിയാക്കി വിളിച്ചു.

ഏതാനും വർഷങ്ങൾക്കുശേഷം ഭിന്നത അവസാനിക്കുകയും രണ്ടു പക്ഷവും ഒന്നായിത്തീരുകയും ചെയ്തു. അപ്പോൾ രണ്ടു കൂട്ടരെയും ഒന്നിച്ച് യാക്കോബായക്കാർ എന്ന് കൽക്കദൂനാ അനുകൂലികൾ വിളിച്ചു. പിന്നീട് കൽക്കദൂനാ വിരുദ്ധർ മുഴുവനെയും 'യാക്കോബായക്കാർ' എന്നു മറ്റുള്ളവർ വിളിച്ചു. യാക്കോബിനോടു കൂടുതൽ താൽപര്യമുണ്ടായിരുന്നവർ അന്ത്യോക്യൻ സഭയിൽപെട്ടവരായിരുന്നതുകൊണ്ട് അവരാണ് ആ പേരിൽ കൂടുതൽ അറിയപ്പെടുന്നത്. കൽക്കദൂനാ വിരുദ്ധവിഭാഗത്തിന്റെ പുനരുദ്ധാരകനായി യാക്കോബ് ബുർദ്ദാനയെ കണക്കാക്കുന്നതിൽ തെറ്റില്ല.

അന്ത്യോക്യയിലെ പൗലോസിന്റെ മരണത്തിനുശേഷം അദ്ദേഹത്തിന്റെ പിൻഗാമിയെ വാഴിക്കുന്നതിലും യാക്കോബ് ബുർദ്ദാന താൽപര്യം എടുത്തു. യാക്കോബിന്റെ മരണവും അതിശയകരമായിരുന്നു. ഒരു ദിവസം അദ്ദേഹം വിശ്വസ്ത അനുയായികളായ എട്ടുപേരെ വിളിച്ചു. അവരിൽ പുരോഹിതന്മാരും മഹാപുരോഹിതന്മാരും ഉണ്ടായിരുന്നു. അവരുമൊന്നിച്ച് യാക്കോബ് അലക്സാന്ത്ര്യയിലേക്കു യാത്ര പുറപ്പെട്ടു. യാത്രയിൽ അവർ ഈജിപ്റ്റിന്റെ അതിർത്തിയിലുള്ള ഒരു ആശ്രമത്തിൽ എത്തി അവിടെ താമസിച്ചു.

അവിടെവച്ച് യാക്കോബിന്റെ സംഘത്തിലുണ്ടായിരുന്ന ഒരു ബിഷപ്പ് മരിച്ചു. മരണാനന്തര ശുശ്രൂഷകൾ നടത്തിയ യാക്കോബ് അദ്ദേഹത്തെ കബറടക്കി. അടുത്ത ദിവസം സംഘത്തിലുണ്ടായിരുന്ന വേറൊരു ബിഷപ്പ് മരിച്ചു. അദ്ദേഹത്തെയും യാക്കോബ് തന്നെ കബറടക്കി. മൂന്നാമത്തെ ദിവസം യാക്കോബും അന്ത്യശ്വാസം വലിച്ചു. അദ്ദേഹത്തെയും അവർ അവിടെ അടക്കി. പത്തു ദിവസങ്ങൾക്കകം ഒന്നിനു പിറകെ ഒന്നായി സംഘത്തിലുണ്ടായിരുന്ന എല്ലാവരും നിര്യാതരായി. ഈ സംഭവം രേഖപ്പെടുത്തിയ ചരിത്രകാരൻ ഈ മരണങ്ങളുടെ കാരണം

വ്യക്തമാക്കിയിട്ടില്ല. "സത്യവിശ്വാസത്തെ നിലനിർത്തിയ നീതിമാനും പരിശുദ്ധനുമായ (ഞങ്ങളുടെ) ബാവാ മാർ യാക്കോബ് ബുർദ്ദാന"യുടെ ഈ ലോകജീവിതം അങ്ങനെ അവസാനിച്ചു.

**ഉപസംഹാരം**

വ്യക്തമായ വേദശാസ്ത്രാടിസ്ഥാനമില്ലാതെ സഭയെ പിളർപ്പിലേക്ക് നയിച്ച സുന്നഹദോസ് എന്ന ഖ്യാതി കൽക്കദൂനാ സുന്നഹദോസിനുണ്ട്. കിഴക്കൻ സഭകളുടെ വിശ്വാസതീക്ഷ്ണതയും അലക്സാന്ത്ര്യൻ പാരമ്പര്യത്തോടുള്ള മമതയും, സാമ്രാജ്യത്തോടുള്ള എതിർപ്പും ഒക്കെയാണ് കൽക്കദൂനാ സുന്നഹദോസിനോടുള്ള എതിർപ്പിൽ പ്രകടമാക്കുന്നത്.

കൽക്കദൂനാ സുന്നഹദോസിനെ എതിർത്തവരുടെ വേദശാസ്ത്രപരമായ നിലപാടിന് അടിസ്ഥാനം ഉണ്ട് എന്ന് 553-ലെ സുന്നഹദോസ് തീരുമാനങ്ങൾ തെളിയിക്കുന്നു. പക്ഷേ, ആ സമയം ആയപ്പോഴേക്കും സഭ വ്യക്തമായും രണ്ടായി പിരിഞ്ഞിരുന്നു. തിയോഡോറേറ്റിനെയും, ഇബ്ബാസിനെയും മുടക്കിയാൽ കൽക്കദൂനാ വിരുദ്ധരുടെ എതിർപ്പിനു ശമനം ഉണ്ടാകും. അതുമൂലം അവരിൽ കുറെപ്പേർ തിരിച്ചുവരും എന്ന് ജസ്റ്റീനിയൻ ചക്രവർത്തി പ്രതീക്ഷിച്ചെങ്കിലും നടന്നില്ല. അതിനുശേഷം അന്ത്യോക്യയിലും, അലക്സാന്ത്ര്യയിലും, സിറിയയിലും, പാലസ്തീനിലുമുള്ള സഭകൾ അതിക്രൂരമായ പീഡകൾക്കു വിധേയരായി.

കുറെ വർഷങ്ങൾക്കുശേഷം ഇസ്ലാമിന്റെ മുന്നേറ്റം ഉണ്ടായപ്പോൾ, സിറിയയിലും, പാലസ്തീനിലും, അന്ത്യോക്യയിലും, അലക്സാന്ത്ര്യയിലുമുണ്ടായിരുന്ന അനേകായിരം ക്രിസ്ത്യാനികൾ റോമാക്കാരിൽ നിന്നുള്ള പീഡയിൽ നിന്നു രക്ഷപെടുവാനായി ഇസ്ലാംമതം സ്വീകരിച്ചു. ഇസ്ലാമിന്റെ മുന്നേറ്റത്തിനും കിഴക്കൻ സഭകളുടെ തളർച്ചയ്ക്കും കൽക്കദൂനാ സുന്നഹദോസും തന്മൂലമുണ്ടായ സഭാ പിരിവും ഒരു തരത്തിൽ കാരണമായി.

## പാഠം 3

# കിഴക്കൻ നാടുകളിലെ സഭ

### ആമുഖം

കിഴക്കിന്റെ അപ്പോസ്തോലനായാണ് മാർത്തോമ്മാ ശ്ലീഹാ അറിയപ്പെടുന്നത്. പടിഞ്ഞാറൻ നാടുകളിൽ പൗലോസ് ശ്ലീഹായും മറ്റ് അപ്പോസ്തോലന്മാരും സുവിശേഷം അറിയിച്ചെങ്കിൽ അതേപോലെ തന്നെയുള്ള വ്യാപകമായ ഒരു മിഷണറിവേല ആദിമ നൂറ്റാണ്ടുകളിൽ കിഴക്കൻ ദിക്കുകളിലും നടന്നിട്ടുണ്ട്. മാർത്തോമ്മാ ശ്ലീഹായോ അദ്ദേഹത്തോട് ബന്ധമുണ്ടായിരുന്നവരോ പേർഷ്യയിലും അർമേനിയായിലും ഇന്ത്യയിലും ചൈനയിലും മറ്റ് പൂർവ്വദേശങ്ങളിലും സുവിശേഷപ്രചാരണം നടത്തി.

എഡേസ്സായും പേർഷ്യയും ഇന്ത്യയും ഒന്നാം നൂറ്റാണ്ടിൽ അപ്പോസ്തോലന്മാരിൽ നിന്നുതന്നെ സുവിശേഷം സ്വീകരിച്ചുവെന്ന് വിശ്വസിക്കപ്പെടുന്നു.

### എഡേസ്സായിൽ

പേർഷ്യൻ സാമ്രാജ്യത്തിനും റോമാ സാമ്രാജ്യത്തിനും ഇടയിൽ സ്ഥിതിചെയ്തിരുന്ന ഒരു ചെറിയ രാജ്യമാണ് ഓസ്റോൺ. അതിന്റെ തലസ്ഥാനമായിരുന്നു എഡേസ്സ അഥവാ ഉറഹാ. അവിടെ ക്രിസ്തുമതം പ്രചരിച്ചവിധം സഭാചരിത്രകാരനായ യൗസേബിയോസ് വിവരിക്കുന്നുണ്ട് (സഭാചരിത്രം 1.13). അതിപ്രകാരമാണ്: "യേശുക്രിസ്തുവിന്റെ കാലത്ത് ഓസ്റോണിലെ രാജാവ് അബ്ഗാർ അഞ്ചാമനായിരുന്നു. കറുത്തവനായ അബ്ഗാർ, കുഷ്ഠരോഗിയായ അബ്ഗാർ എന്നൊക്കെ അദ്ദേഹം അറിയപ്പെട്ടിരുന്നു. യേശുക്രിസ്തുവിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് അദ്ദേഹം കേട്ടു. തന്റെ രാജ്യം സന്ദർശിച്ച് കുഷ്ഠരോഗത്തിൽ നിന്നും തന്നെ സൗഖ്യമാക്കണമെന്ന് യേശുവിന്റെ അടുത്ത് ഒരു കത്തുമായി രണ്ടുപേരെ അയച്ച് അബ്ഗാർ അപേക്ഷിച്ചു.

യെരുശലേമിൽ കർത്താവിനെ യഹൂദന്മാർ ഉപദ്രവിക്കുന്നതായി കേൾക്കുന്നുവെന്നും തന്റെ രാജ്യമായ ഓസ്റോണിൽ വന്നാൽ അവിടെ താമസിച്ച് പ്രവർത്തിക്കാമെന്നും അബ്ഗാർ കർത്താവിനോട് പറയിക്കുകയും അദ്ദേഹത്തെ അവിടേക്ക് ക്ഷണിക്കുകയും ചെയ്തു. അബ്ഗാറിന്റെ അപേക്ഷയ്ക്ക് കർത്താവ് ഒരു മറുപടി കൊടുത്തയച്ചു. തനിക്ക് യെരുശലേമിൽ ഒരു പ്രത്യേക ദൗത്യം നിർവ്വഹിക്കാനുണ്ടെന്നും തന്റെ മരണത്തിനും ഉയിർപ്പിനും ശേഷം ശിഷ്യന്മാരിൽ ഒരുവനെ അബ്ഗാറിന്റെ

രോഗസൗഖ്യത്തിന് അയച്ചുകൊടുക്കാമെന്നും ആ കത്തിൽ പറഞ്ഞിരുന്നു. ഈ വാഗ്ദാനം അനുസരിച്ച് തോമാശ്ലീഹാ 70 അറിയിപ്പുകാരിൽ ഒരുവനായ ആദായിയെ (തദ്ദായി) ഓസ്റോണിലേക്ക് അയച്ചു. അദ്ദേഹം അബ്ഗാറിനെ സൗഖ്യമാക്കുകയും അബ്ഗാർ ക്രിസ്തുമതം സ്വീകരിക്കുകയും ചെയ്തു." ആദായി ഓസ്റോണിൽ സുവിശേഷം അറിയിക്കുകയും അനേകർ ക്രിസ്തുമതം സ്വീകരിക്കുകയും ചെയ്തു.

ഈ പാരമ്പര്യത്തിന്റെ ആധികാരികത ചില ചരിത്രകാരന്മാർ ചോദ്യം ചെയ്യുന്നുണ്ടെങ്കിലും ഒന്നാം നൂറ്റാണ്ടിൽ തന്നെ ക്രിസ്തുമതം എഡേസ്സായിൽ എത്തിയതായി ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു.

എഡേസ്സായുടെ ചുറ്റുമുള്ള പ്രദേശങ്ങളിലേക്കും മെസപ്പൊട്ടാമിയായിലേക്കും അധികം താമസിയാതെ ക്രിസ്തുമതം പ്രചരിച്ചു. രണ്ടാം നൂറ്റാണ്ടിൽ തന്നെ എഡേസ്സാ കേന്ദ്രമായി ഒരു സഭ സംഘടിതമായിരുന്നു. അവിടങ്ങളിൽ താമസിച്ചിരുന്ന യഹൂദന്മാരാണ് ക്രിസ്തുമതത്തിൽ ആകൃഷ്ടരായത്. പാലസ്തീനിലെ യഹൂദന്മാരുടെ പല സ്വഭാവവിശേഷങ്ങളും ഇവർക്കും ഉണ്ടായിരുന്നു.

നിസിബിസ് വേറൊരു സഭാകേന്ദ്രമായിരുന്നു. ഇവിടങ്ങളിലെല്ലാം ക്രമാനുസൃതമായി ഒരു പുരോഗതി കൈവരിക്കുവാൻ ക്രൈസ്തവ മതത്തിനു സാധിച്ചു. മാർത്തോമ്മായുടെ പ്രവർത്തികൾ, മാർത്തോമ്മായുടെ സുവിശേഷം, ആദായിയുടെ ഉപദേശം, അപ്പോസ്തോലന്മാരുടെ പഠിപ്പിക്കൽ, ഉറഹായുടെ ദിനവൃത്താന്തം, ശലോമോന്റെ ഗീതങ്ങൾ തുടങ്ങിയവ ആദിമ കാലത്തുണ്ടായിരുന്ന എഡേസ്സാ, കിഴക്കൻ സുറിയാനി സഭകളെക്കുറിച്ചുള്ള വിവരങ്ങൾ നൽകുന്നവയാണ്.

റ്റേഷ്യൻ (110-180), ബർഡൈസാൻ (154-200), മാർ അപ്രേം (300-350) തുടങ്ങിയവർ എഡേസ്സായിലെയും നിസിബിസിലേയും പ്രശസ്തരായ പിതാക്കന്മാരും വേദശാസ്ത്രജ്ഞന്മാരും ആയിരുന്നു. എഡേസ്സാ, നിസിബിസ്, സെലൂഷ്യ, അർബലാ തുടങ്ങിയവ ഈ പ്രദേശങ്ങളിലെ പ്രശസ്തങ്ങളായ വേദശാസ്ത്രകേന്ദ്രങ്ങളായിരുന്നു.

ആരംഭകാലം മുതൽ തന്നെ എഡേസ്സായിലും ചുറ്റുമുള്ള പ്രദേശങ്ങളിലും സന്യാസപ്രസ്ഥാനങ്ങൾ ശക്തിപ്രാപിച്ചിരുന്നു. മാർത്തോമ്മായുടെ പ്രവർത്തികൾ പോലെയുള്ള കൃതികൾ സന്യാസജീവിതത്തിന് ഊന്നൽ കൊടുക്കുന്ന കേന്ദ്രങ്ങളിൽ നിന്നും ഉണ്ടായിട്ടുള്ളവയാണ്. നാലും അഞ്ചും നൂറ്റാണ്ടുകളിൽ ഇവിടങ്ങളിലെ സന്യാസപ്രസ്ഥാനം കൂടുതൽ ശക്തിപ്രാപിച്ചു. പേർഷ്യയുടെ ഇതരഭാഗങ്ങളിലേയ്ക്കും ആ പ്രസ്ഥാനം വ്യാപിച്ചു. കാലക്രമേണ സഭാനേതൃത്വം സന്യാസിപിതാക്കന്മാരുടെ കൈയിൽ വന്നുചേർന്നു. സന്യാസിമാരും അവരുടെ പ്രസ്ഥാനങ്ങളുമാണ്

പിൽക്കാലത്ത് ഈ സഭയുടെ മിഷണറി പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നത്.

നാലും അഞ്ചും നൂറ്റാണ്ടുകളിൽ റോമാസാമ്രാജ്യത്തിലെ സഭയിൽ നടന്ന വേദശാസ്ത്ര തർക്കങ്ങൾ എഡേസ്സായുടെ ചുറ്റുമുള്ള സഭകളേയും ബാധിച്ചു. അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യത്തോട് ആഭിമുഖ്യം പുലർത്തുന്ന നിലപാടുകളാണ് ഈ പ്രദേശത്തെ സഭകൾ സ്വീകരിച്ചത്. പേർഷ്യൻ സഭകളുടെമേൽ നെസ്തോറിയൻ വേദവിപരീതം ആരോപിച്ചതുപോലെ എഡേസ്സായിലെ സഭയുടെമേലും ആരോപിക്കപ്പെട്ടു. നെസ്തോറിനെയും, കൽക്കദൂനാ സുന്നഹദോസിനേയും ഒരുപോലെ നിരാകരിക്കുന്ന അലക്സാന്ത്ര്യൻ പാരമ്പര്യവും, പാശ്ചാത്യ സുറിയാനി പാരമ്പര്യവും, എഡേസ്സായിൽ ഇടയ്ക്കൊക്കെ പ്രചരിച്ചിട്ടുണ്ട്.

രണ്ടാം നൂറ്റാണ്ടിൽ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പും മറ്റും മൈലാപ്പൂരിൽ നിന്ന് എഡേസ്സായിലേയ്ക്ക് മാറ്റിയതായി (ബാർ എബ്രായ) പല ചരിത്രകാരന്മാരും സാക്ഷിക്കുന്നുണ്ട്. എഡേസ്സായിൽ കൊണ്ടുവന്ന തിരുശേഷിപ്പ് ആഘോഷത്തോടുകൂടി അവിടെ ഒരു ചെറിയ പള്ളിയിൽ പ്രതിഷ്ഠിച്ചു. അത് ഒരു ജൂലൈ മാസം മൂന്നാം തീയതിയായിരുന്നു. അന്നു മുതൽ എല്ലാ വർഷവും ജൂലൈ മൂന്ന് മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ പെരുന്നാളായി (ദുഖറോനോ) സുറിയാനി സഭ ആഘോഷിക്കുന്നു. സുറിയാനി പതിവ് അനുകരിച്ച് ഇപ്പോൾ മിക്കവാറും എല്ലാ സഭകളും ജൂലൈ മൂന്ന് മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മയായി ആഘോഷിക്കുന്നു (വാസ്തവത്തിൽ അദ്ദേഹം രക്തസാക്ഷി മരണം വരിച്ചത് ഡിസംബർ 21-ന് ആണെന്നാണ് പറയുന്നത്).

മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ എഡേസ്സായിൽ സ്ഥാപിച്ച വലിയൊരു ദേവാലയത്തിലേക്ക് ചെറിയ ദേവാലയത്തിൽ നിന്ന് എ.ഡി. 394-ൽ അദ്ദേഹത്തിന്റെ തിരുശേഷിപ്പ് മാറ്റിസ്ഥാപിച്ചു. എ.ഡി. 1142-ൽ മുസ്ലീങ്ങളുടെ ആക്രമണത്തിൽ ആ ദേവാലയം പൂർണ്ണമായും നശിപ്പിക്കപ്പെട്ടു. ഇപ്പോൾ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് ഇറ്റലിയിലെ ഒർട്ടോണായിൽ ഉണ്ടെന്ന് റോമൻ കത്തോലിക്കാ സഭയും, പത്മോസിലെ ഒരു സന്യാസാശ്രമത്തിലുണ്ടെന്ന് ഗ്രീക്ക് ഓർത്തഡോക്സ് സഭയും ചില ഭാഗങ്ങൾ തങ്ങളുടെ കൈവശമുണ്ടെന്ന് സുറിയാനി സഭയും, ജോർജ്ജിയയിലെ സഭയും അവകാശപ്പെടുന്നുണ്ട്. സുറിയാനി സഭയുടെ മൂസലിലെ മെത്രാപ്പോലീത്തായിൽ നിന്നു ലഭിച്ച തിരുശേഷിപ്പിന്റെ അംശം 1965 മാർച്ച് 9-നു പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ കോട്ടയം ദേവലോകം അരമനയിൽ സ്ഥാപിച്ചിട്ടുണ്ട്.

## പേർഷ്യൻ സാമ്രാജ്യത്തിലെ സഭ

പേർഷ്യയിൽ സ്ഥാപിതമായ സഭ വളരെ പെട്ടെന്ന് വളർന്ന് സാമ്രാജ്യം മുഴുവൻ വ്യാപിച്ചു. പേർഷ്യയിലെ രാജാക്കന്മാർ പലപ്പോഴും മതപരമായ കാര്യങ്ങളിൽ നിഷ്പക്ഷത പാലിച്ചിരുന്നത് ക്രിസ്തുമതത്തിന്റെ വളർച്ചയ്ക്ക് ഒരു പരിധിവരെ സഹായകമായിത്തീർന്നു. മൂന്നാം നൂറ്റാണ്ടിൽ പേർഷ്യൻ ചക്രവർത്തിയായിരുന്ന അർദുഷീർ (226–241) പേർഷ്യയിലെ പുരാതന മതത്തെ അവിടുത്തെ ഔദ്യോഗിക മതമായും ക്രിസ്തുമതത്തെ ഒരു അംഗീകരിക്കപ്പെട്ട മതമായും പ്രഖ്യാപിച്ചു. ഔദ്യോഗിക കാര്യങ്ങളിൽ ബന്ധപ്പെടുവാൻ ക്രിസ്തുമതത്തിന്റെ ഒരു തലവൻ വേണമെന്ന് ചക്രവർത്തി ആവശ്യപ്പെട്ടു. ആകമാന പേർഷ്യയുടെ തലസ്ഥാനമായിരുന്ന സെലൂഷ്യയിലെ ബിഷപ്പ് പാപ്പാ ആ സ്ഥാനം അവകാശപ്പെട്ടു. ആദ്യമൊക്കെ പേർഷ്യയിലെ മറ്റു ചില ബിഷപ്പന്മാരും സഭാനേതാക്കന്മാരും പാപ്പായെ എതിർത്തുവെങ്കിലും 320–നോടടുത്ത് പാപ്പാ പേർഷ്യയിലെ ആകമാന സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി. അദ്ദേഹത്തിന്റെ മേലദ്ധ്യക്ഷസ്ഥാനമാണ് പിൽക്കാലത്ത് കാതോലിക്കാ സ്ഥാനം എന്ന പേരിലറിയപ്പെടുന്നത്.

എ.ഡി. 337 മുതൽ ഏകദേശം 379 വരെയുള്ള കാലഘട്ടത്തിൽ പേർഷ്യയിലെ സാഫോർ രണ്ടാമൻ എന്ന ചക്രവർത്തി പേർഷ്യയിലെ ക്രിസ്ത്യാനികളെ വളരെ ക്രൂരമായി പീഡിപ്പിച്ചു. മൂന്ന് കാതോലിക്കാമാരും വളരെയധികം മേൽപട്ടക്കാരും കണക്കിൻപ്രകാരം പതിനാറായിരത്തിലധികം ക്രിസ്ത്യാനികളും പീഡകളിൽ കൊല്ലപ്പെട്ടു. എ.ഡി. 400–നു ശേഷമാണ് പേർഷ്യയിലെ സഭ പുനസംഘടിപ്പിക്കപ്പെടുന്നത്. കാതോലിക്കാമാരുടെയും മെത്രാന്മാരുടെയും നേതൃത്വത്തിൻകീഴെ പേർഷ്യയിലെ സഭ ഭംഗിയായി സംഘടിപ്പിക്കപ്പെട്ടു. അഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടെ അന്ത്യോഖ്യൻ വേദശാസ്ത്രപാരമ്പര്യം പേർഷ്യയിൽ കൂടുതൽ പ്രചരിക്കുകയും നെസ്തോറിയോസ്, തിയൊഡോർ, ഡിയോഡോർ തുടങ്ങിയവരെ പേർഷ്യൻ സഭ ഔദ്യോഗികമായി അംഗീകരിക്കുകയും ചെയ്തു. റോമാ സാമ്രാജ്യത്തിൽ പീഡിപ്പിക്കപ്പെട്ട നെസ്തോറിയൻ വിശ്വാസികൾ പേർഷ്യയിൽ അഭയം തേടി. അവരും പേർഷ്യൻ സഭയുടെ ഭാഗമായി. ഇക്കാരണങ്ങളാൽ പേർഷ്യൻ സഭ നെസ്തോറിയൻ എന്നും അറിയപ്പെടുവാൻ തുടങ്ങി.

നാലാം നൂറ്റാണ്ടു മുതൽ പതിനാറാം നൂറ്റാണ്ടുവരെ പേർഷ്യയിലെ നെസ്തോറിയൻ സഭയുമായിട്ടായിരുന്നു മലങ്കരസഭയ്ക്ക് ബന്ധമുണ്ടായിരുന്നത്. പേർഷ്യൻ സാമ്രാജ്യവും റോമൻ സാമ്രാജ്യവും തമ്മിൽ യുദ്ധങ്ങൾ ഉണ്ടായ അവസരത്തിൽ റോമാ സാമ്രാജ്യത്തിന്റെ കിഴക്കൻ

പ്രവിശ്യകളിൽ നിന്നും പേർഷ്യക്കാർ അനേകരെ യുദ്ധത്തടവുകാരായും അടിമകളായും പിടികൂടിയിരുന്നു. അവർ സുറിയാനി സഭാംഗങ്ങളും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിലുള്ളവരുമായിരുന്നു. അവർ പേർഷ്യൻ സഭയുടെ ഭാഗമാകാതെ അന്ത്യോഖ്യാ പാത്രിയർക്കീസിനോടുള്ള ബന്ധത്തിലും പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലും ഉറച്ചു നിന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിലുള്ള പുരോഹിതന്മാരും മഹാപുരോഹിതന്മാരുമായിരുന്നു അവരെ ഭരിച്ചിരുന്നത്. അവരുടെ താൽപര്യപ്രകാരം പേർഷ്യയിൽ തന്നെ മെത്രാന്മാരെയും മറ്റും വാഴിക്കാനുള്ള അധികാരം പാത്രിയർക്കീസ് അവർക്കു നൽകി. ഇവർക്കു വേണ്ടി എ.ഡി. 559-ൽ യാക്കോബ് ബുർദ്ദാന, കിഴക്കിന്റെ മെത്രാപ്പോലീത്താ എന്ന സ്ഥാനനാമത്തിൽ ആഹൂദൊമ്മയെ മെത്രാപ്പോലീത്തായായി വാഴിച്ചു. പിൽക്കാലത്ത് ഈ മെത്രാൻ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ എന്നും കാലക്രമേണ “മഫ്രിയാന” എന്നും അറിയപ്പെടാൻ തുടങ്ങി.

മഫ്രിയാന സ്ഥാനം അന്ത്യോഖ്യൻ സുറിയാനി സഭയ്ക്കുള്ളിലും പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിലും ഉണ്ടായിരുന്ന ഒരു സ്ഥാനമായിരുന്നുവെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം. എന്നാൽ പേർഷ്യയിലെ കാതോലിക്കാ സ്ഥാനം പൂർണ്ണസ്വതന്ത്രമായിരുന്നു. കാതോലിക്കായും മഫ്രിയാനായും തമ്മിൽ പ്രത്യേകിച്ച് ബന്ധമൊന്നും ഉണ്ടായിരുന്നില്ല. ഏഴാം നൂറ്റാണ്ടോടെ പേർഷ്യൻ കാതോലിക്കോസിന്റെ കീഴിലുള്ള സഭ വളരെ ശക്തി പ്രാപിച്ച് വളരുകയും കിഴക്കൻ ദേശങ്ങളിലേക്ക് വ്യാപിക്കുകയും ചെയ്യുന്നുണ്ട്. ഇന്ത്യയിലും ചൈനയിലും ഉണ്ടായിരുന്ന സഭകൾ ഇക്കാലത്ത് പേർഷ്യൻ കാതോലിക്കോസിന്റെ അധികാരത്തിൻകീഴിൽ വന്നു. പതിനാറാം നൂറ്റാണ്ടുവരെ പേർഷ്യൻ കാതോലിക്കോസിന്റെയും മഫ്രിയാനയുടെയും കീഴിലുള്ള ഇരു സഭകളും പ്രബലമായിതന്നെ നിലനിന്നു. അതിനുശേഷം കാതോലിക്കോസിന്റെ കീഴിലുണ്ടായിരുന്ന സഭ ദുർബ്ബലമായി തീരുകയും മഫ്രിയാനായുടെ കീഴിലുണ്ടായിരുന്ന സഭ പൂർണ്ണമായും ക്ഷയിച്ച് നാമാവശേഷമാവുകയും ചെയ്തു.

## അറേബ്യയിലും മദ്ധ്യേഷ്യയിലും ഉള്ള ക്രിസ്തുമതം

അറേബ്യൻ ഉപദ്വീപിലും യൂഫ്രട്ടീസ് നദിയുടെ തീരങ്ങളിലും ഒന്നും രണ്ടും നൂറ്റാണ്ടുകളിൽ തന്നെ ക്രിസ്തുമതം പ്രചരിച്ചിരുന്നു. അവിടങ്ങളിലുണ്ടായിരുന്ന ചില അറബികളും ക്രിസ്തുമതം സ്വീകരിച്ചു. റോമാ സാമ്രാജ്യത്തിന് കിഴക്ക് അനേകം ചെറിയ നാട്ടുരാജ്യങ്ങൾ ഉണ്ടായി

രുന്നു. അവയൊക്കെ അറബി വംശജരായ നാട്ടുരാജാക്കന്മാരുടെ അധീനതയിലായിരുന്നു. അവരിൽ ചിലരൊക്കെ ക്രിസ്തുമതം സ്വീകരിച്ചു.

ഇപ്പോഴത്തെ ബഹറിൻ, ഒമാൻ തുടങ്ങിയ പ്രദേശങ്ങളിൽ മൂന്നും നാലും നൂറ്റാണ്ടുകളിൽ പ്രബലമായ ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നു. റോമാ സാമ്രാജ്യത്തിൽ നിന്നും വന്ന സഞ്ചാരികൾ വഴിയും മറ്റു വ്യാപാരമാർഗ്ഗങ്ങളിലൂടെയും അറേബ്യയിലും മറ്റും ക്രിസ്തുമതം പ്രചരിച്ചു. ഏഡൻ, യെമൻ, സാന തുടങ്ങിയ പ്രദേശങ്ങളിലെ ക്രിസ്ത്യാനികളെക്കുറിച്ചും ബിഷപ്പുമാരെക്കുറിച്ചും അഞ്ചാം നൂറ്റാണ്ടിൽ പരാമർശമുണ്ടാകുന്നുണ്ട്. കോൺസ്റ്റാന്റിയോസ് (350) ചക്രവർത്തിയുടെ നിയോഗപ്രകാരം 'ഇന്ത്യാക്കാരൻ' തെയോഫിലോസ് എന്നറിയപ്പെടുന്ന മെത്രാൻ തെക്കു പടിഞ്ഞാറൻ അറേബ്യയിൽ സുവിശേഷം അറിയിച്ചു. തൽഫലമായി ഹിമറേറ്റ് രാജാവും അദ്ദേഹത്തിന്റെ പ്രജകളും ക്രിസ്ത്യാനികളായി എന്നു പറയപ്പെടുന്നു. ഈ പ്രദേശങ്ങളിലെ ക്രിസ്ത്യാനികൾ പിൽക്കാലത്ത് പേർഷ്യൻ സഭയുടെ ഭാഗമായി അറിയപ്പെടുന്നു.

### മദ്ധ്യേഷ്യയിൽ

നാലും അഞ്ചും നൂറ്റാണ്ടുകളിൽ പേർഷ്യൻ സഭയിൽ നിന്നുള്ള മിഷണറിമാർ മദ്ധ്യേഷ്യയിലുണ്ടായിരുന്ന തുർക്കികളോടു സുവിശേഷം അറിയിച്ചു. ഈ കാലഘട്ടത്തിൽ അനേക തുർക്കികൾ ക്രിസ്തുമതം സ്വീകരിച്ചു. അവിടെയാരംഭിച്ച സഭ കാലക്രമേണ വളർന്ന് സമീപപ്രദേശങ്ങളിലേക്ക് വ്യാപിച്ചു. തിമോത്തി ഒന്നാമൻ പാത്രിയർക്കീസിന്റെ കാലത്ത് എൺപതിലധികം സന്യാസിമാർ മിഷണറിമാരായി തുർക്കിസ്ഥാനിൽ പ്രവർത്തിക്കുന്നുണ്ടായിരുന്നു. അവിടെയുണ്ടായിരുന്ന സഭാംഗങ്ങൾക്കു വേണ്ടി എ.ഡി. 781-ൽ തിമോത്തി പാത്രിയർക്കീസ് ഒരു മെത്രാനെ വാഴിച്ചു കൊടുത്തു. തുർക്കി-മംഗോളിയൻ വംശങ്ങളിൽപ്പെട്ട കെറൈറ്റ് (Keraits), വിഗേറിയസ് (Vighurus), നൈമാൻസ് (Naimans), മെർക്കൈറ്റസ് (Merkits) തുടങ്ങിയവർ പേർഷ്യൻ മിഷണറിമാരുടെ പ്രവർത്തനം മൂലം ക്രിസ്തുമതം സ്വീകരിച്ചവരാണ്. പത്താം നൂറ്റാണ്ടിനുശേഷം മദ്ധ്യേഷ്യയിൽ പല ഭാഗങ്ങളിലും പേർഷ്യൻ സഭകളിൽ നിന്നുള്ള മിഷണറിമാർ വളരെ ഉത്സാഹത്തോടുകൂടി പ്രവർത്തിച്ചു. അക്കാലത്തും അതിനുശേഷവുമുള്ള യൂറോപ്യൻ സഞ്ചാരികളും മറ്റും മദ്ധ്യേഷ്യയിലെ ക്രിസ്തുമത സ്വാധീനത്തെക്കുറിച്ച് പലപ്പോഴും പരാമർശിക്കുന്നുണ്ട്. കെറൈറ്റിന്റെ തലസ്ഥാനമായ കരാകൊരാവിൽ ഒരു പള്ളിയുണ്ടായിരുന്നതായി മർക്കോ പോളോ രേഖപ്പെടുത്തിയിട്ടുണ്ട്.

കാഷ്ഗാർ (Cashgar), നൗചേത (Naucheta), തുർക്കിസ്ഥാൻ (Thurkistan), ജെൻഡാ (Genda), റ്റാൻഗട്ട് (Tangut) തുടങ്ങിയ പ്രൊവിൻസുക

ളിൽ പതിനൊന്നും പന്ത്രണ്ടും നൂറ്റാണ്ടുകളിൽ പ്രബലമായ ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നു.

ഏഴാം നൂറ്റാണ്ടിനുശേഷമുള്ള ഇസ്ലാം മതത്തിന്റെ വളർച്ച ക്രിസ്തുമതത്തിന്റെ പുരോഗതിയെ സാരമായി ബാധിച്ചു. പതിമൂന്നാം നൂറ്റാണ്ടോടുകൂടി മദ്ധ്യേഷ്യയിൽ ഇസ്ലാം ആധിപത്യം ഉറപ്പിച്ചു. അതോടെ ക്രിസ്തുമതത്തിന്റെ തകർച്ചയും തുടങ്ങി.

## ചൈനയിലെ ക്രിസ്തുമതം

മാർത്തോമ്മാശ്ലീഹാ ചൈനാ സന്ദർശിച്ചുവെന്ന് ഒരു പാരമ്പര്യമുണ്ട്. എ.ഡി. 52-ൽ ആദ്യം അദ്ദേഹം കേരളത്തിൽ വന്നശേഷം ഭാരതത്തിന്റെ കിഴക്കൻ തീരങ്ങളിലൂടെ മലാക്കയിലേക്കും ചൈനയിലേക്കും സുവിശേഷ ഘോഷണാർത്ഥം പോയി എന്നു പറയപ്പെടുന്നുണ്ട്. ഏബേദ് യേശു, ഫ്രാൻസിസ് സേവ്യർ, ഗോവേയാ തുടങ്ങിയവരും പുരാതന രേഖകളെ ഉദ്ധരിച്ചുകൊണ്ട് മാർത്തോമ്മാ ശ്ലീഹായുടെ ചൈനാ സന്ദർശനത്തെക്കുറിച്ചു പറയുന്നുണ്ട്.

എ.ഡി. 64-നോടടുത്ത് രണ്ട് ക്രിസ്തീയ മിഷണറിമാർ ചൈനയിലെ ചക്രവർത്തി മിംഗ്റ്റിയുടെ ക്ഷണപ്രകാരം ചൈനയിൽ വന്നു സുവിശേഷം അറിയിച്ചിട്ടുണ്ട് എന്ന് ഒരു പാരമ്പര്യമുണ്ട്. പാശ്ചാത്യ രാജ്യങ്ങളുമായും ചൈനയ്ക്ക് വ്യാപാരബന്ധമുണ്ടായിരുന്നതിനാലും ഒന്നാം നൂറ്റാണ്ടിനു മുമ്പുതന്നെ റോമാ സാമ്രാജ്യത്തിൽ നിന്ന് ചൈനയിലേക്ക് സഞ്ചാരസൗകര്യങ്ങളുണ്ടായിരുന്നതിനാലും ആദിമ ശതകങ്ങളിൽ തന്നെ ക്രിസ്തുമതം ചൈനയിലെത്തിയിരിക്കണം. നാലും അഞ്ചും നൂറ്റാണ്ടിലെ ചരിത്രരേഖകളിൽ ക്രിസ്തീയ മതസാന്നിദ്ധ്യത്തെക്കുറിച്ചു പറയുന്നുണ്ട്.

ഏഴാം നൂറ്റാണ്ടിൽ പേർഷ്യയിലെ ഈശോയാബ് പാത്രിയർക്കീസ് ചൈനയിലേക്ക് മിഷണറിമാരെയും പുരോഹിതന്മാരെയും അയച്ചുവെന്ന് പേർഷ്യൻ സഭാരേഖയിൽ നിന്ന് മനസ്സിലാക്കാം. എട്ടാം നൂറ്റാണ്ടിൽ ചൈനയിൽ സ്ഥാപിതമായ ഒരു ശിലാഫലകത്തിൽ നിന്ന് അക്കാലത്ത് അവിടെയുണ്ടായിരുന്ന ക്രൈസ്തവ സഭയെക്കുറിച്ച് ചില വ്യക്തമായ വസ്തുതകൾ ലഭിക്കും.

പേർഷ്യൻ സഭയുടെ മിഷണറി പ്രവർത്തനഫലമായി ഏഴാം നൂറ്റാണ്ടിൽ ചൈനയിൽ ക്രിസ്തുമതം പ്രചരിക്കുന്നതിനെക്കുറിച്ചും പേർഷ്യയിലെ സഭയെക്കുറിച്ചും സഭാ ഭരണാധികാരികളെക്കുറിച്ചും ഈ ശിലാഫലകത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. പേർഷ്യൻ സഭയുമായി സഭാപരമായി പൂർണ്ണ ബന്ധമുണ്ടായിരുന്ന ഒരു ക്രൈസ്തവ സമൂഹം ആദിമധ്യശതകങ്ങളിൽ ചൈനയിലുണ്ടായിരുന്നുവെന്നത് വളരെ വ്യക്തമാണ്.

ആദിമകാലത്തുതന്നെ ക്രൈസ്തവ സഭ അവിടെയുണ്ടായിരുന്നുവെങ്കിലും ഏഴും എട്ടും നൂറ്റാണ്ടുകളിലാണ് അതു വളർന്നുവന്നതും പ്രബലമാകുന്നതും. ഏഴാം നൂറ്റാണ്ടിൽ പേർഷ്യയിലെ അറേബ്യൻ മുന്നേറ്റമുണ്ടായപ്പോൾ പേർഷ്യയിലെ പല പ്രമുഖരായ ക്രൈസ്തവ നേതാക്കളും ചൈനയിൽ അഭയം തേടി. ഒരു തരത്തിൽ ചൈനയിലേക്കുള്ള അറേബ്യൻ മുന്നേറ്റവും ക്രൈസ്തവ വിശ്വാസ പ്രചരണത്തിന് അനുകൂലമായ ഒരു സാഹചര്യം സൃഷ്ടിച്ചു. കൂടുതൽ സന്ദർഭങ്ങളിലും ചൈനയിലെ ചക്രവർത്തിമാർ ക്രിസ്തുമതത്തിന് അനുകൂലമായ നിലപാടുകളാണ് സ്വീകരിച്ചിട്ടുള്ളത്. എ.ഡി. 712-നും 781-നും ഇടയ്ക്കുള്ള കാലഘട്ടം ചൈനയിലെ സഭയുടെ സുവർണ്ണകാലം എന്നു തന്നെ പറയാം. ഇക്കാലത്ത് ചക്രവർത്തിമാരുടെ പ്രത്യേക പരിലാളന സഭയ്ക്കു ലഭിച്ചു. സഭയ്ക്ക് അനുകൂലമായ നിയമങ്ങളും വിളംബരങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടു. സുറിയാനി സഭ എന്നുള്ള പേരുതന്നെ ചൈനയിലെ സഭയ്ക്കു ലഭ്യമായി.

ഒമ്പതാം നൂറ്റാണ്ടിന്റെ പകുതിയോടെ ചൈനയിലെ ക്രിസ്തുമതത്തിന്റെ പ്രഭാവം അസ്തമിക്കുവാൻ തുടങ്ങി. പേർഷ്യൻ മതങ്ങളായ സൗരാഷ്ട്രീയനിസത്തെയും മണിക്കയ മതത്തേയും പീഡിപ്പിക്കുന്ന കൂട്ടത്തിൽ ചൈനയിലെ ചില ചക്രവർത്തിമാർ ക്രിസ്തുമതത്തേയും പീഡിപ്പിക്കുവാൻ തുടങ്ങി. ചൈനയിലെ പുരാതന ജീവിതരീതികളെ വ്യത്യാസപ്പെടുത്തുന്ന, മതങ്ങളെക്കുറിച്ചുള്ള ചിന്താക്കുഴപ്പം ആളുകളുടെ ഇടയിൽ ഉണ്ടാകുന്നു, സന്യാസിമാർ ജനങ്ങളെ സാധാരണ ജോലികളിൽ നിന്നൊക്കെ അകറ്റുന്നു എന്നൊക്കെ ആരോപിച്ചുകൊണ്ട് എല്ലാ വൈദേശിക മതങ്ങളേയും പ്രത്യേകിച്ച് ക്രിസ്തുമതത്തേയും ചൈനയിലെ അധികാരികൾ പീഡിപ്പിച്ചു. വിദേശികളായ സഭാനേതാക്കന്മാർക്കും പുരോഹിതന്മാർക്കും ചൈനയിൽ താമസിക്കുകയും പ്രവർത്തിക്കുകയും ചെയ്യാൻ വയ്യാത്ത സാഹചര്യം ചൈനയിൽ ഉടലെടുത്തു.

ഇതിനിടയിൽ രാജവംശങ്ങൾ തമ്മിലുള്ള മത്സരവും ആഭ്യന്തര കലഹവും ചൈനയിലുണ്ടായി. ആ സാഹചര്യം ക്രിസ്തുമതത്തിന് അനുകൂലമായിരുന്നില്ല. 1259-ഓടെ ചൈനയിലെ ഭരണാധികാരികളെ അട്ടിമറിച്ചിട്ട് മംഗോൾ വംശജർ അധികാരത്തിലേറി. 1215 മുതൽ 1294 വരെ ചൈന ഭരിച്ച മംഗോളിയൻ ഖുബ്ലൈഖാന്റെ മാതാവ് ഒരു ക്രിസ്ത്യാനിയായിരുന്നു. അദ്ദേഹം ക്രിസ്തുമതം സ്വീകരിച്ചില്ലായെങ്കിലും ക്രിസ്ത്യാനികളായ വളരെയധികം സുഹൃത്തുക്കൾ അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് ക്രിസ്തുമതം ഒന്നുകൂടി അഭിവൃദ്ധിപ്പെടുവാൻ ശ്രമിക്കുന്നുണ്ട്. അഭിവൃദ്ധിപ്പെട്ടു വരുന്ന ചൈനയിലെ ക്രൈസ്തവ സമൂഹങ്ങളെക്കുറിച്ച് മാർക്കോപോളോ സഞ്ചാരക്കുറിപ്പു

കളിൽ പരാമർശിക്കുന്നുണ്ട്.

കൺഫ്യൂഷൻ മതാനുയായികളായ ചൈനയിലെ ഉദ്യോഗസ്ഥവർഗ്ഗത്തിന്റെ എതിർപ്പു ഭയന്ന് ക്രിസ്തുമതത്തിന് അനുകൂലമായി വളരെ കാര്യങ്ങൾ ചെയ്യാതെയും ക്രിസ്തുമതം സ്വീകരിക്കാതെയും ഖൂബ്ലൈ ഖാൻ കാലം കഴിച്ചുകൂട്ടി എന്നു പറയപ്പെടുന്നു. ക്രിസ്തുമതത്തെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന യഥാർത്ഥ നിലപാട് എന്തായിരുന്നുവെന്ന് വ്യക്തമല്ല. ഇക്കാലഘട്ടത്തിൽ റോമൻ കത്തോലിക്കാ മിഷണറിമാരും ചൈനയിൽ പ്രവർത്തിച്ചു. ഏതായാലും പതിനാലാം നൂറ്റാണ്ടോടുകൂടി ചൈനയിൽ മംഗോളിയർക്കെതിരായുള്ള എതിർപ്പ് ശക്തമായി. പാവങ്ങൾ പണക്കാർക്കെതിരായി പോരാടുകയും ചൈനക്കാർ മംഗോളിയരെ എതിർക്കുകയും ചെയ്തു.

1368-ൽ ചൈനയിലെ മംഗോളിയൻ ഭരണം തകർന്നു. അതോടെ ചൈനയിൽ ക്രിസ്തുമതം നാമാവശേഷമാകുവാൻ തുടങ്ങി. ചൈനക്കാർ ചൈനയിലെ സ്വാഭാവിക മതാചാരങ്ങളിലേക്ക് തിരിഞ്ഞു. രാഷ്ട്രീയമായും മതപരമായും ചൈനയിൽ ദേശീയ മുന്നേറ്റങ്ങൾ ഉണ്ടായി. വിദേശമതങ്ങളേയും രാഷ്ട്രീയ ശക്തികളേയും പുറത്താക്കുന്ന പ്രവണത വളർന്നു വന്നു. പേർഷ്യൻ സഭയ്ക്കും റോമൻ കത്തോലിക്കാ സഭയ്ക്കും എതിരായി ശക്തമായ മുന്നേറ്റങ്ങൾ ഉണ്ടായി. കൺഫ്യൂഷൻ മതം അഭിവൃദ്ധിപ്പെടുകയും പതിനഞ്ചാം നൂറ്റാണ്ടോടെ ക്രിസ്തുമതം അവിടെ നാമാവശേഷമാവുകയും ചെയ്തു.

## ഭാരതത്തിന്റെ ഇതര ഭാഗങ്ങളിൽ

കേരളത്തിലെ പുരാതന ക്രൈസ്തവ സമൂഹത്തെക്കുറിച്ച് വി. സി. ശാമുവേൽ അച്ചൻ എഴുതി ദിവ്യബോധനം പ്രസിദ്ധീകരിച്ചിട്ടുള്ള 'സഭ വളരുന്നു' എന്ന ഗ്രന്ഥത്തിൽ വിശദമായി പരാമർശിച്ചിട്ടുള്ളതിനാൽ ഇവിടെ മലങ്കരസഭയെക്കുറിച്ചും കേരളത്തിലെ സഭയെക്കുറിച്ചും പറയുവാൻ ആഗ്രഹിക്കുന്നില്ല.

കേരളത്തിൽ മാത്രമല്ല ഭാരതത്തിന്റെ ഇതര ഭാഗങ്ങളിലും ആദിമ നൂറ്റാണ്ടുകളിൽ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നുവെന്നാണ് ചരിത്രകാരന്മാരുടെ അഭിപ്രായം. കോസ്മസ് ഇൻഡിക്കോപ്ലോയിസ്റ്റസ് മലബാറിലും, കല്യാണയിലും, ഭാരതത്തിന്റെ മറ്റു ഭാഗങ്ങളിലും ക്രിസ്ത്യാനികൾ ഉണ്ടായിരുന്നതായി പറയുന്നുണ്ട്. ഭാരതസഭാചരിത്ര രംഗത്ത് ഗവേഷണങ്ങൾ നടത്തിയിട്ടുള്ള ഫാ. ഹോസ്റ്റൺ, മാർ ഏബ്രഹാം മറ്റം തുടങ്ങിയവർ സിന്ധുനദീതടം മുതൽ കന്യാകുമാരി വരെ വ്യാപിച്ചു കിടക്കുന്ന ക്രൈസ്തവ സമൂഹങ്ങളെപ്പറ്റി പറയുന്നുണ്ട്. സിന്ധു, ഒർഹോത്ത, കല്യാൺ, സിബോർ, പാർത്ഥി, മാൻഗുരുത്, സലോം പട്ടണം,

നളോപട്ടണം, പുദോപട്ടണം, കാവേരി പട്ടണം എന്നിവിടങ്ങളിലൊക്കെ മാർത്തോമ്മാ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നതായി ഇവർ പറയുന്നുണ്ട്.

1321–ൽ ബോംബെയിലെത്തിയ ഡൊമിനിക്കൻ സഭാംഗമായ ജോർഡാൻ താനെയിലും, സുവേറായിലും, ഗുജറാത്തിലും, പറോക്കയിലും പുരാതന മാർത്തോമ്മാ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഗോവയിലും പുരാതന ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നതായി 14–ാം നൂറ്റാണ്ടിൽ അവിടെ വന്ന സഞ്ചാരികൾ പറയുന്നുണ്ട്. അവിടെനിന്നും പുരാതന പേർഷ്യൻ കുരിശുകളും ലഭിച്ചിട്ടുണ്ട്. മൈസൂറിലും, വിജയനഗരിലും, മംഗലാപുരത്തും, കന്യാകുമാരിയിലും ഭാരതത്തിന്റെ തെക്കുകിഴക്കൻ തീരങ്ങളിലും ക്രൈസ്തവ ദേവാലയങ്ങളും വിശ്വാസസമൂഹങ്ങളും ഉണ്ടായിരുന്നതായി പതിനാലും പതിനഞ്ചും നൂറ്റാണ്ടിൽ വന്നിട്ടുള്ള പാശ്ചാത്യ സഞ്ചാരികൾ സാക്ഷിക്കുന്നുണ്ട്.

മാർത്തോമ്മാശ്ലീഹാ പഞ്ചാബും സിന്ധുനദീതീരത്തുള്ള മറ്റു പ്രദേശങ്ങളും സന്ദർശിച്ചിരുന്നതായി അഭിപ്രായപ്പെടുന്ന ചരിത്രകാരന്മാരുണ്ട്. പാറ്റ്ന, ഉദയപൂർ തുടങ്ങി ഉത്തരേന്ത്യയിലെ പല ഭാഗങ്ങളിലും ക്രൈസ്തവസമൂഹങ്ങൾ ഉണ്ടായിരുന്നതായി മാർക്കോപോളോ തുടങ്ങിയ സഞ്ചാരികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

കേരളത്തിൽ മാത്രമല്ല ഭാരതത്തിന്റെ ഇതരഭാഗങ്ങളിലും പുരാതന ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നുവെന്നത് വളരെ വ്യക്തമാണ്. മാർ തോമാ ശ്ലീഹായാണ് ചൈനയിൽ ക്രിസ്തുമതം സ്ഥാപിച്ചതെന്നാണ് സുറിയാനി പാരമ്പര്യം.

മാലിദ്വീപിലും, ലക്ഷദ്വീപിലും പല നൂറ്റാണ്ടുകളായി ക്രൈസ്തവ സമൂഹങ്ങളുണ്ടായിരുന്നു. വടക്കേ ചൈനയുടെ തലസ്ഥാനമായ സിയാൻഫുവിൽ നിന്നും 1625–ൽ കണ്ടെടുത്ത ഒരു സ്മാരകശില ഏഴ്, എട്ട് നൂറ്റാണ്ടുകളിൽ ചൈനയിലുണ്ടായിരുന്ന സംഘടിതമായ ഒരു ക്രൈസ്തവ സമൂഹത്തെക്കുറിച്ചു പറയുന്നു.

ഒരു മെത്രാനും കുറെ വൈദികരും സന്യാസികളും ശെമ്മാശന്മാരുമുൾപ്പെടെ എഴുപതോളം മിഷണറിമാരും അവിടെ എത്തിയിരുന്നതായി ഈ സ്മാരകശിലയിൽ പറയുന്നു.

ഇന്ത്യയിൽ നിന്ന് ചൈനയിലേക്ക് വ്യാപാരാർത്ഥം സഞ്ചരിച്ച് ക്രിസ്തുമതം സ്വീകരിച്ച യഹൂദന്മാർ ചൈനയിലുണ്ടായിരുന്ന അവരുടെ സഹോദരങ്ങളോടും ക്രിസ്തുമതം പ്രസംഗിച്ചു കാണണം. പേർഷ്യയിൽ നിന്നും ഇന്ത്യയിൽ നിന്നുമുള്ള മിഷണറിമാർ ചൈനയിൽ പ്രവർത്തിച്ചിരുന്നുവെന്ന് മനസ്സിലാക്കുവാൻ കഴിയും.

അറേബ്യയുടെ തെക്കുവശത്ത് ഇന്ത്യൻ മഹാസമുദ്രത്തിലുള്ള ഒരു വലിയ ദ്വീപാണ് സൊക്കോത്ര. ഇന്ത്യക്കാരും അറബികളും ഗ്രീക്കുകാരുമായിരുന്നു അവിടെ താമസിച്ചിരുന്നത്.

ഇവിടെ തോമാശ്ലീഹാ സുവിശേഷം അറിയിച്ചു എന്ന പ്രബലമായ ഒരു പാരമ്പര്യമുണ്ട്. പിൽക്കാലത്ത് കിഴക്കൻ സുറിയാനി (പേർഷ്യൻ) സഭയുമായും ഇന്ത്യൻ സഭയുമായും സൊക്കോത്രയിലെ സഭയ്ക്ക് ബന്ധമുണ്ടായി.

മുസ്ലീങ്ങളുടെ ആക്രമണം, മതപീഡനം, യാത്രാക്ലേശം, ചില സമൂഹങ്ങളിലെ തന്നെ ധാർമ്മികമായ അധഃപതനം തുടങ്ങിയവ മൂലവും; പാശ്ചാത്യ മിഷണറിമാരുടെ വരവു മൂലമുണ്ടായ ലത്തീൻവൽക്കരണം മൂലവും കിഴക്കൻ പ്രദേശങ്ങളിലെ പുരാതന ക്രൈസ്തവ സമൂഹങ്ങൾ ക്ഷയിച്ചു.

### ഏഷ്യയിലെ മറ്റു ഭാഗങ്ങളിൽ

16-ാം നൂറ്റാണ്ടിനു മുമ്പ് ഏഷ്യയിലെ മറ്റു ഭാഗങ്ങളിലുള്ള ക്രിസ്തുമതത്തിന്റെ സാന്നിദ്ധ്യത്തെക്കുറിച്ച് വ്യത്യസ്തമായ അഭിപ്രായങ്ങളുണ്ട്. ജപ്പാനിലും, ബർമ്മയിലും, ഇന്തോനേഷ്യയിലും, വിയറ്റ്നാമിലും ആറാം നൂറ്റാണ്ടിനു മുമ്പ് ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നതായി ആദിമ സഭാചരിത്ര രചയിതാക്കൾ പറയുന്നുണ്ട്. സിലോണിലെ ക്രൈസ്തവ സമൂഹത്തെക്കുറിച്ച് കോസ്മസ് ഇൻഡിക്കോപ്ലൊയിസ്റ്റസ് തന്റെ *ക്രിസ്ത്യൻ റ്റോപ്പോഗ്രാഫി*യിൽ പറയുന്നുണ്ട്. അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു: "ഇന്ത്യാ സമുദ്രത്തിലെ ഒരു വലിയ ദ്വീപാണിത്. ഇന്ത്യാക്കാരിതിനെ സീലേ ദ്വീപെന്നും, ഗ്രീക്കുകാർ തപ്രോബാനി എന്നും വിളിക്കുന്നു. ... കുരുമുളകു വിളയുന്ന രാജ്യത്തിന്റെ മറുകരയിലാണിത്. ... ഈ ദ്വീപിലും പേർഷ്യയിൽ നിന്നും നിയമിക്കപ്പെട്ട ഒരു പുരോഹിതനും ശെമ്മാശ്ശനും മതപരമായ ഇതര ചടങ്ങുകൾ ഉൾക്കൊള്ളുന്നവരും അവിടെ സ്ഥിരതാമസക്കാരുമായ പേർഷ്യാക്കാരായ ഒരു പറ്റം ക്രിസ്ത്യാനികളുടെ ഒരു സഭയുണ്ട്. ആ നാട്ടുകാരെല്ലാം പുറജാതികളാണ്." ഇന്ത്യാ സമുദ്രത്തിലെ തപ്രോബാനിയിൽ പുരോഹിതന്മാരും വിശ്വാസികളുമടങ്ങുന്ന ഒരു വലിയ ക്രൈസ്തവ സമൂഹമുണ്ടെന്ന് വേറൊരു സന്ദർഭത്തിലും കോസ്മസ് (1.18) പറയുന്നുണ്ട്.

അഞ്ചും ആറും നൂറ്റാണ്ടുകളിൽ വിദേശ ക്രൈസ്തവരായ ഉന്നതോദ്യോഗസ്ഥന്മാർ സിലോണിലുണ്ടായിരുന്നു. ഇക്കാലത്ത് ഒരു സിംഹള രാജാവെങ്കിലും ക്രിസ്തുമതം സ്വീകരിച്ചിരുന്നതായും പറയപ്പെടുന്നു. ഏഴും എട്ടും നൂറ്റാണ്ടുകളിലെ പേർഷ്യൻ കുരിശുകളും സിലോണിൽ

നിന്ന് കണ്ടെടുത്തിട്ടുണ്ട്. ഇതിന്റെയെല്ലാം വെളിച്ചത്തിൽ നാലാം നൂറ്റാണ്ടിനും എട്ടാം നൂറ്റാണ്ടിനും മദ്ധ്യേ ഉണ്ടായിരുന്ന കാലഘട്ടത്തിൽ സിലോണിൽ ക്രൈസ്തവ സമൂഹം ഉണ്ടായിരുന്നുവെന്ന് പറയുവാൻ കഴിയും.

ബർമ്മയും പേർഷ്യൻ രാജ്യങ്ങളുമായി കച്ചവടബന്ധം ഉണ്ടായിരുന്നു. മാർക്കോപോളോയുടെ സന്ദർശന കാലത്ത് (13-ാം നൂറ്റാണ്ടിൽ) ബർമ്മയിൽ പേർഷ്യൻ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. അവിടെ കോസ്മസിന്റെ സഞ്ചാരകാലത്തു തന്നെ ഈ ക്രിസ്ത്യാനികൾ ബർമ്മയിലുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ വിവരണങ്ങളിൽ നിന്ന് മനസ്സിലാക്കാം.

ആദിമ ശതകങ്ങളിൽ തന്നെ അവിടെ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. തിമോത്തി ഒന്നാമൻ പാത്രിയർക്കീസ് (779–823) "ഞങ്ങൾക്കു വേണ്ടി കുരിശിൽ തൂങ്ങപ്പെട്ടവനേ" എന്ന ത്രിത്വസ്തുതിയെക്കുറിച്ച് വ്യാഖ്യാനിക്കുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ പാത്രിയർക്കാ സിംഹാസനത്തിന്റെ അധികാരപരിധിയിൽപ്പെട്ട "ബാബിലോണിലും പേർഷ്യയിലും അസ്സീറിയായിലും... ഇന്ത്യയിലും തിബറ്റിലും ചൈനയിലും" ത്രിത്വസ്തുതി ഒരേ രീതിയിൽ തന്നെ ഉപയോഗിച്ചിരുന്നു എന്ന് പറയുന്നുണ്ട്. തിബത്തിനുവേണ്ടി ഒരു മെത്രാപ്പോലീത്തായെ വാഴിക്കാൻ പോവുകയാണെന്ന് വേറൊരു സന്ദർഭത്തിൽ തിമോത്തി പാത്രിയർക്കീസ് എഴുതുന്നുണ്ട്.

ജാവായിലും ഇന്തോനേഷ്യയിലും മദ്ധ്യശതകങ്ങൾക്കു മുമ്പുതന്നെ ക്രിസ്തുമതം പ്രചരിപ്പിച്ചിരുന്നു എന്ന് കാണാം. ബർമ്മയിലും സിലോണിലും മലയായിലും ജാവായിലും ഇന്തോനേഷ്യയിലും മദ്ധ്യശതകങ്ങളിലുണ്ടായിരുന്ന ക്രിസ്തുമതത്തെക്കുറിച്ച് ജോൺ മരിഞ്ഞോളി, ജോൺ ഇംഗ്ലണ്ട് തുടങ്ങിയ പാശ്ചാത്യർ രേഖപ്പെടുത്തുന്നുണ്ട്.

ജപ്പാനിലും കൊറിയായിലും ഫിലിപ്പീൻസിലും മദ്ധ്യശതകങ്ങൾക്കു മുമ്പുതന്നെ ക്രിസ്തുമതം ചെന്നെത്തിയിരുന്നു എന്ന് അവർ സാക്ഷിക്കുന്നു. ഈ പ്രദേശങ്ങളിൽ നിന്നൊക്കെ കണ്ടെടുക്കപ്പെട്ടിട്ടുള്ള ചരിത്രാവശിഷ്ടങ്ങളും കുരിശുകളും പ്രതിമകളും സ്മാരകങ്ങളും ഇവിടെയുണ്ടായിരുന്ന ക്രൈസ്തവ സമൂഹങ്ങളെ സാക്ഷിക്കുന്നു. ഇവിടങ്ങളിൽ നിന്നൊക്കെ വളരെയധികം ചരിത്രരേഖകളൊന്നും ലഭ്യമായിട്ടില്ലെങ്കിലും ഇവിടെയുണ്ടായിരുന്ന പേർഷ്യൻ സഭയുടെയും ക്രൈസ്തവ സമൂഹങ്ങളുടെയും സാന്നിദ്ധ്യം തെളിയിക്കുവാൻ വേണ്ടുവോളം രേഖകൾ ലഭ്യമായിട്ടുണ്ട്.

പതിമൂന്നാം നൂറ്റാണ്ടിൽ പേർഷ്യൻ സഭയ്ക്ക് 25 മെത്രാപ്പോലീത്തൻ പ്രൊവിൻസുകളും 250-ഓളം ഭദ്രാസനങ്ങളും ഉണ്ടായിരുന്നു. അവയിൽ ചിലതെങ്കിലുമൊക്കെ ഇന്ത്യയിലും ചൈനയിലും സിലോണിലും അതിനു കിഴക്കുള്ള രാജ്യങ്ങളിലും ഉണ്ടായിരുന്നു.

### ഉപസംഹാരം

പോർട്ടുഗീസുകാരുടെയും പാശ്ചാത്യ മിഷണറിമാരുടെയും വരവിനു മുമ്പുതന്നെ പ്രമുഖങ്ങളായ ക്രൈസ്തവ സമൂഹങ്ങൾ കിഴക്കൻ രാജ്യങ്ങളിലുണ്ടായിരുന്നു. രാഷ്ട്രീയവും മതപരവും സാമൂഹ്യവുമായ കാരണങ്ങളാൽ കിഴക്കൻ രാജ്യങ്ങളിൽ ഇന്ത്യയൊഴികെയുള്ള രാജ്യങ്ങളിലെ സഭകൾക്ക് അധോഗതിയായി എങ്കിലും മദ്ധ്യശതകങ്ങളിലുണ്ടായിരുന്ന കിഴക്കൻ ക്രൈസ്തവ സമൂഹത്തിന്റെ ആഴവും പരപ്പും അത്ര ചെറുതായി കാണുവാൻ കഴിയുകയില്ല.

## പാഠം 4

# സന്യാസപ്രസ്ഥാനം

### ആമുഖം

“മൊണാസ്റ്റിസം” എന്ന ഇംഗ്ലീഷ് വാക്ക് ‘മൊണൊക്കോസ്’ എന്ന ഗ്രീക്കുപദത്തിൽ നിന്നുണ്ടായിട്ടുള്ളതാണ്. ലോകത്തിൽ നിന്നു പരിപൂർണ്ണമായി വേർപെട്ട് മാറുക എന്നാണ് ഈ വാക്കുകൊണ്ട് അർത്ഥമാക്കിയിട്ടുള്ളത്. അതുപോലെ ‘അസെറ്റിസിസം’ എന്ന വാക്ക് “അസെസിസ്” എന്ന ഗ്രീക്കുപദത്തിൽ നിന്നു രൂപംപ്രാപിച്ചതാണ്. അതിന്റെ ആശയം, ദുഷ്ടശക്തികളോട് പോരാടി നന്മയിൽ വളരുക എന്നാണ്. മുകളിൽ പറഞ്ഞ ആശയങ്ങളിൽ അധിഷ്ടിതമായാണ് സന്യാസിപ്രസ്ഥാനം സഭയിൽ വളർന്നു വന്നത്. ക്രൈസ്തവ സഭയ്ക്കു മുമ്പുതന്നെ സന്യാസി സമൂഹങ്ങളും പ്രസ്ഥാനങ്ങളും ഉടലെടുത്തിരുന്നു. ഹിന്ദു, ബുദ്ധ, ജൈന മതക്കാരുടെ ഇടയിലും മിസ്രേമ്യരുടെ ഇടയിലും സന്യാസിസമൂഹങ്ങൾ ഉണ്ടായിരുന്നു. യവന തത്വചിന്തകരായ സോക്രട്ടീസും പ്ലേറ്റോയും സന്യാസജീവിതത്തിന്റെ വക്താക്കളായിരുന്നു. ആത്മതപനവും ഉപവാസവും ക്രൈസ്തവ സഭയുടെ ആരംഭകാലം മുതലേ ഉണ്ടായിരുന്നു. എന്നാൽ അപ്പോസ്തോലന്മാർ അവരുടെ മുതലും, താലന്തും, സമയവും ക്രിസ്തുവിന് സമർപ്പിച്ച് പൂർണ്ണ അനുസരണമുള്ള ജീവിതം നയിച്ചു. ആദിമസഭയിൽ അനേകർ അപ്പോസ്തോലന്മാരുടെ മാതൃക പിന്തുടർന്നു (അ. പ്ര. 2:44).

ഭവനങ്ങളിൽ വളരെ അച്ചടക്കമുള്ള ക്രിസ്തീയജീവിതം നയിച്ചിരുന്നവർ വളരെയധികം ഉണ്ടായിരുന്നു. *ഹെർമ്മാസിന്റെ ഇടയൻ* സന്യാസജീവിതം ശ്രേഷ്ഠവും അനുകരണയോഗ്യവും ആണെന്നു പറയുന്നുണ്ട്. മൂന്നാം നൂറ്റാണ്ടായപ്പോഴേക്കും ചിട്ടയായ സന്യാസജീവിതം നയിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചു. ജ്ഞാനമതക്കാരുടെയും മറ്റും ഇടയിൽ ഇത് സാധാരണമായിരുന്നു. മാർത്തോമ്മായുടെ പ്രവർത്തികൾ തുടങ്ങിയ പുസ്തകങ്ങൾ ആ മേഖലകളിലേക്കു വെളിച്ചം വീശുന്നവയാണ്. നാലാം നൂറ്റാണ്ടോടെ സന്യാസപ്രസ്ഥാനം സഭയിൽ അങ്ങോളമിങ്ങോളം വ്യാപിച്ചു.

## ക്രൈസ്തവ സന്യാസപ്രസ്ഥാനത്തിന്റെ ഉത്ഭവ കാരണങ്ങൾ

ആരംഭകാലം മുതൽ തന്നെ യേശുക്രിസ്തു ആവശ്യപ്പെട്ട പൂർണ്ണത നേടുവാൻ ആഗ്രഹിച്ചിരുന്ന അനേക ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു (മത്തായി 5:48; 19:21). അവർ അപ്രകാരം ജീവിക്കുകയും അനേകരെ ആ ജീവിതത്തിന് പ്രേരിപ്പിക്കുകയും ചെയ്തു.

പീഡകളുടെ കാലത്ത് അനേകർ രക്തസാക്ഷികളായി. രക്തസാക്ഷിത്വം അതിശ്രേഷ്ഠമായ ഒരു ജീവിതസാഫല്യമായി കരുതപ്പെട്ടിരുന്നു. പീഡകൾ അവസാനിച്ചതോടെ രക്തസാക്ഷികളാകുവാനുള്ള അവസരവും ഇല്ലാതെയായി. അതിനു പകരമായി നേടിയെടുക്കാവുന്ന ഉന്നത ജീവിതവിജയമായി സന്യാസം കണക്കാക്കപ്പെട്ടു. ക്രിസ്തുമതത്തിന് സ്വാതന്ത്ര്യം കിട്ടിയതോടെ പുറജാതികളിൽ നിന്ന് അനേകർ ക്രിസ്തുമതത്തിൽ ചേർന്നു. നാമമാത്ര ക്രിസ്ത്യാനികളുടെ സംഖ്യ വർദ്ധിച്ചു. സമൂഹത്തിൽ ലഭ്യമായ പദവികളും ഭരണകർത്താക്കളിൽ നിന്നു ലഭ്യമായ ആനുകൂല്യങ്ങളുമായിരുന്നു അവർ പ്രധാനമായും ലക്ഷ്യമാക്കിയിരുന്നത്.

ചക്രവർത്തിമാർ ക്രിസ്തുമതം സ്വീകരിച്ചപ്പോൾ രാഷ്ട്രീയലക്ഷ്യം ലാക്കാക്കികൊണ്ട് അനേകർ സഭാംഗങ്ങളായി തീർന്നു. പല പുറജാതികളും സഭാംഗത്വമെടുത്തെങ്കിലും അവരുടെ പഴയജീവിത രീതികൾ തന്നെ തുടർന്നു. യഥാർത്ഥ ക്രിസ്തീയ ജീവിതം നയിക്കണമെന്ന് ആഗ്രഹിച്ചിരുന്നവർ ഇതൊക്കെ കണ്ട് മനംനൊന്ത് മരുഭൂമിയിലേക്കോ ഏകാന്ത സ്ഥലങ്ങളിലേക്കോ ഓടിപ്പോയി. ലോകത്യാഗികളായി അവരവിടെ താമസിച്ചു. ആരംഭകാലത്ത് സന്യാസികളായി വന്നത് സഭാനേതാക്കന്മാരല്ല.

പട്ടക്കാരും, മെത്രാന്മാരുമായ സഭാനേതാക്കന്മാർ ആരംഭകാലത്തു സന്യാസപ്രസ്ഥാനത്തോട് അനുഭാവം പ്രകടിപ്പിച്ചിരുന്നില്ല എന്നു തന്നെ

പറയാം. “സ്ത്രീകളും ബിഷപ്പന്മാരുമാണ് ഒരു സന്യാസിയുടെ പ്രധാന ശത്രുക്കൾ” എന്ന് കാസ്യൻ എന്ന സന്യാസി പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായത്തിൽ നിന്ന് സന്യാസിമാർക്ക് സഭാനേതൃത്വത്തോടുണ്ടായിരുന്ന മനോഭാവം വ്യക്തമാകും.

ആരംഭകാലത്ത് സന്യാസപ്രസ്ഥാനം ഒരു അത്മായ മുന്നേറ്റമായിരുന്നു. ലോകത്താലുണ്ടാകുന്ന പരീക്ഷണങ്ങളിൽ നിന്നും ലോകത്തിന് പാപം മൂലമുണ്ടാകുന്ന അപകടത്തിൽ നിന്നും രക്ഷപെടുവാൻ സന്യാസജീവിതവും ലോകത്തിൽ നിന്നുള്ള പലായനവും സഹായകമാകുമെന്നു സന്യാസിമാരിൽ പലരും വിശ്വസിച്ചു.

ലോകത്തെ പൂർണ്ണമായി ത്യജിക്കുകയും ലൗകിക ആഗ്രഹങ്ങളെ നിഗ്രഹിക്കുകയുമാണ് പൂർണ്ണത പ്രാപിക്കുവാനുള്ള മാർഗ്ഗമെന്ന് പല സന്യാസിമാരും കരുതിയിരുന്നു. അവർ എല്ലാ ഇച്ഛകളെയും നിയന്ത്രിച്ച് തന്നത്താൻ ത്യജിച്ചു. പലപ്പോഴും ജഡത്തിന്റെ മോഹങ്ങളെയും കാമവികാരങ്ങളെയും തരണം ചെയ്യുവാൻ ശരീരത്തെ പീഡിപ്പിച്ചു. ലോകം, ജഡം, പിശാച് എന്നിവയാണ് മനുഷ്യന് പോരാടേണ്ട പ്രധാന ശത്രുക്കൾ എന്ന് അവർ വിശ്വസിച്ചു.

മൂന്നാം നൂറ്റാണ്ടിന്റെ അവസാനമായപ്പോഴേക്കും സഭയുടെ ആരാധനക്രമങ്ങളും രീതികളും കുറേശ്ശെ ചിട്ടപ്പെടുത്തപ്പെട്ടു. വ്യക്തമായ ചില ചട്ടക്കൂടിനുള്ളിൽ ആരാധനകൾ ക്രമീകരിക്കപ്പെടുന്നത് എല്ലാവർക്കും ഇഷ്ടമായില്ല. ഔദ്യോഗികരൂപം പ്രാപിച്ച ആരാധനയുടെ ആവർത്തന വിരസത പലർക്കും മനം മടുപ്പിക്കുന്നതായി അനുഭവപ്പെട്ടു. അതിന്റെ ചട്ടവട്ടങ്ങളിൽ വരാതെ കുറെ സ്വതന്ത്രമായി നിന്ന് ആരാധന നടത്തുവാനാഗ്രഹിച്ചവർ അതിനുള്ള അവസരങ്ങൾ തേടി.

സന്യാസ സമൂഹങ്ങൾ ആദ്യമൊക്കെ രൂപംപ്രാപിക്കുന്ന അവസരത്തിൽ സ്വതന്ത്രമായ ആരാധനാരീതികൾക്ക് പ്രാമുഖ്യം ലഭിച്ചു. പിൽക്കാലത്ത് ആശ്രമങ്ങളിലെയും സമൂഹങ്ങളിലെയും ആരാധനകൾ നിശ്ചിതമായ രൂപംപ്രാപിച്ചെങ്കിലും ആരംഭത്തിൽ അത് വ്യവസ്ഥാപിത ആരാധനാരീതിയോടുള്ള പ്രതിഷേധം ഉൾക്കൊണ്ടിരുന്നു.

ഈ ലോകം മുഴുവനും പാപപങ്കിലമാണെന്നും പാപത്തിന്റെ ഇരിപ്പിടമാണ് മനുഷ്യശരീരം എന്നും അതുകൊണ്ട് ശരീരത്തെ നശിപ്പിച്ച് ആത്മാവിന്റെ മോക്ഷം പ്രധാനമായി കാണണം എന്നുമുള്ള തെറ്റായ ചിന്താഗതിയും പഠിപ്പിക്കലുകളും സന്യാസപ്രസ്ഥാനത്തിന്റെ ഒരു ബലഹീനവശമായി കണക്കാക്കാം.

ശരീരദണ്ഡനം പല സന്യാസിമാരും ആത്മീയരക്ഷയ്ക്കുള്ള മുഖ്യാ

ന്തിരമായി കണക്കാക്കിയിരുന്നു. ഇവരിൽ ചിലർ തലമുടിയും താടിയും നീട്ടിവളർത്തിയിരുന്നു. ചിലർ മലിനജലം മാത്രം കുടിച്ചു ജീവിച്ചു. ചിലർ ഈച്ചയും കൊതുകും മറ്റു ജീവികളും തങ്ങളുടെ ശരീരത്തിൽ കടിക്കുവാൻ അനുവദിച്ചു കൊടുത്തു. ചിലർ ദുസ്സഹമായ സാഹചര്യങ്ങളിലും കുളങ്ങളിലും പൊട്ടക്കിണറുകളിലും താമസിച്ചു. ചിലർ തന്നത്താൻ ഇരുമ്പു ചങ്ങലകൾ കൊണ്ടു ബന്ധിച്ചു. ചിലർ ഭാരമേറിയ ചുമടുകൾ വഹിച്ചുകൊണ്ടു നടന്നു. ചിലർ ഇരുന്നോ നിന്നോ മാത്രം ഉറങ്ങി. ചിലർ പുല്ലു തിന്നു. ചിലർ മരത്തിന്മേൽ ജീവിച്ചു. ചിലർ തൂണിൽ കയറിയിരുന്നു തപസ്സു ചെയ്തു.

ശെമവോൻ ദെസ്തുനി എന്നു പേരായ താപസശ്രേഷ്ഠൻ തൂണിൽ കയറിയിരുന്നു തപസ്സു ചെയ്തു. ഒരു കയറുകൊണ്ട് അദ്ദേഹം ചുറ്റിവരിഞ്ഞു. ദേഹം പൊട്ടി പഴുത്ത് വ്രണമായി ഈച്ചയും പുഴുവും അരിച്ച് വ്രണങ്ങളിൽ നിന്നും പുഴുക്കൾ പൊഴിഞ്ഞു വീണിട്ടും അദ്ദേഹം കൂസലില്ലാതെ തൂണിലിരുന്നു. 37 വർഷം തൂണിന്മേലിരുന്ന് കാറ്റും മഴയും വെയിലും ഒരുപോലെയേറ്റ് തപസ്സു ചെയ്തു. അദ്ദേഹം ലോകത്തിലെ തന്നെ വലിയ അത്ഭുതം എന്നാണ് അറിയപ്പെട്ടിരുന്നത്. കുളിക്കാതിരിക്കുന്നവരും ജീവിതത്തിൽ ഒരിക്കലും കുളിക്കുകയില്ല എന്നു ശപഥം എടുത്തവരും സന്യാസിമാരുടെ കൂട്ടത്തിലുണ്ടായിരുന്നു.

ആദ്യമൊക്കെ സന്യാസിമാർ ഒറ്റയ്ക്കാണ് താമസിച്ചിരുന്നത്. പിന്നീട് പക്കോമിയോസ്, ബസ്സേലിയോസ് തുടങ്ങിയവർ സന്യാസിമാരെ സംഘടിപ്പിച്ച് അവരെ ഒന്നിച്ച് ആശ്രമങ്ങളിൽ താമസിപ്പിച്ചു. കർത്താവ് പ്രസംഗിക്കുകയും വാഗ്ദാനം ചെയ്യുകയും ചെയ്ത സ്വർഗ്ഗരാജ്യത്തിന്റെയും സ്വർഗ്ഗീയജീവിതത്തിന്റെയും പ്രതീകങ്ങളായിട്ടാണ് ആശ്രമങ്ങളെയും ആശ്രമജീവിതത്തെയും കണക്കാക്കിയിരുന്നത്. ഈ ലോകത്തിൽ വച്ചു തന്നെ സ്വർഗ്ഗീയ ജീവിതം രുചിച്ചു നോക്കുവാനുള്ള അവസരമായി സന്യാസജീവിതം കണക്കാക്കപ്പെട്ടിരുന്നു. ഇതും ആളുകളെ ആ ജീവിതത്തിലേക്ക് ആകർഷിച്ചു.

ലോകമോദങ്ങൾക്കും ലോകത്തിനു നേരെ തന്നെയും പുറംതിരിച്ചവർക്കും കണ്ണടച്ചവർക്കും സ്വർഗ്ഗീയസൗന്ദര്യം കൂടുതൽ അനുഭവവേദ്യമായി. കണ്ണുകൊണ്ട് കണ്ടിട്ടില്ലാത്തതും, ചെവികൊണ്ട് കേട്ടിട്ടില്ലാത്തതും ഒരു മനുഷ്യന്റെയും ഹൃദയത്തിൽ സങ്കൽപിച്ചിട്ടില്ലാത്തതുമായ സ്വർഗ്ഗീയ ഭാഗ്യങ്ങളായിരുന്നു അവരുടെ ലക്ഷ്യം. അത് ലഭ്യമാക്കുവാൻ അവർ ലോകമോഹങ്ങളെ വിസ്മരിച്ചു ജഡത്തെ അതിന്റെ രാഗമോഹങ്ങളോടുകൂടി ക്രൂശിച്ചു.

സന്യാസിമാർ ഈ ലോകത്തിൽ നിന്ന് ഒളിച്ചോടിപോകുന്നവരാണ്

എന്ന ഒരു ധാരണയുണ്ട്. ചിലരെങ്കിലും അങ്ങനെയാണ്. എന്നാൽ ആദിമകാലത്തെ സന്യാസികളിൽ ഏകാന്തവാസികളും, ആശ്രമവാസികളും ഉൾപ്പെട്ടിരുന്നു. ആരംഭത്തിൽ ഏകാന്തവാസികളായിരുന്നു ഉണ്ടായിരുന്നത്. പീഡനങ്ങൾക്കും, ത്യാഗജീവിതത്തിനും കൂടുതൽ അവസരങ്ങളുണ്ടാകുവാൻ വേണ്ടിയാണ് പലരും ഏകാന്തവാസം സ്വീകരിച്ചത്. ഗുഹകളിലും, കുടിലുകളിലും, പാറപ്പിളർപ്പുകളിലും, മരുഭൂമിയിലും വനാന്തരങ്ങളിലുമാണവർ പാർത്തിരുന്നത്. നിരന്തരമായ ദൈവസമ്പർക്കം ആയിരുന്നു അവരുടെ പ്രധാന ലക്ഷ്യം.

അവർ ലോകത്തെ വിസ്മരിക്കുകയായിരുന്നില്ല, പ്രാർത്ഥനയിൽ സ്നേഹസമേതം അവർ ലോകത്തെ ദൈവസന്നിധിയിൽ സമർപ്പിക്കുകയായിരുന്നു ചെയ്തത്. അവരിൽ ഭൂരിഭാഗത്തെക്കുറിച്ചും പുറംലോകത്തിന് അറിവില്ലായിരുന്നു. ദിവ്യശക്തികൊണ്ട് അവരിൽ പലരും പരസ്പരം അറിയുകയും ആദരിക്കുകയും ചെയ്തിരുന്നു. മൃഗങ്ങളും പക്ഷികളും ഹിംസജന്തുക്കളും അവരുടെ സ്നേഹിതരായിരുന്നു. അവരുടെ താപസജീവിതത്തിനാവശ്യമായ എല്ലാ സൗകര്യങ്ങളും സാഹചര്യങ്ങളും പ്രകൃതി തന്നെ കനിഞ്ഞൊരുക്കി കൊടുത്തു.

അവരുടെ ജീവിതവിശുദ്ധിയെക്കുറിച്ചും അവരിൽ വസിച്ചിരുന്ന ദിവ്യശക്തിയെക്കുറിച്ചും അറിഞ്ഞുകേട്ട് അനേകർ അവരെ പ്രണമിക്കുവാനും അവരുടെ പ്രാർത്ഥന ആഭ്യർത്ഥിക്കുവാനും അവരെ സന്ദർശിച്ചിരുന്നു. അവരെ സന്ദർശിച്ച ജനങ്ങളെ സ്നേഹവായ്പോടെ സ്വീകരിക്കുവാനും അവരുടെ പ്രശ്നങ്ങൾ ശ്രദ്ധയോടെ കേൾക്കുവാനും അവർക്കുവേണ്ടുന്ന ഉപദേശങ്ങൾ കൊടുക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും ഈ താപസശ്രേഷ്ഠന്മാർ സമയം കണ്ടെത്തി. അവർ ലോകത്തിൽ നിന്ന് ഒളിച്ചോടിയവരായിട്ടല്ല ലോകത്തിന് ആശ്വാസവും ശക്തിയും കൊടുക്കുന്നവരായാണ് അറിയപ്പെട്ടത്. അവർ വലിയ ആത്മീയ ശക്തിസ്രോതസ്സുകളായിരുന്നു.

അതിപ്രശസ്തരായിത്തീർന്ന ആദിമകാലത്തെ ചില സന്യാസിമാരെക്കുറിച്ച് വളരെ ചുരുക്കമായി താഴെ പരാമർശിക്കുന്നു.

**അന്തോണിയോസ്**

ക്രിസ്തീയ പൂർണ്ണത പ്രാപിക്കുക എന്ന തീവ്രമായ ആഗ്രഹത്താൽ നിയന്ത്രിതനായി ലോകവും അതിന്റെ മോഹങ്ങളും ഉപേക്ഷിച്ച ആളാണ് വി. അന്തോണിയോസ്. ഈജിപ്റ്റിലെ കോമാ എന്ന സ്ഥലത്ത് ഒരു ധനിക കുടുംബത്തിൽ എ.ഡി. 250-നോടടുത്ത് ജാതനായ അന്തോണിയോസ് വലിയ സമ്പത്തിന്റെ ഉടമയായിരുന്നു. അദ്ദേഹത്തിന് പ്രായപൂർത്തിയാകുന്നതിനു മുമ്പെ മാതാപിതാക്കൾ മരിച്ചുപോയി.

ഒരു ദിവസം ദേവാലയത്തിൽ വി. ആരാധനയിൽ സംബന്ധിക്കുമ്പോൾ "യേശു അവനോട്, സൽഗുണപൂർണ്ണൻ ആകുവാൻ ഇച്ഛിക്കുന്നു എങ്കിൽ നീ ചെന്നു നിനക്കുള്ളതു വിറ്റു ദരിദ്രർക്കു കൊടുക്ക; എന്നാൽ സ്വർഗ്ഗത്തിൽ നിനക്കു നിക്ഷേപം ഉണ്ടാകും; പിന്നെ വന്ന് എന്നെ അനുഗമിക്ക എന്നു പറഞ്ഞു" (മത്തായി 9:21) എന്ന വേദഭാഗം അദ്ദേഹം വായിച്ചു കേട്ടു. ഇത് അദ്ദേഹത്തിന്റെ ഉള്ളത്തെ ഒരു ഇടിമിന്നൽ പോലെ സ്പർശിച്ചു. പിന്നെ ഒട്ടും താമസിച്ചില്ല അദ്ദേഹത്തിന്റെ സഹോദരിയുടെ ആവശ്യത്തിന് അൽപം സ്വത്തു മാറ്റിവച്ചിട്ട് ബാക്കി സ്വത്ത് മുഴുവൻ ദരിദ്രന്മാർക്കു ദാനം ചെയ്തു. സന്യാസ വ്രതങ്ങൾ സ്വീകരിച്ചു.

വിശുദ്ധന്മാരായ ആളുകളെ സന്ദർശിച്ച് അവരിൽ നിന്ന് ആത്മീയ ഉപദേശങ്ങളെ സ്വീകരിച്ചും, സ്വന്തം കൈകൊണ്ട് അദ്ധ്വാനിച്ചും, ദരിദ്രന്മാർക്ക് ദാനധർമ്മങ്ങൾ ചെയ്തും അദ്ദേഹം ജീവിച്ചു. പതിനഞ്ചു വർഷങ്ങൾക്കു ശേഷം കൂടുതൽ കഠിനമായ സന്യാസജീവിത പരിശീലനങ്ങൾക്കായി അദ്ദേഹം നൈൽനദീതീരത്ത് മരുഭൂമിയുടെ അടുത്തുള്ള ഗുഹകളിലേക്കു പോയി.

പ്രാർത്ഥനയും ഉപവാസവും കഠിനതപശ്ചര്യകളുമായി അദ്ദേഹം ഏകാന്തനായി പാർത്തു. അദ്ദേഹത്തിന്റെ ഉപദേശം കേൾക്കുവാനും ആത്മീയദൂത് ശ്രവിക്കുവാനുമായി അനേകർ അദ്ദേഹത്തിന്റെ അടുക്കലേക്കു വന്നു. അവരിൽ പലരും അദ്ദേഹത്തിന്റെ മാതൃക സ്വീകരിച്ച് ഏകാന്തവാസികളായ സന്യാസിമാരായി. താമസിയാതെ ആ പ്രദേശം മുഴുവനും ഏകാന്തവാസികളായ സന്യാസിമാരെക്കൊണ്ടു നിറഞ്ഞു. പ്രാർത്ഥനകൾക്കും ബലിയർപ്പണത്തിനുമായി പലപ്പോഴും അവർ ഒന്നിച്ചുചേരുമായിരുന്നു.

മൂന്നാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഏകദേശം 5000-ത്തിൽ അധികം സന്യാസിമാർ ആ പ്രദേശത്തുണ്ടായിരുന്നതായി കണക്കാക്കപ്പെടുന്നു. അന്തോണിയോസ് ആയിരുന്നു അവരുടെ സംഘത്തലവൻ. പ്രാർത്ഥനകളും ഗാനങ്ങളും സ്തുതിപ്പുകളും സ്തോത്രങ്ങളും സത്പ്രവർത്തികളും സ്വർഗ്ഗീയ സംഘങ്ങളെ അനുസ്മരിപ്പിക്കുന്നതായി അവിടം സന്ദർശിച്ചശേഷം അത്താനാസ്യോസ് രേഖപ്പെടുത്തിയിട്ടുണ്ട് (Haris, 169).

എ.ഡി. 311-നോടടുത്ത് മാക്സിമിനൂസിന്റെ പീഡയുടെ കാലത്ത് അലക്സാന്ത്ര്യയിലെ ക്രിസ്ത്യാനികളെ ധൈര്യപ്പെടുത്തുവാനായി അന്തോണിയോസ് പട്ടണത്തിലേക്കു വന്നു. അതിനുശേഷം കൂടുതൽ കഠിനമായ തപശ്ചര്യകൾക്കായി അദ്ദേഹം മരുഭൂമിയുടെ മദ്ധ്യഭാഗത്തേക്കു പോയി. അൽപം അപ്പവും അൽപം ജലവും മാത്രം ഭക്ഷിച്ച് കഠിനമായ ഉപവാസത്തിലും പ്രാർത്ഥനയിലും അദ്ദേഹം സമയം കഴിച്ചു. അദ്ദേഹ

ത്തിനു നേരിടേണ്ടി വന്ന പരീക്ഷണങ്ങളെ ഒക്കെ അദ്ദേഹം അതിജീവിച്ചു. അവസാനം “ഞാൻ നിന്നോടു തോറ്റിരിക്കുന്നു” എന്ന് പിശാച് സമ്മതിച്ചു പറഞ്ഞതായി അന്തോണിയോസ് കേട്ടു.

വല്ലപ്പോഴും മരുവാസികൾ കൊണ്ടുകൊടുക്കുന്ന അല്പഭക്ഷണം മാത്രമായിരുന്നു അദ്ദേഹത്തിന്റെ ആഹാരം. അനേക ഭക്തന്മാരും ആരാധകരും അദ്ദേഹത്തെ സന്ദർശിച്ചിരുന്നു. അവർക്കൊക്കെ അദ്ദേഹം വേണ്ടുന്ന ഉപദേശങ്ങൾ നൽകി. അത്താനാസ്യോസ് അദ്ദേഹത്തിന്റെ വലിയ സ്നേഹിതനും ആരാധകനുമായിരുന്നു. അറിയൂസിന്റെ വേദവിപരീതം ശക്തമായ സമയത്ത് അത്താനാസ്യോസിന്റെ അപേക്ഷപ്രകാരം അന്തോണിയോസ് അലക്സാന്ത്ര്യയിൽ എത്തി അറിയൂസിന്റെ വേദവിപരീതത്തിനെതിരായി പ്രസംഗിച്ചു.

അത്താനാസ്യോസ് പല അവസരങ്ങളിലും അന്തോണിയോസിനെ സന്ദർശിക്കുകയും അദ്ദേഹത്തിൽ നിന്നു പഠിക്കുകയും ചെയ്തിട്ടുണ്ട്. അത്താനാസ്യോസ് എഴുതിയ അന്തോണിയോസിന്റെ ജീവചരിത്രം വിശിഷ്ടമായ ഒരു ആത്മീയ ജീവചരിത്ര ഗ്രന്ഥമാണ്.

അന്തോണിയോസ് വൃദ്ധനായിരുന്ന അവസരത്തിൽ ഒരു രാത്രിയിൽ ഒരു ദർശനമുണ്ടായി. അദ്ദേഹത്തെക്കാൾ ശ്രേഷ്ഠനായ ഒരാൾ അതേ മരുഭൂമിയിൽ വസിക്കുന്നുണ്ട് എന്നായിരുന്നു ആ ദൈവിക വെളിപാട്.

അതനുസരിച്ച് 90 വയസ്സുള്ള അന്തോണിയോസ് ആ മരുഭൂമിയിൽ വസിക്കുന്ന 130 വയസ്സുണ്ടായിരുന്ന പൗലോസിനെ അന്വേഷിച്ചു കണ്ടുമുട്ടി.

അതിവിശുദ്ധനായ ഒരു സന്യാസിശ്രേഷ്ഠനായിരുന്നു പൗലോസ്. മരുഭൂമിയിലെ ഒരു ഗുഹയിൽ ഏകാന്തനായി പ്രാർത്ഥനയിലും ഉപവാസത്തിലും മാത്രം കാലം കഴിച്ചിരുന്ന ആളായിരുന്നു പൗലോസ്. വന്യമൃഗങ്ങൾ അദ്ദേഹത്തിന്റെ സുഹൃത്തുക്കളായിരുന്നു. അന്തോണിയോസും പൗലോസും തമ്മിലുണ്ടായ അപൂർവ്വ കൂടിക്കാഴ്ചയെക്കുറിച്ച് ജെറോം വിവരിക്കുന്നുണ്ട്. പൗലോസ് നിര്യാതനായപ്പോൾ അന്തോണിയോസ് ആണ് അദ്ദേഹത്തെ സംസ്കരിച്ചത്.

എ.ഡി. 356-നോടടുത്ത് 105-ാമത്തെ വയസ്സിൽ അന്തോണിയോസ് നിര്യാതനായി. അദ്ദേഹം ആഗ്രഹിച്ചപ്രകാരം അദ്ദേഹത്തിന്റെ ശിഷ്യന്മാർ വളരെ ലളിതമായി അദ്ദേഹത്തിന്റെ ഭൗതികശരീരം സംസ്കാരം ചെയ്തു. അത്താനാസ്യോസ് എഴുതിയ അന്തോണിയോസിന്റെ ജീവചരിത്രമാണ് അഗസ്തീനോസിന്റെ മാനസാന്തരത്തിനു കാരണമായതെന്നു പറയപ്പെടുന്നു.

## പക്കോമിയോസ്

സന്യാസപ്രസ്ഥാനത്തിന്റെ പിതാവായി അറിയപ്പെടുന്ന ആളാണ് പക്കോമിയോസ്. എ.ഡി. 290–നോടടുത്ത് ഈജിപ്റ്റിന്റെ തെക്കുഭാഗത്തുള്ള എസ്നായിൽ ജനിച്ചു. ഒരു പട്ടാളക്കാരനായിരിക്കുമ്പോഴാണ് ക്രിസ്ത്യാനി ആയിത്തീർന്നത്. പട്ടാളത്തിൽ നിന്നു വിരമിച്ച ശേഷം അദ്ദേഹം ഒരു താപസനായി. സന്യാസിമാർ ഒറ്റയ്ക്കു താമസിക്കുന്നതിലും നല്ലത് ഒരു സമൂഹമായി താമസിക്കുന്നതാണ് എന്നു മനസ്സിലാക്കിയ പക്കോമിയോസ് ഒരു സന്യാസ സമൂഹം സ്ഥാപിച്ചു.

സന്യാസികളുടെ ആരാധന, താമസം, ഭക്ഷണം, വേഷം തുടങ്ങിയവയെക്കുറിച്ച് എ.ഡി. 315–നോടടുത്ത് അദ്ദേഹം ചില നിബന്ധനകളൊക്കെ എഴുതിയുണ്ടാക്കി. ഒരേ രീതിയിലുള്ള വസ്ത്രം ധരിച്ച് ഒരു പൊതു അച്ചടക്കത്തിൻ കീഴിൽ വന്ന സന്യാസികൾക്ക് പലർക്കും വ്യത്യസ്ത പാർപ്പിടങ്ങൾ ഉണ്ടായിരുന്നെങ്കിലും അവർ ഒരു സമൂഹമായാണ് വസിച്ചത്. സന്യാസിനിമാർക്കും ഇതുപോലെ നിബന്ധനകളുള്ള സമൂഹങ്ങൾ സ്ഥാപിക്കപ്പെട്ടു. പക്കോമിയോസിന്റെ നിയമങ്ങൾ പാലിക്കുന്ന അമ്പതിനായിരത്തിലധികം സന്യാസിമാർ അക്കാലത്തുള്ളതായി ജെറോം രേഖപ്പെടുത്തുന്നുണ്ട്.

ബസ്സേലിയോസ് കൈസര്യായിലെ ബിഷപ്പാകുന്നതിന് മുമ്പ് പക്കോമിയോസിനെ സന്ദർശിച്ചു. പക്കോമിയോസ് രചിച്ച സന്യാസനിയമങ്ങൾ ബസ്സേലിയോസിന് ആകർഷകമായി തോന്നുകയും അദ്ദേഹം രചിച്ച നിയമങ്ങളെ അത് സ്വാധീനിക്കുകയും ചെയ്തു. അതുപോലെ പാശ്ചാത്യ പൗരസ്ത്യ ദേശങ്ങളിൽ പക്കോമിയോസിന്റേതുപോലെയുള്ള സന്യാസസമൂഹങ്ങളും നിയമങ്ങളും ഉണ്ടായി. അതുകൊണ്ടാണ് പക്കോമിയോസ് സന്യാസപ്രസ്ഥാനങ്ങളുടെ പിതാവ് എന്നറിയപ്പെടുന്നത്.

## മക്കാറിയോസ്

ഈജിപ്റ്റിലെ സന്യാസിമാരിൽ പ്രസിദ്ധനാണ് മക്കാറിയോസ്. എ.ഡി. 300–നോടടുത്ത് ഈജിപ്റ്റിൽ ജനിച്ച മക്കാറിയോസ് മുപ്പതാമത്തെ വയസ്സിൽ ഒരു ഏകാന്തവാസിയായ സന്യാസിയായി. അദ്ദേഹം അന്തോണിയോസിനെ നിരന്തരം സന്ദർശിച്ചിരുന്നു. പിൽക്കാലത്ത് അമ്മോൺ സ്ഥാപിച്ച സെറ്റിസ് സന്യാസസമൂഹവുമായി അദ്ദേഹം ബന്ധപ്പെട്ടു പ്രവർത്തിച്ചു. ദിവ്യശക്തിയുള്ള ആളായും, അത്ഭുതപ്രവർത്തകനായും, ഉജ്ജ്വലനായ വാഗ്മിയായും മക്കാറിയോസ് അറിയപ്പെട്ടു.

## കിഴക്കൻ നാടുകളിൽ

ഈജിപ്റ്റിലെപ്പോലെ തന്നെ സിറിയ, പാലസ്തീൻ, പേർഷ്യ തുടങ്ങിയ പ്രദേശങ്ങളിലേക്കും സന്യാസപ്രസ്ഥാനം വ്യാപിച്ചു. ആയിരക്കണക്കിനു സന്യാസിമാർ ഈ പ്രദേശങ്ങളിൽ ജീവിച്ചിരുന്നുവെന്ന് ജെറോം സാക്ഷിക്കുന്നു. കിഴക്കൻ റോമാസാമ്രാജ്യത്തിൽ നടന്ന വേദശാസ്ത്ര സംവാദങ്ങളിലും സഭാഭിന്നതകളിലും അവിടുത്തെ സന്യാസിമാർ നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്. വളരെ തീവ്രമായ തപശ്ചര്യകൾ അനുഷ്ഠിക്കുന്നവരായിരുന്നു കിഴക്കൻ സന്യാസിമാർ.

തൂണിന്മേൽ കയറിയിരുന്നു തപസ്സനുഷ്ഠിച്ച ശെമവൂൻ ദെസ്തുനി കഠിനമായ തപശക്തികളിലൂടെ പ്രസിദ്ധനായ ആളാണ്. അദ്ദേഹത്തെ സന്ദർശിച്ച ജനങ്ങൾക്ക് തൂണിന്മേലിരുന്ന് അദ്ദേഹം സാരോപദേശങ്ങൾ നൽകി. കൂട്ടംകൂട്ടമായി വിജാതികൾ അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുവാൻ എത്തുകയും അവരെല്ലാം ക്രിസ്തുമതം സ്വീകരിക്കുകയും ചെയ്തു.

റോമാസാമ്രാജ്യത്തിന്റെ കിഴക്കൻ പ്രവിശ്യയിൽ ഉൾപ്പെട്ടിരുന്ന നിസിബിസിൽ ജീവിച്ചിരുന്ന സന്യാസിശ്രേഷ്ഠനായ അപ്രേം സുറിയാനി ഭാഷയിൽ അറിയപ്പെടുന്ന കവിയും വേദശാസ്ത്രജ്ഞനുമായിരുന്നു. വളരെ കർശനമായ താപസമുറകൾ ശീലിച്ചിരുന്ന ഒരു ഏകാന്തവാസിയായിരുന്നു അപ്രേം. എന്നാൽ ചുറ്റിലും താമസിച്ചിരുന്ന ആളുകളുടെ കഷ്ടതകളെയും ആവശ്യങ്ങളെയും പ്രശ്നങ്ങളെയും സംബന്ധിച്ച് അപ്രേം ബോധവാനായിരുന്നു. ക്ഷാമവും പ്രകൃതിക്ഷോഭവും പകർച്ചവ്യാധികളും ഉണ്ടായപ്പോൾ ഗ്രാമങ്ങളിലും പട്ടണങ്ങളിലും സഞ്ചരിച്ച് അപ്രേം രക്ഷാപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. എ.ഡി. 373-ൽ എഡേസ്സായിൽ വെച്ച് അപ്രേം നിര്യാതനായി.

പാലസ്തീനിലെ സന്യാസപ്രസ്ഥാനത്തിന്റെ അറിയപ്പെടുന്ന നേതാക്കന്മാരിൽ പ്രധാനിയാണ് 403-ൽ നിര്യാതനായ സലാമിസിലെ മെത്രാനായിരുന്ന എപ്പിഫാനിയോസ്. പാലസ്തീനിൽ ജനിച്ചുവളർന്ന അദ്ദേഹം ഈജിപ്റ്റിലേക്ക് ഒരു തീർത്ഥാടനം നടത്തിയതുവഴി അവിടുത്തെ സന്യാസപ്രസ്ഥാനത്തെക്കുറിച്ചു പഠിച്ചു. അത് അദ്ദേഹം പാലസ്തീനിൽ വിജയകരമായി പരീക്ഷിച്ചു. കിഴക്കൻ പ്രദേശങ്ങളിലെ സഭയ്ക്കു നേതൃത്വം നൽകിയ സന്യാസിമാരിൽ പ്രമുഖനായി അദ്ദേഹം മാറി.

## പാശ്ചാത്യനാടുകളിൽ

നാലാം നൂറ്റാണ്ടിൽ തന്നെ പാശ്ചാത്യനാടുകളിലേക്കും സന്യാസപ്രസ്ഥാനം വ്യാപിച്ചു. എ.ഡി. 339-ൽ അത്താനാസ്യോസ് റോമിൽ എത്തു

കയും ഈജിപ്റ്റിലെ സന്യാസസമൂഹത്തെക്കുറിച്ചുള്ള വിശദവിവരങ്ങൾ നൽകുകയും ചെയ്തു. അതോടെ റോമിലെങ്ങും സന്യാസസമൂഹങ്ങൾ സ്ഥാപിക്കപ്പെട്ടു. 362-ൽ റ്റൂർസിലെ മാർട്ടിൻ ഫ്രാൻസിലെ പൊയിറ്റിറയിൽ ഒരു സമൂഹം സ്ഥാപിച്ചു. രണ്ടായിരം സന്യാസിമാർ ഘോഷയാത്രയായാണ് അദ്ദേഹത്തിന്റെ ശവസംസ്കാരത്തിന് ഭൗതികദേഹം കൊണ്ടുപോയത്. പാശ്ചാത്യനാടുകളിൽ പ്രത്യേകിച്ച് ഇറ്റലിയിൽ പലയിടത്തും അനേക സന്യാസാശ്രമങ്ങൾ ഈ കാലഘട്ടത്തിൽ സ്ഥാപിക്കപ്പെട്ടു.

## ബെനെഡിക്റ്റ്

പാശ്ചാത്യനാടുകളിലെ സന്യാസപ്രസ്ഥാനത്തിന് ഒരു അടുക്കും ചിട്ടയും ഉണ്ടാക്കിയത് നേഴ്സിയായിലെ ബെനെഡിക്റ്റ് ആണ്. അദ്ദേഹം എ.ഡി. 480-ൽ വടക്കൻ ഇറ്റലിയിൽ ഒരു സമ്പന്ന കുടുംബത്തിൽ ജനിച്ചു. റോമിലാണ് വിദ്യാഭ്യാസം നടത്തിയത്. റോമിലെ അരാജകത്വവും ദുഷ്ടതയും കണ്ട് മനസ്സുമടുത്ത് അദ്ദേഹം റോമിന് കിഴക്കുള്ള ഒരു ഗുഹയിൽ കയറിയിരുന്ന് തപസ്സ് ആരംഭിച്ചു. ലൗകിക പരീക്ഷകളെ നേരിടുവാൻ നഗ്നനായി മുൾച്ചെടികളുടെ ഇടയിൽ കിടന്നുരുണ്ടും, മൃഗങ്ങളുടെ തോൽ ധരിച്ചും, മറ്റു പലവിധത്തിലും ശരീരത്തെ ദണ്ഡിപ്പിച്ചു. അദ്ദേഹത്തിന്റെ ജീവിതരീതിയിലും വിശുദ്ധിയിലും ആകൃഷ്ടരായി അനേകർ അദ്ദേഹത്തെ സന്ദർശിക്കുകയും അദ്ദേഹത്തിന്റെ ഗുഹയ്ക്കു സമീപമായി പന്ത്രണ്ട് സന്യാസസമൂഹങ്ങൾ സ്ഥാപിതമാവുകയും ചെയ്തു.

പല സന്യാസാശ്രമക്കാരും അവരുടെ നായകനാകുവാൻ അദ്ദേഹത്തെ ക്ഷണിച്ചു. ചിലയിടത്തൊക്കെ അദ്ദേഹം പോയി താമസിക്കുകയും ചെയ്തു. എ.ഡി. 529-ൽ റോമിനടുത്ത് മൊണ്ടെ കാസിനോയിൽ സുപ്രസിദ്ധമായിത്തീർന്ന ഒരു സന്യാസാശ്രമം അദ്ദേഹം സ്ഥാപിച്ചു. പിൽക്കാലത്ത് ഈ ആശ്രമം ഇറ്റലിയിലെ സന്യാസാശ്രമങ്ങളുടെ എല്ലാം കേന്ദ്രമായി.

സന്യാസിമാരുടെ ജീവിതനിഷ്ഠയ്ക്കും അച്ചടക്കത്തിനും പരിശീലനത്തിനുമായി ''റെഗുലാബെനെഡിക്റ്റി'' എന്ന ഒരു നിയമാവലി അദ്ദേഹം എഴുതിയുണ്ടാക്കി. അനുദിന ജീവിതചര്യ, ആരാധനാരീതി, പഠനം, സേവനം, ആശ്രമങ്ങളുടെ ഭരണരീതി തുടങ്ങിയ കാര്യങ്ങൾ ഈ നിയമത്തിൽ നിഷ്കർഷിച്ചിരുന്നു. സന്യാസി മടിയനായിരിപ്പാൻ പാടില്ലെന്നും മടി ആത്മാവിന്റെ ശത്രുവാണെന്നും ബെനെഡിക്റ്റ് പഠിപ്പിച്ചു.

ഒരു ദിവസം പലപ്പോഴായി ആരാധനയ്ക്ക് കുറഞ്ഞപക്ഷം നാലു മണിക്കൂറും, പഠനത്തിന് രണ്ടു മണിക്കൂറും, അദ്ധ്വാനത്തിന് ആറു മണി

ക്കൂറും നിദ്രയ്ക്കും വിശ്രമത്തിനുമായി എട്ടു മണിക്കൂറും സന്യാസിമാർ ചിലവിടണമെന്ന് അദ്ദേഹം ഉപദേശിച്ചു. എ.ഡി. 800–നോടടുത്ത് പാശ്ചാത്യനാടുകളിലെ മിക്കവാറും എല്ലാ സമൂഹങ്ങളും ബെനെഡിക്റ്റിന്റെ നിയമാവലി സ്വീകരിച്ചു. ഇംഗ്ലണ്ടിലേക്കും ജർമ്മനിയിലേക്കും അതു വ്യാപിച്ചു. ബെനെഡിക്റ്റിന്റെ പ്രസ്ഥാനത്തെ അടിസ്ഥാനമാക്കി മറ്റു പല പ്രസ്ഥാനങ്ങളും കാലക്രമത്തിൽ പാശ്ചാത്യനാടുകളിൽ രൂപം കൊണ്ടു.

**ഉപസംഹാരം**

ഈ ലോകത്തിൽ വച്ചുതന്നെ സ്വർഗ്ഗരാജ്യാനുഭവത്തിൽ ജീവിക്കുവാൻ ശ്രമിച്ച സന്യാസിശ്രേഷ്ഠന്മാർ ക്രൈസ്തവസഭയുടെ ആത്മീയ സ്രോതസ്സുകളായിരുന്നു. യഥാർത്ഥ ക്രിസ്തീയജീവിതം പരിരക്ഷിക്കുവാൻ സന്യാസസമൂഹങ്ങൾക്കു കഴിഞ്ഞു. അനുദിനം കർതൃകൽപനകൾ ആചരിച്ചു ജീവിക്കുവാനും, അനുസരണവും, സേവനവും, പ്രാർത്ഥനയും, പഠനവും എല്ലാം അതിന്റെ പൂർണ്ണ അർത്ഥത്തിൽ നിറവേറ്റുവാനും സന്യാസിമാരും, അവരുടെ സമൂഹങ്ങളും ശ്രമിച്ചു. ഒരേ നിയമത്താൽ നയിക്കപ്പെട്ടവർ ലോകത്തിന്റെ ഏതു ഭാഗത്തു വസിച്ചാലും ഒരു സമൂഹത്തിലെ അംഗങ്ങളാണ് എന്ന ബോധത്തോടെ ജീവിച്ചു. സന്യാസിസമൂഹങ്ങൾക്ക് ഉണ്ടായിരുന്നതെല്ലാം പൊതുവകയായിരുന്നു. തൊഴിലിന്റെ ഔന്നത്യവും ആരാധനയുടെ മഹത്വവും മനസ്സിലാക്കി അവർ ജീവിച്ചു. “വേല ചെയ്യാൻ കഴിയാത്തവൻ ഭക്ഷണം കഴിക്കരുത്” എന്ന പ്രമാണം അവർ പാലിച്ചു.

നിന്ദിതർക്കും പീഡിതർക്കും അനാഥർക്കും അഗതികൾക്കും ആശ്രമങ്ങൾ അഭയമരുളി. ധ്യാനവും പഠനവും ആശ്രമവാസികൾക്ക് പ്രധാനമായിരുന്നു. പിൽക്കാലത്ത് പല ആശ്രമങ്ങളും വലിയ വിജ്ഞാനകേന്ദ്രങ്ങളായി ഉയർന്നു. വൈദികർക്ക് വേദശാസ്ത്രാഭ്യസനത്തിനും ഗവേഷണ പഠനത്തിനും ആശ്രമങ്ങൾ വേദിയൊരുക്കി.

അവർ ആത്മീയമായി മുൻപന്തിയിൽ നിൽക്കുന്നവരാണ് എന്ന ബോധം പല സന്യാസിമാരെയും അഹന്തയിലേക്കു നയിച്ചു. ആശ്രമപ്രസ്ഥാനങ്ങളുടെ അതിപ്രസരം കൊണ്ട് കുടുംബജീവിതത്തേക്കാൾ ശ്രേഷ്ഠമാണ് സന്യാസജീവിതം എന്ന തെറ്റായ ധാരണയും പ്രചരിക്കുവാനിടയായി. ആ ധാരണയെ ചില സന്യാസിമാരെങ്കിലും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. ഉയർന്നതും, താഴ്ന്നതും എന്ന രണ്ട് ആത്മീയ ജീവതമുണ്ടെന്നവർ പഠിപ്പിച്ചു.

സന്യാസിപ്രസ്ഥാനങ്ങൾ ശക്തമായതോടെ സഭയുടെ ഉന്നത പൗരോഹിത്യ ശ്രേണിയിൽപ്പെട്ടവരെല്ലാം അവിവാഹിതരായിരിക്കണം എന്ന ഒരു

ധാരണയുമുണ്ടായി. പിൽക്കാലത്ത് അത് പല സഭകളിലും നിയമമാവുകയും ചെയ്തു.

യഥാർത്ഥ കൂട്ടായ്മയുടെ വിളനിലങ്ങളായി പല ആശ്രമങ്ങളും അറിയപ്പെട്ടിരുന്നു. ആശ്രമപ്രസ്ഥാനങ്ങൾ സഭയുടെ സേവനത്തിനായി അനേക ആത്മീയ നേതാക്കന്മാരെ പ്രദാനം ചെയ്തു. പണ്ഡിതരും പ്രശസ്തരുമായ പല വേദശാസ്ത്രജ്ഞന്മാരും ആശ്രമങ്ങളിൽ നിന്നുണ്ടായിട്ടുണ്ട്. “സകല ഭാരവും മുറുകെ പറ്റുന്ന പാപവും വിട്ട് മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുവാൻ” സന്യാസിമാർ ശ്രമിച്ചു. ലോകം അവർക്കും അവർ ലോകത്തിനും ക്രൂശിക്കപ്പെട്ടവരായിരുന്നു.

### പാഠം 5

## ആദിമസഭയിലെ ആരാധന

### ആമുഖം

വളരെ ലളിതവും ചെറിയ രീതിയിലുമായിരുന്നു ആദിമസഭയുടെ ആരാധന നാലാം നൂറ്റാണ്ടോടെ കൂടുതൽ ദീർഘവും, ചിട്ടയായുള്ളതുമായി. വ്യക്തമായ ആരാധനാരീതികൾ തന്നെ ഓരോ പ്രദേശങ്ങളിലും വികസിച്ചു വന്നു. ആദിമസഭയുടെ ആരാധന മാറ്റങ്ങൾക്കും വികാസങ്ങൾക്കും വിധേയമായിരുന്നു.

വി. കുർബ്ബാനയും, വി. മാമ്മോദീസായും മറ്റു കൂദാശാനുഷ്ഠാനങ്ങളും പെരുനാളാഘോഷങ്ങളും, വിശുദ്ധന്മാരുടെ ഓർമ്മ ആഘോഷിക്കുന്നതും, തിരുശേഷിപ്പുകളെ ബഹുമാനിക്കുന്നതും ആദിമസഭയുടെ ആരാധനയുടെയും ഭക്തിയുടെയും മാർഗ്ഗങ്ങളായിരുന്നു. ആദിമസഭയിലെ ആരാധനാവളർച്ചയും, കൂദാശാനുഷ്ഠാനവും, വിശേഷ ദിവസങ്ങളും സംബന്ധിച്ചുള്ള ഒരു ലഘുപഠനമാണ് ഈ പാഠത്തിൽ.

### പുതിയനിയമസഭയുടെ ആരാധന

യേശുക്രിസ്തുവും ശിഷ്യന്മാരും യെറുശലേം ദേവാലയത്തിലും സംഘാലയങ്ങളിലുമുള്ള ആരാധനയിൽ സജീവമായി പങ്കെടുത്തിരുന്നു. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷവും ശിഷ്യന്മാർ ആ പതിവു പിന്തുടർന്നു (അപ്പോ. പ്ര. 3:1; 14:1; 17:1–2; 18:4; 21:26). ദിനംപ്രതി യെറുശലേം ദേവാലയത്തിലെയും ശാബതു തോറും സംഘാലയങ്ങളിലേയും

ആരാധനയ്ക്കു പുറമെ അപ്പം നുറുക്കുന്നതിന് ദിനംപ്രതി വീടുകളിൽ കൂടിവരികയും ചെയ്തിരുന്നു (അപ്പോ. പ്ര. 2:46). യഹൂദപെരുനാളുകളും ആചാരാനുഷ്ഠാനങ്ങളും അവർ അതേപടി പിന്തുടർന്നു.

ഭവനങ്ങളിലെ ആരാധനയ്ക്ക് അവർ വലിയ പ്രാധാന്യം നൽകിയിരുന്നു. എഫേസൂസിൽ അക്വില്ലായുടെയും പ്രിസ്കില്ലായുടെയും ഭവനത്തിൽ ഒന്നിച്ചു കൂടുന്ന ഒരു സഭയുണ്ടായിരുന്നു (കൊരി. 16:19). ആദിമ സഭയുടെ ആരാധനയ്ക്ക് മൂന്ന് കേന്ദ്രങ്ങളും മൂന്ന് രീതികളും ഉണ്ടായിരുന്നുവെന്ന് മനസ്സിലാക്കാം. അതായത് യെറുശലേം ദേവാലയം, സംഘാലയം, ഭവനങ്ങളിലെ ആരാധന.

യഹൂദന്മാരുടെ എതിർപ്പു വർദ്ധിച്ചപ്പോൾ സംഘാലയത്തിലും ദേവാലയത്തിലും ക്രിസ്ത്യാനികൾക്കു പോകുവാൻ വയ്യാതായി. എ.ഡി. 70-ൽ യെറുശലേം ദേവാലയം നശിപ്പിക്കപ്പെട്ടതോടെ അവിടുത്തെ ആരാധനയും ബലിയനുഷ്ഠാനവും എന്നെന്നേയ്ക്കുമായി നിലച്ചുപോയി.

ക്രിസ്തീയാരാധന ക്രോഡീകരിക്കപ്പെട്ടപ്പോൾ സംഘാലയത്തിലെ ആരാധനാരീതിയും അതോടു ചേർന്ന് യെറുശലേം ദേവാലയത്തിലെ ബലിയനുഷ്ഠാനത്തിനു പകരം മാളികയിൽ വെച്ചു നടന്ന അപ്പം നുറുക്കൽ ശുശ്രൂഷയും ക്രിസ്തീയാരാധനയിൽ കൂട്ടിച്ചേർത്തു. ഇതിന്റെ വെളിച്ചത്തിൽ യഹൂദ ആരാധനയുടെ തുടർച്ചയായിരുന്നു ക്രിസ്തീയാരാധന എന്നു പറയാം. പഴയനിയമത്തിൽ നിന്നുള്ള വായന, അവയുടെ വ്യാഖ്യാനം, സങ്കീർത്തനങ്ങൾ പാടുക, പ്രാർത്ഥന നടത്തുക തുടങ്ങിയവയായിരുന്നു സംഘാലയത്തിലെ ആരാധനയുടെ പ്രധാന ഭാഗങ്ങൾ.

സഭയുടെ ആരാധനയിൽ പഴയനിയമത്തിൽ നിന്നുള്ള വായനയിൽ മിശിഹായെക്കുറിച്ചുള്ള പ്രവചനങ്ങൾ തെരഞ്ഞെടുത്തു വായിക്കുവാൻ ശ്രദ്ധിച്ചു. പഴയനിയമഭാഗങ്ങൾ മശിഹയിലേക്ക് നയിക്കുന്നതായും പ്രവചനങ്ങൾ അവനിൽ പൂർത്തിയായതായും സഭ വ്യാഖ്യാനിച്ചു. പഴയനിയമത്തിന്റെ കൂടെ കാലക്രമേണ പുതിയനിയമഭാഗങ്ങളും വായിക്കുവാനായി സ്വീകരിക്കപ്പെട്ടു. സഭ കൂടിവന്നപ്പോൾ അപ്പോസ്തോലന്മാരുടെയും, അപ്പോസ്തോലിക പിതാക്കന്മാരുടെയും സഹോദരീസഭകളിൽ നിന്നുള്ളവയുമായ ലേഖനങ്ങളോ, ലേഖനഭാഗങ്ങളോ വായിക്കുവാൻ തുടങ്ങി. അങ്ങനെ പുതിയനിയമ പുസ്തകങ്ങളും ആരാധനയിൽ സ്ഥാനം പിടിച്ചു.

അപ്പം നുറുക്കലിന്റെ ശുശ്രൂഷ സന്ധ്യാസമയത്തായിരുന്നു സാധാരണ നടത്തിയിരുന്നത്. ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ഈ കൂടിവരവ് ഞായറാഴ്ച കാലത്തായി. ഇതിന്റെ പിന്നിൽ പല കാരണങ്ങൾ ഉണ്ട്.

ഒന്നാമത്, സംഘാലയങ്ങളിലെ ആരാധന പ്രധാനമായും കാലത്തായിരുന്നു. രണ്ടാമത്, ഒന്നാം നൂറ്റാണ്ട് അവസാനമാകുമ്പോഴേക്കും ശാബതാചരണം മാറി ഞായറാഴ്ചയുടെ ആരാധനയ്ക്ക് കൂടുതൽ പ്രാധാന്യം ലഭിക്കുകയും ചെയ്തു (അപ്പോ. പ്ര. 20:7). ഞായറാഴ്ച കർത്തൃദിവസമായും, ദിവസങ്ങളിൽ പ്രധാനപ്പെട്ടതായും ഗണിക്കപ്പെട്ടു.

ഇക്കാലഘട്ടത്തിൽ തന്നെ അപ്പം നുറുക്കലിന്റെ ശുശ്രൂഷ സഭയുടെ ആരാധനയുടെ കേന്ദ്രമായി. അതിനോടുള്ള ഭക്തിയാദരവുകൾ വർദ്ധിച്ചു. അത് അതിപ്രധാന രഹസ്യമാണെന്നും, 'രഹസ്യം എനിക്കും എന്റെ വീട്ടുകാർക്കും' എന്നും പഠിപ്പിച്ചു. ബഹുമാനാദരവുകളോടും, ഭയത്തോടും, വിറയലോടും, ഉപവാസത്തോടും, പ്രാർത്ഥനയോടും ആവശ്യമായ എല്ലാ ഒരുക്കത്തോടും കൂടെ വേണം വി. കുർബ്ബാനയ്ക്കു സംബന്ധിക്കേണ്ടത് എന്ന് പൊതുവെ അംഗീകരിക്കപ്പെട്ടു. "അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവൻ എല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാരൻ ആകും" എന്ന് പൗലോസ് ശ്ലീഹായും എഴുതി (കൊരി. 11:27). തിരുശരീരരക്തങ്ങളോടുള്ള ബഹുമാനത്തിനായി അത് സ്വീകരിക്കുന്നതിനു മുമ്പ് ഉപവസിക്കുന്ന പതിവ് പ്രചാരണത്തിലായി.

കാലത്ത് ഉപവസിക്കുന്നത് കൂടുതൽ സൗകര്യപ്രദമായതുകൊണ്ട് കുർബ്ബാനാനുഷ്ഠാനം പ്രഭാതസമയത്തേക്കു മാറ്റി. കുർബ്ബാനയോടൊപ്പമോ അല്ലാതെയോ സ്നേഹവിരുന്നും (അഗാപ്പെ) നടത്തുന്ന പതിവ് ആദിമസഭയിലുണ്ടായിരുന്നു. പുതിയനിയമത്തിലെ വിവരണമനുസരിച്ച് താഴെ പറയുന്ന കാര്യങ്ങൾ ആദിമസഭയുടെ വി. ആരാധനയിലും കുർബ്ബാനാനുഷ്ഠാനത്തിലും ഉണ്ടായിരുന്നുവെന്ന് കാണാം.

1. വേദപുസ്തകവായന (തിമോ. 4:13; 1 തെസ്സ. 5:27; കൊലോ. 4:16).

2. സങ്കീർത്തനങ്ങളും, സ്തുതികളും, ആത്മീയഗീതങ്ങളും (1 കൊരി. 14:26; എഫേ. 5:19; കൊലോ. 3:16).

3. പ്രാർത്ഥനയും യാചനയും (അപ്പോ. പ്ര. 2:42; 1 തിമോ. 2:1–2).

4. ആളുകളുടെ പ്രതിവാക്യം അല്ലെങ്കിൽ ആമേൻ (1 കൊരി. 14:16).

5. പൊരുൾ തിരിച്ചുള്ള പ്രസംഗം (അപ്പോ. പ്ര. 20:7; 1 കൊരി. 14:26).

6. വിശ്വാസപ്രമാണം ചൊല്ലുക (കൊരി. 15:2–4; 1 തിമൊ. 3:16).

7. സ്തോത്രകാഴ്ച (1 കൊരി. 16:2).

8. മദ്ധ്യസ്ഥപ്രാർത്ഥനയും കർത്തൃപ്രാർത്ഥനയും (യോഹ. 17; മത്തായി 6:9; തിമൊ. 2:1–2; തെസ്സ. 3:2; കൊലോ. 49:4).

9. സ്തോത്രത്തോടു കൂടിയുള്ള അപ്പം നുറുക്കൽ ശുശ്രൂഷ (മത്തായി 26:26–28; മർക്കോസ് 14:22–24; ലൂക്കോസ് 22:19, 1 കൊരി. 10:16, 11:23).

അപ്പം നുറുക്കൽ ശുശ്രൂഷയിൽ താഴെപ്പറയുന്ന ഉൾക്കൊണ്ടിരുന്നു.

1. സ്തോത്രത്തോടുകൂടിയുള്ള അപ്പം നുറുക്കലും കൂദാശാനുഷ്ഠാനവും (ലൂക്കോസ് 22:19; 1 കൊരി. 11:23; 14:16; തിമൊ. 2:1).

2. കർത്താവിന്റെ മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും അനുസ്മരണം (ലൂക്കോസ് 22:19, 1 കൊരി. 11:23–26).

പ്രാർത്ഥിക്കുമ്പോൾ സ്ത്രീകൾ തലയിൽ മൂടുപടം ഇടുകയും പുരുഷന്മാർ തല മൂടാതെ ഇരിക്കുകയും ചെയ്തിരുന്നു (1 കൊരി. 11:57). കൈകൾ ഉയർത്തി പ്രാർത്ഥിക്കുവാൻ പൗലോസ് ശ്ലീഹാ ആവശ്യപ്പെടുന്നു (1 തിമൊ. 2:6).

ആദിമകാലം മുതലേ ആരാധനയ്ക്ക് പ്രധാനമായും രണ്ടു ഭാഗങ്ങളാണുണ്ടായിരുന്നത്. ആ പതിവ് അങ്ങനെ തന്നെ തുടരുകയും ചെയ്തു. കുർബ്ബാനയുടെ ആദ്യഭാഗം "മിസാകാറ്റെക്കുമെനോറം" (വചനശുശ്രൂഷ) അഥവാ വിശ്വാസം പഠിച്ചുകൊണ്ടിരിക്കുന്നവരുടെ ശുശ്രൂഷ എന്നും രണ്ടാം ഭാഗം "മിസാഫിഡെലിയം" (അപ്പം നുറുക്കൽ) അഥവാ സത്യവിശ്വാസികളുടെ ബലി എന്നും അറിയപ്പെട്ടിരുന്നു.

ആദ്യഭാഗത്ത് വിശ്വാസികളും വിശ്വാസം പഠിക്കുന്നവരും സംബന്ധിച്ചിരുന്നു. വിശ്വാസം പഠിക്കുന്നവർ മാമോദീസാ ഏൽക്കുവാനുള്ളവരായിരുന്നു. വേദപുസ്തക വായനയും പ്രബോധനവും പ്രാർത്ഥനയും, ഒക്കെ ഉൾക്കൊള്ളുന്ന ആദ്യഭാഗത്തിനു ശേഷം അവർ പിരിഞ്ഞു പോയിരുന്നു. പിന്നീട് വിശ്വാസപ്രമാണം ചൊല്ലി "മനസ്സുകളും ചിന്തകളും ഹൃദയങ്ങളും മേലുള്ള ഉയരങ്ങളിലേക്ക്" ഉയർത്തുന്നതോടുകൂടി ആരംഭിക്കുന്ന വി. കൂദാശയുടെ രണ്ടാം ഭാഗം സത്യവിശ്വാസികൾക്കു വേണ്ടി മാത്രമായുള്ളതായിരുന്നു.

## ഒന്നാം നൂറ്റാണ്ടിനു ശേഷം

രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ ആരാധനയും കുർബ്ബാനാനുഷ്ഠാനവും ഒന്നാം നൂറ്റാണ്ടിലേതിൽ നിന്നും വ്യത്യസ്തമായിരുന്നില്ല. അപ്പം നുറുക്കൽ ശുശ്രൂഷ കുറെക്കൂടി ചിട്ടയായും ദീർഘമായ പ്രാർത്ഥനകളോടും അനുഷ്ഠാനങ്ങളോടും ആഘോഷമായും നടത്തുവാൻ തുടങ്ങി. അപ്പവീഞ്ഞുകൾ വാഴ്ത്തുന്നതിന് എഴുതപ്പെട്ട പ്രത്യേക പ്രാർത്ഥനകൾ ഉണ്ടായി.

അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലിൽ (ഡിഡാക്കെ) അതിനുപയോഗിക്കുന്ന പ്രാർത്ഥനകൾ ചേർത്തിട്ടുണ്ട് (9:1). മാമോദീസാ ഏറ്റവർ മാത്രമേ വി. കുർബ്ബാന അനുഭവിക്കാവൂ എന്നും കൈക്കൊള്ളുന്നതിനു മുമ്പ് പാപങ്ങൾ ഏറ്റുപറയണമെന്നും പരസ്പരം രമ്യപ്പെടണമെന്നും അതിൽ നിഷ്കർഷിക്കുന്നുണ്ട് (9:1; 10:1). ഇഗ്നാത്തിയോസ്, ക്ലിമ്മീസ്, ഐറേനിയോസ് തുടങ്ങിയ പിതാക്കന്മാരൊക്കെ കുർബ്ബാനാനുഷ്ഠാനത്തെക്കുറിച്ചും, അതിന്റെ അർത്ഥത്തെക്കുറിച്ചും അതിൽ എപ്രകാരം സംബന്ധിക്കണം എന്നതിനെക്കുറിച്ചും വിശദമായും വ്യക്തമായും പ്രതിപാദിക്കുന്നുണ്ട്. കുർബ്ബാനയിൽ സംബന്ധിക്കുന്നതിനു മുമ്പ് സമാധാന ചുംബനം നൽകിയിരുന്നതായും, സന്നിഹിതരായിരിക്കുന്ന കുഞ്ഞുങ്ങൾക്കും വി. കുർബ്ബാന നൽകിയിരുന്നതായും, സന്നിഹിതരല്ലാത്തവർക്ക് ശെമ്മാശ്ശന്മാർ കുർബ്ബാന ഭവനങ്ങളിൽ കൊണ്ടുപോയി കൊടുത്തിരുന്നതായും ഇവർ രേഖപ്പെടുത്തിയിട്ടുണ്ട്.

ജസ്റ്റിൻ മാർട്ടിയറുടെ കാലത്തു നടന്ന കുർബ്ബാനാനുഷ്ഠാനത്തെക്കുറിച്ചുള്ള ഒരു വിശദവിവരണം അദ്ദേഹത്തിന്റെ ഒന്നാമത്തെ അപ്പോളജിയിൽ നൽകുന്നുണ്ട് (എ.ഡി. 148). ഞായറാഴ്ച ദിവസം ഒന്നിച്ചു കൂടി, വേദപുസ്തക വായനകൾക്കും പ്രാർത്ഥനയ്ക്കും പ്രബോധനത്തിനും ശേഷം അപ്പംനുറുക്കൽ ശുശ്രൂഷ നടത്തുന്നത് അദ്ദേഹം വിശദീകരിക്കുന്നു (അപ്പോളജി 65–67).

നാലാം നൂറ്റാണ്ടോടുകൂടി അടുക്കും ചിട്ടയുമുള്ള വ്യത്യസ്ത കുർബ്ബാന തക്സാകൾ രൂപപ്പെടുവാൻ തുടങ്ങി. അക്കാലഘട്ടത്തിലുള്ള പിതാക്കന്മാരുടെ എഴുത്തുകളിലും മറ്റും വ്യത്യസ്ത ക്രമങ്ങളെപ്പറ്റി പറയുന്നുണ്ട്. കിഴക്കൻ സുറിയാനി (കൽദായ), പാശ്ചാത്യ സുറിയാനി ക്രമങ്ങൾ, കോപ്റ്റിക് എത്യോപ്യൻ ക്രമങ്ങൾ, ഗ്രീക്ക് അർമ്മീനിയൻ ക്രമങ്ങൾ, ലത്തീൻ ക്രമങ്ങൾ എന്നു പൊതുവെ ഇവയെക്കുറിച്ചു പറയാം. ഇവയെല്ലാം അടിസ്ഥാനപരമായി ഒരേ മാനദണ്ഡം പുലർത്തുകയും പ്രാർത്ഥനയിലും പ്രാർത്ഥനയുടെയും കർമ്മങ്ങളുടെയും അനുക്രമത്തിലും അൽപസ്വൽപ വ്യത്യാസങ്ങൾ നിലനിർത്തുകയും ചെയ്തിട്ടുണ്ട്.

### മാമോദീസാ

“ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും... ഉപദേശിച്ചും കൊണ്ട് സകല ജാതികളെയും ശിഷ്യന്മാരാക്കിക്കൊള്ളുവീൻ” (മത്തായി 28:19, 20) എന്നുള്ള കർതൃകൽപന ശിരസ്സാവഹിച്ച ശിഷ്യന്മാർ അനേകായിരങ്ങളെ മാമോദീസാ മുക്കി പരിശുദ്ധ സഭയോടു ചേർത്തു.

മാമോദീസാ ക്രൈസ്തവസഭയെക്കാളും പഴക്കമുള്ള ഒരു അനുഷ്ഠാനമാണ്. യഹൂദവിശ്വാസത്തിലേക്ക് പുറജാതികളെ ചേർത്തിരുന്നത് 'മാമോദീസാ മുക്കിയായിരുന്നു.' സ്നാപകയോഹന്നാൻ മാനസാന്തരത്തിനുള്ള മാമോദീസാ പ്രസംഗിച്ചുകൊണ്ടു വന്നു. യേശുതമ്പുരാൻ അവനിൽ നിന്ന് സ്നാനം ഏറ്റു. യോഹന്നാന്റെ ശിഷ്യന്മാരും യേശുവിന്റെ ശിഷ്യന്മാരും മാമോദീസാ മുക്കി (യോഹ. 3:22; 4:1, 2). പരിശുദ്ധാത്മസ്വീകരണത്തിനും സഭയിലേക്കുള്ള പ്രവേശനത്തിനുമുള്ള മാർഗ്ഗമായിരുന്നു മാമോദീസാ (അപ്പോ. പ്ര. 2:38, 39; 8:16; 10:48; 19:5; റോമർ 6:3; ഗലാ. 3:27).

കർത്താവിന്റെ മരണത്തിലും പുനരുത്ഥാനത്തിലുമുള്ള സംബന്ധവും, പാപമോചനവും, ക്രിസ്തുവിനോടുള്ള പുതിയ ബന്ധവും മാമോദീസാ മൂലം ഉണ്ടാകുന്നതായി പൗലോസ് അപ്പോസ്തോലൻ പഠിപ്പിക്കുന്നു (1 കൊരി. 6:11; ഗലാ. 3:26, 27; റോമർ 6:4; കൊലോ. 2:12). ആദികാലത്തു തന്നെ രക്ഷയ്ക്കും സഭാപ്രവേശനത്തിനുമുള്ള നിർബന്ധകർമ്മമായി മാമോദീസാ മാറി (യോഹ. 3:5; മർക്കോസ് 6:16). ഹെർമ്മാസിന്റെയും (115-140) ജസ്റ്റിൻ മാർട്ടിയറുടെയും (153) കാലമായപ്പോഴേക്കും മാമോദീസായെക്കുറിച്ചുള്ള വേദശാസ്ത്രം രൂപംപ്രാപിച്ചു. ത്രിത്വനാമത്തിലായിരുന്നു പൊതുവെ മാമോദീസാ നടത്തിയിരുന്നത്. ചിലയിടങ്ങളിലൊക്കെ യേശുക്രിസ്തുവിന്റെ നാമത്തിലും അതു നടത്തിയിരുന്നു. ആദിമകാലം മുതലെ ശിശുക്കളെയും മാമോദീസാ മുക്കിയിരുന്നതായി ഐറേനിയോസും (202) തെർത്തുല്ല്യനും (222) സാക്ഷിക്കുന്നുണ്ട്.

ആദിമകാലത്തൊക്കെ പൂർണ്ണമായും വെള്ളത്തിൽ മുക്കിയായിരുന്നു മാമോദീസാ നടത്തിയിരുന്നത് എന്ന് അനുമാനിക്കാം (റോമർ 6:4; കൊലോ. 2:12). അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലിൽ (ഡിഡാക്കെ) മാമോദീസാ നടത്തേണ്ട രീതിയെക്കുറിച്ച് വ്യക്തമായ നിർദ്ദേശങ്ങൾ നൽകുന്നുണ്ട്. അതിപ്രകാരമാണ്: "ഒഴുക്കുവെള്ളത്തിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കുക; ഒഴുക്കുവെള്ളം ലഭ്യമല്ലെങ്കിൽ മറ്റുള്ള വെള്ളത്തിൽ മുക്കുക; തണുത്ത വെള്ളത്തിൽ ഒക്കുന്നില്ലായെങ്കിൽ ചൂടുള്ള വെള്ളത്തിൽ മുക്കുക. രണ്ടുമില്ലായെങ്കിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മൂന്ന് തവണ തലയിൽ വെള്ളമൊഴിക്കുക. മാമോദീസായ്ക്ക് മുമ്പ് മാമോദീസാ മുങ്ങുന്ന ആളും മുക്കുന്ന ആളും, മറ്റു കഴിവുള്ളിടത്തോളം ആളുകളും ഉപവസിക്കട്ടെ" (ഡിഡാക്കെ 7:1).

ശ്ലീഹന്മാരുടെ പഠിപ്പിക്കൽ ഉദ്ധരിച്ചുകൊണ്ട് ബാർ എബ്രായ പറയുന്നു: "വേദം പഠിച്ചുകൊണ്ടിരിക്കുന്നവരെ നോമ്പിന്റെ അവസാന

ആഴ്ചയിൽ ശപഥം ചെയ്യിച്ചശേഷം, ശനിയാഴ്ച പാതിരാത്രിയിൽ അവർ ഒഴുക്കുള്ള ശുദ്ധജലത്തിങ്കൽ സന്നിഹിതരാകണം, ആദ്യമേ കുട്ടികൾക്കു മാമോദീസാ നൽകണം. പട്ടക്കാരനെ ഏറ്റുചൊല്ലുവാൻ അവർക്കു പ്രാപ്തിയുണ്ടെങ്കിൽ അങ്ങനെ ചെയ്യണം; ഇല്ലെങ്കിൽ അവരുടെ പിതാക്കൾ അവർക്കു പകരം ഏറ്റുപറയണം. പിന്നീട് സ്ത്രീകൾ, തലമുടി അഴിച്ചിട്ടുകൊണ്ട് മുങ്ങണം. മാമോദീസാ സ്വീകരിക്കുന്ന സ്ത്രീപുരുഷന്മാർ മോതിരങ്ങൾ ആദിയായ എല്ലാ ആഭരണങ്ങളും നീക്കം ചെയ്തിരിക്കണം" (ഹൂദായ കാനോൻ, 2.4.1).

മാമോദീസായുടെ വേദശാസ്ത്രവും, അതെങ്ങനെ നടത്തണം എന്നതിനെക്കുറിച്ചും വിശദമായി തെർത്തുല്ല്യൻ അദ്ദേഹത്തിന്റെ മാമോദീസായെപ്പറ്റിയുള്ള ലേഖനത്തിൽ പറയുന്നുണ്ട്. മാമോദീസായോട് ചേർന്നു തന്നെയോ അതിന്റെ തുടർച്ചയായോ അപ്പോസ്തോലിക കാലം മുതലെ വി. തൈലം കൊണ്ടുള്ള അഭിഷേകവും നടത്തിയിരുന്നു (അന്ത്യോഖ്യയിലെ തെയോഫിലോസ്: ആട്ടോലിക്കോസിനുള്ള ലേഖനം 1.12). 'അതിപുരാതന പതിവുപോലെ മാമോദീസാ ഏറ്റുവരുമ്പോൾ അനുഗ്രഹിക്കപ്പെട്ട തൈലത്താൽ നാം അഭിഷേകം ചെയ്യപ്പെടുന്നു എന്ന് തെർത്തുല്ല്യൻ പറയുന്നു (തെർത്തുല്ല്യൻ; മാമോദീസ 7.1).

പടിഞ്ഞാറോട്ട് തിരിഞ്ഞ് നിന്ന് പിശാചിനെ ഉപേക്ഷിക്കുക, കിഴക്കോട്ട് തിരിഞ്ഞ് നിന്ന് വി. ത്രിത്വത്തിലുള്ള വിശ്വാസം ഏറ്റുപറയുക; വെള്ളത്തിൽ മാമോദീസാ മുങ്ങുക, വിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യപ്പെടുക; ആഘോഷമായി ദേവാലയത്തിലേക്കു പ്രവേശിക്കുക, വി. കുർബ്ബാന അനുഭവിക്കുക എന്നിവയാണ് മാമോദീസായുടെ പ്രധാന ഘടകങ്ങളായി യെറുശലേമിലെ കൂറിലോസ് പറയുന്നത് (386).

വിശുദ്ധ തൈലത്താൽ നെറ്റിയിൽ അഭിഷേകം ചെയ്യുമ്പോൾ ജീവനും വിശുദ്ധിയുമുള്ള ആത്മാവിൽ നിങ്ങളുടെ ആത്മാവും വിശുദ്ധീകരിക്കപ്പെടുന്നു എന്ന് ഊർശ്ലേമിലെ കൂറിലോസ് പഠിപ്പിക്കുന്നു (കൂറിലോസ്, വിശ്വാസപ്രമാണങ്ങൾ 21.3). റോമിൽ നടന്നിരുന്ന മാമോദീസായുടെ ഒരു ക്രമം (215) ഹിപ്പോലിറ്റസിന്റെ അപ്പോസ്തോലിക പാരമ്പര്യത്തിലുണ്ട്.

ഉയിർപ്പു പെരുനാൾ, പെന്തിക്കോസ്തി പെരുനാൾ എന്നീ കാലങ്ങളിലായിരുന്നു സാധാരണയായി മാമോദീസാ നടത്തിയിരുന്നത്. അതിനു മുമ്പുള്ള കുറെക്കാലം വിശ്വാസം പഠിക്കുവാനായി ചിലവഴിച്ചിരുന്നു. നാൽപതു നോമ്പിൽ രണ്ടാഴ്ചകൾക്കുശേഷം മാമോദീസാ നടത്തുന്നത് വിഹിതമല്ല എന്ന് ലാവോദോക്കിയാ (341) സുന്നഹദോസ് തീരുമാനിച്ചിട്ടുണ്ട്. ഈ പുരാതന പതിവിന്റെ അടിസ്ഥാനത്തിലായിരിക്കാം, മലങ്കര സഭയിലെ ചിലയിടങ്ങളിൽ വലിയനോമ്പിൽ മാമോദീസാ നടത്താറില്ല.

ചിലയിടങ്ങളിൽ നോമ്പു തുടങ്ങി കുറച്ചു ദിവസത്തേക്കു കൂടി മാമോദീസാ നടത്തും, പാതിനോമ്പിനുശേഷം അതു നടത്താറില്ല. ഒരു പതിവ് എന്നതിലുപരി അതിനു വേദശാസ്ത്രപരമായ എന്തെങ്കിലും അടിസ്ഥാനം ഉള്ളതായി തോന്നുന്നില്ല. സത്യവിശ്വാസത്തിലേക്കും രക്ഷയുടെ അനുഭവത്തിലേക്കും വരുവാനാഗ്രഹിക്കുന്ന ആർക്കും ഏതു സമയത്തും അത് നൽകുന്നതിൽ തെറ്റുള്ളതായും തോന്നുന്നില്ല. ഇന്ന് മാമോദീസാ ഏൽക്കുന്ന പൈതങ്ങൾക്ക് മാമോദീസായ്ക്കു വിശ്വാസം പഠിക്കുവാൻ സാധിക്കുകയില്ലല്ലോ. അപ്പോൾ നോമ്പു കാലം അതിനുവേണ്ടി വേർതിരിക്കേണ്ട കാര്യവുമില്ല.

**മറ്റു കൂദാശകൾ**

അപ്പോസ്തോലപ്രവർത്തികളിൽ നിന്ന് ആദിമസഭയിൽ നിലനിന്നിരുന്ന പൗരോഹിത്യ സ്ഥാനികളെക്കുറിച്ച് അറിയുവാൻ സാധിക്കും. അപ്പോസ്തോലന്മാർ കൈവെപ്പോടുകൂടി പുരോഹിതസ്ഥാനികളെ നിയമിച്ചിരുന്നു (അപ്പോ. പ്ര. 6:6; 13, 3:2, തിമൊ 1:6). അവരുടെ പിൻഗാമികളും അപ്രകാരം ചെയ്തിരുന്നു (തിമൊ 4:14; 5:22). അപ്പോസ്തോലിക നൽവരത്തിന്റെ അടയാളമായും പ്രത്യേക ചുമതലകൾക്കു വേണ്ടി നിയമിക്കുന്നതിന്റെ തെളിവായും പരിശുദ്ധാത്മ നൽവരം പ്രാപിക്കുന്നതിന്റെ പ്രതീകമായും കൈവെപ്പിനെ കണക്കാക്കിയിരുന്നു.

അന്ത്യോക്യയിലെ ഇഗ്നാത്തിയോസിന്റെയും റോമിലെ ക്ലിമ്മീസിന്റെയും ലേഖനങ്ങളിൽ ശെമ്മാശൻ, കശ്ശീശ, എപ്പിസ്കോപ്പാ എന്നീ സ്ഥാനങ്ങളെ പ്രത്യേകം എടുത്തു പരാമർശിക്കുകയും മൂന്ന് വ്യത്യസ്ത പൗരോഹിത്യ സ്ഥാനങ്ങളായി അവയെ കാണിക്കുകയും ചെയ്യുന്നുണ്ട്. അപ്പോസ്തോലന്മാർക്കു ശേഷം സഭയിലുള്ള പ്രധാന സ്ഥാനികൾ എപ്പിസ്കോപ്പന്മാർ ആയിരുന്നു. അവർ സഭയുടെ അദ്ധ്യക്ഷന്മാരും (1 തിമൊ. 3:1) ആരാധനയുടെ പ്രധാന കാർമ്മികന്മാരും ആയിരുന്നു. ഇവരോട് ചേർന്ന് കശ്ശീശന്മാരും ഇരുകൂട്ടരുടെയും സഹായികളായി ശെമ്മാശന്മാരും ഉണ്ടായിരുന്നു.

ആദിമസഭയിൽ ശുശ്രൂഷക്കാരികൾ അഥവാ ശെമ്മാശിനിമാരും ഉണ്ടായിരുന്നു (റോമർ 1:16; 1 തിമൊ. 5:5). ശെമ്മാശന്മാരുടെ താഴെ യൗപ്പദിയക്കിനേന്മാരും, കോറൂയേന്മാരും തുടങ്ങി വിവിധ സ്ഥാനികൾ ഉണ്ടായിരുന്നു. ഇവരുടെ പട്ടംകൊടയുടെ വിശദമായ ക്രമങ്ങൾ റോമിലെ ഹിപ്പോലിറ്റസിന്റെ 'അപ്പോസ്തോലിക പാരമ്പര്യം' എന്ന ഗ്രന്ഥത്തിൽ കാണാം (എ. ഡി. 21).

ബിഷപ്പിനെ ആളുകൾ എല്ലാവരും കൂടി തിരഞ്ഞെടുക്കുകയും, പുരോഹിതന്മാരും, മഹാപുരോഹിതന്മാരും ജനങ്ങളും കർത്തൃദിവസം പ്രഭാ

ത്തിൽ ഒന്നിച്ചുകൂടി പ്രത്യേക പ്രാർത്ഥനകൾ നടത്തി സന്നിഹിതരായിരിക്കുന്ന മഹാപുരോഹിതന്മാരെല്ലാവരും ചേർന്ന് സ്ഥാനാർത്ഥിയുടെ മേൽ കൈവെച്ച് പ്രാർത്ഥനകൾ നടത്തുകയും, പ്രധാന പുരോഹിതൻ കൈ ആവസിപ്പിച്ച് അയാളെ എപ്പിസ്കോപ്പാ ആയി പട്ടംകെട്ടുകയും വേണമെന്ന് ഹിപ്പോലിറ്റസ് പറയുന്നു (അപ്പോസ്തോലിക പാരമ്പര്യം 2).

അപ്രകാരം തന്നെ മഹാപുരോഹിതന്മാർ കൈവെച്ച് കശ്ശീശായേയും, ശെമ്മാശനെയും പട്ടംകെട്ടണം. എന്നാൽ അതിനു താഴെയുള്ള ആളുകളെ മഹാപുരോഹിതൻ നിയമിക്കുക മാത്രം ചെയ്താൽ മതി എന്ന് ഹിപ്പോലിറ്റസ് പറയുന്നു. നാലാം നൂറ്റാണ്ടാകുമ്പോഴേക്കും വ്യത്യസ്ത അധികാരാവകാശങ്ങളോടും ചുമതലകളോടും കൂടിയ പൗരോഹിത്യ സ്ഥാനങ്ങൾ പൂർണ്ണവളർച്ചയിലെത്തുന്നു.

ഇന്നു കാണുന്നതുപോലെയുള്ള എല്ലാ പൗരോഹിത്യസ്ഥാനങ്ങളും പുരാതന അപ്പോസ്തോലിക സഭകളിൽ ആദ്യ നൂറ്റാണ്ടു മുതലെ നിലനിന്നിരുന്നു.

വിവാഹം ആരംഭകാലം മുതൽ തന്നെ അതിശ്രേഷ്ഠമായ ഒരു കൂദാശയായി പരിഗണിക്കപ്പെട്ടിരുന്നു. "ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്" (മത്തായി 19:6) എന്ന് യേശുതമ്പുരാനും അരുളിച്ചെയ്യുന്നു. "വിവാഹം നിർമ്മലവും കിടക്ക വിശുദ്ധവുമായിരിക്കട്ടെ" എന്ന് പ. അപ്പോസ്തോലനും പറയുന്നു (എബ്രാ. 13:4).

"വിവാഹം കഴിക്കുവാൻ ആഗ്രഹിക്കുന്ന പുരുഷനും സ്ത്രീയും അവരുടെ വിവാഹം ദൈവത്താൽ സ്വീകാര്യമായിത്തീരുവാൻ വേണ്ടി എപ്പിസ്ക്കോപ്പായുടെ അംഗീകാരത്തോടു കൂടി പരസ്പരം ഒന്നുചേരേണ്ടതാകുന്നു" എന്ന് അന്ത്യോക്യയിലെ ഇഗ്നാത്തിയോസ് സ്മിർന്നയിലെ പോളിക്കാർപ്പോസിന്റെ പേർക്ക് എഴുതുന്നു (ലേഖനം 5:1).

സഭ ക്രമീകരിക്കുകയും, കൂദാശ ശ്രേഷ്ഠമാക്കുകയും, മാലാഖമാർ പ്രഖ്യാപിക്കുകയും, പിതാവാം ദൈവം അംഗീകരിക്കുകയും ചെയ്യുന്ന വിവാഹത്തിന്റെ മഹത്വത്തെക്കുറിച്ച് തെർത്തുല്ല്യൻ വിവരിക്കുന്നുണ്ട് (തെർത്തുല്ല്യന്റെ 'എന്റെ ഭാര്യയ്ക്ക്' എന്ന ലേഖനം 2; 8; 4). വിവാഹം ദൈവത്താൽ ക്രമീകരിക്കപ്പെട്ടതും, വിവാഹബന്ധം വിശുദ്ധമാണെന്നും അലക്സാന്ത്ര്യയിലെ ക്ലിമ്മീസും (സ്ട്രോമാറ്റീസ് 3; 10; 68; 1; 3; 12; 82; 2), പരസ്പരം വിവാഹം കഴിക്കപ്പെട്ടവർ രണ്ടല്ല ഒന്നാണ്, ദൈവം ആണ് അവരെ സംയോജിപ്പിക്കുന്നതെന്ന് ഒറിഗനും (മത്തായിയുടെ സുവിശേഷവ്യാഖ്യാനം 14; 16) പറയുന്നു.

വിവാഹത്തിന്റെ പവിത്രത കാത്തുസൂക്ഷിക്കുവാനും, അഴിയപ്പെ

ടാത്ത ഒരു ബന്ധമായി അതിനെ കണക്കാക്കുവാനും, സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധം പോലെ അതിനെ കാണുവാനും പിതാക്കന്മാർ ഉദ്ബോധിപ്പിക്കുന്നു (യെറുശലേമിലെ കൂറിലോസ്. വിശ്വാസ പ്രബോധനങ്ങൾ 4:25; സിപ്രിയൻ പൊമ്പോണസിനെഴുതിയ ലേഖനം 4:1; ലവോദോക്യ സുന്നഹദോസ് 10-ാം കാനോൻ തുടങ്ങിയവ).

രോഗികളുടെ തൈലാഭിഷേകം പാപമോചനത്തിനും ആത്മശരീര വിശുദ്ധീകരണത്തിനും രോഗങ്ങളിൽ നിന്നുള്ള വിടുതലിനുമായി ഉപയോഗിച്ചിരുന്നു. "നിങ്ങളിൽ ദീനമായി കിടക്കുന്നവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ. അവർ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശി അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോടു കൂടിയ പ്രാർത്ഥന ദീനക്കാരനെ രക്ഷിക്കും. കർത്താവ് അവനെ എഴുന്നേൽപ്പിക്കും. അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോടു ക്ഷമിക്കും. എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിനു തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ് ഒരുവനു വേണ്ടി ഒരുവൻ പ്രാർത്ഥിപ്പീൻ" എന്ന് യാക്കോബ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നു (യാക്കോബ് 5:13-16).

പാപമോചനത്തിന് തൈലാഭിഷേകം നടത്തിയിരുന്നതായി ഒറിഗനും (ലേവ്യ പുസ്തകത്തെ അടിസ്ഥാനമാക്കിയുള്ള പ്രസംഗം 2.4) സുറിയാനി പിതാക്കന്മാരും (അഫ്രോറ്റസ് ലേഖനം 23.3) സാക്ഷിക്കുന്നു. "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും" (മത്തായി 18:18) എന്നു പറഞ്ഞുകൊണ്ട് കർത്താവ് ശിഷ്യന്മാർക്ക് പാപമോചനാധികാരം നൽകി. "അവൻ അവരുടെ മേൽ ഊതി അവരോട്: പരിശുദ്ധാത്മാവിനെ കൈക്കൊൾവീൻ; ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു" എന്ന് യോഹന്നാന്റെ സുവിശേഷത്തിലും (20:22, 23) രേഖപ്പെടുത്തിയിരിക്കുന്നു.

കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം ശിഷ്യന്മാരും അവരുടെ പിൻഗാമികളായ മറ്റ് പൗരോഹിത്യസ്ഥാനികളും ആരംഭകാലം മുതലെ ഉപയോഗിച്ചുവന്നു എന്ന് തെർത്തുല്ല്യനും (മോഡസ്റ്റിയെക്കുറിച്ചുള്ള പ്രസംഗം 21.7), സിപ്രിയനും (ഫിഡുസിനുള്ള ലേഖനം 64.1), എൽവിറാ (300) സുന്നഹദോസ് തീരുമാനങ്ങളും ലാക്റ്റാന്റിയൂസും (310), ഹിലാരി (355) യും വ്യക്തമാക്കുന്നു.

മാമോദീസായ്ക്കു ശേഷമുള്ള എല്ലാ പാപങ്ങളും മാനസാന്തരം വഴി പരിഹരിച്ചു വന്നു എന്ന് ഇഗ്നാത്തിയോസ് ഫിലഡൽഫിയക്കാർക്കെഴു

തിയ ലേഖനത്തിൽ നിന്നും (8.1) തെർത്തുല്ല്യന്റെയും (മോഡസ്റ്റി) സിപ്രിയന്റെയും (അന്റോണിയാനൂസ് 55.27, 29) ലേഖനങ്ങളിൽ നിന്നും മനസ്സിലാക്കാം.

എന്നാൽ വ്യഭിചാരവും, കുലപാതകവും, വേദവിപരീതവും കഠിന പാപങ്ങളായി കണക്കാക്കിയിരുന്നു. പരസ്യപശ്ചാത്താപവും ഏറ്റുപറച്ചിലും രഹസ്യപശ്ചാത്താപവും ഏറ്റുപറച്ചിലും പ്രചാരണത്തിലുണ്ടായിരുന്നു. പാപങ്ങളുടെ സ്വഭാവവും അതിന്റെ പ്രത്യാഘാതങ്ങളും അടിസ്ഥാനമാക്കിയായിരുന്നു ഇവ നിശ്ചയിച്ചിരുന്നത്. പാപമോചനം ലഭിക്കുവാൻ യഥാർത്ഥ പശ്ചാത്താപം ആവശ്യമായിരുന്നു.

ദൈവത്തോട് നേരിട്ട് ഏറ്റുപറഞ്ഞാൽ പോരാ, സഭയിൽ പാപങ്ങൾ ഏറ്റുപറയണമെന്ന് ഡിഡാക്കെയും (4.14; 14.1) ബർന്നബാസിന്റെ ലേഖനവും (19.12) റോമിലെ ക്ലിമ്മീസും (51.1) വേദവിപരീതികൾക്കെതിരായി എഴുതുമ്പോൾ ഐറേനിയോസും (1.13.57) മാനസാന്തരത്തെക്കുറിച്ചുള്ള ലേഖനത്തിൽ തെർത്തുല്ല്യനും (9.1; 10.1) ലൂക്കോസിന്റെ സുവിശേഷത്തെക്കുറിച്ചും (17) സങ്കീർത്തനങ്ങളെക്കുറിച്ചും (2.6) ലേവ്യ പുസ്തകത്തെക്കുറിച്ചും (2.4) ഉള്ള പ്രസംഗങ്ങളിൽ ഒറിഗനും, വിശ്വാസത്യാഗികളെക്കുറിച്ച് എഴുതുമ്പോൾ സിപ്രിയനും (15) സുറിയാനിക്കാരൻ അഫ്റാറ്റസും (ലേഖനം 7.3) ആവശ്യപ്പെടുന്നു.

പുരോഹിതന്മാർ അനുതപിക്കുന്ന പാപിയുടെ തലയിൽ കൈവെച്ച് പാപമോചനം നൽകണമെന്നാണ് സിപ്രിയനും (രക്തസാക്ഷികൾക്കും അനുതാപികൾക്കുമുള്ള മറുപടി കത്ത് 5.1, പുരോഹിതന്മാർക്കുള്ള കത്ത് (16.2; 18.1) ആതൻസിലെ ഒന്നാം സുന്നഹദോസ് (എ.ഡി. 314) തീരുമാനവും (കാനോൻ 8) ബിഷപ്പന്മാർക്കെഴുതുന്ന കത്തിൽ (5) അത്താനാസ്യോസും പറയുന്നത്.

### വിശേഷ ദിവസങ്ങൾ

ആഴ്ചവട്ടത്തിന്റെ ഒന്നാം നാളായ ഞായറാഴ്ച ക്രിസ്ത്യാനികൾക്ക് ഏറ്റവും പ്രധാനപ്പെട്ട ദിവസമായിരുന്നു. ആദിമകാലത്ത് ദിനംപ്രതി ആരാധന ഉണ്ടായിരുന്നുവെങ്കിലും ഞായറാഴ്ചയ്ക്ക് പ്രത്യേകത ഉണ്ടായിരുന്നു. “നിങ്ങൾ കർതൃദിനത്തിൽ കൂടിവരുമ്പോൾ വി. കുർബ്ബാന അനുഷ്ഠിക്കുക” (ഡിഡാക്കെ 14) എന്ന് ശിഷ്യന്മാർ പ്രബോധിപ്പിക്കുന്നു. ബുധനും വെള്ളിയും ഉപവാസത്തിന്റെയും നോമ്പിന്റെയും ദിവസങ്ങളായി കണക്കാക്കിയിരുന്നു. “കപടഭക്തിക്കാരുടേതുപോലെ നിങ്ങളുടെ ഉപവാസം തിങ്കളും വ്യാഴവും ആകരുത്, നിങ്ങളോ ബുധനും വെള്ളിയും ഉപവസിക്കുക'' എന്ന് ശ്ലീഹന്മാരുടെ പഠിപ്പിക്കലിൽ പറയുന്നു (ഡിഡാക്കെ 8).

ഉയിർപ്പു പെരുനാളിനു മുമ്പ് ഉപവാസവും നോമ്പും അനുഷ്ഠിക്കുന്ന പതിവുണ്ടായിരുന്നു. വ്യത്യസ്ത സ്ഥലങ്ങളിൽ വ്യത്യസ്ത രീതിയിലും ദൈർഘ്യത്തിലുമായിരുന്നു ഈ ഉപവാസവും നോമ്പും. നിഖ്യാ സുന്നഹദോസ് (325) അത് നാൽപതു ദിവസമായി ക്ലിപ്തപ്പെടുത്തി. ഉയിർപ്പു ഞായറാഴ്ച നോമ്പ് അവസാനിക്കുകയും അന്നു മുതൽ പെന്തക്കോസ്തി വരെയുള്ള ദിവസങ്ങൾ പെരുന്നാൾക്കാലമായി ആഘോഷിക്കുകയും ചെയ്തിരുന്നു.

ഞായറാഴ്ചകളിലെന്നതുപോലെ ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള കാലത്ത് നോമ്പോ, ഉപവാസമോ കുമ്പിടീലോ ഉണ്ടായിരുന്നില്ല (തെർത്തുല്ല്യൻ കിരീടം 3.2). ഞായറാഴ്ചയോ പെന്തിക്കോസ്തി ദിവസങ്ങളിലോ മുട്ടുകുത്തി നമസ്കരിക്കുവാൻ പാടില്ല എന്ന് നിഖ്യാ സുന്നഹദോസും അനുശാസിക്കുന്നുണ്ട് (കാനോൻ 20).

മരിച്ചുപോയവരുടെ ഓർമ്മദിവസം അവരുടെ ഓർമ്മയ്ക്കായി വി. കുർബ്ബാന അർപ്പിച്ചിരുന്നു (തെർത്തുല്ല്യൻ കിരീടം 3). ഭർത്താവിന്റെ മരണശേഷം വിധവ അയാളുടെ ആത്മാവിന് ആശ്വാസം ലഭിക്കുവാൻ വേണ്ടിയും പുനരുത്ഥാനത്തിന് അയാൾ അവകാശിയാകുവാനും വേണ്ടി പ്രാർത്ഥിക്കണം. എല്ലാ വർഷവും ഭർത്താവിന്റെ മരണത്തിന്റെ ഓർമ്മ ദിവസം അവൾ ബലിയർപ്പിക്കുകയും വേണം എന്ന് ഏക ഭാര്യാവ്രതത്തെക്കുറിച്ചുള്ള ലേഖനത്തിൽ തെർത്തുല്ല്യൻ (10.1) പറയുന്നുണ്ട്. കർത്താവ് മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റതുകൊണ്ട് പരേതരുടെ മൂന്നാം ദിവസവും ജീവനുള്ളവരുടെയും മരിച്ചുപോയവരുടെയും ഓർമ്മയ്ക്കുവേണ്ടി ഒമ്പതാം ദിവസവും ജനം മൂശയ്ക്കുവേണ്ടി വിലാപം നടത്തിയതനുസരിച്ച് മുപ്പതാം ദിവസവും ആണ്ടു തികയുമ്പോഴും ഗാനങ്ങളും പ്രാർത്ഥനകളും നടത്തണമെന്ന് ഹൂദായ കാനോനിലും പറയുന്നു.

രണ്ടാം നൂറ്റാണ്ടു മുതലെങ്കിലും രക്തസാക്ഷികളുടെ തിരുശേഷിപ്പുകളെ ആദരിക്കുന്ന പതിവ് നിലവിലുണ്ട് (പോളിക്കാർപ്പോസിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ചുള്ള വിവരണം 18). വിശുദ്ധന്മാരെയും, രക്തസാക്ഷികളെയും ആദിമുതലെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. വിശുദ്ധന്മാരുടെ ജീവചരിത്രങ്ങളും രക്തസാക്ഷികളുടെ സാക്ഷിമരണത്തിന്റെ വിവരണങ്ങളും എഴുതി പ്രചരിപ്പിക്കുകയും ഭക്ത്യാദരവുകളോടെ വായിച്ചു കേൾക്കുകയും ചെയ്തിരുന്നു.

നാലും അഞ്ചും നൂറ്റാണ്ടുകളോടെ ക്രിസ്തുമസ് ആഘോഷവും സഭയിൽ സാർവ്വത്രികമായി. രണ്ടാം നൂറ്റാണ്ടിൽ ജ്ഞാനവാദികളിൽ ചിലർ ജനുവരി 6-നു ക്രിസ്തുവിന്റെ മാമോദീസാ ദിനമായി അചരിക്കുവാൻ

തുടങ്ങി. ലോകസൃഷ്ടി മാർച്ച് 25-നാണ് നടന്നതെന്നു ചിലർ കണക്കു കൂട്ടി. അതിന്റെ പശ്ചാത്തലത്തിൽ പുതിയ സൃഷ്ടിയും മനുഷ്യാവതാരവും നടന്ന തീയതികൾ കണക്കു കൂട്ടി. അതനുസരിച്ച് ഡിസംബർ 25-നാണ് ക്രിസ്തുവിന്റെ ജനനം നടന്നതെന്ന് ഒരു ധാരണ ഉണ്ടായി.

മിത്രമതത്തിൽ സൂര്യദേവന്റെ ജന്മദിനമായി ആഘോഷിച്ചിരുന്ന ഡിസംബർ 25 പുറജാതികളുടെ വലിയ പെരുനാൾ ആയിരുന്നു. അവരെല്ലാവരും ക്രിസ്ത്യാനികളായപ്പോൾ ആ തീയതി തന്നെ പെരുനാളായി ആഘോഷിക്കുവാൻ അവർക്കു കൂടുതൽ താൽപര്യമുണ്ടായിരുന്നു എന്ന് അനുമാനിക്കാം.

എ.ഡി. 336 മുതൽ ഡിസംബർ 25 ക്രിസ്തുമസ്സായി ആഘോഷിക്കുന്ന പതിവ് ആരംഭിച്ചു. 353-നോ 354-നോ ആദ്യമായി ഡിസംബർ 25 റോമിലെ ക്രിസ്ത്യാനികൾ ക്രിസ്തുമസ്സായി ആഘോഷിച്ചു. നാസ്സിയാൻസിലെ ഗ്രീഗോറിയോസ് എ.ഡി. 378-നും 381-നും ഇടയ്ക്ക് ഡിസംബർ 25 ക്രിസ്തുമസ്സായി ആഘോഷിക്കുന്ന പതിവ് കുസ്തന്തീനോപോലീസിൽ ആരംഭിച്ചു. അതേ കാലഘട്ടത്തിൽ തന്നെ ഈ പെരുനാൾ അന്ത്യോക്യയിലും ആരംഭിച്ചു. അലക്സാന്ത്ര്യയിൽ ഈ പതിവ് ആരംഭിച്ചത് എ.ഡി. 400-നും 432-നും ഇടയ്ക്കാണ്.

### ഉപസംഹാരം

വർഷങ്ങൾ എടുത്ത ഒരു വളർച്ചയും വികാസവും ആണ് സഭയുടെ ആരാധനയും അതിനോടനുബന്ധപ്പെട്ട അനുഷ്ഠാനങ്ങളും. മശിഹായുടെ മനുഷ്യാവതാരവും തന്മൂലമുണ്ടായ രക്ഷയും അടിസ്ഥാനമാക്കിയാണ് ആരാധന ക്രമീകരിക്കപ്പെട്ടിരുന്നത്. അടിസ്ഥാന കാര്യങ്ങളിൽ വ്യത്യാസമില്ലാതെ കാലത്തിനും ദേശത്തിനും അനുസരിച്ചുള്ള മാറ്റങ്ങളും, ഓരോ പ്രദേശത്തിനും അനുയോജ്യമായ പ്രാദേശിക അംശങ്ങളും ആദിമസഭയുടെ ആരാധനയിൽ ഉൾപ്പെട്ടിരുന്നു. യഹൂദ പതിവുകൾ പൂർണ്ണമായും വിട്ടുകളയാതെ കഴിവുള്ളിടത്തോളം ഇടങ്ങളിൽ യഹൂദാരാധനയിലെ ഘടകങ്ങളും ക്രിസ്തീയാരാധനയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

അപ്പോസ്തോലിക കാലം മുതൽ വി. കുർബ്ബാനയ്ക്ക് സഭയുടെ ആരാധനയിൽ കേന്ദ്രസ്ഥാനം ഉണ്ടായിരുന്നു. വിശ്വാസികളുടെ ആത്മീയ വളർച്ചയ്ക്ക് ആരാധനയിലും അനുഷ്ഠാനങ്ങളിലും ഉള്ള സജീവ പങ്കാളിത്തം വളരെ അത്യാവശ്യമായി സഭ ഗണിച്ചിരുന്നു.

## പാഠം 6

# ആദിമ പൗരോഹിത്യസ്ഥാനങ്ങൾ

### ആമുഖം

സഭയിലെ കൂദാശകളുടെ എല്ലാം ആരംഭം ആദിമ നൂറ്റാണ്ടുകളിൽ തന്നെ കാണുവാൻ കഴിയും. വർഷങ്ങളും നൂറ്റാണ്ടുകളും കടന്നുപോയപ്പോൾ അതും കാലദേശാനുസൃതമായ വളർച്ച പ്രാപിച്ചു. വർഷങ്ങളുടെ വളർച്ചയുടെ പരിണിതഫലമാണ് സഭയിലെ ഇന്നത്തെ പൗരോഹിത്യസ്ഥാനങ്ങൾ. ആദിമ കാലത്തുണ്ടായിരുന്ന പൗരോഹിത്യസ്ഥാനങ്ങൾക്ക് കാലാനുസൃതമായ പരിണാമങ്ങളിലൂടെ ഇന്നത്തേതുപോലെ സ്ഥാനമാന ബഹുമാനങ്ങളും അധികാരങ്ങളും കൈവന്നു എന്നു പറയുന്നതായിരിക്കും ഏറെ ശരി.

സഭയിലെ പൗരോഹിത്യസ്ഥാനങ്ങൾ പഴയനിയമ പൗരോഹിത്യത്തിന്റെ തുടർച്ചയായിരുന്നുവെന്ന് പിതാക്കന്മാർ പഠിപ്പിക്കാറുണ്ട്. പല പൗരോഹിത്യസ്ഥാനങ്ങൾക്കും വേദശാസ്ത്രപരമായ അടിസ്ഥാനവും വ്യാഖ്യാനവും ആരംഭകാലം മുതൽതന്നെ പിതാക്കന്മാർ നൽകിയിട്ടുണ്ട്. പാത്രിയർക്കീസ്, മാർപാപ്പാ തുടങ്ങി നാലാം നൂറ്റാണ്ടിനു ശേഷം മാത്രം ഉരുത്തിരിഞ്ഞു വന്നിട്ടുള്ള സ്ഥാനങ്ങൾക്കും, വേദപുസ്തക വേദശാസ്ത്ര അടിസ്ഥാനങ്ങൾ പിൽക്കാലത്ത് നൽകിയിട്ടുണ്ട്.

സഭയിലെ പൗരോഹിത്യസ്ഥാനങ്ങളുടെ വളർച്ചയിൽ ചരിത്രപരവും, സാംസ്കാരികവും, സാമൂഹികവും, രാഷ്ട്രീയവുമായ ഘടകങ്ങൾ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ആദിമ സഭയിലെ പൗരോഹിത്യ സ്ഥാനങ്ങളുടെ വളർച്ചയും വികാസവുമാണ് ഈ പാഠത്തിലെ പരാമർശന വിഷയം.

### അപ്പോസ്തോലിക കാലം

യേശുക്രിസ്തു കഴിഞ്ഞാൽ ആദിമ സഭയിലുണ്ടായിരുന്ന പ്രധാന സ്ഥാനികൾ അപ്പോസ്തോലന്മാരായിരുന്നു. അവർ പന്ത്രണ്ടു പേരുണ്ടായിരുന്നു. അവർ കർത്താവിനാൽ വിളിക്കപ്പെട്ടവരായിരുന്നു (മർക്കോസ് 3.13; മത്തായി 10.1-4; ലൂക്കോസ് 6:14-16; അ. പ്ര. 9:1-18).

അപ്പോസ്തോലന്മാരെ സഭയുടെ അടിസ്ഥാനങ്ങളായി കണക്കാക്കിയിരുന്നു (എഫേ. 4:11; വെളി. 21:14). അവരുടെ ഉറപ്പേറിയ വിശ്വാസത്തിന്മേലാണ് കർത്താവ് തന്റെ സഭയെ പണിതത് (മത്തായി 16.18, 19, 20). കർത്താവായ യേശുക്രിസ്തുവിന്റെ രക്ഷാസുവിശേഷം സർവ്വജാതികളോടും പ്രസംഗിക്കുകയായിരുന്നു അവരുടെ ഏറ്റവും പ്രധാന ദൗത്യം

(മർക്കോസ് 3:14; 16:15; മത്തായി 26:18–20). സ്വർഗ്ഗത്തിലും ഭൂമിയിലും കെട്ടുവാനും അഴിക്കുവാനുമുള്ള സർവ്വ അധികാരങ്ങളും രോഗികളെ സുഖപ്പെടുത്തുകയും മരിച്ചവരെ ഉയിർപ്പിക്കുകയും ചെയ്യുവാനുള്ള നൽവരങ്ങളും അപ്പോസ്തോലന്മാർക്ക് നൽകപ്പെട്ടിരുന്നു (മത്തായി 10:2–9; 16:19; 18:18).

എല്ലാ അപ്പോസ്തോലന്മാർക്കും കർത്താവ് ഒരുപോലെ അധികാരാവകാശങ്ങളും ചുമതലകളും നൽകിയിരുന്നതായാണ് പുതിയനിയമവും ആദിമ സഭാപിതാക്കന്മാരുടെ എഴുത്തുകളും വെളിപ്പെടുത്തുന്നത്. അപ്പോസ്തോലന്മാർ പരസ്പരം ബഹുമാനിക്കുകയും, ആദരിക്കുകയും കർത്താവിന്റെ കാലശേഷം ഒരുമിച്ച് ആലോചിച്ച് സഭയുടെ കാര്യങ്ങൾ നിർവ്വഹിക്കുകയും ചെയ്തുപോന്നു (അപ്പോ. പ്ര. 1:15–25; 6:1–6; 15:22–24).

പത്രോസിനോ മറ്റാർക്കെങ്കിലുമോ മറ്റുള്ള അപ്പോസ്തോലന്മാരുടെ മേൽ എന്തെങ്കിലും അധികാരം ഉണ്ടായിരുന്നതായി പുതിയനിയമത്തിൽ കാണുന്നില്ല. അപ്പോസ്തോലന്മാരെല്ലാവരും തുല്യരെന്നുള്ള നിലയിലാണ് പ്രവർത്തിച്ചിരുന്നത്. എന്നാൽ പത്രോസിനും, കർത്താവിന്റെ സഹോദരൻ യാക്കോബിനും, കർത്താവിന് പ്രിയപ്പെട്ട ശിഷ്യൻ യോഹന്നാനും, പണ്ഡിതനും, വാഗ്മിയും, വാചാലനും ആയിരുന്ന പൗലോസിനും, ആദിമസഭ പ്രത്യേക സ്നേഹാദരവുകളും ബഹുമാനങ്ങളും നൽകിയിരുന്നു. അതൊന്നും അധികാര സ്വഭാവമുള്ളവയായിരുന്നില്ല.

ഓരോ സഭകളും അതതു സഭകളുടെ സ്ഥാപകനായ അപ്പോസ്തോലന് പ്രത്യേക സ്ഥാനങ്ങൾ കൽപിച്ചു കൊടുക്കുകയും, ബഹുമാനാദരവുകൾ നൽകുകയും ചെയ്തിരുന്നു. “നിങ്ങൾക്കു ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാരുണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല; ക്രിസ്തുവേശുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്താൽ ജനിപ്പിച്ചത്” എന്ന് പൗലോസ് ശ്ലീഹാ കൊരിന്ത്യരോട് ചോദിക്കുന്നുണ്ട് (1 കൊരി. 4:15).

പൗലോസ് അപ്പോസ്തോലന് കൊരിന്ത്യസഭയിൽ പ്രത്യേക സ്ഥാനമുണ്ടെന്ന ബോദ്ധ്യത്തിലാണ് അദ്ദേഹം അതു പറഞ്ഞത്. ഓരോ അപ്പോസ്തോലന്മാർക്കും അവരവരുടെ സഭകളെക്കുറിച്ച് ഇതേ വികാരമായിരുന്നു ഉണ്ടായിരുന്നത് എന്നതിനു സംശയമില്ല. പത്രോസിന് പ്രത്യേക അധികാരങ്ങൾ നൽകിയിരുന്നു, മറ്റ് അപ്പോസ്തോലന്മാരുടെ എല്ലാം തലവനായിരുന്നു പത്രോസ് എന്നുള്ള പഠിപ്പിക്കൽ അഞ്ചാം നൂറ്റാണ്ടിനുശേഷം പാശ്ചാത്യ സഭയിൽ ഉണ്ടായി വന്നതാണ്. പൗരസ്ത്യസഭകൾ ഒരു കാലത്തും അതിനു വലിയ പ്രാധാന്യം കൊടുത്തിരുന്നില്ല. അഞ്ചാം നൂറ്റാണ്ടിനു ശേഷമുള്ള രാഷ്ട്രീയ സാഹചര്യങ്ങൾ പാശ്ചാത്യ സഭയുടെ അവകാശവാദങ്ങൾ ശക്തമാക്കുവാൻ സഹായകമായി.

അപ്പോസ്തോലന്മാരെ കൂടാതെ പ്രവാചകന്മാർ, മൂപ്പന്മാർ, ഉപദേഷ്ടാക്കന്മാർ, ശെമ്മാശന്മാർ, ശെമ്മാശിനിമാർ (ശുശ്രൂഷക്കാരികൾ) ആദിയായവരായിരുന്നു ആദിമസഭയിലുണ്ടായിരുന്ന ഇതര സഭാസ്ഥാനികൾ.

പുതിയനിയമ സഭയിലെ പ്രവാചകന്മാർ പഴയനിയമ സഭയിലെപ്പോലെ പരിശുദ്ധാത്മാവിന്റെ പ്രത്യേക നൽവരങ്ങൾ ലഭിച്ചവരായിരുന്നു (എഫേ. 20:25; 3:5; 1 കൊരി. 12:28, 29). പ്രവാചകന്മാർക്കും അപ്പോസ്തോലന്മാരോടൊപ്പം സ്ഥാനമുണ്ടായിരുന്നു (എഫേ. 2:20; 3:5). കള്ള പ്രവാചകന്മാരും പലയിടങ്ങളിലും പ്രത്യക്ഷപ്പെട്ടു (2 പത്രോസ് 2:1).

രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തിൽ മൊണ്ടാനസ് എന്നു പറയുന്ന ആൾ പരിശുദ്ധാത്മാവിന്റെ പ്രത്യേക 'അവതാര'മോ പ്രതിപുരുഷനോ ആണെന്ന് അവകാശപ്പെട്ടു. അദ്ദേഹത്തിന്റെ കൂടെ രണ്ടു പ്രവാചകികളും റൂഹായുടെ പ്രത്യേക നൽവരമുള്ളവരാണെന്നു പറഞ്ഞു. അവരുടെ പഠിപ്പിക്കൽ മൊണ്ടാനിസം എന്നറിയപ്പെടുന്നു. അനേകർ അവരുടെ അനുയായികളായി. സഭാപിതാക്കന്മാരും പ്രാദേശിക സുന്നഹദോസുകളും മൊണ്ടാനസിനെയും കൂട്ടരെയും മുടക്കി. ഇക്കാലത്തിനു ശേഷം പ്രവാചകന്മാരുടെ സംഖ്യ കുറയുകയും കാലക്രമത്തിൽ അതില്ലാതാവുകയും ചെയ്തു.

ആദിമസഭയിലെ ശെമ്മാശന്മാർ പ്രത്യേകമായി തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. അപ്പോസ്തോലന്മാരും സകലരും ചേർന്ന് "ആത്മാവും ജ്ഞാനവും നിറഞ്ഞ നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ" തെരഞ്ഞെടുത്ത് അവരെ സഭയുടെ ശുശ്രൂഷയ്ക്കായി ആക്കിവച്ചു (അപ്പോ. പ്ര. 6:1–6). സ്തേപ്പാനോസ് തുടങ്ങിയ ശെമ്മാശന്മാർ കൃപയും ശക്തിയും നിറഞ്ഞവരായി ജനങ്ങളിൽ 'വലിയ അത്ഭുതങ്ങളും അടയാളങ്ങളും ചെയ്തു.'

ശെമ്മാശന്മാരുടെ സംഖ്യയും സഭയിൽ അനുദിനം വർദ്ധിച്ചു വന്നു. ആദിമസഭയിൽ ശെമ്മാശന്മാരെപ്പോലെ ശെമ്മാശിനിമാരും ഉണ്ടായിരുന്നു. പൗലോസ് ശ്ലീഹാ റോമാ ലേഖനത്തിൽ (റോമർ 16.1) കെംക്രയ സഭയിലെ ശെമ്മാശിനിയായ (ശുശ്രൂഷക്കാരത്തി) ഫേബയെക്കുറിച്ചു പരാമർശിക്കുന്നുണ്ട്.

## എപ്പിസ്കോപ്പാ, കശീശ്ശാ, ശെമ്മാശൻ

അപ്പോസ്തോലന്മാർ ഓരോ പ്രദേശത്തും സഭ സ്ഥാപിച്ചപ്പോൾ യോഗ്യരായ ആളുകളെ ആ സഭയിലെ മൂപ്പന്മാരായും കശ്ശീശ്ശന്മാരായും നിയമിച്ചു (പത്രോസ് 5:1). അപ്പോസ്തോലന്മാരുടെ പിൻഗാമികളായി മൂപ്പന്മാരും കശ്ശീശ്ശന്മാരും എപ്പിസ്കോപ്പന്മാരും പ്രവർത്തിച്ചു (1 തിമൊ.

1:1; 3:1; 4:14; 5:17). കുറെക്കാലം കഴിഞ്ഞപ്പോൾ അപ്പോസ്തോലന്മാർ നിയമിച്ചവർ അവരുടെ പിൻഗാമികളെയും നിയമിച്ചു (2 തിമൊ. 2:2).

അന്ത്യോക്യയിലെ ഇഗ്നാത്തിയോസ്, റോമിലെ ക്ലിമ്മീസ്, തിമോത്തി യോസ്, തീത്തോസ് തുടങ്ങിയവർ അപ്പോസ്തോലന്മാരുടെ പിൻഗാമി കളായി തെരഞ്ഞെടുക്കപ്പെട്ടു നിയമിക്കപ്പെട്ടവരാണ്.

മൂപ്പൻ, കശീശ്ശാ, എപ്പിസ്കോപ്പാ എന്ന മൂന്ന് സ്ഥാനങ്ങളും വ്യത്യസ്ത സാഹചര്യങ്ങളിൽ പുരോഹിതന്മാരെയും ബിഷപ്പന്മാരെയും സൂചിപ്പിക്കുവാൻ ഉപയോഗിച്ചിട്ടുണ്ട് (അപ്പോ. പ്ര. 15:6; 20:17; തീത്തൂസ് 1:5; 1 തിമൊ. 4:14; യാക്കോബ് 5:14; 1 പത്രോസ് 5:1). ഈ സ്ഥാനങ്ങൾ രണ്ടോ മൂന്നോ വ്യത്യസ്ത സ്ഥാനങ്ങളായി അക്കാലത്തു വേർതിരിക്കു കയും മനസ്സിലാക്കുകയും ചെയ്തിരുന്നില്ല. കശ്ശീശ്ശായെ എപ്പിസ്കോ പ്പായെന്നും മൂപ്പനെന്നും മൂപ്പനെ കശ്ശീശ്ശായെന്നും തിരിച്ചും പല അവ സരങ്ങളിലും വിളിച്ചിട്ടുണ്ട്. എപ്പിസ്കോപ്പാ (അഥവാ കശീശ്ശാ), ശെമ്മാ ശൻ എന്നീ രണ്ടു സ്ഥാനങ്ങളായിരുന്നു അപ്പോസ്തോല പ്രവൃത്തിക ളുടെ കാലത്തെ പൗരോഹിത്യശ്രേണിയിൽ പ്രധാനമായുണ്ടായിരുന്നത്.

ഒന്നാം നൂറ്റാണ്ടിന്റെ അവസാനം മുതൽ ശെമ്മാശൻ, കശീശ്ശാ, എപ്പി സ്കോപ്പാ എന്നീ മൂന്ന് പൗരോഹിത്യ സ്ഥാനങ്ങൾ വ്യക്തമായി കാണാം.

റോമിലെ ക്ലിമ്മീസിന്റെയും (എ.ഡി. 80. കൊരിന്ത്യലേഖനം, യുർഗ ൻസ് 1:10, 11; 42:1, 44:1), അന്ത്യോക്യയിലെ ഇഗ്നാത്തിയോസിന്റെയും (എ.ഡി. 110) (ട്രല്ലിയൻസ് ലേഖനം 3:1; സ്മിർന്നാ ലേഖനം 8:1) ലേഖന ങ്ങളിലും അപ്പോസ്തോലന്മാരുടെ പഠിപ്പിക്കൽ (ഡിഡാക്കെ, എ.ഡി. 90) എന്ന ഗ്രന്ഥത്തിലും ശെമ്മാശൻ, കശ്ശീശ്ശ, എപ്പിസ്കോപ്പാ എന്നീ മൂന്ന് വ്യത്യസ്ത സ്ഥാനങ്ങളെപ്പറ്റി പറയുന്നുണ്ട്.

കാലക്രമത്തിൽ ഈ മൂന്ന് വ്യത്യസ്ത സ്ഥാനങ്ങളും പ്രത്യേകമായി എല്ലാ സഭയിലും അംഗീകാരത്തിലായി. അവരുടെ ഓരോരുത്തരുടെയും പ്രത്യേക അധികാരാവകാശങ്ങളും ചുമതലകളും പരസ്പരമുള്ള ബന്ധവും അതോടെ നിർവചിക്കപ്പെട്ടു. പ്രധാനമായും ഭരണപരമായ അധികാരങ്ങൾ നടത്തുന്നതിലുപരി ആദിമസഭയുടെ പൗരോഹിത്യ സ്ഥാനം, കാരിസ്മാറ്റിക്ക് അഥവാ കൂടുതൻ ആത്മീയതലങ്ങളിൽ വ്യാപ രിക്കുന്നവയായിരുന്നു.

സഭയിലെ പൗരോഹിത്യസ്ഥാനങ്ങളുടെ ക്രമീകരണത്തെപ്പറ്റി റോമിലെ ക്ലിമ്മീസ് പറയുന്നത് ഇപ്രകാരമാണ്. "നമ്മൾക്കു വേണ്ടി അപ്പോസ്തോലന്മാർ കർത്താവായ യേശുക്രിസ്തുവിൽ നിന്നു സുവി ശേഷം പ്രാപിച്ചു. ക്രിസ്തു ദൈവത്തിൽ നിന്നും, അപ്പോസ്തോലന്മാർ

ക്രിസ്തുവിൽ നിന്നും ആകുന്നു. ... അവർ അവരുടെ ആദ്യശിഷ്യന്മാരെ ബിഷപ്പന്മാരായും ശെമ്മാശന്മാരായും നിയമിച്ചു." കർത്താവ് അപ്പോസ്തോലന്മാരെയും അപ്പോസ്തോലന്മാർ ബിഷപ്പന്മാരെയും, പുരോഹിതന്മാരെയും അവർ അവരുടെ പിൻഗാമികളെയും നിയമിച്ചുവെന്നാണ് ക്ലിമ്മീസ് പറയുന്നത്.

പുരോഹിതന്മാരുടെയും ബിഷപ്പന്മാരുടെയും അധികാരം അപ്പോസ്തോലന്മാരിൽ നിന്നും അവരുടേതു കർത്താവിൽ നിന്നും ലഭ്യമായതാണെന്ന് ക്ലിമ്മീസ് പറയുന്നു. മോപസുവെസ്റ്റിയായിലെ തിയോഡോർ അഭിപ്രായപ്പെടുന്നത്, അപ്പോസ്തോലന്മാർ ബിഷപ്പന്മാരെ പട്ടം കൊടുത്തു നിയമിച്ചുവെന്നാണ്. 'അനുഗൃഹീതനായ പൗലോസ് തിമോത്തിയോസിനെ ഏഷ്യയുടെ മുഴുവനും, തീത്തൂസിനെ ക്രേത്തിന്റെയും ചുമതല ഏൽപിച്ചു' എന്നാണ് തിയോഡോർ എഴുതുന്നത്.

എന്നാൽ 4-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ലത്തീൻ വേദശാസ്ത്രജ്ഞൻ ജെറോമിന്റെ അഭിപ്രായത്തിൽ ആദിമകാലത്ത് സഭയിൽ കശ്ശീശന്മാരുണ്ടായിരുന്നു. കുർബ്ബാന അർപ്പിക്കുവാൻ ഒന്നിച്ചു കൂടി വന്നപ്പോൾ അവരിൽ പ്രായവും അറിവും കൂടിയ ഒരാളെ കുർബ്ബാന അർപ്പണത്തിനു നേതൃത്വം കൊടുക്കുവാൻ തെരഞ്ഞെടുത്തു. കുർബ്ബാനയുടെ മുഖ്യ കാർമ്മികനോ ആ കർമ്മത്തിന്റെ അദ്ധ്യക്ഷനോ ആയി (Presiding officer) തെരഞ്ഞെടുക്കപ്പെട്ട ആളാണ് എപ്പിസ്കോപ്പാ. അതേപോലെ ആ സമൂഹത്തിന്റെ മുഖ്യ കാര്യദർശിയും എപ്പിസ്കോപ്പാ ആയി. എപ്പിസ്കോപ്പാ എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥം 'മേൽനോട്ടം വഹിക്കുന്ന ആൾ' എന്നാണ്. ഇംഗ്ലീഷിൽ ഇതിന് 'സൂപ്പർവൈസർ' അല്ലെങ്കിൽ 'ഓവർസിയർ' എന്നൊക്കെ പറയാം.

### ഭദ്രാസന എപ്പിസ്കോപ്പന്മാർ

ക്രൈസ്തവസഭയുടെ ആരംഭത്തിൽ റോമാസാമ്രാജ്യത്തിലെ പ്രധാന പട്ടണങ്ങളിലാണ് സുവിശേഷം അറിയിക്കപ്പെട്ടത്. അവിടെ ഇടവകകളും, പിൽക്കാലത്ത് പള്ളികളും സ്ഥാപിതമായി. പട്ടണങ്ങളിൽ നിന്ന് ഓരോ പട്ടണത്തിനും ചുറ്റിലുമുള്ള പ്രദേശങ്ങളിലേക്ക് സുവിശേഷം അറിയിക്കുവാൻ ആളുകൾ പോയി. അവർ പോയത് പട്ടണത്തിലെ എപ്പിസ്കോപ്പായുടെ പ്രത്യേക നിർദ്ദേശപ്രകാരമാണ്. ഓരോ പട്ടണത്തിനു ചുറ്റിലുമുള്ള പ്രദേശങ്ങളിൽ ഇടവകകൾ സ്ഥാപിക്കപ്പെട്ടപ്പോൾ അവയും പട്ടണത്തിലെ എപ്പിസ്കോപ്പായുടെ നിയന്ത്രണത്തിൽ തന്നെ സ്ഥിതി ചെയ്തു. പിൽക്കാലത്ത് അത് എപ്പിസ്കോപ്പായുടെ കീഴിലുള്ള ഒരു ഭദ്രാസനമായി.

രാഷ്ട്രീയ ഭരണസംവിധാനത്തിൽ റോമാസാമ്രാജ്യം പല പ്രവിശ്യകളായും ജില്ലകളായും മറ്റും തിരിക്കപ്പെട്ടിരിക്കുന്നു. ഡയോക്ലിഷ്യൻ ചക്രവർത്തി (284-305) ഭരണസൗകര്യാർത്ഥം റോമാ സാമ്രാജ്യത്തെ പ്രൊവിൻസുകളായും ഓരോ പ്രൊവിൻസുകളെയും പന്ത്രണ്ടു ഭദ്രാസനങ്ങളായും (ജില്ലകളായി) വിഭജിച്ചു. ഓരോ പ്രധാന പട്ടണങ്ങളെയും കേന്ദ്രീകരിച്ചായിരുന്നു ഈ വിഭജനം. അതായത് ഭദ്രാസന കേന്ദ്രങ്ങൾ പ്രധാന പട്ടണങ്ങളായിരുന്നു. ഏകദേശം അതിനു സമാന്തരമായും സമാനമായുമാണ് സഭാ ഭരണസംവിധാനവും ക്രമീകരിക്കപ്പെട്ടത്.

ഭദ്രാസനത്തിലെ പ്രധാന പട്ടണത്തിലെയോ പള്ളിയിലെയോ എപ്പിസ്കോപ്പാ ഭദ്രാസന എപ്പിസ്കോപ്പാ ആവുകയും ഭദ്രാസനത്തിലെ പള്ളികളെല്ലാം അദ്ദേഹത്തിന്റെ കീഴിലാവുകയും ചെയ്തു. കുസ്തന്തീനോസ് രാജാവിന്റെ കാലത്തിനു മുമ്പ് ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെട്ടിരുന്നതിനാൽ സഭയുടെ ഭദ്രാസനങ്ങൾ ശരിയായി സംഘടിപ്പിക്കുവാനോ ഭംഗിയായി കേന്ദ്രീകൃത ഭരണക്രമീകരണങ്ങൾ ചെയ്യുവാനോ സാദ്ധ്യമായിരുന്നില്ല. എന്നാൽ സഭ സ്വതന്ത്രമായപ്പോൾ കേന്ദ്രീകൃതമായ ഭദ്രാസന ഭരണസംവിധാനം സഭയിലും പ്രായോഗികമായി. അഞ്ചാം നൂറ്റാണ്ടോടെ ഈ സംവിധാനം റോമാ സാമ്രാജ്യത്തിലെ സഭയിൽ അങ്ങോളമിങ്ങോളം പ്രചാരത്തിലായി. രാഷ്ട്രീയ ഭരണസംവിധാനത്തിന്റെ അനുകരണമാണ് സഭയിലുണ്ടായത് എന്നത് വളരെ വ്യക്തമാണ്.

## മെത്രാപ്പോലീത്താ

റോമാ സാമ്രാജ്യത്തിലെ പ്രധാനപ്പെട്ട പട്ടണങ്ങളെല്ലാം മെത്രാപ്പോലീത്തൻ സിറ്റികളായിരുന്നു. അവിടുത്തെ ബിഷപ്പുമാരെയാണ് പിൽക്കാലത്ത് മെത്രാപ്പോലീത്തന്മാരെന്നു വിളിക്കുന്നത്. കുസ്തന്തീനോസ് രാജാവ് സഭയ്ക്കു സ്വാതന്ത്ര്യം പ്രഖ്യാപിച്ചതോടെ (എ.ഡി. 313) ബിഷപ്പന്മാരുടെ രാഷ്ട്രീയവും സാമൂഹ്യവുമായ സ്ഥാനമാനങ്ങൾ വർദ്ധിച്ചു. അവർക്കു കൂടുതൽ ആത്മീയവും ലൗകികവുമായ അധികാരാവകാശങ്ങൾ കൈവന്നു.

ചക്രവർത്തി തന്നെ ബിഷപ്പുമാർക്കും, മെത്രാപ്പോലീത്താമാർക്കും രാഷ്ട്രീയവും ഭരണപരവുമായ അധികാരങ്ങളും നൽകി. അവയിൽ ഏറിയപങ്കും മെത്രാപ്പോലീത്താമാർക്ക് ലഭിച്ചു. അവർക്ക് സിവിൽ അധികാരങ്ങളും കൈവന്നു. അവർ സാമ്രാജ്യത്തിന്റെ ഭരണക്രമത്തിലെ തന്നെ ഘടകങ്ങളായി. അഞ്ചാം നൂറ്റാണ്ടോടെ റോമാ സാമ്രാജ്യത്തിലെ സഭയിൽ അനേകം എപ്പിസ്കോപ്പാമാരും പ്രധാന പട്ടണങ്ങളിലെല്ലാം മെത്രാപ്പോലീത്താമാരുമുണ്ടായി.

രാഷ്ട്രീയ ഭരണക്രമത്തിലുള്ളതുപോലെ സഭയിലും ഒരു ഹൈരാർക്കിക്കൽ ഭരണക്രമം നിലവിൽ വന്നു. അതും രാഷ്ട്രീയ ഭരണസംവിധാനത്തിന്റെ വലിയ മാറ്റമില്ലാത്ത അനുകരണമായിരുന്നു. മിക്കവാറും എല്ലാ മെത്രാപ്പോലീത്തൻ ആസ്ഥാനത്തേയും സഭകൾ അപ്പോസ്തോലന്മാർ സ്ഥാപിച്ചവയും തന്മൂലം പുരാതനവും ആയിരുന്നു (ഉദാ: റോം, അന്ത്യോക്യാ, എഫേസൂസ് തുടങ്ങിയവ). വേദവിപരീതങ്ങൾ ഉണ്ടായപ്പോൾ ഈ പുരാതന സഭാകേന്ദ്രങ്ങളിലെ പഠിപ്പിക്കലുകൾ അപ്പോസ്തോലിക പഠിപ്പിക്കലിന്റെ പിന്തുടർച്ചയായി മനസ്സിലാക്കി. അത് ഇവയുടെയും ഇവിടങ്ങളിലെ ബിഷപ്പന്മാരുടെയും പ്രാധാന്യവും പ്രശസ്തിയും വർദ്ധിപ്പിച്ചു.

**പാത്രിയർക്കാ സ്ഥാനം**

മുൻ സൂചിപ്പിച്ചതുപോലെ റോമാ സാമ്രാജ്യം പല സിവിൽ പ്രവിശ്യകളായി വിഭജിക്കപ്പെട്ടിരുന്നു. ഒരു പ്രവിശ്യയിൽ പല ഭദ്രാസനങ്ങളും ഉണ്ടായിരുന്നു. ഒരു പ്രവിശ്യയിലെ മെത്രാപ്പോലീത്താമാരും ബിഷപ്പുമാരും ഒന്നിച്ചു കൂടിവരേണ്ട സാഹചര്യങ്ങൾ പലപ്പോഴും ഉണ്ടായി. ആ അവസരങ്ങളിൽ പ്രവിശ്യ തലസ്ഥാനത്തെ മെത്രാപ്പോലീത്തായ്ക്ക് (341-ലെ അന്ത്യോക്യാ സുന്നഹദോസിന്റെ ഒമ്പതാം കാനോൻ) പ്രധാനമായ ചില സ്ഥാനബഹുമാനങ്ങൾ കൈവന്നു.

പ്രവിശ്യാ മെത്രാന്മാരുടെ സുന്നഹദോസുകളിൽ അദ്ധ്യക്ഷത വഹിക്കുക, തീരുമാനങ്ങൾ പ്രഖ്യാപിക്കുക തുടങ്ങിയവ പ്രവിശ്യാ തലസ്ഥാനത്തെ മെത്രാപ്പോലീത്താമാരുടെ ചുമതലയായി. കാലക്രമേണ സുന്നഹദോസ് തീരുമാനങ്ങൾ വഴിയായോ ചക്രവർത്തിയുടെ വിളംബരം വഴിയായോ പ്രവിശ്യാ തലസ്ഥാനത്തെ മെത്രാപ്പോലീത്തായ്ക്ക് ആ പ്രവിശ്യയിലെ മുഴുവൻ മെത്രാന്മാരുടെയും നേതൃത്വവും മേൽനോട്ടവും ലഭിച്ചു (അന്ത്യോക്യ 341.IX).

റോമാസാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളായിരുന്ന റോം, അലക്സാന്ത്ര്യ, അന്ത്യോക്യ എന്നിവിടങ്ങളിലെ മെത്രാപ്പോലീത്താമാർക്ക് മറ്റു മെത്രാപ്പോലീത്താമാർക്കില്ലാതിരുന്ന ചില പ്രത്യേക അധികാരങ്ങളും സ്ഥാനമാനങ്ങളും ലഭിച്ചു. പട്ടണങ്ങളുടെ പൗരാണികത, രാഷ്ട്രീയ പ്രാധാന്യം, സാമൂഹ്യവും, വിദ്യാഭ്യാസപരവുമായ മുൻഗണന, ക്രൈസ്തവസഭയുടെ അതിപുരാതന കേന്ദ്രങ്ങൾ, അവിടുത്തെ സഭകളുടെ അപ്പോസ്തോലിക പിന്തുടർച്ച തുടങ്ങിയ പല പരിഗണനകളും വെച്ചുകൊണ്ടാണ് ഈ പട്ടണങ്ങളിലെ സഭകൾക്കും അവയിലെ മെത്രാപ്പോലീത്താമാർക്കും മറ്റുള്ളവരേക്കാൾ മുൻഗണന ലഭിച്ചത്.

ഈ മെത്രാപ്പോലീത്താമാർക്ക് അവരുടെ ആസ്ഥാനങ്ങൾക്കു ചുറ്റുമുള്ള വിശാലമായ പ്രദേശങ്ങളുടെമേൽ സഭാപരവും അല്ലാത്തതുമായ ഭരണാധികാരങ്ങൾ ലഭിച്ചു. ഇവരെ മെത്രാപ്പോലീത്താ എന്നോ പ്രധാന മെത്രാപ്പോലീത്താ എന്നോ മേലദ്ധ്യക്ഷൻ എന്നോ വിളിച്ചിരുന്നു. 325-ൽ കൂടിയ നിഖ്യാ സുന്നഹദോസ് റോമാ സാമ്രാജ്യത്തിലെ പ്രമുഖ സഭാകേന്ദ്രങ്ങളെ അംഗീകരിക്കുകയും റോം, അലക്സാന്ത്ര്യ, അന്ത്യോക്യ എന്നിവിടങ്ങളിലെ മെത്രാപ്പോലീത്താമാരെ പ്രധാന മേലദ്ധ്യക്ഷന്മാരായി ഗണിക്കുകയും ചെയ്തു.

നിഖ്യാ സുന്നഹദോസിന്റെ ആറാം കാനോനിൽ കാണുന്നത് ഇപ്രകാരമാണ് "അലക്സാന്ത്ര്യയിലെ ബിഷപ്പിന് ഈജിപ്റ്റിലും ലിബിയായിലും പെന്റാപോലീസിലും ഉള്ള സഭകളുടെ മേൽനോട്ടം നൽകുന്ന പുരാതന പതിവു നിലനിൽക്കട്ടെ. റോമിലെ പതിവും ഇതു തന്നെ. അതുപോലെ അന്ത്യോക്യയ്ക്കും മറ്റു പ്രവിശ്യകൾക്കും ലഭിച്ചിരിക്കുന്ന അധികാരങ്ങളും നിലനിൽക്കട്ടെ" (നിഖ്യാ 6 യുർഗൻസ് I.283). നിഖ്യാ സുന്നഹദോസ് റോമിനും അന്ത്യോക്യയ്ക്കും അലക്സാന്ത്ര്യയ്ക്കും പുതിയതായി എന്തെങ്കിലും അധികാരങ്ങൾ നൽകുന്നില്ല. പ്രവിശ്യാ തലസ്ഥാനങ്ങളിലെ ബിഷപ്പന്മാർക്ക് അവരുടെ ചുറ്റുമുള്ള പ്രദേശങ്ങളിലുണ്ടായിരുന്ന അധികാരങ്ങൾ നിഖ്യാ സുന്നഹദോസ് അംഗീകരിച്ചു കൊടുക്കുന്നു. ഈ തീരുമാനപ്രകാരം റോമിനോടു ചേർന്നു കിടന്ന പ്രദേശങ്ങളിലെ സഭയുടെ മേൽ റോമിനുണ്ടായിരുന്ന അധികാരങ്ങളും, അലക്സാന്ത്ര്യയിലെ ബിഷപ്പിന് ലിബിയ, പെന്റാപോലീസ് തുടങ്ങിയ പ്രദേശങ്ങളിലെ സഭകളുടെ മേലുള്ള അധികാരവും അന്ത്യോക്യയോടു ചേർന്നു കിടന്നിരുന്ന ഇടവകകളുടെ മേൽ അവിടുത്തെ ബിഷപ്പിനുണ്ടായിരുന്ന അധികാരങ്ങളും നിഖ്യാ സുന്നഹദോസ് അംഗീകരിച്ചു.

നിഖ്യാ സുന്നഹദോസിന്റെ തീരുമാനം വളരെ വ്യക്തവും സുന്നഹദോസിന്റെ കാനോനുകൾ ഇന്നു ലഭ്യവുമാണ്. എന്നാൽ അതിനു വിരുദ്ധമായാണ് ഹൂദായകാനോനിൽ കാണുന്നത്. ഹൂദായ കാനോന്റെ 7-ാം അദ്ധ്യായം ഒന്നാം ഖണ്ഡികയിൽ ഇങ്ങനെ പറയുന്നു. "ലോകത്തിലെ നാല് ദിക്കുകളുടെ സംഖ്യ അനുസരിച്ച് പാത്രിയർക്കീസന്മാർ നാലു പേരുണ്ടായിരിക്കണം. എല്ലാവരുടെയും പ്രധാന തലവൻ റോമായിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ അലക്സാന്ത്ര്യയിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ എഫേസോസിൽ നിന്ന് പാത്രിയർക്കാ സ്ഥാനം അങ്ങോട്ടു മാറ്റപ്പെടുകയും പുതിയ റോമാ എന്ന് നാമകരണം ചെയ്യപ്പെടുകയും ചെയ്തിട്ടുള്ള കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ പൗരസ്ത്യദേശം മുഴുവനിലും അധികാരമുള്ള അന്ത്യോക്യയിലെ പാത്രിയർക്കീസും ആയിരിക്കണം.

പീലിപ്പോസ് കേസറിയായിലെ മെത്രാപ്പോലീത്തായുടെ അധികാരത്തിനു വിധേയമായി എപ്പിസ്കോപ്പാ സ്ഥാനമുണ്ടായിരുന്ന ഊർശ്ലേമിന് ഇനി മേലാൽ അഞ്ചാമത്തെ പാത്രിയർക്കീസ് എന്ന ബഹുമതി ഉണ്ടായിരിക്കേണ്ടതും, അവിടുത്തെ മേലധികാരം കേസരിയായിലെ മെത്രാപ്പോലീത്തായ്ക്ക് ഇനിമേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യ ദേശത്ത് മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്ന് പ്രസ്താവിക്കപ്പെടുകയും ചെയ്യണം. പാശ്ചാത്യരുടെ സുന്നഹദോസിൽ അദ്ദേഹം സന്നിഹിതനാവുമ്പോൾ എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മേലായി, ഊർശ്ലേം പാത്രിയർക്കീസിന്റെ കൂടെ അദ്ദേഹത്തിനുള്ള ഇരിപ്പിടം ക്രമീകരിക്കണം" (ഹൂദായ 7:1). ഇത് നിഖ്യാ സുന്നഹദോസിന്റെ തീരുമാനമായാണ് ഹൂദായകാനോനിൽ പറയുന്നത്. എന്നാൽ നിഖ്യാ സുന്നഹദോസ് ഇപ്രകാരം ഒരു തീരുമാനം ചെയ്തതായി സുന്നഹദോസിന്റെ കാനോനുകളിലോ അക്കാലത്തെ ചരിത്രഗ്രന്ഥങ്ങളിലോ കാണുന്നില്ല. വ്യാജനിർമ്മിതമായ അറബി കാനോനുകളിൽ നിന്നാണ് ബാർ എബ്രായ ഈ ഭാഗം ഹൂദായ കാനോനിൽ എടുത്തു ചേർത്തിരിക്കുന്നത്. അറബികാനോനെക്കുറിച്ച് കൂടുതൽ വിവരങ്ങൾക്ക് വി. സി. ശമുവേലച്ചൻ രചിച്ച "മലങ്കര അന്ത്യോക്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ" എന്ന പുസ്തകത്തിലെ രണ്ടാമദ്ധ്യായം കാണുക (മലങ്കരസഭാദീപം പ്രസിദ്ധീകരണം, കോട്ടയം).

381-ൽ കൂടിയ കുസ്തന്തീനോപോലീസിലെ സുന്നഹദോസ് കുസ്തന്തീനോപോലീസിലെ എപ്പിസ്കോപ്പായ്ക്കും ഇതേ അധികാരാവകാശങ്ങളും സ്ഥാനബഹുമാനങ്ങളും നൽകി. പ്രസ്തുത സുന്നഹദോസിന്റെ മൂന്നാമത്തെ കാനോൻ ഇപ്രകാരമാണ്. "കുസ്തന്തീനോപോലീസിലെ ബിഷപ്പിന് റോമിലെ ബിഷപ്പിനു ശേഷം മുൻഗണന ഉണ്ടായിരിക്കണം. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിന്റെ ആസ്ഥാനം പുതിയ റോം ആണ്."

ഇങ്ങനെ നാലാം നൂറ്റാണ്ടിന്റെ അവസാനത്തോടെ റോമാ സാമ്രാജ്യത്തിലെ നാലു സഭാതലവന്മാർക്ക് പ്രത്യേകം സ്ഥാനബഹുമാനങ്ങൾ ലഭിക്കുന്നു. മതപരവും വേദശാസ്ത്രപരവുമായ കാരണങ്ങളാൽ അവരുടെ ആസ്ഥാനങ്ങൾക്കുള്ള രാഷ്ട്രീയ പ്രാധാന്യമാണ് അവിടങ്ങളിലെ ബിഷപ്പന്മാരെ പ്രധാന സ്ഥാനത്തേക്കുയർത്തുന്നതിനുള്ള പ്രധാന കാരണം. കൽക്കദൂന സുന്നഹദോസിന്റെ 28-ാം കാനോൻ കുസ്തന്തീനോപോലീസിന്റെ പ്രാധാന്യത്തെക്കുറിച്ച് വീണ്ടും പ്രസ്താവിക്കുന്നുണ്ട്. അതിപ്രകാരമാണ് "... സാമ്രാജ്യത്തിന്റെ തലസ്ഥാനമാകയാൽ പിതാക്കന്മാർ പുരാതന റോമാ പട്ടണത്തിന് വിശേഷാധികാരങ്ങൾ നൽകി. അതേ ലക്ഷ്യത്തോടുകൂടി ഏറ്റവും ഭക്തരായ 150 മെത്രാന്മാർ പുതിയ

റോമിലെ പരിശുദ്ധ സിംഹാസനത്തിനും തത്തുല്ല്യമായ വിശേഷാധികാരങ്ങൾ നൽകി. രാജാധികാരത്താലും, സെനറ്റിനാലും ബഹുമാനിക്കപ്പെടുകയും, പുരാതനമായ റോമിനു തുല്യമായ വിശേഷാധികാരങ്ങൾ അനുവദിക്കുകയും ചെയ്യുന്ന നഗരം സഭാകാര്യങ്ങളിലും റോമിന്റെ നിലയിലേക്ക് ഉയർത്തപ്പെടുകയും അതിനുശേഷം അടുത്ത സ്ഥാനം ഉണ്ടായിരിക്കുകയും വേണമെന്ന് പിതാക്കന്മാർ നിശ്ചയിച്ചു...."

ആദ്യമൊക്കെ പ്രധാന പട്ടണങ്ങളിലെ മേലദ്ധ്യക്ഷന്മാരെ ബിഷപ്പന്മാരെന്നാണു വിളിച്ചിരുന്നത്. പിന്നീട് അവരെ മെത്രാപ്പോലീത്തന്മാർ എന്നു വിളിക്കുവാൻ തുടങ്ങി. അഞ്ചാം നൂറ്റാണ്ടോടെ ഇവരെ പാത്രിയർക്കീസ് എന്ന സ്ഥാനപ്പേരോടെ വിളിക്കുവാൻ തുടങ്ങി. എല്ലാ പാത്രിയർക്കീസന്മാരും തുല്യ അധികാരാവകാശങ്ങൾ ഉള്ളവരും അതതുസഭകളുടെ തലവന്മാരും അതാതു പ്രദേശങ്ങളിലെ പ്രധാന മേലദ്ധ്യക്ഷന്മാരും ആയിരുന്നു. ചില സഭകളുടെ പ്രത്യേക സാഹചര്യത്തിൽ പാത്രിയർക്കീസന്മാർ കൂടുതൽ അധികാരങ്ങൾ കരസ്ഥമാക്കുകയും ചെയ്തിട്ടുണ്ട്.

പാത്രിയർക്കീസ് എന്ന വാക്കിന്റെ അർത്ഥം പ്രധാന പിതാവ് എന്നാണ്. പാറ്റീർ (പിതാവ്) ആർക്കീസ് (ഭരണാധികാരി) എന്ന രണ്ടു ഗ്രീക്കു പദങ്ങളിൽ നിന്നാണ് ഇത് ഉണ്ടായത്. ഒരു കുടുംബത്തിന്റേയോ വംശത്തിന്റേയോ, വർഗ്ഗത്തിന്റേയോ നേതൃത്വം വഹിക്കുന്ന ആളാണ് പാത്രിയർക്കീസ്. ഗോത്രപിതാക്കന്മാരായ അബ്രഹാമും ഇസഹാക്കും യാക്കോബും യാക്കോബിന്റെ പന്ത്രണ്ടു മക്കളും പാത്രിയർക്കീസന്മാർ എന്നാണറിയപ്പെടുന്നത്.

ദേശീയസഭയുടെ നേതൃത്വം വഹിക്കുന്ന പലരും അഞ്ചാം നൂറ്റാണ്ടു മുതൽ പാത്രിയർക്കീസ് എന്ന പേരിൽ അറിയപ്പെടുവാൻ തുടങ്ങി. സുന്നഹദോസ് തീരുമാനം വഴിയും രാഷ്ട്രീയ കാരണങ്ങൾ വഴിയും ഇവർക്ക് പ്രത്യേക അവകാശാധികാരങ്ങൾ ലഭ്യമായി. കാലക്രമേണ ഇവരുടെ ചുറ്റുമുള്ള പ്രദേശങ്ങളിലെ സഭകളുടെ മേലും മെത്രാന്മാരുടെ മേലും ഇവർ അധികാരങ്ങൾ നേടിയെടുത്തു.

ആറാം നൂറ്റാണ്ടു മുതൽ ഈ അധികാര കേന്ദ്രീകരണ പ്രക്രിയ ധൃതഗതിയിൽ മുന്നേറിക്കൊണ്ടിരുന്നു. മദ്ധ്യശതകങ്ങളോടെ ചില പാത്രിയർക്കീസന്മാരുടെ അധികാരം അതിന്റെ ഉച്ചസ്ഥായിലെത്തിച്ചേർന്നു. അക്കാലത്തു തങ്ങളുടെ ചുറ്റുമുള്ള സഭകളിൽ മാത്രമല്ല, മറ്റു പ്രദേശങ്ങളിലെ സഭകളിലും തങ്ങൾക്കധികാരമുണ്ടെന്ന് അവർ അവകാശപ്പെടുകയും അത് അധികാര വടംവലികളിലേക്കും കലഹങ്ങളിലേക്കും നയിക്കുകയും ചെയ്തു. മദ്ധ്യശതകങ്ങൾക്കു ശേഷം പ്രധാനമായും

രാഷ്ട്രീയ കാരണങ്ങൾകൊണ്ടു തന്നെ പല പാത്രിയർക്കീസന്മാരുടെയും അധികാരങ്ങൾ ക്ഷയിക്കുകയും ചെയ്തു.

**കാതോലിക്കോസ്**

പാത്രിയർക്കാസ്ഥാനം പോലെ തന്നെയുള്ള ഒരു സ്ഥാനമാണ് കാതോലിക്കാ സ്ഥാനം.

കാത്-ഹോലിക്കോസ് (Kath-Holikos) എന്ന ഗ്രീക്കു പദങ്ങളിൽ നിന്നാണ് കാതോലിക്കോസ് എന്ന പദമുണ്ടായിരിക്കുന്നത്. പൊതുവിന്റെ ആൾ (General Primate) എന്നാണ് ഈ വാക്കിന്റെ അർത്ഥം. റോമാ സാമ്രാജ്യത്തിനുള്ളിലെ സഭാതലവന്മാരെ പാത്രിയർക്കീസ് എന്നു വിളിച്ചിരുന്നെങ്കിൽ റോമാ സാമ്രാജ്യത്തിനു പുറത്തുണ്ടായിരുന്ന സഭാതലവന്മാരെ കാതോലിക്കോസ് എന്നാണ് വിളിച്ചിരുന്നത്. കാതോലിക്കാ സ്ഥാനം പാത്രിയർക്കാ സ്ഥാനത്തേക്കാൾ ഒട്ടും കുറവുള്ള സ്ഥാനമല്ല. ഒരിക്കലും കാതോലിക്കാ സ്ഥാനം പാത്രിയർക്കാ സ്ഥാനത്തിനു കീഴിൽ വരികയോ, അധികാരാവകാശങ്ങളുടെ കാര്യത്തിൽ പിന്നിൽ നിൽക്കുകയോ ചെയ്തിട്ടില്ല. റോമാ സാമ്രാജ്യത്തിലെ സഭാതലവന്മാരായിരുന്ന പാത്രിയർക്കീസന്മാർക്ക് അതതു സഭകളിൽ ഉണ്ടായിരുന്ന എല്ലാ അധികാരാവകാശങ്ങളും കാതോലിക്കാമാർക്ക് അവരവരുടെ സഭകളിലുണ്ടായിരുന്നു. ആദിമസഭയിൽ പാത്രിയർക്കാസ്ഥാനം ഉണ്ടായ കാലഘട്ടത്തിൽ തന്നെ പേർഷ്യ, അർമ്മീനിയ, ജോർജ്ജിയ എന്നീ സഭകളിൽ കാതോലിക്കാ സ്ഥാനവും ഉണ്ടായി.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഉണ്ടായിരുന്ന ഒന്നാണ് മഫ്രിയാന സ്ഥാനം. വർദ്ധിപ്പിക്കുന്നവൻ, ഫലം തരുന്നവൻ എന്നൊക്കെയാണ് മഫ്രിയാന എന്ന വാക്കിന്റെ അർത്ഥം. അന്ത്യോക്യൻ സുറിയാനി സഭാതലവനായിരുന്ന പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിൽപ്പെട്ട കുറെ വിശ്വാസികൾ പേർഷ്യൻ സാമ്രാജ്യത്തിൽ അധിവസിക്കുന്നുണ്ടായിരുന്നു. അവരുടെ തലവനായി പാത്രിയർക്കീസിന്റെ കീഴിൽ പ്രവർത്തിക്കുന്ന സ്ഥാനിയെയാണ് ഏഴാം നൂറ്റാണ്ടു മുതൽ മഫ്രിയാന എന്നു വിളിച്ചു വന്നത്.

പാത്രിയർക്കാ സ്ഥാനവും കാതോലിക്കാ സ്ഥാനവും പരിപൂർണ്ണ സ്വതന്ത്ര സ്ഥാനങ്ങളായിരുന്നു. കാതോലിക്കാ ഏതെങ്കിലും പാത്രിയർക്കീസിന്റെ കീഴിലോ പാത്രിയർക്കീസ് ഏതെങ്കിലും കാതോലിക്കോസിന്റെ കീഴിലോ വന്നിട്ടില്ല. എന്നാൽ മഫ്രിയാന സ്ഥാനം ആരംഭകാലം മുതൽതന്നെ അന്ത്യോക്യാ പാത്രിയർക്കീസിനോടുള്ള വിധേയത്വത്തിലും പാത്രിയർക്കീസിന്റെ നിയന്ത്രണാധികാരത്തിലും നിലനിന്നിരുന്ന ഒരു സ്ഥാനമാണ്.

## പാത്രിയർക്കാ സ്ഥാനങ്ങളുടെ വളർച്ച

325-ലെയും 381-ലെയും സുന്നഹദോസുകൾ റോം, റോമാസാമ്രാജ്യത്തിലെ അലക്സാന്ത്ര്യ, കുസ്തന്തീനോപോലീസ് എന്നിവിടങ്ങളിലെ ബിഷപ്പന്മാർക്കു പാത്രിയർക്കാസ്ഥാനം നൽകിയതുപോലെ 451-ലെ കൽക്കദൂനാ സുന്നഹദോസ് യെറുശലേമിലെ ബിഷപ്പിനും പാത്രിയർക്കാ സ്ഥാനം നൽകി. ഇങ്ങനെ അഞ്ചാം നൂറ്റാണ്ടിൽ റോമാ സാമ്രാജ്യത്തിലെ സഭയിൽ അഞ്ചു പാത്രിയർക്കാ സ്ഥാനങ്ങളുണ്ടായിരുന്നു.

അലക്സന്ത്ര്യയിലെ പാത്രിയർക്കീസിന്റെ സ്ഥാനമാണ് ആദ്യകാലങ്ങളിൽ വളർച്ചയും പ്രാബല്യവും പ്രാപിച്ചത്. വേദശാസ്ത്രപരമായ ചർച്ചകളും, സംവാദങ്ങളും വളർച്ചയും ഏറ്റവും കൂടുതലുണ്ടായത് അലക്സന്ത്ര്യയിലാണ്. അത് അവിടുത്തെ പാത്രിയർക്കാസ്ഥാനത്തിന്റെ വളർച്ചയ്ക്കും കാരണമായി. എന്നാൽ അഞ്ചാം നൂറ്റാണ്ടിലുണ്ടായ ക്രിസ്തുശാസ്ത്ര സംവാദങ്ങളും തന്മൂലമുണ്ടായ പിരിവുകളും അലക്സന്ത്ര്യയിലെ പാത്രിയർക്കാസ്ഥാനത്തെ തന്നെ തളർത്തി. അതേ കാരണങ്ങൾ കൊണ്ടു തന്നെ അന്ത്യോക്യയും യെറുശലേമും ക്ഷയിച്ചു.

അഞ്ചാം നൂറ്റാണ്ടിനുശേഷം രാഷ്ട്രീയ പിന്തുണയോടു കൂടി കുസ്തന്തീനോപോലീസിലെ പാത്രിയർക്കാസ്ഥാനം കൂടുതൽ ശക്തി പ്രാപിച്ചു. അഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടെ എക്യുമെനിക്കൽ പാത്രിയർക്കീസ് അഥവാ സാർവ്വത്രിക പാത്രിയർക്കീസ് എന്ന ഒരു സ്ഥാനം കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസിനു ചക്രവർത്തിയിൽ നിന്നും ലഭിച്ചു. അക്കാക്കിയോസ് (472-488) പാത്രിയർക്കീസാണ് എക്യുമെനിക്കൽ പാത്രിയർക്കീസ് എന്ന സ്ഥാനനാമം സ്വീകരിച്ച ആദ്യത്തെ ആൾ.

പതിനൊന്നാം നൂറ്റാണ്ടിനുശേഷം രാഷ്ട്രീയ കാരണങ്ങളാൽ തന്നെ കുസ്തന്തീനോപോലീസിലെ പാത്രിയർക്കാസ്ഥാനം ക്ഷയിക്കുവാൻ തുടങ്ങി. 1453-ൽ തുർക്കികൾ കുസ്തന്തീനോപോലീസ് പിടിച്ചെടുത്തതോടെ 451-ലെ കൽക്കദൂനാ സുന്നഹദോസിനു ശേഷം സഭയിൽ പിളർപ്പുണ്ടായി കിഴക്കൻ സഭകളെല്ലാം രണ്ടായി പിരിഞ്ഞു. തന്മൂലം സുന്നഹദോസിനെ സ്വീകരിക്കുകയും നിരാകരിക്കുകയും ചെയ്യുന്ന രണ്ട് സഭാനേതൃത്വങ്ങൾ അഥവാ പാത്രിയർക്കാസ്ഥാനങ്ങൾ എല്ലായിടത്തും ഉണ്ടായി. അലക്സാന്ത്ര്യ, അന്ത്യോക്യ, യറുശലേം എന്നീ ഓരോ സ്ഥലങ്ങളിലും പരസ്പരം മത്സരിക്കുന്ന രണ്ടോ അതിലധികമോ പാത്രിയർക്കീസന്മാർ ഉണ്ടായി. അവയിൽ പലതും വീണ്ടും ഭിന്നിച്ച സ്ഥിതിയിൽ ഇന്നും നിലനിൽക്കുന്നു. ഭിന്നിച്ചു നിൽക്കുന്നവയെല്ലാം ഒരുപോലെ പുരാതന പാത്രിയർക്കാസ്ഥാനത്തിന്റെ പിന്തുടർച്ച അവകാശപ്പെടുന്നുമുണ്ട്.

റോമാസാമ്രാജ്യത്തിലെ മറ്റു പാത്രിയർക്കാസ്ഥാനങ്ങൾക്കുണ്ടായ ഗതി റോമിലെ പാത്രിയർക്കീസിനുണ്ടായില്ല. 'പാപ്പാ' എന്ന പേരാർജ്ജിച്ച് അഞ്ചാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ റോമിലെ പാത്രിയർക്കാസ്ഥാനം വളരുവാൻ തുടങ്ങി. പിതാവ് എന്ന അർത്ഥമാണ് 'പാപ്പാ' എന്ന വാക്കിനുള്ളത്. റോമാസാമ്രാജ്യത്തിലെ പടിഞ്ഞാറൻ പ്രദേശങ്ങളിലുണ്ടായിരുന്ന അനുകൂലമായ രാഷ്ട്രീയ സാഹചര്യം റോമിലെ പാപ്പാസ്ഥാനത്തെ വളർത്തി.

റോമൻസഭയുടെ മിഷനറി പ്രവർത്തനങ്ങൾ കൊണ്ട് പാശ്ചാത്യ നാട്ടിൽ (യൂറോപ്പ്) സഭ വ്യാപിച്ചതുകൊണ്ട് ആ സഭകളെല്ലാം റോമാ പാപ്പായുടെ അധികാരത്തിൻകീഴിലാണ് ഉടലെടുത്തത്. അതുകൊണ്ടു തന്നെ പാശ്ചാത്യസഭകളിലെല്ലാം പാപ്പായുടെ അധികാരം വ്യാപിക്കുകയും, വലിയ ഒരു ക്രൈസ്തവസമൂഹത്തിന്റെ തലവനായി പാപ്പാ ഉയർത്തപ്പെടുകയും ചെയ്തു. പാശ്ചാത്യനാട്ടിലെ പ്രത്യേക രാഷ്ട്രീയ സാഹചര്യങ്ങളുടെ ഫലമായി രാജാക്കന്മാർക്കുണ്ടായിരുന്നതിനെക്കാൾ കൂടുതൽ അധികാരാവകാശങ്ങൾ മദ്ധ്യശതകങ്ങളിൽ റോമിലെ പാപ്പാമാർ നേടിയെടുത്തു.

**ഉപസംഹാരം**

ഒന്നാം നൂറ്റാണ്ടു മുതൽ അഞ്ചാം നൂറ്റാണ്ടു വരെയുള്ള സഭാധികാര സ്ഥാനങ്ങളുടെ ക്രമാനുഗതമായ വളർച്ചയാണ് പാത്രിയർക്കാസ്ഥാനത്തിൽ വന്നു നിൽക്കുന്നത്. രാഷ്ട്രീയവും സാമൂഹ്യവും മതപരവുമായ കാരണങ്ങൾ അതിന്റെ പിന്നിലുണ്ടെന്നു നാം കണ്ടു. പ്രധാനമായും രാഷ്ട്രീയ കാരണങ്ങളാണ് ആദിമുതലേ മെത്രാപ്പോലീത്തന്മാരുടെയും പാത്രിയർക്കീസന്മാരുടെയും അധികാരസ്ഥാന വളർച്ചയ്ക്കു പിന്നിലുള്ളത്. എങ്കിലും അതിന് വേദപുസ്തകാടിസ്ഥാനവും വേദശാസ്ത്രപരമായ വ്യാഖ്യാനവും പിൽക്കാലത്ത് നൽകപ്പെട്ടിട്ടുണ്ട്. എല്ലാ പാത്രിയർക്കാസ്ഥാനവും ഏതെങ്കിലും അപ്പോസ്തോലന്റെ പിന്തുടർച്ചയും അവകാശപ്പെടുന്നുമുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ ചില പ്രത്യേക അധികാരാവകാശങ്ങൾ പല പാത്രിയർക്കീസന്മാരും അവകാശപ്പെട്ടിട്ടുമുണ്ട്.

റോമാസാമ്രാജ്യത്തിന്റെ ആദിമകാലത്ത് പാത്രിയർക്കേറ്റുകൾ ഉണ്ടായതുപോലെ പിൽക്കാലത്തും രാഷ്ട്രീയവും സഭാപരവുമായ കാരണങ്ങളാൽ റോമാ സാമ്രാജ്യത്തിനു പുറത്തും പല പാത്രിയർക്കേറ്റുകൾ ഉണ്ടായി. എ.ഡി. 300-നോടടുത്തു പേർഷ്യയിലും അക്കാലഘട്ടത്തിൽ തന്നെ അർമ്മീനിയായിലും, ജോർജിയായിലും എ.ഡി. 917-ൽ ബൾഗേറിയൻ സഭയിലും, 1589-ൽ റഷ്യയിലും, 1912-ൽ ഇന്ത്യയിലും, 1959-ൽ എത്യോപ്യയിലും പാത്രിയർക്കാസ്ഥാനങ്ങൾ ഉണ്ടായി. ഇതൊക്കെ അതതു സഭകളിലെ അധികാരസ്ഥാനത്തിന്റെ വളർച്ചയാണ്.

റോമാസാമ്രാജ്യത്തിലെ സഭകളിൽ പാത്രിയർക്കാസ്ഥാനങ്ങളുണ്ടായത് ആ സാമ്രാജ്യത്തിലെ സഭകളുടെ സുന്നഹദോസ് തീരുമാനപ്രകാരമാണ്. ഓരോ സഭയിലും പുതിയ പാത്രിയർക്കേറ്റുകളുണ്ടാക്കുന്നത് അതതു സഭകളുടെയോ അവയുമായി ബന്ധപ്പെട്ട സഭകളുടെയോ സുന്നഹദോസ് തീരുമാനപ്രകാരമാണ്. ഏതുകാലത്തും ഏതു സഭയിലും പാത്രിയർക്കേറ്റുകൾ ഉണ്ടാകുവാനുള്ള സാദ്ധ്യതയും തള്ളിക്കളയുവാൻ സാധിക്കുകയില്ല. പ്രധാനമായും അതതു സഭകളാണ് അതു തീരുമാനിക്കേണ്ടത്.

ബിഷപ്പന്മാരുടെ അധികാരമാണ് മെത്രാന്മാരുടെ അധികാരമായി വളരുന്നത്. അതാണ് പിന്നീട് പാത്രിയർക്കീസന്മാരുടെ അധികാരമായി വികസിക്കുന്നത്. ഓരോ പാത്രിയർക്കീസിന്റെയും അധികാരം അദ്ദേഹത്തിന്റെ സഭയിൽ മാത്രമുള്ളതാണ്. അദ്ദേഹത്തിന്റെ സഭയുടെ പുറത്തുള്ള ഒരു സഭയിലേക്കും പാത്രിയർക്കീസിന്റെ അധികാരം വ്യാപിക്കുന്നില്ല. അതിന് ഏതെങ്കിലും പാത്രിയർക്കീസന്മാർ ശ്രമിച്ചിട്ടുള്ളപ്പോഴെല്ലാം അത് കലഹങ്ങളിലേക്കും ഭിന്നതകളിലേക്കും നയിച്ചിട്ടുണ്ട്.

# BIBLIOGRAPHY


1. Bettenson H. - Documents of the Christian Church.
2. Bethune Baker J. F. - An Introduction to the Early History of Christian doctrine to the time of the council of Chalcedon, London.1933.
3. Bethune Baker J. F - Nestorius His teaching. A fresh examination of the evidenc, Cambridge, 1903.
4. Bainton R. H. - The Penguin History of Christianity, Vol. 1.
5. Cairns B. E. - Christianity through the centuries, Zondervan, 1973.
6. Duschene L. - Early History of the Christian Church.
7. Danielou J. - The Theology of Jewish Christianity, Vol. 2 in History of Early Christian Doctrine, London, 1964.
8. Danielou Jean - History of Early Christian Doctrines (Vol. 1 & 2).
9. H. Edward Symonds C. R - "The Blessed Virgin Mary"; Article in the Church Quarterly Review, Jan-March 1960, SPCK, London, 1960 (83088).
10. Foakes Jackson. F. J. - Creeds and Councils - Article in the Outline of Christianity, Vol. II, Builders of the church (91-102), The John C. Winston Co, Chicago, 1926.
11. FraderickHood - Core of the Incarnation - Article in the Church Quarterly Review July-Sept. 1960, SPCK, London, pp. 281-292.
12. Frend W. H. C. - The Rise of the Monophysite Movement, Chapters in the history of the church in the 5th and 6th centuries, Cambridge, 1972.

13. Frend W. H. C. - The Donatish Church.

14. Grillmeier A. - Christ in Christian Tradition, NewYork, 1965.

15. Frend W. H. C. - Saints and Sinners in the Early Church, Darton, Longman and Todd, London, 1985.

16. Herbert N. Relton - A Study in Christology, SPCK, London, 1917.

17. Hefele C. J. - History of the Councils of the Church, Edinburgh, 1896.

18. Han von Comenhausen - Tradition and Life in the Church, Collins, London, 1968.

19. Henry Bettenson - Doctrines of Christian Church, Oxford Univ. press, London, 1950 (1943).

20. W. P. Harris - A History of the Christian Church of First 6c, CLS, Madras, 1975.

21. James Hastings - Encyclopaedia of Religion and Ethics Vol. IV, T & T Clark, New York, 1935 (Councils and Synods).

22. Jurgens William A. - The Faith of the Fathers 3 volumes, TPI, Bangalore, 1984.

23. Kelly J. N. D. - Early Christian Doctrines, ASC Black, London, 1985 (1958).

24. Latourett K. S. - A History of the Expansion of Christianity Vol. 1.

25. Mar Aprem - The Council of Ephesus 431, Mar Narsai press, Trichur, 1978.

26. Moffet S. H. - A History of Christianity in Asia Vol. 1, New York, 1998.

27. Nicene and Post Nicene Fathers - First Series.

28. Nicene and Post Nicene Fathers - Second Series.

29. Philip T. V. - East of the Euphrates; Early Christianity in Asia, CSS & ISPCK, Delhi, 1998.

30. Stevenson. J - (edit) Creeds, Councils and Controversies, SPCK, 1976 (1972).

31. Stevenson J. - New Eusebius.

32. Samuel V. C. - The Council of Chalcedon Re-examined, CLS, Madras, 1977.

33. Sellers R.V. - The Council of Chalcedon, SPCK, 1953.

34. Tony Lane - Christian Thought, Lion publishing books, Tiruvalla, 1984.

35. F. L. Cross - The Oxford Dictionary of the Christian Church edit. (1958).

36. Walker - A History of Christian Church, T &T Clark, Edinburgh, 1920.

37. Young William - A Handbook of Source Materials for students of Church History, CLS, Madras, 1977.

38. Sullivan F. J. - The Christology of Theodore of Mopsuestia, Rome, 1956.

39. Vasiliev A. A. - History of the Byzantine Empire, 2 vols, Wisconsin, 1952.

40. Norris R.A. - Manhood of Christ, Oxford, 1962.